ശ്രീ

# രാമതീൎത്ഥപ്രതിധ്വനികൾ

തരംഗം ഒന്നു് — മാതൃഭൂമി ഭാരതം.



വിവൎത്തകൻ,

റ്റി. ആർ. നാരായണൻനമ്പ്യാർ

ബി. എ., ബി. എൽ.

ചരമത്തിനു മുമ്പ് 1905-ൽ ചെയ്യപ്പെട്ട

# സ്വാമി രാമന്റെ
# പ്രതിജ്ഞ

---

തനിയെയോ, അനേകം വ്യക്തികളിൽക്കൂടെയോ, വേലചെയ്തുകൊണ്ട് പത്തു വർഷത്തിനകം ഇൻഡ്യയിൽ പരമാത്മജീവൻ അടിച്ചുകയറുകയും, അന്ധകാരവും, ബലഹീനതയും അവിടെനിന്നു തട്ടിനീക്കുകയും ചെയ്യുമെന്നു രാമൻ സഗൌരവം വാഗ്ദത്തം ചെയ്യുന്നു. ഇരുപതാംശതാബ്ദത്തിന്റെ പൂർവാർദ്ധത്തിനുള്ളിൽ ഇൻഡ്യാ അതിന്റെ ആദിമപ്രഭാവത്തെക്കാൾ ഉന്നതമായ നിലയിലേയ്ക്കു ഉദ്ധരിക്കപ്പെടും. ഈ വാക്കുകൾ രേഖപ്പെടുത്തപ്പെടട്ടെ.

# സ്വാമി രാമന്റെ പരസ്യം.



## ആവശ്യമുണ്ടു

പരിഷ്കൃതാത്മാക്കളെ,

ഇതരന്മാരെ പരിഷ്കരിക്കുന്നവരെയല്ലാ,

എന്നാൽ തന്നെത്താൻ പരിഷ്കരിക്കുന്നവരെ!

സർവ്വകലാശാലാബിരുദം നേടിയവരെയല്ലാ,

പിന്നെയോ, തങ്ങളുടെ സ്വന്തം പ്രാദേശികസത്ത
യായ അവനവന്റെമേൽ വിജയം നേടിയവരെ,!

വയസ്സ് — ദിവ്യാനന്ദത്തിന്റെ യുവത്വം!

ശമ്പളം — ഐശ്വരത്വം!

ഉടനെ അപേക്ഷിക്കുക!

യാചിക്കുന്ന പ്രാർത്ഥനകൾ കൂടാതെ,

എന്നാൽ, ബ്രഹ്മാണ്ഡകടാഹത്തിന്റെ ഡയറക്ട
രായ നിങ്ങളുടെ സ്വന്തം ആത്മാവോട്,

ആജ്ഞാപിക്കുന്ന ദൃഢനിശ്ചയത്തോടെ!

അപേക്ഷിക്കുക!

ഓം! ഓം! ഓം! ഓം!

# അഭിപ്രായങ്ങൾ

## (മഹാത്മാഗാന്ധി)

സ്വാമിരാമൻെറ ശാസനങ്ങളെ നിശ്ചയമായും പ്രചരിപ്പിക്കണം. ഇൻഡ്യയുടെ മാത്രമല്ലാ, ലോകത്തിലെല്ലാത്തിലുമുള്ള ഏററവും വലിയ മഹാത്മാക്കളിൽ ഒന്നായിരുന്നു അദ്ദേഹം. ഞാൻ അദ്ദേഹത്തിൻെറ ആദശ്ങ്ങളെ ആരാധിക്കുന്നു.

## (പണ്ഡിത മദനമോഹനമാളവ്യാ)

എൻെറ ഹൃദയത്തിനെ ആനന്ദപാരമ്യംകൊണ്ടു തുടിപ്പിക്കുന്ന ഒരു നാമമാണു് സ്വാമിരാമതീത്ഥൻേറതു്. ഇതേവരെ ആത്മസാക്ഷാൽക്കാരം സിദ്ധിച്ചവരിൽ ഇത്ര വലിയവനായ ഒരു മഹാത്മാവിനെ ഞാൻ കണ്ടിട്ടില്ല.

ആത്മശുദ്ധീകരണത്തേയും, ആത്മാനുഭൂതിയേയും പരാമശിക്കുന്ന തൽസന്ദേശം രാജ്യത്തിൻെറ അടുത്ത തലമുറയ്ക്കു വലിയ ഒരു അനുഗ്രഹം ആയിരിക്കും.

## (സർ തേജ്ബഹദൂർ സപ്രൂ)

ഞാൻ ഒരു യുവാവായിരുന്നപ്പോൾ സ്വാമിരാമതീത്ഥൻെറ പ്രസംഗം ഒരിക്കൽ ശ്രവിച്ചു. നാല്പതുവഷംമുമ്പു് നാട്ടിൻെറ ആദ്ധ്യാത്മികപരിപോഷണത്തിനു ഏററവും ശക്തിമത്തായ ഒരു ഘടകമായിരുന്നു അദ്ദേഹം എന്നും, അദ്ദേഹത്തിൻെറ പ്രേരണാവിശേഷം ഇപ്പോഴും നിലനില്ക്കുന്നുവെന്നും ഉള്ളതിനു യാതൊരു സന്ദേഹവും ഇല്ല.

## (ഡാക്ടർ എസ്. രാധാകൃഷ്ണൻ)

ഭാവിയിൽ ബഹുകാലത്തേയ്ക്കു സ്വാമിരാമതീത്ഥൻെറ ജീവിതവും പ്രവൃത്തികളും, ഗ്രന്ഥങ്ങളും നമ്മെ പ്രചോദിപ്പിച്ചുകൊണ്ടു തുടരുന്നതാണു്

## (ഷേക് മുഹമ്മദു അബ്ദുള്ള കാഷ്മീർ)

വെറുപ്പും വിദ്വേഷവും മനുഷ്യരുടെ മനസ്സുകളെ ഭരിക്കുന്ന ഇന്നത്തെക്കാലം ശ്രീ രാമതീത്ഥൻെറ സന്ദേശം മറെറാരിക്കലും ഇത്രയ്ക്കു ആവശ്യമായിരുന്നിട്ടില്ല. സൌഹാദ്ദവും സഹോദരപ്രേ

മവും ആകുന്ന ശാശ്വതബന്ധങ്ങളിൽക്കൂടെ മനുഷ്യവർഗ്ഗം സഞ്ചരിക്കേണ്ടതാണ്. ഏതുമതത്തിലും വിശ്വാസപ്രമാണത്തിലും ഒരുത്തൻ ആശ്രയിച്ചിരുന്നാലും സകലമനുഷ്യരുടേയും ജീവിതലക്ഷ്യം ഒന്നുതന്നെയാണ്, സംഘട്ടനങ്ങളും ശണ്ഠകളും കൂടാതെ കഴിക്കാനും തന്നെപ്പോലെ ഈശ്വരാന്വേഷണത്തിൽ പുരോഗമിക്കാനും ഉതകുന്നമാർഗ്ഗം ശ്രീ രാമതീർത്ഥനെപ്പോലുള്ള മഹർഷിമാർ നമുക്കു കാണിച്ചുതന്നിട്ടുണ്ട്.

([illegible])

പൂജ്യപാദനായ സ്വാമിജിയുമായിട്ടു വ്യക്തിപരമായി പരിചയപ്പെടുവാനുള്ള മാന്യതയോ ഭാഗ്യവിശേഷമോ എനിക്കുണ്ടായിട്ടില്ല. എന്നാൽ എനിക്കും അദ്ദേഹത്തിനും തമ്മിൽ ഒരു ബന്ധം മാത്രമുണ്ട്. ഞങ്ങൾ രണ്ടാളും ലാഹൂർ ഫോർമൻ ക്രിസ്ത്യൻ കോളജിൽനിന്നു പുറത്തുവന്നവരാണ്. ഞാൻ ഫൻഫൽ കോളജിൽ ചേർന്നപ്പോൾ സ്വാമിജിയുടെ പേരു സകലരുടെയും ജിഹ്വാഗ്രത്തിൽ ഇരുന്നിരുന്നു. അദ്ദേഹം മാത്തമാററിക്സ് ലക്ചറർ ആയിരുന്നുവെന്നു ഞാൻ വിശ്വസിക്കുന്നു. എന്നാൽ സ്വല്പസമയംമുമ്പേ അദ്ദേഹം ലൌകികജീവിതം പരിത്യജിച്ച് ലാഹൂർ വിട്ടിരുന്നു. എന്നാൽ പ്രിൻസിപ്പാളും പ്രഫസ്സറന്മാരും, പ്രായംകൂടിയ വിദ്യാർത്ഥികളും, പൂർവ്വപഠിതാക്കളുടെ അറിവിനും ഗുണത്തിനുമായിട്ട്, അദ്ദേഹം ഏതൊരു വ്യക്തിവിശേഷമായിരുന്നുവെന്നു തിളങ്ങുന്ന ഭാഷയിൽ വർണ്ണിച്ചിരുന്നു. അദ്ദേഹം നമ്മുടെകൂടെ ജീവിക്കാൻ ഇടയാകാതെ, തൻെറ ശക്തികളുടെ പരമകാഷ്ഠയിൽ എത്തിയിരുന്നപ്പോൾ—സകലജാതിയിലും, മതത്തിലും വർഗ്ഗത്തിലും ഉൾപ്പെട്ട ജനങ്ങൾ വർദ്ധമാനമായ സംഖ്യകളിൽ അദ്ദേഹത്താൽ ആകൃഷ്ടരായിക്കൊണ്ടിരുന്ന ഒരു സമയത്ത്— അത്രപെട്ടെന്നു അദ്ദേഹം പരലോകത്തേയ്ക്കു ആഹൂതനായതു് ഒരുവലിയ ദേശീയവിപത്താണ്. രാഷ്ട്രം മഹത്തായ കഷ്ടതകളും, സങ്കടങ്ങളും, വേദനകളും അനുഭവിച്ചുവരുന്ന ഇക്കാലത്ത് പ്രേമവും മനുഷ്യനന്മയും തുളുമ്പുന്ന അദ്ദേഹത്തിൻെറ ഉൽകൃഷ്ടസന്ദേശം അനർഘമായിരുന്നേനെ. എന്നാൽ മരിച്ചവരായാലും, ജീവിക്കുന്നവരായാലും, എല്ലാമഹാത്മാക്കളും അവരുടെ സമകാലികന്മാൎക്കു അവരുടെ ശാസനങ്ങൾ കൊടുത്തു അനുഗ്രഹിക്കുന്നുണ്ട്, ആ സന്ദേശങ്ങളും ശാസനങ്ങളും നമ്മുടെ പ്രതിദിനവ്യാപാരങ്ങളിൽ നമ്മെ നയിക്കുന്ന ധ്രുവതാരമായി എന്നും അവശേഷിക്കുന്നു. ദുഃഖംകൊണ്ടും നിരാശകൊണ്ടും ഇക്കാലത്തു രോഗബാധിതമായിരിക്കുന്ന ഹൃദയംവഹിക്കുന്ന ഓരോരുത്തരുടെയും ശ്രദ്ധയെ ഞാൻ ശ്രേഷ്ഠനായ സ്വാമിരാമതീർത്ഥൻെറ നിലനില്ക്കുന്ന സന്ദേശ

ത്തിലേയ്ക്കു ആകർഷിക്കുന്നു. സ്വാമിജി നമ്മെയെല്ലാം എന്നന്നേയ്ക്കുമായി ക്ഷണിച്ചു വിളിച്ചിട്ടുള്ള സാർവ്വജനീനപ്രേമത്തിൻെറ ഗഹനമായ ഉറവയിൽനിന്നു സന്തോഷവും, സമാധാനവും ആസ്വദിക്കാൻ ഞാൻ അവരെ ആഹ്വാനംചെയ്യുകയും ചെയ്യുന്നു.

നാല്പതുവർഷംമുമ്പ് നമ്മുടെ രാജ്യത്തിൽ പ്രകാശവും തിളക്കവും ചിതറിയിട്ടുള്ള രണ്ടു ആത്മാക്കളാണ് സ്വാമിവിവേകാനന്ദനും സ്വാമിരാമതീർത്ഥനും. അവർ ലോകത്തിൽനിന്നു അന്തർദ്ധാനം ചെയ്തിട്ടു വളരെക്കാലമായിട്ടും, അവർ അക്കാലത്തെ ജനങ്ങളിൽ ഉദിപ്പിച്ച പ്രേരണാശക്തികളും, എന്നന്നേയ്ക്കുമായി അവരുടെ നാട്ടുകാരുടെ സംസ്കാരത്തിനായി അവർ പിന്നിൽ വിട്ടിട്ടുപോയിട്ടുള്ള ആദ്ധ്യാത്മികസന്ദേശവും എന്നന്നേയ്ക്കും ഒരു പ്രചോദനമായി ഭവിക്കുന്നുമുണ്ട്; ഭവിക്കയുംചെയ്യും. സ്വാമിരാമതീർത്ഥൻ ഒരു മഹാത്മാവായിരുന്നു. അത്തരം വ്യക്തിവിശേഷങ്ങളുടെ സ്വാധീനബലം കാലത്തെയെല്ലാം അതിലംഘിക്കുന്നു.

(ശ്രീ: ബി. ജി. ഖേർ-ബോംബെ)

വിസ്മയകരവും ഉജ്ജ്വലൽപ്രഭവും ആയിരുന്ന സ്വാമിരാമതീർത്ഥൻെറ ജീവിതത്തിൽനിന്നു പല പാഠങ്ങളും പഠിക്കാനുണ്ട്. ഹിന്ദുക്കളുടെ മതപരമായ രൂപവൽക്കരണത്തിൽ ത്യാഗം അഥവാ സന്ന്യാസം അത്യുന്നതസ്ഥാനം വഹിക്കുന്നു. അതു ശ്രീകൃഷ്ണഭഗവാൻ വിവരിച്ചിട്ടുള്ളവിധം സാത്വികമായിരിക്കണം. തൻെറ പ്രത്യേക ശൈലിയിൽ സ്വാമിരാമതീർത്ഥൻ രേഖപ്പെടുത്തിയിട്ടുള്ള തൻെറ വിലയേറിയ അനുഭവങ്ങളിൽനിന്നു പരിശ്രമശാലിയായ ഒരു മുമുക്ഷുവിനു വളരെയധികം ഫലം ലഭിക്കാനുണ്ട്. സ്വാതന്ത്ര്യഭാരതത്തിലെ പൗരന്മാർ സമ്പന്നമായ പാരമ്പര്യത്തിൻെറ ഗുണങ്ങളെ ഉപേക്ഷിക്കയില്ലെന്നും, ഓരോ മനുഷ്യനും പ്രയാണംചെയ്യാൻ നിർബന്ധിതനായിരിക്കുന്ന വലിയ ആത്മീയതീർത്ഥാടനത്തിൽ വിവിധതരത്തിലുള്ള അസംസ്കൃത പരീക്ഷണങ്ങൾമുഖേന നാടിനെ വലിച്ചിഴയ്ക്കുകയില്ലെന്നും ഞാൻ പ്രത്യാശിക്കുന്നു.

(ശ്രീ: എസ്. എ. ബ്രെൽവി)

ഇൻഡ്യായുടെ മഹൽസന്താനങ്ങളിൽ ഒന്നായിരുന്നു സ്വാമി രാമതീർത്ഥൻ. സങ്കടപ്പെടുന്ന മനുഷ്യജാതിക്കു സവിശേഷമായ സേവനംചെയ്യാനും, പ്രചോദനം കൊടുക്കാനുമായി അദ്ദേഹത്തിൻെറ സന്ദേശം നീണാൾ ജീവിച്ചിരിക്കട്ടെ.

(ഡാക്ടർ ശ്യാമപ്രസാദ് മുക്കർജി)

സ്വാമിരാമതീർത്ഥന്റെ ശാസനങ്ങളെ ചൈതന്യപൂർവ്വം പ്രചരിപ്പിക്കേണ്ടതാണ്.

(ശ്രീ: ജയറാംദാസ് ദൌലത്റാം)

ഇൻഡ്യായുടെ ഇന്നത്തെ ആവശ്യത്തിന്റെ വെളിച്ചത്തിൽ നമുക്കു സ്വാമിരാമന്റെ സന്ദേശത്തെ വ്യാഖ്യാനിക്കാം; ദരിദ്രരും ബലഹീനരും ആയവരിൽ ആത്മാശ്രയചൈതന്യത്തെ പോഷിപ്പിച്ചുകൊണ്ടു അവരെ അനുസ്യൂതമായും, നിഃസ്വാർത്ഥമായും പരിചരിക്കുന്നതിൽ ഈശ്വരനെയും സത്യത്തെയും നമുക്കു സാക്ഷാൽക്കരിക്കാം.

---

# പരിഭാഷാകർത്താവിൻെറ അവതാരിക

"സ്വാമിരാമതീർത്ഥൻ—വിവിധവീക്ഷണങ്ങളിൽ" എന്ന ഗ്രന്ഥത്തിൻെറ മുഖവുരയിൽ ഞാൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ സ്വാമിയുടെ കൃതികൾ മലയാളത്തിലേക്കു പരിവർത്തനംചെയ്തു പ്രസിദ്ധീകരിക്കാൻ ഉദ്ദേശിച്ചിട്ടുള്ള പുസ്തകപരമ്പരയുടെ ആദ്യത്തെ "തരംഗ"മാണു് ഈ പ്രസിദ്ധീകരണം. സ്വാമിജിയുടെ നിർവ്വാണാനന്തരം, വളരെക്കാലം കഴിഞ്ഞു്, അദ്ദേഹത്തിൻെറ ചില ഭക്തന്മാരും, സുഹൃത്തുക്കളുംകൂടി അമേരിക്കായിലും ഇൻഡ്യായിലും മററും ആവേശപൂർവ്വം നടത്തിയ അന്വേഷണങ്ങളുടെ ഫലമായിട്ടു് കിട്ടിയ പ്രസംഗങ്ങളും ലേഖനങ്ങളും ചേർത്തു് "In Woods of God—Realization" എന്ന പേരിൽ ഇംഗ്ലീഷിൽ പ്രസിദ്ധപ്പെടുത്തിയ ഗ്രന്ഥപരമ്പരയെ ആസ്പദമാക്കിയാണു് ഞാൻ തർജ്ജിമതുടങ്ങുകയും പൂർത്തീകരിക്കയും ചെയ്തിട്ടുള്ളതു്. ഇംഗ്ലീഷുകൃതികൾകൂടാതെ ഉറുദുവിലും, ഹിന്ദിയിലും സ്വാമിജി ഇൻഡ്യായിൽ ചില പ്രസംഗങ്ങൾ ചെയ്തതു കൂടെ ലക്നൗവിലെ The Rama Tirtha Publication League എന്ന സ്ഥാപനം അച്ചടിച്ചു് പരസ്യമാക്കിയിട്ടുണ്ടു് അതുകളെ തൽക്കാലം ഞാൻ സ്പർശിച്ചിട്ടില്ല. സമയവും സൗകര്യവും ലഭിക്കുന്നുവെങ്കിൽ, മേലാൽ വരുന്ന "തരംഗ"ങ്ങളിൽ അവകൂടെ ഭാഷാന്തരപ്പെടുത്തി ചേർക്കാമെന്നുദ്ദേശിക്കുന്നു.

സ്വാമിയുടെ കൃതികൾ യാതൊന്നുംതന്നെ അദ്ദേഹം വീണ്ടും വായിക്കുകയോ, പരിശോധിക്കുകയോ ചെയ്യാനിടയായിട്ടില്ലെന്നുള്ളതു്, ഇംഗ്ലീഷുപുസ്തകങ്ങളുടെ അവതാരികകളിൽ പ്രസ്താവിക്കുന്നതുപോലെ, സന്തോഷത്തിനും സന്താപത്തിനും കാരണമായിട്ടുണ്ടു്. പ്രസംഗവേദികളിൽനിന്നു അപ്പഴപ്പോൾ വന്നവഴിക്കു പ്രഭാഷണം ചെയ്തതുകൊണ്ടു്, പ്രസംഗസമയത്തെ ക്ഷോഭങ്ങളും, വികാരങ്ങളും, തീക്ഷ്ണമായ ചൈതന്യവും പോകാതെ വാക്കുകളിൽ പ്രതിബിംബിച്ചുകാണുന്നതു് വായനക്കാർക്കു എത്രയോ ഉത്തേജകവും പ്രയോജനകരവുമാണു്. ചില പ്രസംഗങ്ങൾ വായിക്കുമ്പോൾ നമുക്കദ്ദേഹത്തെ മുമ്പിൽ കാണുന്നതായിട്ടുള്ള ഒരു ഭാവന ഉദിക്കുന്നു; അദ്ദേഹത്തിൻെറ ഓജസ്സു മുഴുവനും നമുക്കു അനുഭവപ്പെടുന്നു. ഇതു വളരെ സന്തോഷജനകമാണു്. എന്നാൽ വാചാപ്രസംഗങ്ങളിൽ ആവശ്യമായിരിക്കാവുന്ന ചർവ്വിതചർവ്വണവും, പദങ്ങളുടെ പ്രയോഗവും, അനുരൂപമല്ലെന്നു തോന്നാവുന്ന ഉപമകളും, നേരമ്പോക്കുകളും മററും അച്ചടിച്ച പുസ്തകങ്ങളിൽ വായിക്കുമ്പോൾ സ്വല്പം

അനൌചിത്യം തോന്നാം. കൂടാതെ ആരംഭങ്ങളിൽത്തന്നെ വല്ലചി ല്ലറ സ്ഖലിതങ്ങളും അസ്വാരസ്യങ്ങളും ഉണ്ടായിട്ടുള്ളതായും വരാം. പ്രസംഗകത്താവിന്റെ സ്വന്തപരിശോധനയ്ക്കും തിരുത്തലിനും ഇടയായിരുന്നുവെങ്കിൽ, ഈവക ദൂഷ്യങ്ങൾ പരിഹരിക്കപ്പെട്ടുമാ യിരുന്നു. അതിനിടയാകാതെ ആ മഹാത്മാവു മരിച്ചുപോയല്ലോ എന്നാണു് നമ്മുടെ സന്താപത്തിനു് കാരണം. വായനക്കാരും വിമർശകന്മാരും എതായാലും പ്രസ്തുത പരമാർത്ഥം ഗ്രഹിച്ചുംകൊണ്ടു് ഈ ഗ്രന്ഥങ്ങൾ വായിക്കാനും വിമർശിക്കാനും തുടങ്ങുന്നതു് വളരെ ഉചിതമായിരിക്കും.

ഇംഗ്ലീഷിൽ വിഷയങ്ങൾ തിരിച്ചു് ഓരോന്നിലും ഓരോ പ്രധാനവിഷയത്തെപ്പറ്റിയുള്ള സ്വാമിജിയുടെ പ്രസംഗങ്ങളെ ഉൾപ്പെടുത്തി എട്ടു വാല്യങ്ങളായിട്ടാണു് ഒടുവിലത്തെ പതിപ്പിൽ രാമതീർത്ഥപബ്ളിക്കേഷൻലീഗു് അദ്ദേഹത്തിന്റെ കൃതികളെ അച്ചടിപ്പിച്ചിട്ടുള്ളതു്. പല കാരണങ്ങളാലും ആ രീതിയെ അനുകരി ക്കുന്നതു നന്നായിരിക്കുമെന്നു എനിക്കും തോന്നിയിരിക്കുന്നു. എന്നാൽ ഒരു ഭേദംമാത്രം ചെയ്യുന്നതു ഉചിതമായിരിക്കുമെന്നു പല സുഹൃത്തുക്കളും അഭിലഷിക്കുന്നതിനാൽ ഞാനതു് അംഗീകരിച്ചു. അതായതു്, ആദ്യവാല്യത്തിനു "ധ്രുവനക്ഷത്രം അകത്തു്" എന്ന പേരും കൊടുത്തു് തദനുരൂപമായ ആത്മീയവിഷയപ്രസംഗ ങ്ങളെ ഉൾപ്പെടുത്തി ലീഗുകാർ ഇംഗ്ലീഷിൽ പ്രസിദ്ധീകരിച്ചി രിക്കെ, ഞാൻ ഇംഗ്ലീഷിലെ ൭-ാംവാല്യമായ മാതൃഭൂമി-'ഭാരതം' എന്ന പേരിലുള്ള പുസ്തകത്തിലെ സ്വദേശസ്നേഹപരമായ കൃതി കളെയാണു് ഇവിടെ ആദ്യ "തരംഗ"മായി ഇപ്പോൾ പ്രസിദ്ധീകരി ക്കുന്നതു്. ഇൻഡ്യായുടെയും, കേരളത്തിന്റെയും ഇന്നത്തെസ്ഥിതിഗ തികൾക്കു ഇതാണു് ആദ്യത്തെ ആവശ്യമെന്നുള്ള അഭിപ്രായം തി രെ അഗണ്യമല്ലതന്നെ. എതിരഭിപ്രായക്കാരുണ്ടെങ്കിൽ ഞാനവരോടു മാപ്പുചോദിച്ചുകൊള്ളുന്നു. പക്ഷേ, സ്വാമിജിയുടെ ദേശീയവാദ ത്തിലും ആദ്ധ്യാത്മികതത്വങ്ങൾക്കു സുപ്രധാനസ്ഥാനമുള്ളതു കൊണ്ടും, കൂടാതെ, വേദാന്തതത്വങ്ങളും, മതതത്വജ്ഞാനസിദ്ധാ ന്തങ്ങളും സവിശേഷം പ്രകാശിപ്പിക്കുന്ന ചില ഗദ്യകൃതികളും, പദ്യ ങ്ങളും ലേഖനങ്ങളുംകൂടി ഇതിൽ ചേർത്തിട്ടുള്ളതിനാലും ഞാൻ ചെയ്ത ഭേദഗതി ഒരു വീഴ്ചയാണെങ്കിൽ, അതിനു വളരെ ശക്തിക്ഷയം വന്നിട്ടുണ്ടെന്നു വിശ്വസിക്കുന്നു.

ഇനി തർജ്ജിമയെപ്പറ്റിയാണു് രണ്ടു വാക്കു പറയാനുള്ളതു്. സ്വാമി രാമതീർത്ഥനെപ്പോലുള്ള ഒരു പണ്ഡിതന്റെ വേദാന്തവും

തത്വജ്ഞാനവും ആധുനികസയൻസും എല്ലാം ഉൾപ്പെടുന്ന പ്രസംഗങ്ങൾ വേണ്ടതുപോലെ പരിഭാഷപ്പെടുത്താൻ വേണ്ട കെല്പുകൾ എനിക്കില്ലെന്നു ബോദ്ധ്യമാണു്. ഭാഷയിലും, സാഹിത്യത്തിലും, തത്വജ്ഞാനത്തിലും, സയൻസിലും എനിക്കു വേണ്ടത്ര പാണ്ഡിത്യമില്ല. മലയാളത്തിലേയ്ക്കു തർജ്ജിമചെയ്യാനുള്ള വിഷമതകൾ സർവ്വവിദിതവുമാണു്. ഈ സ്ഥിതിക്കു അർത്ഥത്തിലോ, ഭാഷയിലോ മററുവിധത്തിലോ എനിക്കു വന്നുചേൎന്നിട്ടുള്ള സ്ഖലിതങ്ങൾ— അവയ്ക്കു ഞാൻമാത്രമാണുത്തരവാദി—സദയം പൊറുക്കണമെന്നു ഞാൻ വിനീതനായി അപേക്ഷിക്കുന്നു. വെറും ഉത്സാഹപ്രകൎഷം കൊണ്ടുമാത്രം ഞാനിതിനു പുറപ്പെട്ടതാണു്.

ഈ കൃതികളെ ഭാഷാന്തരംചെയ്യാൻ എനിക്കു ഉദാരമായി അനുവാദംതന്ന രാമതീൎത്ഥാപബ്ളിക്കേഷൻ ലീഗിനോടും, ഇതൊക്കെ അച്ചടിക്കാൻ സദയം സമ്മതിച്ചിട്ടുള്ള ശ്രീരാമവിലാസം പ്രസ്സുകാരോടും എനിക്കുള്ള ഗാഢമായ കൃതജ്ഞതയെ ഇവിടെ രേഖപ്പെടുത്തിക്കൊണ്ടു ഈ ഗ്രന്ഥപരമ്പരയെ പൊതുജനസമക്ഷം സവിനയം അവതരിപ്പിച്ചുകൊള്ളുന്നു.

ഭാഷാന്തരീകൎത്താവു്,

ററി. ആർ. നാരായണൻനമ്പ്യാർ ബി. ഏ, ബി. എൽ.

---

# വിഷയസൂചി

# സ്വാമി രാമതീർത്ഥ
# പ്രതിധ്വനികൾ

തരംഗം I

## മാതൃഭൂമി — ഭാരതം

### ൧. ദേശീയധർമ്മം

വർഗ്ഗഭേദമതിരററ ജാതിമതഭേദവും ബഹുവിധം; പലേ
മാർഗ്ഗമങ്ങിനെ ചുഴന്നുചുററിയിടറിപ്പിണഞ്ഞു കുഴയുന്നതേ
ദുർഗ്ഗതിക്കടിയിലാണ്ടലോകമിതിനോ നിനയ്ക്കിൽ ഹൃദയത്തിൽനി-
ന്നുൽഗമിക്കുമനുകമ്പതന്റെ കണമൊന്നുകാർയ്യമമൃതോപമം.

സൂർയ്യാസ്തമനമായിരിക്കുന്നു. ഗദ്ഗദവിവർണ്ണങ്ങളായ സ്വരങ്ങളാൽ ഞാൻ താഴെപ്പറയുന്ന മന്ത്രം ജപിക്കയും, അശ്രുപൂർണ്ണങ്ങളായ കണ്ണുകളോടുകൂടി അതെഴുതുകയുംചെയ്യുന്നു.

മുമ്പു ഞാൻ കണ്ടേനൊരുദർശനം, പലപ്പൊഴു-
മമ്പിലായതു വീണ്ടും കാണുന്നതുണ്ടുതാനും;
കമ്പക്കാരനാണിവനെന്നു ചൊല്ലുന്നു ലോകർ,
തൽപാരമാർത്ഥ്യമതുകൊണ്ടെനിക്കറിവില്ല;
എങ്കിലും സായാഹ്നത്തിൽ സൂർയ്യനസ്തമിക്കുമ്പോ-
ളെൻകണ്ണുരണ്ടുമശ്രുപൂർണ്ണമായ്ത്തീർന്നീടുന്നു
അങ്കുരിക്കുന്നിതപ്പോൾ പഴയദർശനവും,
തങ്കപ്പൂങ്കാവാമിൻഡ്യാമാതാവും കാണാകുന്നു.

* * * *

പകലല്പാല്പമായി മറവാൻതുടങ്ങുന്നു,
സകലപ്രാണദാതാ തെന്നലൊട്ടടങ്ങുന്നു,
അകലെപ്പടിഞ്ഞാറുനിന്നു നൽതിരമാലാ-
ശകലങ്ങളുമുരുണ്ടങ്ങിനെയടുക്കുന്നു.

അസ്തമനാക്കൻതന്റെ ശോണരശ്മികൾകൊണ്ടു
വിസ്തൃതമായ ദ്യോവും, മേഘജാലവും സുഖാൽ
ഉത്തരംഗങ്ങളുടെ കൂട്ടവും സകലവു-
മൊത്തുരുകുന്ന സ്വൎണ്ണസുവൎണ്ണമാക്കീടുന്നു.

* * * *

ഇപ്രഭാമാഹാത്മ്യം ഞാനാസ്വദിച്ചനന്തരം
യല്പമങ്ങിനെനിന്നു കാഴ്ചകൾമറഞ്ഞപ്പോൾ
എപ്പഴോ ചെറുപ്പത്തിൽ പണ്ടെങ്ങാണ്ടുണ്ടായൊരു
ദൃഷ്ടാന്തത്തെപ്പററി സ്മരണയുണ്ടായ്വന്നു.
എരിഞ്ഞടങ്ങുന്ന സൂൎയ്യനെനോക്കിനില്ക്കെ,
ചെറുപൈതലായ്, നല്ലയൗവനയുക്തനായി,
ഇരുന്നകാലമോൎത്തേൻ; ഹൃദയത്തിലോ കഷ്ടം !
പെരിയവിഷാദവും ക്ഷീണവും നിറഞ്ഞുതേ

* * * *

കഴിഞ്ഞകാലമെൻറയാത്മസീമനി മിന്നി,
കഴിഞ്ഞുപോയ്മക്കൂട്ടരെന്മുമ്പിൽ വീണ്ടുംവന്നു;
അഴകിലവൎക്കാത്മജീവച്ഛകതിയുംകണ്ടു,
ചുഴററിയെറിയുന്ന പാശബന്ധങ്ങളെന്ന്യേ.
അവർശബ്ദമോ കൎണ്ണാമൃതമായ്സുഖപ്രദം
ചെവിയിൽക്കേൾക്കാറായി പഞ്ചമസ്വരംപോലെ;
അവർ നേത്രങ്ങളെൻറ കണ്ണുകളോടുതുല്യം
സ്വവൎണ്ണസൂൎയ്യൻതന്നെ നോക്കിനോക്കിനില്പൂ.

* * * *

അതിനുശേഷംപോയി കാലമൊട്ടനവധി
കടകൾ പലേവിധമടങ്ങും വത്സരങ്ങൾ
ക്ഷിതിയിലങ്ങോട്ടിങ്ങോട്ടൊട്ടു ഞാനുഴന്നിട്ടു
മതിയിൽ സുഖമായില്ലെന്നുണ്ടു ശങ്കപാരം.
എന്തെന്നാൽ സായാഹ്നത്തിൽസൂൎയ്യനസ്തമിക്കുമ്പോൾ
ഹന്ത! കണ്ണുകൾ നിറഞ്ഞീടുന്നു; ദർശനവും
ചിന്തയിൽകാണാകുന്നു, കൺമുമ്പിൽ വന്നീടുന്നു
സന്താനവാടി നല്ല ഭാരതമാതൃരാജ്യം.

* അല്ലയോ! അസ്തമിക്കാൻപോകുന്ന സൂൎയ്യഭഗവാനേ! അങ്ങിനി ഇൻഡ്യായിലാണു് ഉദിക്കാൻപോകുന്നതു്. ഈ രാമന്റെ സന്ദേശം അനുഗ്രഹഭൂമിയായ ഇൻഡ്യായെ അറിയിക്കുമോ? എന്റെ കരുണാമസൃണമായ കണ്ണുനീർത്തുള്ളികൾ ഇൻഡ്യായിലെ

* അമേരിക്കയുടെ പടിഞ്ഞാറേ തീരത്തിരുന്നെഴുതുന്നതാണിതെന്നോൎമ്മിക്കുക.

നിലംപുരയിടങ്ങളിൽ മഞ്ഞുതുള്ളിയായിപ്പതിക്കട്ടെ! ഒരു ശൈവമതസ്ഥൻ ശിവനെയും, വൈഷ്ണവൻ വിഷ്ണുവിനെയും, ബൌദ്ധൻ ശ്രീബുദ്ധനെയും, കൃസ്ത്യാനി യേശുക്രിസ്തുവിനെയും, മുസൽമാൻ മുഹമ്മദിനെയും എങ്ങിനെ ആരാധിക്കുമോ അതുപോലെ "ഉജ്ജ്വലച്ഛോണാഭ"ഏർന്നതോടും തീക്ഷ്ണമായ വിനയഭക്തിയോടുംകൂടി ശൈവൻെറയും, വൈഷ്ണവൻെറയും, കൃസ്ത്യാനിയുടെയും, ബൌദ്ധൻെറയും, മുസൽമാൻെറയും, പാഴ്സിയുടെയും, സിക്കിൻെറയും, സന്യാസിയുടെയും, പറയൻെറയും മററു സകല കുഞ്ഞുങ്ങളുടെയും രൂപത്തിൽ ഭാരതമാതാവിനെ ഞാൻ ദർശിക്കയും ആരാധിക്കയും ചെയ്യുന്നു. ഹേ! ഭാരതാംബേ! എൻെറ ഗംഗാഭഗവതി! എൻെറ കാളിയമ്മേ! എൻെറ ഇഷ്ടദേവതേ! എൻെറ സാളഗ്രാമമേ! ഭവതിയുടെ സകല രൂപങ്ങളേയും ഞാൻ നമസ്കരിക്കുന്നു. ആരാധനയെപ്പററി പറയുമ്പോഴും, ഇന്ത്യയിലെ മണ്ണുതന്നെ ഭക്ഷിപ്പാൻ തൃപ്തിപ്പെടുന്ന ഈശ്വരൻ (കൃഷ്ണൻ) പറയുന്നു:— "അപ്രത്യക്ഷദൈവത്തെ ഉപാസിക്കുക വളരെവളരെ പ്രയാസമാണു്; എന്തെന്നാൽ ശരീരധാരികൾക്കു അസ്പഷ്ടനായ ഈശ്വരനിലേക്കുള്ള മാർഗ്ഗം ദുർഘടമാണു്." അതേ! ശരിതന്നെ. അല്ലയോ മാധുര്യവാനായ കൃഷ്ണാ! ഏതൊരു പ്രത്യക്ഷദേവനെയാണോ ഇങ്ങിനെ —താഴെപ്പറയുംവിധം—വർണ്ണിച്ചിരിക്കുന്നതു്, അദ്ദേഹത്തെ വന്ദിപ്പാനുള്ള മാർഗ്ഗത്തിൽ ഞാൻ പ്രവേശിക്കട്ടെ!

"അദ്ദേഹത്തിൻെറ കുടുംബസ്വത്തെല്ലാംകൂടി ഒരു കിഴട്ടുകാളയും, ഒരു കഷണം കട്ടിലും, ഒരു പഴയ വെണ്മഴുവും, ചാമ്പലും സർപ്പങ്ങളും ഒഴിഞ്ഞ ഒരു കപാലവും മാത്രമാണു്."

(മഹിമ്നാസ്തോത്രം)

ഇതു മഹിമ്നാസ്തോത്രത്തിൽ വർണ്ണിക്കപ്പെട്ട മഹാദേവനാണോ? ഒരിക്കലും അല്ല. ദാരിദ്ര്യംകൊണ്ടു വിശന്നുകിടക്കുന്ന ഇൻഡ്യാക്കാരൻ—ഭാരതീയൻ-ജീവനുള്ള നാരായണൻ—ആണു്. ഇതിനാൽ വിവക്ഷിക്കപ്പെടുന്നതെന്നു ഞാൻ ഗണിക്കുന്നു. ഇതാണെൻെറ മതം. ഭാരതനാട്ടുകാർക്കു് അവരുടെ സർവ്വധർമ്മവും, പൊതുമാർഗ്ഗവും, പ്രയോഗക്ഷമമായ വേദാന്തവും, ദിവ്യപ്രേമവും എല്ലാം ഇതുതന്നെയായിരിക്കണം. കേവലം വികാരഹീനമായ അഭിനന്ദനമോ, സഹനമോ തീരെപോരാ! ദേശീയൈക്യത്തിൻെറ ഉയർക്കേറിയ ചൈതന്യം പ്രചരിപ്പിക്കുന്നതിനു് ഇൻഡ്യായുടെ ഓരോ സന്താനങ്ങളിലുംനിന്നു ഞാൻ ആവശ്യപ്പെടുന്നതു് ഉത്സാഹപൂർണ്ണമായ, പ്രവൃത്തിരൂപത്തിലുള്ള സഹകരണമത്രെ. ഒരു കുഞ്ഞിനു ശൈശവദശ കടക്കാതെ യൌവനം പ്രാപിക്കാവതല്ല. ഓരോ മനുഷ്യ

ന്റെയും സകല നാഡികളും, സിരകളും ഭാരതദേശീയൈക്യത്തിന്റെ ശക്തികൊണ്ടു തുടിക്കാതിരുന്നാൽ, അഖിലാണ്ഡനായ ഈശ്വരനോട്ട സായൂജ്യം അവനു പ്രാപിക്കാവതല്ല. ഇൻഡ്യാ മുഴുവനും അവിടെയുള്ള ഓരോ കുഞ്ഞിലും അന്തർഭവിക്കുന്നുവെന്നു മനസ്സിലാക്കിക്കൊണ്ടു്, ഭാരതീയരാകമാനം ആ ഇൻഡ്യയെ മുഴുവനും ശുശ്രൂഷിക്കാൻ കച്ചകെട്ടട്ടെ! ഭാരതത്തിൽ ഓരോ നഗരവും, ഓരോ നദിയും, ഓരോ വൃക്ഷവും, ഓരോ ശിലയും, ഓരോ മൃഗവും, ഈശ്വരസങ്കല്പത്തോടെ ആരാധിക്കപ്പെട്ടുകയും വന്ദിക്കപ്പെട്ടുകയും ചെയ്യുന്നു. മാതൃഭൂമിയെ ഒന്നാകെ ഒരു മൂർത്തിയായി ധ്യാനിക്കാനുള്ള സമയം അതിക്രമിച്ചില്ലയോ? ഓരോ പ്രത്യേകമൂർത്തികളും സകലത്തെയും ഒന്നാകെ പൂജിപ്പാൻ നമ്മെ പ്രേരിപ്പിക്കട്ടെ! ദുർഗ്ഗാഭഗവതിയുടെ വിഗ്രഹത്തിൽ പ്രാണപ്രതിഷ്ഠാകർമ്മംകൊണ്ടു് ഹിന്ദുക്കൾ മാംസരക്താദികളെ സ്ഥാപിക്കുന്നു- ഭാരതമാതാവാകുന്ന ജീവത്തരയായ—ഏററവും അധികം ജീവനുള്ള—ദുർഗ്ഗയിൽ ചൈതന്യവും ഓജസ്സും ഉയർത്തി അന്തർല്ലീനമായ മാഹാത്മ്യം പ്രത്യക്ഷീകരിക്കാൻ ശ്രമിക്കുന്നതു വേണ്ടതല്ലയോ? അഹോ! നമുക്കു നമ്മുടെ ഹൃദയങ്ങളെ ഒന്നിച്ചുചേർക്കാം. അപ്പോൾ തലച്ചോറും കൈകളും പ്രകൃത്യാ, സ്വമേധയാ യോജിച്ചുകൊള്ളും.

ലോകത്തിലെ ഏകസാരഥി ദീർഘദർശിയായ ശ്രീകൃഷ്ണൻ പറയുന്നു:—"യോ യഃ ശ്രദ്ധഃ സ ഏവ സഃ"(മനുഷ്യൻ എന്നാൽ അവന്റെ വിശ്വാസം—ശ്രദ്ധ—ഇസ്ലാം അത്രെ. ഒരുത്തന്റെ ശ്രദ്ധ ഏതോ അവൻ അതുതന്നെയാണു്.)

ഭാരതഭൂമിയിലെ എന്റെ ഏററവും പ്രിയപ്പെട്ട യാഥാസ്ഥിതികരേ! നമ്മുടെ ശാസ്ത്രങ്ങളെ നിങ്ങൾ പ്രബലമായി നടപ്പിൽ വരുത്തുവിൻ! കർക്കശമായ ജാതിനിയമങ്ങളെ കുറെ അയച്ചുവിടുകയും വർഗ്ഗവ്യത്യാസവിചാരങ്ങളെ ദേശീയൈക്യചിന്തയ്ക്കും വികാരത്തിനും കീഴ്പെടുത്തുകയും ചെയ്യണമെന്നാണു് രാജ്യത്തിന്റെ ആപത്തിധർമ്മം നിങ്ങളോടാവശ്യപ്പെടുന്നതു്. നിങ്ങൾക്കു കണ്ടുകൂടയോ? സകല തെണ്ടികളേയും, അഭയേച്ഛുക്കളേയും, അതിഥികളേയും സാദരം സൽക്കരിച്ചു്, നാനാവർഗ്ഗക്കാരെയും രാജ്യങ്ങളേയും പോററിപ്പുലർത്തിവന്നിരുന്ന നമ്മുടെ ഇൻഡ്യയ്ക്കു് ഇപ്പോൾ അവളുടെ അരുമമക്കൾക്കു് അല്പം കഞ്ഞികൊടുക്കുവാൻ—സ്വന്തസന്താനങ്ങളെ പുലർത്തുവാൻ—അസാദ്ധ്യമായിരിക്കുന്നു. ഓരോരുത്തനും അവനവന്റെ സ്ഥാനത്തെത്തുവാൻ തുല്യസ്വാതന്ത്ര്യമുണ്ടായിരിക്കട്ടെ. നിങ്ങളുടെ ഇഷ്ടംപോലെ തല എത്രയെങ്കിലും ഉയർത്തിപ്പിടിച്ചുകൊള്ളുവിൻ! പക്ഷേ നിങ്ങളുടെ കാലുകൾ സദാ സമനിലത്തു് ഉറച്ചിരിക്കട്ടെ! മറെറാരുവൻ ക്ഷീണനോ, കീഴ്‌വഴങ്ങുന്നവനോ ആയാലും

അവൻെറ തോളിലും കഴുത്തിലും നിങ്ങളുടെ പാദം ഒരിക്കലും കയററിവെക്കരുതു്.

പരിഷ്കാരപ്രിയന്മാരായ യുവാക്കളെ! ഇൻഡ്യായുടെപഴയ ആചാരങ്ങളേയും, ആത്മീയതത്വത്തെയും നിങ്ങൾ നിന്ദിക്കരുതു്. പുതിയ ശണ്ഠകൾ സൃഷ്ടിക്കുന്നതുകൊണ്ടു് ഇൻഡ്യൻജനങ്ങളിൽ ഐകമത്യം കൈവരുത്താവതല്ല. ഇൻഡ്യായുടെ സാമ്പത്തികാധോഗതിക്കു് അവിടത്തെ മതമോ, ആദ്ധ്യാത്മികതത്വമോ കാരണമല്ല. മുള്ളുവേലികളും കയ്യാലകളും പൊളയ്യായതുകൊണ്ടു തോട്ടത്തിൽ കവച്ചുനടന്നപോലെയെന്നേയുള്ളു. ആ വേലികൾ ഇനിയും ഉണ്ടാക്കുവിൻ! പരിഷ്കാരത്തിൻെറയും പുരോഗമനത്തിൻെറയും വിളികൾ വിളിച്ചുകൊണ്ടു തോട്ടത്തിൻെറ നടുക്കു നില്ക്കുന്ന റോസാപുഷ്പങ്ങളും വിവിധഫലങ്ങളും പറിച്ചുകളയാൻ തക്കവണ്ണം നിങ്ങൾ പരിഭ്രാന്തരാകരുതു്. അല്ലയോ! അനുഗ്രഹീതങ്ങളായ—മുള്ളും കാടും നിറഞ്ഞ വേലികളേ! നിങ്ങളാണു് ഇൻഡ്യയെ കാത്തുരക്ഷിക്കുന്ന ഉന്നതജീവിതതത്വങ്ങൾ. നിങ്ങളെയാണിപ്പോൾ ഭാരതത്തിനാവശ്യം.

ഞാൻ ശൂദ്രരുടെ—വേലക്കാരുടെ—അദ്ധ്വാനത്തിനുള്ള മഹത്വം ഗാനംചെയ്യുമ്പോൾ തമോഗുണത്തിനെ സത്വരജോഗുണങ്ങളുടെ മുകളിൽ കയററിവയ്ക്കുകയല്ല ചെയ്യുന്നതു്. ഞാനിത്രമാത്രമേ പറയുന്നുള്ളു. തമോഗുണത്തിനെ നാം ഇൻഡ്യയിൽ ധാരാളം നിന്ദിച്ചുകഴിഞ്ഞിട്ടുണ്ടു്. ഇങ്ങനെ അതിനെ ഭർത്സിക്കയും, ഹതിക്കയും ചെയ്തുകൊണ്ടുതന്നെ—അക്കാരണത്താൽതന്നെ—അതിനെ നമ്മുടെയിടയിൽ ഭയങ്കരമായി വൎദ്ധിപ്പിച്ചുപോയി. ഇക്കാലത്തു് നമുക്കതിനെ വേണ്ടതുപോലെ പ്രയോജനപ്പെടുത്താനും അങ്ങനെ മഹത്വം പ്രാപിക്കാനും ആരംഭിക്കാം.

വൃത്തികേടു തോന്നിക്കുന്ന വളവും ഉരവും ദൂരെയെറിഞ്ഞാൽ—അതു വേണ്ടതുപോലെ ഉപയോഗിക്കാതിരുന്നാൽ—നമ്മുടെ കൃഷി എങ്ങനെ ഫലപ്രദമായിത്തീരും?

തമസ്സെന്നു പറയുന്നതു കൽക്കരിയും, അതു കൂടാതെകണ്ടു് നമുക്കഗ്നിയും ആവിയും (രജോഗുണം) വെളിച്ചവും (സത്വഗുണം) ഉണ്ടാകാൻ തരമില്ലാത്തതുമത്രെ.

ഏതു രാജ്യത്തായാലും പ്രസ്ഥാനങ്ങൾ ഭംഗിയായിപരിണമിക്കണമെങ്കിൽ രജസ്സാകുന്ന അഗ്നിയും, സത്വമാകുന്ന വെളിച്ചവും ഉണ്ടായിരിക്കണം. ഇവ രണ്ടും തമസ്സിൻെറ കൂടുതൽകുറവനുസരിച്ചു് ഏറിയും കുറഞ്ഞുമിരിക്കുന്നു. ഈ അഭിപ്രായം ആധുനികകാലത്തെ മസ്തിഷ്കശാസ്ത്രതത്വങ്ങൾക്കു യോജിച്ചതുമാണു്. ഉൽകൃഷ്ടമായ ഓജസ്സിനും, ചാരിത്രശക്തിക്കും, മനുഷ്യൻെറ മൃഗീയശക്തി

കൾ — അതായതു തമോഗുണശക്തികൾ — ബലവത്തായിരിക്കാതെ ധാർമ്മികമാനസികശക്തികൾ പോഷിപ്പിക്കപ്പെടുന്നതുകൊണ്ടുമാത്രം മതിയാകുന്നതല്ല.

ഇക്കാരണംമൂലമാണു് ഹിന്ദുക്കൾ ശ്രീമഹാദേവഭഗവാനെ — ശ്രീപരമേശ്വരനെ — തമോഗുണത്തിന്റെ നായകനും അധിപതിയുമാക്കി വർണ്ണിച്ചിരിക്കുന്നതു്.

ഭാരതചരിത്രത്തിലെ ദുർഘടഘട്ടങ്ങളിലാണു് നാം ജനിച്ചുപോയതെങ്കിൽ അതിനു പ്രത്യേകം കൃതജ്ഞരായിരിക്കണം. എന്തെന്നാൽ സമുദായസേവനത്തിനു പറ്റിയ സന്ദർഭങ്ങൾ നമുക്കു ധാരാളം കിട്ടുന്നല്ലോ. അതിനാൽ നമ്മുടെ ജോലി അധികം വിശിഷ്ടമായും, ഉർജ്ജിതമായും, വ്യാപകമായും ഇരിക്കുന്നു "നല്ലവണ്ണം ഉറങ്ങുന്നവൻ നല്ലവണ്ണം ഉണരുന്നു എന്നൊരുപറച്ചിലുണ്ടു്." ഇൻഡ്യയ്ക്കു് അതിദീർഘമായ ഒരുറക്കമായിരുന്നു. തന്മൂലം അവളുടെ ഉണർച്ച — അഥവാ ഉണർവ്വ് — അതിലും വിശിഷ്ടതരമായിട്ടുണ്ടാകാൻ പോകുന്നു. ഭാരതീയജനതയിൽ നാമിപ്പോൾ ഉണർത്തേണ്ടതു് "പരസ്പരദൂഷണത്തിനു പകരം പരസ്പരപ്രതിപത്തിയും, സാഹോദര്യചിന്തകളും, സവൈക്യസ്വഭാവവും, സകല പ്രവൃത്തികളുടെയും സംയോജ്യതയും, അദ്ധ്വാനത്തിന്റെ മേന്മയു"മാണു്.

അഹോ! തമ്മിൽ തമ്മിൽ കുറ്റംപറയുന്നതിനു നാട്ടിലുള്ള എന്തുമാത്രം നിസ്സീമശക്തിയാണു് നാം ക്രസൽക്കൂടാതെ ദുർവ്യയം ചെയ്തുപോകുന്നതു്! നമുക്കു തമ്മിലുള്ള ഐകരൂപ്യങ്ങളെ കണ്ടുപിടിച്ചു്, അവയെ പ്രബലപ്പെടുത്തി പ്രഖ്യാപിക്കണം. ആര്യസമാജത്തിനു സ്വാധീനപ്പെടുകയും സനാതനധർമ്മത്തിനു കീഴ്പ്പെടാതിരിക്കയും ചെയ്യുന്ന ജനങ്ങൾ ഉണ്ടു്, ബ്രഹ്മസമാജത്താൽമാത്രം ആകർഷിക്കപ്പെടുന്ന മറ്റു ചിലരുണ്ടു്, ഇങ്ങനെതന്നെ വൈഷ്ണവമതം, ശൈവമതം മുതലായതും ഭിന്നഭിന്ന വ്യക്തികളെ ആകർഷിക്കുന്നു. എന്റെ വിശ്വാസത്തെ സ്വീകരിച്ചാലുണ്ടാകുന്ന ശക്തിയും ആനന്ദവും ആസ്വദിക്കാൻ കൂട്ടാക്കാത്ത ജനങ്ങളെ കുറ്റംപറയാൻ എനിക്കെന്തവകാശം? അവർ വരുന്നെങ്കിൽ വരട്ടെ! അവർ ഇരിക്കയോ, പോകുകയോ ചെയ്തുകൊള്ളട്ടെ! ഒരോന്നും സ്വച്ഛന്ദം കടന്നുപൊയ്ക്കൊള്ളട്ടെ! സഹൃദയന്മാരെ അശേഷം സ്വായത്തമാക്കാൻ എനിക്കോ നിങ്ങൾക്കോ പ്രത്യേകാവകാശമോ കുത്തകയോ എന്തെങ്കിലുമുണ്ടോ? എനിക്കു സമുദായസേവനം ചെയ്യണമെന്നു മാത്രമേ ഉള്ളൂ. ഞാൻ അവരെയൊക്കെയും ശുശ്രൂഷിക്കും. സ്നേഹിക്കുന്നവരെയും, ദ്വേഷിക്കുന്നവരുണ്ടെങ്കിൽ അവരെയും ഞാൻ പരിചരിക്കതന്നെ ചെയ്യും. കുഞ്ഞുങ്ങളിൽ ഏറ്റവും ക്ഷീണതയു

ളളവയെയാണു് അമ്മമാർ അധികം സ്നേഹിക്കുന്നതു്. നിങ്ങളിൽ നിന്നു ഭിന്നമായ അഭിപ്രായങ്ങളുള്ളവരൊക്കെ തെററുകാരാണോ? അല്ലെങ്കിൽ, രാജ്യത്തിനു് അവരെയും ആവശ്യമുണ്ടല്ലൊ. വലത്തെ കാലുകൊണ്ടുമാത്രം ഒത്തിച്ചാടി നടക്കുവാൻ ശ്രമിക്കുന്നവൻെറ കഥ വളരെ ദുഃഖകരംതന്നെയാണു്. സകല സംഗതികളെയും ഈശ്വരദൃഷ്ട്യാ കാണുവാൻ പഠിക്കുന്നതാണു് യഥാൎത്ഥമായ വിദ്യാഭ്യാസം.

ഈശ്വരാ! ഭഗവാനേ! എൻെറദുർഗ്ഗുണങ്ങളെ
ശാശ്വതൻഭവാനൊട്ടും കാണാതെയിരിക്കണേ!
നിൻപേരൊന്നിനയ്ക്കുമ്പോഴും സമഭാവനയല്ലോ
എൻപോററീ! നിനക്കല്ലം കൃപയുണ്ടാകുമെങ്കിൽ
നിന്നുടെസ്പർശലേശംകൊണ്ടുമാത്രമൊന്നായി-
ട്ടെന്നെയും പരിശുദ്ധനാക്കുവാൻ സാധിച്ചീടും.

* * * *

യമുനാജലബിന്ദു പാവനം മഹത്തരം,
സമലംവഴിക്കുഴി തന്നിലെബിന്ദുക്കളും,
എങ്കിലുമിവചേന്നു ഗംഗാതോയത്തിൽവീണാൽ
പങ്കനാശനം പരിശുദ്ധമായ് തീർന്നീടുന്നു.

* * * *

ക്ഷേത്രത്തിലുള്ളബിംബമിരിമ്പിനാംശമേകം,
നിർദ്ദയം ജന്തുഹിംസയ്ക്കുള്ളകത്തിവേറൊന്നു്,
എന്നാലുമിതുരണ്ടും ജാലവിദ്യയെക്കൊണ്ടു
മിന്നുന്നകനകമായ്ഭവിച്ചു കാണുന്നില്ലേ?
ഈശ്വരാ! ഭഗവാനേ!.......

നമ്മുടെ വ്യക്തിപരമോ, പ്രാദേശികമോ ആയ ധമ്മത്തിനു ദേശീയധമ്മത്തെക്കാൾ പ്രാധാന്യം കൊടുത്തുകൂടാ. സകലതും ക്രമമായസ്ഥാനങ്ങളിൽ പ്രതിഷ്ഠിക്കുന്നതാണു് സൌഭാഗ്യകരമായിട്ടുള്ളതു്. ജനസമുദായത്തിൻെറ—നാട്ടിൻെറ—ഐശ്വര്യം വർദ്ധിപ്പിക്കാൻ എന്തെങ്കിലും ചെയ്യുന്നതു് ദേവന്മാരെയും ഈശ്വരനെയും സകല ലോകശക്തികളെയും ഒരുപോലെ സേവിക്കുകയാണു്. ഭാരതമാതാവാകുന്ന പരദേവതയ്ക്കു ഈമാതിരി സേവനം—ത്യാഗം—യജ്ഞം—ആണു് സമർപ്പിക്കേണ്ടതു്.

ഇക്കാലങ്ങളിൽ ആ മാതിരി യജ്ഞമാണു് താഴെക്കാണുന്ന ഗീതാശ്ലോകം പരാമർശിക്കുന്നതു്:—

"യജ്ഞശിഷ്ടാശിനഃ സന്തോ മുച്യന്തേ സർവ്വകിൽബിഷൈഃ
ഭുഞ്ജതേ തേ ത്വഘം പാപാഃ യേ പചന്ത്യാത്മകാരണാൽ"

ഈശ്വരനെ പ്രത്യക്ഷപ്പെടുത്തുന്നതിന് ആ സന്യാസചൈതന്യം—സ്വാർത്ഥം തീരെ പരിത്യജിച്ച് ഭാരതമാതാവാകുന്ന ആ വലിയ ആത്മാവിൽ നമ്മുടെ ചെറിയ ആത്മാക്കളെ—സത്തകളെ—സമ്പൂർണ്ണമായി ലയിപ്പിക്കുന്ന ആ സന്യാസചൈതന്യം—ആണ് ആവശ്യം. ഭഗവൽദർശനത്തിനും, പരമാനന്ദാനുഭൂതിക്കുംവേണ്ടി, ദേശീയൈശ്വര്യത്തെ മുൻനിർത്തി സകല വിചാരങ്ങളും സമർപ്പിക്കുന്ന ആ ബ്രാഹ്മണചൈതന്യമുണ്ടാകണം. ആനന്ദസമ്പ്രാപ്തിക്ക്, ഏതുക്ഷണത്തിൽ വേണമെങ്കിലും, മാതൃഭൂമിയ്ക്കുവേണ്ടി സ്വസ്വജീവിതം—ജീവനെ—ബലികൊടുപ്പാൻ തയ്യാറായിരിക്കുന്ന ആ ക്ഷത്രിയചൈതന്യം ഉണ്ടായിരിക്കണം. ഈശ്വരസാക്ഷാൽക്കാരത്തിന്, സകല വസ്തുവകകളും ഇൻഡ്യാ രാജ്യത്തിന്റെ പൊതുസ്വത്താണെന്നു പരിഗണിക്കുന്ന ആ യഥാർത്ഥവൈശ്യചൈതന്യവും അത്യാവശ്യമാണ്. എന്നാൽ ഇഹലോകത്തിലോ, പരലോകത്തിലോ, പരമാനന്ദസിദ്ധിയോ രാമപ്രാപ്തിയോ വരണമെങ്കിൽ—നിങ്ങളുടെ സങ്കല്പപഥത്തിൽഉള്ള ദേശീയധർമ്മത്തിനു ജീവത്തായി പ്രവൃത്തിപഥത്തിൽ ഒരു യഥാർത്ഥത വരണമെങ്കിൽ—ആ സന്യാസചൈതന്യവും, ബ്രാഹ്മണ ക്ഷത്രിയ വൈശ്യ ചൈതന്യങ്ങളും നിങ്ങളുടെ കരചരണാദികൾ വഴിക്കു—പരിശുദ്ധ ശൂദ്രക്ക് പണ്ട് വേർതിരിച്ചുവെച്ചിരുന്ന വഴിക്കു—അധ്വാനത്തിൽ പ്രത്യക്ഷപ്പെടുത്തേണ്ടതത്രെ. സന്യാസചൈതന്യം പറയന്റെ കൈകളുമായി സംയോജിക്കണം. ഇപ്പോൾ ആ ഒരു മാർഗ്ഗമല്ലാതെ വേറെ ന്നില്ല. ഉണരുവിൻ! ഉണരുവിൻ!!

ലോകത്തിലെ ഏകബ്രാഹ്മണരാജ്യമായ നമ്മുടെ ഇൻഡ്യയെ വിദേശരാജ്യങ്ങൾപോലും ഇപ്പോൾ ദൃഷ്ടാന്തം കാണിച്ചു പഠിപ്പിക്കുന്നതു് ഈ ധർമ്മംതന്നെയാണ്.

തന്റെ അമ്മയെ ശുശ്രൂഷിക്കേണ്ട അത്യന്താപേക്ഷിതമായ ആവശ്യമുള്ളതിനാൽ തനിക്കു പട്ടാളത്തിൽ ചേരാൻ സൌകര്യമില്ലെന്നു് ഒരു ജാപ്പനീസുയുവാവു പറയുമ്പോൾ—അതായതു ഗാർഹികധർമ്മംമൂലം ദേശീയകർത്തവ്യം നിർവഹിക്കാൻ നിവൃത്തിയില്ലെന്നു് അവൻ പറയുമ്പോൾ—ആ അമ്മ ഉടനെ ആത്മഹത്യ ചെയ്തു ദേശീയധർമ്മത്തെ ആരാധിക്കുന്നു.

ഗുരു ഗോവിന്ദസിംഹൻ എന്ന—ഉത്തമാദർശഭൂതനായ—ആ മഹാലോകഗുരു ദേശീയധർമ്മത്തെ പാലിപ്പാൻ വ്യക്തിപരവും, ഗാർഹികവും, സാമുദായികവും ആയ എന്തെല്ലാം ധർമ്മങ്ങളെയാണ് ബലികഴിച്ചതു്? അദ്ദേഹത്തിന്റെ ആ ധീരകൃത്യങ്ങൾക്കു സമാനമായിട്ടെന്താണുള്ളതു്?

ജനങ്ങൾ അധികാരത്തിന്റെ—അധികാരികളുടെ—വാലിൽത്തൂങ്ങി നടക്കുന്നു. രാഷ്ട്രത്തിന്റെ ആസകലം ആത്മാവിൽനിന്ന് നിങ്ങളുടെ ചെറിയ ആത്മാവ് പൂൎണ്ണമായി സംയോജിക്കുമ്പോൾ നിങ്ങൾക്കുണ്ടാകുന്ന അപരിമേയമായ ശക്തി—അധികാരം—എന്തായിരിക്കുമെന്നു നിങ്ങൾ അറിയുന്നുവോ? അവസാനമായിട്ട് ഇസ്ലാംമതസ്ഥാപകനായ ലോകഗുരുവിന്റെ ഭംഗിയേറിയ വാക്യങ്ങളെക്കൊണ്ടു ഈ ചൈതന്യം ഉദാഹരിക്കാം:—

"സൂൎയ്യൻ എന്റെ വലത്തുവശത്തും, ചന്ദ്രൻ എന്റെ ഇടത്തുവശത്തും വന്നു നിന്നുകൊണ്ടു "അരുതു്" എന്നുകല്പിച്ചാലും ഞാൻ അനുസരിക്കയില്ല". ഓം! ഓം!!

ഇരന്നു മോന്തിപ്പശിയടക്കിക്കൊണ്ടുപുണ്യ-
ഭാരതനാട്ടിൽ നമുക്കെങ്ങുതിരിഞ്ഞീടാം,
വറുത്തധാന്യങ്ങളെ കൊറിച്ചുംകൊണ്ടുപുണ്യ-
ഭാരതഭൂവിൻകഥപറഞ്ഞുരസിച്ചിടാം,
ചിരജീവിതംനഗ്നന്മാരായിക്കഴിച്ചുമീ-
ഭാരതനാട്ടിൽത്തന്നെ ജീവനെത്യജിച്ചീടാം,
ശൂലത്തിൽചാടിക്കേറാം മുൾച്ചെടിമൂട്ടൽവീണു
കലരാംചാരമായി സന്തോഷപുരസ്സരം,
പടിവാതില്ക്കൽതോറുമിടിയുംതള്ളുംകൊള്ളാം,
നെട്ടതാമാനന്ദത്തിൻ മിന്നൽകണ്ടുല്ലസിക്കാം,
സകലബന്ധങ്ങളുംപൊട്ടിച്ചെറിഞ്ഞിടാം,
ഏകമാമാത്മാവോടു സംഗമംസാധിച്ചീടാം,
നമ്മുടെമുഖം വിഷയങ്ങളിൽനിന്നുമാററാം,
കന്മഷങ്ങളിൽനിന്നു തലയുംതിരിച്ചീടാം.

---

## ൨ ഭാരതത്തിന്റെ ഏതൽക്കാലാവശ്യങ്ങൾ

[മധുരയിലെ ശാന്തിആശ്രമം സ്വാമി ശിവഗുണ ചൈതന്യൎക്കു് കാലിഫോർണിയായിൽ ശാസ്താസ്പ്രിംഗ്സിൽനിന്നയച്ച ഒരു കത്തു്.]

... ... രാമന്റെ ഗൃഹത്തിലെ ജന്നലുകളുടെ പുറമേ മനോഹരമായ ഹിമക്കട്ടകൾ ശക്തിയായും, എന്നാൽ മന്ദസുന്ദരമായും പതിച്ചുകൊണ്ടിരിക്കുന്നു. മലമുഴുവനും "ശാസ്താ"—ഫ്രഞ്ചുവാക്കിന്റെ അർത്ഥമനുസരിച്ചു് "പരിശുദ്ധം"—ആയി തെളിഞ്ഞു് ഗംഭീരമായി ശോഭിക്കുന്നു. ക്രാന്തിവാദത്തെപ്പററി ഏററവും നവീനമായ ഒരു ബുക്കു വായിച്ചുതീൎത്തു് രാമൻ താഴെവെച്ചതേയുള്ളു.

പുത്തനും, കീൎത്തിമാനും, പ്രമാണിയും ആകാനുള്ളആൎത്തി കൊണ്ടു ജനങ്ങൾ പലപ്പോഴും സത്യത്തിന്റെ മാൎഗ്ഗത്തിൽനിന്നും തെറ്റിപ്പോകുന്നു. ആ വിധം മോഹങ്ങൾ മാററിവെച്ചു, തല നേരെ നിവൎത്തിവെച്ച്—സങ്കടംകൊണ്ടു മ്ലാനമായി കീഴോട്ടോ, ആത്മപ്രശംസയാകുന്ന മേഘത്തിൽപറക്കാൻ ഉയരെയോഅല്ലാതെ—ഭാരതത്തിലെ തല്ക്കാലാവശ്യങ്ങളെ നേരിട്ടു പരിശോധിക്കുക. നാമെന്തു കാണുന്നു? ഒരേ പാവനഭൂമിയിൽ ഒന്നിച്ചുതാമസിക്കുന്ന ജനങ്ങളെ കൂട്ടിച്ചേൎക്കാനുള്ള ബന്ധത്തെ അഥവാ സംബന്ധത്തെപ്പററി തീരെ ഗണിക്കാതെയായിരിക്കുന്ന, പരിതാപകരമായ ഒരവസ്ഥ നാം കാണുന്നു. അയല്ക്കാരനെ സ്നേഹിക്കാത്ത ഒരു ഭയനീയസ്ഥിതിയാണിതു്. മതപക്ഷപാതം മനുഷ്യരുടെ പൂരുഷത്വത്തെ മറയ്ക്കുകയും, ദേശീയമായ ഐക്യത്തെ അസ്പഷ്ടീകരിക്കുകയുംചെയ്യുന്നു.

അമേരിക്കായിലും ഇൻഡ്യായിലോളമോ അധികമോ മതങ്ങളും വൎഗ്ഗങ്ങളുമുണ്ടു്. എന്നാൽ, മതംകൊണ്ടുമാത്രം കാലക്ഷേപം ചെയ്യുന്ന വളരെകുറച്ചു മതഭ്രാന്തന്മാരൊഴികെ ശേഷം ആൎക്കും മതഭേദംകൊണ്ടു പൊതുപൗരത്വവിചാരം താഴ്ന്നുപോകുന്നില്ല. ഇൻഡ്യായിലെപ്പോലെ, അമേരിക്കായിൽ മതനിഷ്ഠാലഹരി കയറി മനുഷ്യനന്മയെ ബാധിക്കുന്നില്ല. ഭാരതത്തിലാകട്ടെ, മുസൽമാന്മാർ തലമുറതലമുറകളായി ഹിന്ദുക്കളോടൊന്നിച്ചു് ഒരേ ഭൂമിയിൽ പാൎത്തുവരുന്നുവെങ്കിലും, അവരുടെ അനുഭാവവും കൂറും, ഹിന്ദുസ്ഥാനിലെ അടുത്ത വീട്ടുകാരായ ഹിന്ദുക്കളോടുള്ളതിനെക്കാൾ തെക്കെയൂറോപ്പിലെ തുൎക്കികളോടാണു കാണപ്പെടുന്നതു്. ഒരു ഹൈന്ദവപിതാവിന്റെ രക്തവും മാംസവുംതന്നെയെങ്കിലും, അയാളുടെ മകൻ ക്രിസ്ത്യാനിയായിപ്പോയാൽ, ആ മകൻ തെണ്ടിപ്പട്ടിയെക്കാൾ ആകന്നുപോകുന്നു. യാഥാസ്ഥിതികനായ ഒരുമധുരക്കാരൻ വൈഷ്ണവദ്വൈതി, ദക്ഷിണേന്ത്യയിലെ കൂട്ടദ്വൈതിയുടെ ഗുണത്തിനായും, തന്റെ നഗരത്തിലെ ഒരദ്വൈതവേദാന്തിയെ അപമാനിക്കാനായും എന്തു പ്രവൎത്തിക്കയില്ല? ആരെയാണിതിനു കുററപ്പെടുത്തേണ്ടതു്? എല്ലാ കക്ഷിക്കാരുടെയും മൂൎഖതയും, വിവരമില്ലായ്മയും, അസൂയയും ഒരുപോലെ ഇതിനു കാരണമാണു്.

ഇപ്പോഴത്തെ സ്ഥിതിഗതികളെ "ഒരുമിച്ചുതാമസിക്കുന്ന ശത്രുക്കൾ" എന്നു വൎണ്ണിക്കുന്നതായാൽ അധികം തെറ്റുകയില്ല. പൊതുദേശീയത്വം അൎത്ഥഹീനമായ ഒരു വാക്കായിട്ടുണ്ടു് ഇതിനു കാരണമെന്തു്? മൃതമായഭൂതകാലത്തിലെ മൃതമായ പടങ്ങളെ അന്ധമായിട്ടാശ്ലേഷിക്കയും, മതത്തിന്റെ വിശുദ്ധനാമ

ത്തിൽ പ്രചരിക്കപ്പെടുന്ന അന്ധവിശ്വാസങ്ങളുടെ പൂർണ്ണദാസ്യം കൈവരിക്കയും ചെയ്യുന്നതാണ്. ഇതിന്ന പ്രത്യക്ഷമായ ഹേതു അതായതു്, പ്രമാണം അഥവാ അധികാരം എന്നതിന്റെ ചൊല്പടിയിൽനില്ക്കുന്ന എന്ന നാട്യത്തിൽ ആദ്ധ്യാത്മികമായി ആത്മഹത്യ ചെയ്യുന്നതുതന്നെ.

രോഗാണുക്കളെപ്പോലുള്ള ഈ അഭിപ്രായങ്ങളെ നശിപ്പിക്കുന്നതിന്ന വിശാലവിദ്യാഭ്യാസം, അചഞ്ചലജ്ഞാനം, പരീക്ഷാസഹിതമായഗവേഷണം, ശാസ്ത്രീയവിജ്ഞാനത്തിന്റെ മുറയായ പഠിപ്പ് എന്നീ ശുദ്ധീകരണക്രിയകൊണ്ടല്ലാതെ സാധ്യമല്ല. ഇപ്പോഴത്തെ ശാസ്ത്രീയ (Scientific) പര്യവേക്ഷണഫലങ്ങളുടെ ആരോഗ്യപ്രദമായ മാനുഷീകരണഗുണങ്ങളെ ഗ്രഹിക്കാതെ, ഒരു വർഗ്ഗത്തിനും മതത്തിനും തന്റെ ഭോഷന്മാരായ ആരാധകന്മാരെ ഭർത്സിക്കാനവകാശമില്ല. ഭൂതകാലത്തെ മതസിദ്ധാന്തങ്ങളും ആചാരനടപടികളും അധികവും അക്കാലത്തറിയപ്പെട്ടിരുന്ന വിജ്ഞാനശാസനങ്ങൾ മാത്രമായിരുന്നുവെന്നു ഞാൻ അഭിപ്രായപ്പെടുന്നു. എന്നാൽ നിയതിയുടെ ഗതിയനുസരിച്ച് ഇവയെ ആദ്യം കർക്കശമായ എതിർപ്പും, പിന്നീടു കലശലായ അത്യുത്സാഹവും കൊണ്ടാണ് ജനങ്ങൾ സ്വാഗതംചെയ്തതു്. ഫലമോ ഇവയെ പ്രസവിച്ച സ്വതന്ത്രചിന്തയും ധ്യാനവുമായ അമ്മയെ വിഗണിക്കയും, കുഞ്ഞിനെ എടുക്കുന്നതിനോടുകൂടി തള്ളയെ കൊല്ലുകയുമാണുണ്ടായതു്. പാഠങ്ങൾ ക്രമേണ വെറുംവിശ്വാസത്തിന്മേൽ പ്രതിഷ്ഠാപിക്കപ്പെട്ടു. ഒരു മനുഷ്യനാണ് താൻ എന്നറിയും മുമ്പേ ഒരു ബാലനെ താൻ ഒരു ക്രിസ്ത്യാനിയോ മുസ്ലീമോ ഹിന്ദുവോ ആണെന്നു ഗ്രഹിക്കാനിടയാക്കി മതപദ്ധതിയിൽ ഒഴുക്കു നിലച്ചു. അനുയായികളുടെ ആലസ്യവും മന്ദതയും മൂലം, മതസിദ്ധാന്തങ്ങളും ആചാരങ്ങളും വ്യക്തികളുടെയും പ്രമാണഗ്രന്ഥങ്ങളുടെയും ഉറപ്പിന്മേൽ ജനങ്ങൾ സ്വീകരിച്ചു. ഗുരുക്കന്മാരും മഹർഷിമാരും ആയി സ്വീകരിക്കപ്പെട്ടവർ പഠിച്ചതും പരിശോധിച്ചതും ആയ അദ്ധ്യാത്മനിയമങ്ങളോ പ്രകൃതിനിയമങ്ങളോ ഈ അനുയായികൾ സ്വയം ഗവേഷണം ചെയ്തു ചിന്തിച്ചുപഠിച്ചിരുന്നില്ല. ക്രമേണ ക്രിസ്തുവിന്റെ 'പർവ്വതപ്രസംഗ'മോ വൈദികയജ്ഞകാണ്ഡമോ (കർമ്മപദ്ധതി) നിർദ്ദേശിക്കുന്ന അനുഷ്ഠേയങ്ങളായ തത്വങ്ങളെ ജീവിതപഥത്തിൽനിന്നു മിക്കവാറും ഉപേക്ഷിച്ചു, എന്നിട്ട് അവയുടെ സ്ഥാനത്തു നിരർത്ഥകവും പൊള്ളയുമായ ചില നാമങ്ങളോടു ബഹുമതികാണിച്ചു തുടങ്ങി മരണമടഞ്ഞ ശരീരത്തെ—ശവത്തിനെ—പൂജിക്കാൻ വേണ്ടി ജീവനെ തള്ളിപ്പുറത്താക്കി. ഇങ്ങിനെ ക്രിസ്തു, മുഹമ്മദ്, വ്യാസൻ, ശങ്കരൻ എന്നും മററും ഉണ്ടായിരുന്ന പ്രശസ്ത പ്രവർത്തകരെ

ലോകഗുരുക്കന്മാരാക്കിവെച്ചുകൊണ്ടു അവരെ അന്ധമായിട്ടാരാധിക്കാൻതുടങ്ങി. അവരോ "സ്വൎഗ്ഗത്തെ പാവനമാഗ്നി" മോഷ്ടിച്ചവരല്ലായിരുന്നു. അവർ പ്രകൃതിയാകുന്ന ആദിമഗ്രന്ഥത്തെ മന്ദമായും അപൂൎണ്ണമായും പഠിച്ചവരായിരുന്നു. അവരുടെ ഗ്രന്ഥങ്ങളെ ഈ ആദിമഗ്രന്ഥവുമായി ചേൎത്തുവെച്ചു് അപമാനിച്ചു.

ഭൂലോകത്തിലെ വിവിധ ജീവിതപദ്ധതികളിൽ ഈ പല രൂപങ്ങളിലിരുന്ന മതാനുഷ്ഠാനരീതികൾകൊണ്ടു ഒരുപയോഗവുമുണ്ടായിരുന്നില്ലെന്നു രാമൻ പറയുന്നില്ല. തീൎച്ചയായും അവ പ്രയോജനകരങ്ങളായിരുന്നു. വിത്തുകളുടെ പുറമേ കാണുന്ന ഉമിപോലെ കുറെ കാലത്തേയ്ക്കു ആ വിത്തുകളെ സംരക്ഷിക്കാനും വളൎത്താനും അവ ഉപയോഗപ്പെട്ടു കുറെക്കാലം കഴിഞ്ഞാൽ ആ ഉമി പോകാത്തപക്ഷം കിളിൎക്കുന്ന വിത്തിനു അതു ശ്വാസം മുട്ടിക്കുന്ന ബന്ധനമായിരിക്കും. വിത്തോ ഉമിയെക്കാൾ വിലയേറിയതുമാണല്ലോ.

പ്രകൃതിപാഠങ്ങളെ ഈ വിശാലാചാൎയ്യന്മാരിൽനിന്നു വൃഥാ സ്വീകരിക്കുന്ന സമ്പ്രദായം വിട്ടിട്ടു—മൂച്ചുമുട്ടിച്ചുകൊല്ലുന്ന ഉമി ദൂരെ കളഞ്ഞു്—ആ ആചാൎയ്യന്മാരുടെ ശക്തികൾ നമുക്കും അവകാശപ്പെടാവുന്നതും കേവലം ലോകാതീതമല്ലാത്തതും ആണെന്നു ഓരോ മനുഷ്യനും ആലോചിക്കട്ടെ.

ഒരു കെട്ടിടംകെട്ടി മുമ്പിൽകാണാതെ അതിന്റെ പ്ലാനും മാതൃകയും ഗ്രഹിക്കാൻ ശക്തിയില്ലാത്ത ചിലരുണ്ടു്. അതുപോലെ കഴിഞ്ഞതോ നടപ്പിലിരിക്കുന്നതോ ആയ രീതികളെവിട്ടു ഒരടിമുമ്പോട്ടു ചിന്തിക്കാനോ കാണാനോ കഴിയാത്തവർ പലരും ഉണ്ടു്. ഇക്കൂട്ടരുടെ സംഖ്യ ഇൻഡ്യയിൽ പ്രതിക്ഷണം കുറഞ്ഞുവരുന്നുണ്ടു്. ജനങ്ങളെ മനശ്ചാഞ്ചല്യത്തിൽനിന്നുയൎത്തി ഉദ്ധരിച്ചു്, അവർ കാണുന്ന സകലതുമായിട്ടവൎക്കുള്ള ഐക്യവും, ബന്ധവും, അവരുടെ പ്രകൃതിജന്യമായ മാഹാത്മ്യവും ആസ്വദിപ്പിക്കാൻ—പ്രകൃതിസിദ്ധവും സഹായകരവുമായ ഭിന്നതകളെ ഉപയോഗിച്ചുകൊണ്ടുതന്നെ സുസ്ഥിരവും സഹജവുമായ ഏകാത്മകത്വം ഗ്രഹിപ്പിക്കാൻ—ഉദ്ദേശിച്ചുള്ളതാണു് രാമന്റെ ചിന്താപദ്ധതിയിലുള്ള പ്രായോഗികവേദാന്തം. ഈ വേദാന്തം എവിടെ ആവശ്യമില്ല? എന്നാൽ ഇൻഡ്യയിൽ ഇതു ഏററവും അത്യാവശ്യമത്രെ.

ഭാരതത്തിന്റെ ആധുനികകാൎയ്യങ്ങൾക്കുവേണ്ടി, പ്രകാശവും പ്രേമവും പ്രചരിപ്പിക്കാൻതക്കതായി "ജീവസ്ഥാപനം" (Life Institution)എന്ന പേരിൽ ഒന്നാരംഭിക്കാൻ രാമൻ നിൎദ്ദേശിക്കുന്നു.

സാമാന്യരൂപം

1. ധാർമ്മികതത്വശാസ്ത്രം:—മതങ്ങളും തത്വശാസ്ത്രവും താരതമ്യദൃഷ്ട്യാ പഠിക്കുന്നതു് ഈ സ്ഥാപനത്തിൻെറ പ്രധാനകൃത്യമായിരിക്കും. പരസ്പരം മത്സരിക്കുന്ന പുരാതനവും അധുനാതനവുമായ സകല മതതത്വശാസ്ത്രപദ്ധതികളെയും നിർവികാരമായും, നിഷ്പക്ഷമായും, യുക്തിയുക്തമായും, കേവലം സാവധാനം ഒരു സാക്ഷിയെപ്പോലെ പഠിക്കാൻ വിദ്യാർത്ഥികളെ ഈ സ്ഥാപനം സഹായിക്കും. ആവശ്യപ്പെട്ടപോൾ ഗുണദോഷം പറഞ്ഞുകൊടുത്തു സഹായിക്കുന്ന അധ്യാപകന്മാരുടെ നിർദ്ദേശങ്ങൾ അനുസരിച്ചു വിദ്യാർത്ഥികൾ അവരുടെ കെല്പിനു് ഒത്തവിധം മതതത്വശാസ്ത്രപുസ്തകങ്ങൾ സ്വയം പഠിക്കണം. പകൽസമയം അവർ പഠിച്ച പാഠങ്ങളെ വൈകിട്ടു പൊതുസമ്മേളനങ്ങളിൽ തങ്ങളുടെ അഭിപ്രായങ്ങൾസഹിതം അവർ പ്രതിപാദിക്കണം. സ്ഥാപനത്തിലെ വിവിധാംഗങ്ങൾ പഠിച്ചിട്ടുള്ള വിഷയങ്ങൾ അനുയോജിപ്പിക്കുന്നതിനു രാമൻെറ മധ്യസ്ഥതയിൽ രാത്രിയിൽ അവർ വിമർശനപരമായി—എന്നാൽ ബഹുമാനപുരസ്സരം—അവയെപ്പററി ചർച്ചകൾ ചെയ്യും. ഇങ്ങിനെ ഓരോരുത്തരും അവരവർ ശ്രമപ്പെട്ടു സമ്പാദിച്ച ഫലങ്ങളെ എല്ലാവർക്കുമായി വീതിച്ചുകൊടുത്തു പരസ്പരയോജിപ്പും, അന്യോന്യധാരണയും, പ്രേമവും അഭിവൃദ്ധിപ്പെടുത്തും.

ഇപ്രകാരം കലാനുരൂപവും, ബുദ്ധിപരവും, സാമുദായികവും ആയ സഹകരണംകൊണ്ടു മാനസികപ്രവൎത്തനത്തിൻെറ ശക്തിയും, യഥാർത്ഥസംസ്കാരവും ഉൽക്കർഷം പ്രാപിക്കും.

2. സയൻസ്:—മതത്തിലും തത്വജ്ഞാനത്തിലുംകൂടി ഇങ്ങനെ സഹകരണപദ്ധതിപ്രകാരം പരിചയം സമ്പാദിച്ചതിനുശേഷം—ഇതിപ്പോൾ ഇൻഡ്യയിൽ നേരിട്ടും അത്യന്താപേക്ഷിതമായും ആവശ്യമാണു്—പുതിയ കുട്ടികളെ സസ്യശാസ്ത്രം, മൃഗശാസ്ത്രം, ആലങ്കാരികശാസ്ത്രം, ഭൂഗർഭശാസ്ത്രം, രസായനവിദ്യ, ജ്യോതിശ്ശാസ്ത്രം മുതലായ വിജ്ഞാനശാഖകൾ പഠിപ്പിക്കാൻതുടങ്ങും. ഇവ പഠിപ്പിക്കാനുതകുന്ന പുസ്തകശാല, പരിശീലനമന്ദിരം, പര്യവേക്ഷണഗൃഹം മുതലായതു തീർച്ചയായും ഉണ്ടാക്കുകയും പോഷിപ്പിക്കുകയും ചെയ്യണം.

3. വ്യാവസായികകലകൾ:—സ്ഥാപനത്തിൻെറ പ്രവൃത്തികൾ ക്രമേണ മൂന്നാമതൊരു തുറയിലേക്കു വ്യാപിപ്പിക്കണം. അതായതു വ്യാവസായികകലകൾ. ഇവ ഇപ്പോൾ എത്രമാത്രം ഇൻഡ്യയിൽ ആവശ്യമായിരിക്കുന്നുവെന്നു ഇവിടെ പറയേണ്ടതില്ല.

അമേരിക്കായിലും യൂറോപ്പിലുമുള്ള യേൽ, ഹാർവാർഡ്, സ്റ്റാൻസ്ഫോർഡ്, ചിക്കാഗോ മുതലായ വലിയ സൎവ്വകലാശാലകൾ പലതും കേവലം അനൌദ്യോഗികമായി, സൎക്കാരിന്റെ ആഭിമുഖ്യമോ ഭരണമോ ഇല്ലാതെ നടത്തപ്പെടുന്ന സ്ഥാപനങ്ങളാണു്. ഭാരതീയജനതകൾ ഇപ്പോഴും വിദ്യാഭ്യാസപ്രചാരത്തിനു് തങ്ങളുടെ സ്വന്തം ആവശ്യങ്ങളെ കാണാതെ ഗവൎമ്മെൻറിന്റെ മാതൃകകളെ സദാ നോക്കിയിരിക്കുന്നതു് ബഹുകഷ്ടമാണു്.

രാമൻ നിർദ്ദേശിക്കുന്ന "ജീവസ്ഥാപന"ത്തിൽ യാഥാസ്ഥിതികഗ്രന്ഥങ്ങളോടൊപ്പം നിൎഭയതാപരവും വിപ്ലവകരവുമായ പുസ്തകങ്ങളും സ്വാഗതം ചെയ്യപ്പെടും. ശാസ്ത്രീയമായ മനസ്സമാധാനചൈതന്യത്തോടുകൂടിത്തന്നെ (Scientific spirit) ഈ സ്ഥാപനത്തിന്റെ അഥവാ മഠത്തിന്റെ ആദർശസൂക്തം "സത്യം, നിഖിലസത്യം, സത്യംവിട്ടു യാതൊന്നും അരുതു്" എന്നായിരിക്കും.

ഓം! ഓം!! ഓം!!!

---

## ൩. ഭാരതത്തിന്റെ ഭാവി.

(ഒരു ഗ്രന്ഥത്തിന്റെ അവതാരികയായിട്ടെഴുതിയതു്)

രാമൻ ഇനി ഇൻഡ്യയുടെ ഭാവിയെപ്പററി കുറച്ചു പറയാം. അതു വളരെ ആശാവഹവും പ്രകാശമാനവും ആകുന്നു.

ഈ ലോകത്തിൽ സകലതും ഒരു നിശ്ചിത താളക്രമമനുസരിച്ചു ചലിക്കുന്നു. സകല സംഭവങ്ങളും കാലാനുക്രമനിയമങ്ങൾക്കധീനങ്ങളാണു്. ഐശ്വൎയ്യസൂൎയ്യൻ—അഥവാ അഭ്യുദയതാരം—ഈ ചട്ടത്തിനനുസരിച്ചു് ചരിക്കുന്നു. ജ്ഞാനത്തിന്റെയും സമ്പത്തിന്റെയും സൂൎയ്യൻ ഇൻഡ്യയിൽ ഉച്ചസ്ഥാനത്തു് ഒരുകാലം നിന്നിരുന്നു. ചരിത്രദൃഷ്ട്യാ നോക്കുമ്പോൾ കാണുന്നതുപോലെ, ഈ ജ്യോതിർഗ്രഹം മററുഗ്രഹങ്ങളെപ്പോലെ ക്രമേണ പടിഞ്ഞാട്ടു പടിഞ്ഞാട്ടു നീങ്ങാൻ തുടങ്ങി. അതു പേൎഷ്യാ, അസ്സിറിയാ, വീണ്ടും പടിഞ്ഞാട്ടുള്ള രാജ്യങ്ങൾ ഇവയെ കടന്നു. അതു് ഈജിപ്ററിന്റെമുകളിൽ പ്രകാശിക്കുന്നതായി കാണപ്പെട്ടു. ഇനി ഗ്രീസിന്റെ മുറ വന്നു. തദനന്തരം റോമാ തേജസ്സിന്റെ മദ്ധ്യാഹ്നകാലം ആസ്വദിച്ചു. ജൎമ്മനി, ഫ്രാൻസ്, സ്പെയിൻ എന്നിവ മുറപ്രകാരം ഈ വെളിച്ചംമൂലം ഉണൎന്നു.

അവസാനം ഈ ഐശ്വര്യസൂര്യൻെറ പ്രഭാധോരണിയെ ഇംഗ്ലണ്ടു് എല്ലാൻ തുടങ്ങി. അതാ! ഇനിയും പടിഞ്ഞാട്ടു സൂര്യൻ സഞ്ചരിക്കുന്നു. അമ്മേരിക്കായിൽ സമ്പത്തിൻെറ ഉച്ചസമ്മേളനം വന്നുചേരുന്നു; ആ ഐക്യനാട്ടുകളിൽ കിഴക്കററം ന്യൂയോക്കു് മുതൽ ഈ പ്രഭാകരൻ മുറയായി പടിഞ്ഞാട്ടുതന്നെ സഞ്ചരിച്ചു് പടിഞ്ഞാററം കാലിഫോൎണിയായിൽ എത്തി. ഇൻഡ്യായിൽ പകലായിരുന്നപ്പോൾ ആരും അമ്മേരിക്കാ അറിഞ്ഞിരുന്നില്ല. അമ്മേരിക്കായിൽ പകലുള്ള ഇപ്പോൾ ഇൻഡ്യായിൽ ദാരിദ്ര്യത്തിൻെറയും വേദനയുടെയും രാത്രി ഇരുട്ടടയ്ക്കുന്നു. എന്നാൽ ഇല്ല! സൂര്യൻ പാസിഫിക്(ശാന്ത)സമുദ്രം തരണംചെയ്തു പോകുന്നതായിത്തോന്നുന്നു. ജപ്പാൻ ലോകത്തിലെ ഒരു ഒന്നാംകിട ശക്തിയായിത്തീരുമെന്നു വിചാരിക്കാം. പ്രകൃതിനിയമങ്ങൾ വിശ്വസനീയങ്ങൾ ആണെങ്കിൽ, ജ്ഞാനത്തിൻെറയും ഐശ്വര്യത്തിൻെറയും സൂര്യൻ തൻെറ പ്രദക്ഷിണം പൂൎത്തിയാക്കി വീണ്ടും ദ്വിഗുണീഭവിച്ച പ്രഭാവത്തോടുകൂടി ഇൻഡ്യായിൽ പരിശോഭിക്കും. തഥാസ്തു!

ഇതരരാജ്യങ്ങളിലെന്നപോലെതന്നെ, ഇൻഡ്യായുടെയും അന്ധകാരരാത്രിയുടെ ആഭ്യന്തരനിദാനം സ്വാൎത്ഥപരമായ ഒഴിഞ്ഞുനില്ക്കൽ (Exclusivism) നയമായിരുന്നുവെന്നു് അതിൻെറ ഭൂതകാലചരിത്രം പരിശോധിച്ചാൽ കാണാവുന്നതാണു്. "ഹാ! ഇൻഡ്യായാകുന്ന ഈ മുറിയിലെ വിശാലമായ ദിനപ്രകാശം എത്ര മനോഹരം! ഇതെൻെറ സ്വന്തം മാത്രം. എൻേറതുമാത്രം. അതെനിക്കുമാത്രം ഇരിക്കട്ടെ" എന്നിങ്ങനെ പറഞ്ഞു് നാം സ്ക്രീൻ (മറ) എല്ലാം താഴ്ത്തിയിട്ടു കവാടങ്ങളും ജാലകങ്ങളും എല്ലാം തട്ടിയടച്ചുകളഞ്ഞു. ഇൻഡ്യായിലെ വെളിച്ചമെല്ലാം കരസ്ഥമാക്കി ഒളിക്കാൻ ശ്രമിച്ചതോടുകൂടി നാം അന്ധകാരം സൃഷ്ടിച്ചു. ഈശ്വരൻ പക്ഷപാതബുദ്ധ്യാ മനുഷ്യരെ മാനിക്കുന്നില്ല. സമ്പത്തു് ഒരു നാടിനു കുത്തകയുമല്ല. "തത്ത്വമസി!" എന്ന ഐക്യബോധം—ദൈവികവിചാരം—നാം നമ്മുടെ ജീവിതത്തിൽ അംഗീകരിക്കാൻ മറന്നു, നമ്മൾ ഭിന്നിച്ചു. നാം ക്ഷീണിക്കയും ചെയ്തു. സമുദായനേതാക്കന്മാർ ചെയ്ത വലിയ അപരാധം അവർ തങ്ങളുടെ സ്വാൎത്ഥപരമായ അവകാശങ്ങളെ ഉറപ്പിക്കയും, താഴ്ന്ന വൎഗ്ഗക്കാരായ അവരുടെ കുട്ടികളോടു സ്വാൎത്ഥത്യാഗപരമായ തങ്ങളുടെ കടമകൾ വിഗണിക്കയും ചെയ്തതാണു്. അതെങ്ങിനെയും ഇരിക്കട്ടെ. സ്ഥിതിഗതികളുടെ നിശ്ചിതഫലമായിട്ടു് സംഗതികൾ ആശ്വാസാവഹമായ വഴിക്കു തിരിയുന്നു. നല്ലവണ്ണം ഉറങ്ങുന്നവർ നല്ലവണ്ണം ഉണരുന്നു. ഇൻഡ്യാ ധാരാളം ഉറങ്ങിക്കഴിഞ്ഞു. സാവധാനമെ

ങ്കിലും, നിശ്ചിതമായിട്ട്, മന്ദത തകരുന്നുണ്ട്. ചിലപ്പോഴൊക്കെയെങ്കിലും വളരെ ദ്രുതമായിട്ട്, തീർച്ചയായിട്ട്, യാഥാസ്ഥിതികത്വം ഭിന്നപരിതഃസ്ഥിതികൾക്കനുരൂപമായി വിശാലഹൃദയത്വം കാണിച്ചുതുടങ്ങിയിരിക്കുന്നു.

പരോഗമനതത്വത്തിനു വേണ്ടതു് രൂപങ്ങളുടെയും കർമ്മങ്ങളുടെയും വൈവിധ്യവും, ചൈതന്യത്തിൻെറയും, വികാരത്തിൻെറയും ഏകത്വവും ആണ്. ഹിന്ദുക്കളുടെ വർണ്ണാശ്രമപദ്ധതി സംവിധമായ തൊഴിൽവിഭജനക്രമത്തെ സുന്ദരമായി ആവഹിക്കുന്ന ദേശീയാഭിവൃദ്ധിയുടെയും ചൈതന്യവികാരങ്ങളുടെ ഐക്യത്തിൻെറയും ഫലമായിട്ടുണ്ടായതാണ് അതു്. എന്നാൽ കാലക്രമേണ ജീവൻെറ മുകളിൽ ചടങ്ങുകളുടെ ഭാരം കയററിവെച്ചു നൈസർഗ്ഗികമായ ക്രമത്തിനെ തകിടം മറിച്ചു. പരിണാമഗതി ഛിന്നഭിന്നതയായി മാറി. അവിടെ പ്രേമത്തിൻെറ—ചൈതന്യത്തിൻെറ—വിഭജനവും, തൊഴിലിൻെറ സങ്കലനവും വന്നുചേർന്നു ഒരു ജാതിക്കാർ ഇതരജാതിക്കാരുടെ തൊഴിൽ സ്വീകരിച്ചു. എന്നിട്ടും പഴയ ജാതിവിചാരങ്ങൾ കളയാതെ ഹൃദയങ്ങൾ കൂടുതൽ ഭിന്നിച്ചുനിന്നിരുന്നു. ജാതിസ്പദ്ധാകരങ്ങളായ കൃത്രിമബാഹ്യഭിന്നതകൾ ക്ഷണികങ്ങളായ നാമരൂപങ്ങളിലും നിയന്ത്രണങ്ങളിലും യഥാർത്ഥാത്മാവിനെ—ഈശ്വരനെ—കുഴിച്ചുമൂടി. സനാതനബ്രഹ്മത്തെ സംബന്ധിച്ച ശ്രുതി (വേദം) കേവലം നിഷ്പ്രഭമായി. പുരാതനാചാരങ്ങളെയും മാമൂലുകളെയും സംബന്ധിച്ച നിയമങ്ങൾ—സ്മൃതികൾ—കാലപാശംപോലെ പ്രയോഗിക്കപ്പെട്ടു. ഈ നിയമങ്ങൾ ജീവനെ ഞെരുക്കിച്ചു. "വ്യാകരണം ഭാഷയുടെ ശവക്കല്ലറയാണ്" എന്നാരോ പറഞ്ഞു. ശരിയാണ്! വ്യാകരണത്തെ സംരക്ഷിച്ചു് അതു നിഷ്ഠുരനിയമമാക്കി വെക്കുക. അപ്പോൾ ഭാഷ നശിക്കുന്നതായിക്കാണാം. അതുപോലെ നിയമങ്ങളെയും, മാമൂലുകളെയും കർമ്മകാണ്ഡത്തെയും കർക്കശമാക്കി നിർത്തി പ്രയോഗിച്ചാൽ ഒരു രാഷ്ട്രത്തിൻെറ ഓജസ്സു വററിപ്പോകുന്നതാണ് വിത്തിനെ രക്ഷിക്കാനും സൂക്ഷിക്കാനും ഉതകുന്ന അതിൻെറ തോടുപോലെ, കുറേക്കാലത്തേയ്ക്കു ചട്ടങ്ങളും നിബന്ധനകളും പ്രയോജനകരങ്ങളാണ്. എന്നാൽ കുറെ കഴിയുമ്പോൾ അവ ഭേദപ്പെടുത്താത്തപക്ഷം, വളർച്ച തീരെ തടയുന്ന വിലങ്ങു മുട്ടിക്കുന്ന കാരാഗൃഹമായിട്ടുവ പരിണമിക്കുന്നു. പ്രിയജനങ്ങളേ! നിങ്ങൾ ഓർക്കുവിൻ! ഈ നിയമങ്ങളും സ്മൃതികളും നിങ്ങൾക്കു വേണ്ടിയാണ്; നിങ്ങൾ സ്മൃതികൾക്കും നിയമങ്ങൾക്കും വേണ്ടിയുള്ളവരല്ല. സനാതനമായ ശ്രുതിശാസനങ്ങൾ ലോകം മുഴുക്കെ പ്രചരിപ്പിക്കയും, അതാതുകാലത്തെ ആവശ്യംപോലെ സ്മൃതികളെ ഭേദപ്പെടുത്തുകയും ചെയ്യുവിൻ! സ്മൃ

തികളുടെ പാരമ്പര്യം നിങ്ങൾക്കിരിക്കട്ടെ. എന്നാൽ ആ പാരമ്പര്യത്തിന നിങ്ങൾ അടിപ്പെടരുതു്. ഇൻഡ്യായിലെ നദികൾ അവയുടെ വഴികൾ മാററിക്കഴിഞ്ഞു. ഹിമമേഖലകൾ വ്യത്യാസപ്പെട്ടു; വനങ്ങൾ കൃഷിസ്ഥലങ്ങളായി; ഭൂമുഖം മാറിക്കഴിഞ്ഞു; സർക്കാർ മാറിവന്നു; ഭാഷ വേറെയായി; ജനങ്ങളുടെ നിറം ഭേദിച്ചു; എന്നിട്ടും, അസ്ഥിരമായ ഈ ലോകത്തിൽ, കഴിഞ്ഞുപോയ കാലത്തെ മാമൂലുകളും വ്യവസ്ഥകളും നിലനിർത്താൻ നിങ്ങൾ പരിശ്രമിക്കുന്നു! മുമ്പോട്ടു പോകണമെന്നു വിചാരിക്കുന്ന ഒരുവൻ സദാ പിമ്പോട്ടു നോക്കിക്കൊണ്ടിരിക്കുന്നതു് തീർച്ചയായും പരിതാപകരമാണു്. അയാൾ പ്രതിപദം ഉരുണ്ടുവീഴണം.

പാരമ്പര്യം (Heredity) അനുരഞ്ജനം (Adaptation) എന്നീ തത്വങ്ങളെ ആശ്രയിച്ചു് ജീവിതം പുരോഗമിക്കുന്നു. താഴ്ന്നതരം ജീവികളിൽ പാരമ്പര്യനിയമങ്ങൾ പ്രാധാന്യംവഹിച്ചു് ശക്തിപ്പെട്ടിരിക്കുന്നു. അനുരഞ്ജനം—അഥവാ വിദ്യാഭ്യാസം എന്ന തത്വമാണു് മനുഷ്യനെ സസ്യമൃഗലോകങ്ങളിൽനിന്നു വിശേഷിപ്പിച്ചു നിർത്തുന്നതു്. ഒരു സുന്ദരമനുഷ്യശിശു ഏകദേശം ഒരു പട്ടിക്കുഞ്ഞിനെപ്പോലെ ബുദ്ധിയില്ലാത്തവനും, നിസ്സാരനും ആണു്. മാത്രമല്ലാ പലപ്പോഴും പട്ടിക്കുഞ്ഞു് "ചെറിയ ആദാ"മിനെക്കാൾ കൂടുതൽ ബുദ്ധിമത്താണു്. വ്യത്യാസം കിടക്കുന്നതു ഇതിലാണു്. പട്ടിക്കുഞ്ഞിനോ തത്തയ്ക്കോ ജനനത്തോടുകൂടി ലഭിക്കുന്ന പാരമ്പര്യശക്തികൾ അതിൻെറ പൂർണ്ണതയ്ക്കു മുക്കാലും മതിയാകുന്നു; എന്നാൽ മനുഷ്യശിശുവിനു് അനുരഞ്ജനവും വിദ്യാഭ്യാസവുംമൂലം ലോകം മുഴുവനും അതിൻെറ പിടിയിൽ വരുത്തുവാൻ കഴിയുന്നതും, അങ്ങിനെ വരുത്തിക്കൊണ്ടിരിക്കുന്നതുമാണു്.

എൻെറ പ്രിയപ്പെട്ട ഹിന്ദുക്കളേ! ഭാരതീയരേ! മാററങ്ങളെയും അനുരഞ്ജനതത്വങ്ങളെയും വെറുത്തുകൊണ്ടു് പാരമ്പര്യത്തിനും കീഴ്നടപ്പുകൾക്കും അക്രമമായ ഊന്നൽകൊടുത്തു്, നിങ്ങളെ മനുഷ്യനിലയിൽനിന്നു താഴ്ത്തിക്കളയാതെയിരിക്കാൻ ദയവുണ്ടാകുമോ?

നിങ്ങൾ കാലത്തിലും സ്ഥലത്തിലുമായിട്ടാണു് ജീവിക്കുന്നതു്. നിങ്ങൾ ഭാരതത്തിലെ പുരാതനമഹർഷിമാരുടെ സന്താനങ്ങൾ തന്നെയാണു്. എന്നാൽ നിങ്ങളിപ്പോൾ അവരുടെ കാലത്തല്ലാ ജീവിക്കുന്നതു്. ആണോ? ആവിയന്ത്രങ്ങൾ, ആവിക്കപ്പൽ, കമ്പിത്തപാൽ മുതലായതു് നിങ്ങളെ ആക്രമിക്കുന്നു. നിങ്ങൾക്കു ആധുനികലോകത്തെ അടിച്ചു പുറത്തുകളയാൻ തരമില്ല. നിങ്ങൾക്കിപ്പോൾ ഇരുപതാംശതാബ്ദത്തിലെ യൂറോപ്പിലും അമേരിക്കായിലും ഉള്ള ശാസ്ത്രജ്ഞന്മാരോടും, ശില്പികളോടും, വേലക്കാരോടും മത്സരി

ക്കേണ്ടിയിരിക്കുന്നു. നിങ്ങൾക്കിതിൽനിന്നു ഒഴിയാൻ സാധ്യമല്ല നിങ്ങൾ സൂക്ഷിച്ചുനോക്കിയാൽ, ഇക്കാലത്തെ ഭിന്നസാഹചര്യങ്ങളിൽ ജീവിക്കാൻ നിങ്ങൾ അർഹരായിത്തീരാത്തപക്ഷം നിങ്ങൾ നാമാവശേഷരായിത്തീരുമെന്നു ക്ഷണനം മനസ്സിലാകും. നിങ്ങളുടെ സ്വന്തനാട്ടിലെ പഴയപഴയ പ്രകാശംതന്നെയായ ഇപ്പോഴത്തെ പുതിയ പ്രകാശം അംഗീകരിച്ചു് സ്വായത്തമാക്കാൻ നിങ്ങൾ സന്നദ്ധരും സന്തുഷ്ടരും അല്ലെങ്കിൽ നിങ്ങൾ പിതൃലോകത്തു പോകുവിൻ! നിങ്ങളുടെ പിതാമഹന്മാരോടുകൂടി ജീവിക്കുവിൻ! ഇവിടെ എന്തിനു് ഇരിക്കുന്നു! വന്ദനം!

നിങ്ങൾ ദേശീയത്വഹീനരാകണമെന്നു രാമൻ വിവക്ഷിക്കുന്നില്ല. ഒരു ചെടി പുറമേനിന്നു വായു, ജലം, വളം, മണ്ണു് ഇതെല്ലാംഎടുത്തു് തന്നോടു ചേർക്കുന്നു. എന്നാൽ ഇതുകൊണ്ടു് അതു വായുവോ, ജലമോ, മണ്ണോ ആയി ഭവിക്കുന്നില്ല. ഒരിക്കലും ഇല്ല. അതുപോലെ, നിങ്ങളും ബാഹ്യപദാർത്ഥങ്ങളെ ആകർഷിച്ചു ദഹിപ്പിച്ചു യോജിപ്പിക്കയും, ശ്രുതിയുടെ സനാതനജീവിതം ഹൃദയതലത്തിൽ തുടിക്കവേതന്നെ, പുരോഗമിച്ചു പ്രകാശിക്കുകയും ചെയ്യണം.

നാട്ടിലെ സകലവിഭവങ്ങളും വേണ്ടതുപോലെ പ്രയോജനപ്പെടുത്താൻ സഹായിക്കുന്നതാകണം വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം. ഭൂമിയെ അധികം ഫലവത്താക്കാനും, ഖനികളെ കൂടുതൽ ധനപ്രദമാക്കാനും, വാണിജ്യം അധികം ശക്തിപ്പെടുത്താനും, ശരീരം കൂടുതൽ കമ്മഠമാക്കാനും, ഹൃദയം അധികം സമ്പന്നമാക്കാനും, മനസ്സു് കൂടുതൽ പരിശുദ്ധമാക്കാനും? വ്യവസായങ്ങളെ കൂടുതൽ വിവിധീകരിച്ചു പുഷ്ടിപ്പെടുത്താനും, രാഷ്ട്രം അധികം ഐകമത്യമടയാനും ജനങ്ങളെ പ്രാപ്തരാക്കുന്നതാണു് യഥാർത്ഥവിദ്യാഭ്യാസം. നമ്മുടെ പാണ്ഡിത്യം പ്രകടിപ്പിക്കാൻ നീണ്ട നീണ്ട പ്രമാണങ്ങൾ ചൊല്ലാനുള്ള കെല്പോ, പുരാതനവേദഗ്രന്ഥങ്ങളിലെ ശ്ലോകങ്ങൾക്കുള്ള അർത്ഥം ഞെക്കിക്കൊള്ളാൻ അസംബന്ധമായി താർക്കിക കയുക്തികൾമൂലം അവയെ തിരിച്ചുമറിച്ചു നോക്കുന്നതോ, ലോകജീവിതത്തിൽ നിഷ്പ്രയോജനമായ വിഷയങ്ങളെ പഠിക്കുന്നതോ വിദ്യാഭ്യാസമല്ല. പ്രയോഗത്തിൽ വരുത്താൻ സാധിക്കാത്ത വിജ്ഞാനം സമ്പാദിക്കുന്നതു് ആദ്ധ്യാത്മികമായ മലബന്ധമോ, മാനസികമായ അപരിമാന്ദ്യമോ ആണു്.

എന്നാൽ ചില്ലറ ബാഹ്യതടസ്സങ്ങളെ വകവയ്ക്കാതെ, കഠിനവും, എന്നാൽ ജീവനില്ലാത്തതുംആയ എതിർപ്പിനെ കൂട്ടാക്കാതെ, ഹിന്ദുക്കൾ ക്രമമായും അസന്ദിഗ്ദ്ധമായും യഥാർത്ഥവിദ്യാഭ്യാസം സ്വീകരിക്കയും, ആവശ്യമായ അന്തരംഗകമനഃസ്ഥിതി അംഗീകരി

ക്കയും, ചെയ്തുവരുന്നതു് തൃപ്തികരമാണു്. പുരാതനസാമുദായിക നിയമങ്ങൾ അയഞ്ഞുതുടങ്ങി. ജാതിവ്യത്യാസം അതിൻെറ കാഠിന്യത്തെ ഉപേക്ഷിച്ചു് പ്രകൃതിയ്ക്കനുരൂപമായി വന്നുതുടങ്ങി. പാശ്ചാത്യരുടെ സയൻസിനെ ഭയപ്പെടാതെ ഇന്നത്തെ ഹിന്ദുക്കൾ അവരുടെ ബ്രഹ്മവിദ്യ(ശ്രുതി)യോടോപ്പം അതിനെ ഒരുത്തമബന്ധുവായി സ്വാഗതം ചെയ്യുന്നുണ്ടു്.

ഹൈന്ദവവിവാഹസമ്പ്രദായത്തിലും ഭേദം വന്നിട്ടുണ്ടു്. ഓരോ ജാതികളും അവരുടെ യഥാസ്ഥിതികപണ്ഡിതപുരോഹിതന്മാരുടെ നേതൃത്വത്തിൽ വിവാഹപ്രായം ഉയൎത്തുന്നതിനു നിയമം ഉണ്ടാക്കുന്നു. അവിടവിടെ യോഗ്യമായ സങ്കരവിവാഹങ്ങളും നടക്കുന്നു.

ഹിന്ദുക്കളുടെ ഇടയിൽ ഭക്ഷണപ്രശ്നം അനൎഹമായ സ്ഥാനം കയ്യിലാക്കിയതായി കാണപ്പെടുന്നു. നമ്മുടെ ധൎമ്മത്തിനു് "അടുക്കളമതം" എന്നു് ഒരു നിന്ദാനാമധേയം ചിലർ കൊടുത്തിട്ടുണ്ടു്. ഈ ബഹളമൊക്കെയുണ്ടായിട്ടും, ഈ കാൎയ്യത്തെക്കുറിച്ചു് ശക്തി അസ്ഥാനത്തു ചെലവാക്കി നഷ്ടപ്പെട്ടുത്തുന്നുണ്ടു്. എന്തു തിന്നണമെന്നും എങ്ങിനെ തിന്നണമെന്നും നാം ശാസ്ത്രീയമായി ഇതുവരെ പരിശോധിച്ചിട്ടില്ല. നിങ്ങളുടെ പ്രവൃത്തികളും വിചാരങ്ങളും നിങ്ങളുടെ തീററിയെ ആശ്രയിച്ചിരിക്കും. ഒരു യന്ത്രത്തിലേയ്ക്കിടുന്നതല്ലാതെ അതിൽനിന്നു പുറത്തേയ്ക്കു വരുകയില്ല. മാംസപേശികൾക്കും മസ്തിഷ്കത്തിനും ആവശ്യമുള്ളതു് തിന്നാത്തവരിൽനിന്നു ശാരീരികമായും, ബുദ്ധിപരമായും ഉള്ള വേല പ്രതിക്ഷിക്കുന്നതു് ഭോഷത്തമാണു്. മഹത്തായ മാനസികശാരീരികകൎമ്മങ്ങളെ സംരക്ഷിക്കത്തക്കവിധം നൈട്രേററ്സും, ഫോസ്ഫേററ്സും യഥാവശ്യം ലഭിക്കത്തക്കവിധം നമ്മുടെ സസ്യങ്ങളിലും, ധാന്യങ്ങളിലും, പഴവൎഗ്ഗങ്ങളിലുംനിന്നു ഭക്ഷ്യസാധനങ്ങളെ വേണ്ടതുപോലെ തിരഞ്ഞെടുക്കാൻ പ്രയാസമില്ല. ബുദ്ധിയ്ക്കോ, ശരീരത്തിനോ ലവലേശം പോഷണം കൊടുക്കാത്ത നെയ്യിനു നാം വലിയ വിലവെച്ചിരിക്കുന്നതും, വിദ്യാൎത്ഥികൾക്കു് ഉത്തമാഹാരമായ യവം (Barley) നിന്ദിക്കപ്പെടുന്നതും പരിതാപകരമാണു്. മുളകു്, മസാലകൾ, മരുന്നുകൾ—ഇവ ശരീരഘടന ഉന്മൂലനാശംചെയ്തു്, നമ്മുടെ പ്രാകൃതികമായ രുചികളെ താറുമാറാക്കി സൎവ്വവിധമുള്ള ക്ഷീണവും, രോഗവും, മരണവും ഉണ്ടാക്കിത്തീൎക്കുന്നു. വെണ്ണ, പഞ്ചസാര, മാവു മുതലായി ഇംഗാലലവണങ്ങൾ (Carbonates) അടങ്ങിയ, പദാൎത്ഥങ്ങൾ ശ്വാസകോശങ്ങൾക്കു വിറകാകുമെന്നു മാത്രമേ ഉള്ളൂ. അവ തലച്ചോറിനോ, മാംസപേശികൾക്കോ പോഷണം കൊടുക്കുകയില്ല. അതുകളെ നാം ക്രമത്തിലധികം മാനിക്കുന്നു. ഫലമോ?

മടിയും, ഉറക്കക്ഷീണവും, ആലസ്യവും ശക്തിയായിട്ടുതടവിക്കുന്നു. ജ്ഞാനം (സയൻസ്, അറിവ്) നമ്മുടെ തീററിയെ (അന്നാത്തെ) നിയന്ത്രിച്ചു നയിക്കട്ടെ.

ഇൻഡ്യായിലെ സാധുസന്ന്യാസിമാർ അവിടത്തെ, അനന്യസാധാരണമായ ഒരു പ്രത്യേകതയാണ്. കെട്ടിനില്ക്കുന്ന ജലവിഭാഗങ്ങളുടെ മുകൾഭാഗത്തു് പച്ചപ്പായൽ പിടിക്കുന്നതുപോലെ ഇൻഡ്യായിൽ സന്ന്യാസിവർഗ്ഗങ്ങൾ കൂടിക്കിടക്കുന്നു. അതോ, തികച്ചു് ഇപ്പോഴേയ്ക്കും അമ്പത്തിരണ്ടുലക്ഷംപേർ! അവരിൽ ചിലർ കുളത്തിലെ മാഹാത്മ്യമേറിയ മനോഹരസൌഗന്ധികങ്ങളാണ്. എന്നാൽ ബഹുഭൂരിപക്ഷം അനാരോഗ്യകരമായ വൃത്തികേടാണ്. 'വെള്ളം ഒഴുകിത്തുടങ്ങിയാൽ — ജനസമുദായത്തിൽ ജീവൻ ഓടിത്തുടങ്ങിയാൽ — ഈ വൃത്തികേടു പമ്പകടക്കും. ഭാരതചരിത്രത്തിലെ ഇരുളടഞ്ഞ കഴിഞ്ഞകാലത്തിലെ, പ്രകൃതിസഹജരായി ഭവിച്ച സന്താനങ്ങളാണ് ഈ സാധുക്കൾ. ഇക്കാലത്തു് പരിഷ്കാരത്തിനുവേണ്ടി പൊതുവെ കാണപ്പെടുന്ന ഓജസ്സ് ഗൃഹസ്ഥാശ്രമികളുടെ വികാരങ്ങളും രുചികളും മാററുന്നതുമൂലം അതു് സന്ന്യാസിവർഗ്ഗത്തെയും ബാധിച്ചിട്ടുണ്ടു് മറെറാന്നുമില്ലെങ്കിലും, രാഷ്ട്രമാകുന്ന വൃക്ഷത്തിലെ തേജോനാശകരമായ ഇത്തിക്കണ്ണി ആയിരിക്കാതെ, തങ്ങളുടെ ശരീരവും മനസ്സും അതിനു് എളിയ നിലയിൽ വളമാക്കിത്തീർക്കാൻ മോഹിക്കുന്ന നല്ല സന്ന്യാസിമാർ ഇപ്പോൾ ഉണ്ടാകുന്നുണ്ടു്. ശ്രീകൃഷ്ണൻെറ രാജ്യത്തു് ഗീതാപാരായണക്കാർ ലക്ഷോപലക്ഷം ഉരു വാകൊണ്ടു ചൊല്ലിയിരുന്ന നിഷ്കാമകർമ്മയോഗധർമ്മം — പ്രവൃത്തിമാഹാത്മ്യബോധം — അവസാനം ഏറെക്കുറെ പ്രയോഗത്തിൽ പ്രാപ്തമായിവരുന്നു.

“കർമ്മം ചെയ്തുകൊണ്ടു ജീവിക്കുക; പണിയെടുക്കുക. നിൻെറ പ്രവൃത്തികൾ നിൻെറ ഭക്തിയാക്കിച്ചെയ്യു. അഹങ്കാരം അശേഷം ത്യജിക്കുക. ലാഭം, പുണ്യം മുതലായതെല്ലാം നിഷേധിക്കുക; നന്മതിന്മകളിൽ സമബുദ്ധിയായിരിക്കുക; സമബുദ്ധിത്വമാണ് യോഗം, ഭക്തി, അഥവാ ആരാധന.”

സന്ന്യാസിമാരിലും, സാധാരണക്കാരിലും ദൃഢഭക്തിയും, പ്രബലമായ വിവേകവും പ്രത്യക്ഷപ്പെട്ടുവരുന്നു. ഭാരതത്തിൻെറ ബാഹ്യവും, ആഭ്യന്തരവും, പുരാതനവും, ആധുനികവും ആയ സ്ഥിതികൾ ശരിയായി പഠിച്ചു പരിചയിക്കുന്നവർക്ക്, പഠിച്ചു ഇൻഡ്യാക്കാരുടെ ഭാവിധർമ്മം — മതം — 'പ്രായോഗികവേദാന്തം' അഥവാ 'കർമ്മത്തിൽ-ഭക്തിമുഖേന — പ്രേമംമുഖേന — സന്ന്യാസം' ആയിരിക്കുമെന്നു നിഷ്പ്രയാസം കാണാം.

യഥാൎത്ഥകൎമ്മം യഥാൎത്ഥപ്രേമത്തിലോ, യഥാൎത്ഥജ്ഞാനത്തിലോനിന്നു ഭിന്നമല്ല. ശ്രൌതധൎമ്മമായ പ്രായോഗികവേദാന്തം നമ്മുടെ സകല ക്രിയകളും, വികാരങ്ങളും, ചിന്തകളും ഓരോ യജ്ഞമാക്കി, ദേവന്മാൎക്കു വഴിപാടാക്കിത്തീൎക്കുന്നു.

വേദാന്തഭാഷയിൽ 'ദേവൻ' അല്ലെങ്കിൽ 'ദേവത' എന്നതു് "ജ്ഞാനേന്ദ്രിയങ്ങൾക്കു് ഓരോന്നിനും ശക്തി കൊടുക്കുന്ന ഓജസ്സും പ്രകാശവും' ആണു്. ഒരിന്ദ്രിയത്തിൻെറ അഥവാ ബോധത്തിൻെറ ദേവൻ അല്ലെങ്കിൽ ദേവത ആ ഇന്ദ്രിയത്തിൻെറയും ബോധത്തിൻെറയും ബ്രഹ്മാണ്ഡപരമായ ശക്തിയെ സൂചിപ്പിക്കുന്നു. (ആദ്ധ്യാത്മികം, ആധിദൈവികം—ഇതുകളെ താരതമ്യപ്പെടുത്തി നോക്കുക.) ചക്ഷുസ്സിൻെറ അഥവാ കാഴ്ചയുടെ ദേവതയായ ആദിത്യൻ എല്ലാ സൃഷ്ടിയുടെയും കാഴ്ചയ്ക്കു് അധിപതിയാണു്. പ്രത്യക്ഷസൂൎയ്യൻ അഥവാ ലോകചക്ഷുസ്സു് അതിൻെറ കേവലം ഒരു പ്രതിമയാണു്. സകല കൈകളിലുമുള്ള ഓജസ്സു് കൈകളുടെ ദേവതയും, അതിനു് ഇന്ദ്രൻ എന്ന പേരു് പറയുന്നതുമത്രെ. സകല കാലുകളിലുമുള്ള ശക്തിവിശേഷം വിഷ്ണുവെന്നു വിളിക്കപ്പെടുന്ന, പാദങ്ങളുടെ ദേവതയാണു്. ഇങ്ങിനെ യഥാൎത്ഥ 'യജ്ഞം-ബലി' എന്നാൽ, അതാതു് ബ്രാഹ്മാണ്ഡികദേവതകൾക്കു് ഓരോരുത്തരും അവരവരുടെ പ്രത്യേക കഴിവുകളും ബോധങ്ങളും ആഹുതികൊടുക്കുകയെന്നതാണു്. ഇന്ദ്രനു യാഗംചെയ്യുയെന്നാൽ നാട്ടിലെ സകല കൈകൾക്കും ഗുണംചെയ്യാൻ പ്രവൎത്തിക്കുക എന്നാണൎത്ഥം. സകല കണ്ണുകളിലും ഈശ്വരസാന്നിദ്ധ്യം അനുഭവപ്പെടുത്തുന്നതും, എല്ലാ കണ്ണുകളെയും ആദരിക്കാനും, ബഹുമാനിക്കാനും അയുക്തമായ പ്രവൃത്തികൊണ്ടു യാതൊരു കണ്ണുകളെയും ദ്രോഹിക്കാതിരിക്കാനും, നിങ്ങളിലേക്കു തിരിയുന്ന എല്ലാ കണ്ണിനും മന്ദസ്മിതം, ആശീൎവ്വാദം, സ്നേഹം, ദയവു് ഇതുകൾ സംഭാവനചെയ്യാനും, നിങ്ങളുടെ കണ്ണുകളെ അഭിമാനവും അഹങ്കാരവുംകൂടാതെ ഭക്തിപൂൎവ്വം അഖിലചക്ഷുസ്സിനായി സമൎപ്പിക്കാനും തയ്യാറായിരിക്കുന്നതും ആദിത്യനു കൊടുക്കുന്ന യജ്ഞമാണു്. ആ അഖിലചക്ഷുസ്സു് അപ്പോൾ നിങ്ങളുടെ നേത്രങ്ങളിൽക്കൂടി തിളങ്ങുന്നു. എൻെറ ബുദ്ധിയും ചിന്തകളും നാട്ടിലെ സകല ബുദ്ധികൾക്കും ഗുണത്തിനുംവേണ്ടി സമൎപ്പിക്കയും, ഞാൻ എൻെറ നാട്ടുകാരിൽനിന്നു ഭിന്നനല്ലെന്നുള്ള ബോധത്തോടുകൂടി രാജ്യത്തിൻെറ നന്മയ്ക്കായി ചിന്തിക്കയും, എൻെറ താല്പൎയ്യങ്ങൾ ജനസമുദായതാല്പൎയ്യങ്ങളിൽ ലയിപ്പിച്ചു് ആനന്ദത്തിൽ മതിമറക്കുകയും ചെയ്യുന്നതാണു് ബൃഹസ്പതിക്കുള്ള യജ്ഞം.

ചുരുക്കിപ്പറഞ്ഞാൽ "എന്റെ അയൽക്കാരൻ ഞാൻതന്നെ" എന്നും, "ഞാൻ സൎവ്വത്തിനോടും ഏകനായി യോജിച്ച ഒരുത്തൻ തന്നെ"യെന്നും മനസ്സിലാക്കി "എന്റെ ഹ്രസ്വആത്മാവിനെ എല്ലാത്തിന്റെയും ആത്മാവിൽ ലയിപ്പിച്ച്, അതുമായി യോജിപ്പിക്കുന്നു"തിലും, ഈ തത്വം യഥാൎത്ഥപ്രയോഗപഥത്തിൽ അനുഭവപ്പെടുത്തുന്നതിലും ആണു് യജ്ഞം സ്ഥിതിചെയ്യുന്നതു്. ഇതാണു് സ്വാൎത്ഥത്തെ 'കുരിശിൽതറയ്ക്കുന്ന'തും, സ്വാത്മാവിന്റെ 'ഉയൎത്തെഴുന്നേല്പും.' ഇതിന്റെ ഒരുപാധി സാധാരണമായി ഭക്തിയെന്നും മറെറാന്നു ജ്ഞാനമെന്നും പറയപ്പെടുന്നു

ഹേ! സൎവ്വസ്വമേ! (ഓം!)

സൎവ്വമേ! മമ ജീവനങ്ങെടുത്താലും; അതു  
ഗൎവ്വമെന്നിയേയങ്ങേയ്ക്കൎപ്പണമായ്തീരട്ടെ  
എൻകരങ്ങളേരണ്ടുമങ്ങെടുക്കുക; അവ  
നിങ്കലേസേവയ്ക്കായിപ്പണിചെയ്യട്ടേ നിത്യം.  
എൻചിത്തമെടുത്താലും; അതു ദൈവമേ! തീവ്രം  
നിൻചൈതന്യംകൊണ്ടു പൂൎണ്ണമായ്നിറയട്ടെ.  
കണ്ണുകളെന്നിൽനിന്നുമങ്ങെടുക്കുകനാഥാ!  
നിന്നാലായവമദോന്മത്തമായ്തീൎന്നിടട്ടെ.  
എന്മനമെടുത്താലുമായതുനിനക്കൊരു  
പുണ്യക്ഷേത്രമായ്തന്നെ ശോഭിച്ചിടട്ടെ സദാ!

ഈ സമൎപ്പണം സമ്പൂൎണ്ണമായി സാധിക്കുമ്പോൾ "തത്ത്വമസി" (അതു നീയാണു്) എന്ന മഹാവാക്യത്തിന്റെ പരമാനന്ദകരമായ വിശിഷ്ടത ഒരാൾക്കു് അനുഭവപ്പെടുന്നു.

നിങ്ങൾക്കു് ഒരു ദേശാഭിമാനിയാകാൻ മോഹമുണ്ടോ? നിങ്ങളുടെ നാട്ടിനോടും ജനതയോടും പ്രേമത്തിൽ ഐക്യംപ്രാപിക്കുക. അവയുമായി നിങ്ങളുടെ ഐക്യഭാവം അനുഭവപ്പെടുത്തുക. നിങ്ങൾക്കും നിങ്ങളുടെ ജനതയ്ക്കും ഇടയിൽ നിങ്ങളുടെ സ്വന്തം ചെറുവ്യക്തിത്വമാകുന്ന നിഴൽ ലോലമായ ഒരു സ്ഫടികമറപോലുമായി ഭവിക്കാതെയിരിക്കട്ടെ. നാട്ടിന്റെ താല്പൎയ്യങ്ങൾക്കുവേണ്ടി നിങ്ങളുടെ ജീവൻ ബലികൊടുക്കുവാൻ ഒരു യഥാൎത്ഥ ആദ്ധ്യാത്മികഭടനായിത്തീരുക. ആ ചെറിയ സ്വന്തം സത്തയെ—സ്വന്തം ആത്മാവിനെ—ഇല്ലായ്മചെയ്തു്, നിങ്ങൾ രാജ്യംമുഴുവനുമായിത്തീൎന്നു് എന്തെങ്കിലും ചിന്തിച്ചാൽ, നിങ്ങളോടു് ഒത്തു രാജ്യം അശേഷവും ചിന്തിക്കും. മാൎച്ചുചെയ്യുക, നിങ്ങളുടെ രാജ്യംകൂടെ എത്തും. ആരോഗ്യം ധ്യാനിച്ചനുഭവപ്പെടുത്തുക; നിങ്ങളുടെ ജനങ്ങൾ അരോ

ഗികളായി ഭവിക്കും. നിങ്ങളുടെ ഓജസ്സ് അവരുടെ സിരകളിൽ അടിക്കും, "ഞാൻ ഇൻഡ്യാ—മുഴുവൻ ഇൻഡ്യാ—ആണ്" എന്നു ധ്യാനിക്കുക. ഇൻഡ്യാരാജ്യം എല്ലാം എന്റെ സ്വന്തശരീരമാണ്. കന്യാകുമാരി എന്റെ പാദങ്ങൾ; ഹിമാലയപർവ്വതം എന്റെ ശിരസ്സ്; എന്റെ ജടകളിൽനിന്നു ഗംഗ പ്രവഹിക്കുന്നു; എന്റെ തലയിൽനിന്നു ബ്രഹ്മപുത്രായും, സിന്ധുവും ഉത്ഭവിക്കുന്നു; വിന്ധ്യാചലങ്ങൾ എന്റെ അരയ്ക്കുചുറ്റും ബന്ധിക്കപ്പെട്ടിരിക്കുന്നു; മലബാർ എന്റെ ഇടത്തെ കാലും, കൊറോമാൻഡൽ (കിഴക്കുതെക്കു ഖണ്ഡം) എന്റെ വലത്തേ കാലുമാണ്; ഞാൻ ഭാരതം മുഴുവനും അത്രേ; അതിന്റെ കിഴക്കും പടിഞ്ഞാറും ഭാഗങ്ങൾ എന്റെ കൈകളത്രേ; മനുഷ്യവർഗ്ഗത്തെ ആലിംഗനംചെയ്യാൻ ഞാനെന്റെ കൈകൾ നീട്ടി നിവർത്തിപ്പിടിച്ചിരിക്കുന്നു; ഞാൻ പ്രേമത്താൽ സർവ്വവ്യാപിയാണ്; ഹാ! എന്റെ ശരീരം ആ നിലയിലത്രേ! അതു നിവർന്നുനിന്ന് അപരിമേയമായ ആകാശത്തെ വീക്ഷിക്കുന്നു. എന്നാൽ എന്റെ ആഭ്യന്തരചൈതന്യം സർവ്വത്തിന്റെയും ആത്മാവാണ്. ഞാൻ നടക്കുമ്പോൾ ഇൻഡ്യാ നടക്കുന്നതായി കാണുന്നു ഞാൻ സംസാരിക്കുമ്പോൾ ഇൻഡ്യയാണ് സംസാരിക്കുന്നതെന്നുതോന്നുന്നു. ഞാൻ ശ്വസിക്കുമ്പോൾ ഭാരതം ശ്വസിക്കുന്നതായി കാണുന്നു. ഞാൻ ഇൻഡ്യായാണ്; ഞാൻ ശങ്കരൻ ആണ്; ഞാൻ ശിവനത്രെ. ഇതാണ് ദേശാഭിമാനത്തിന്റെ സർവ്വോച്ചമായ അനുഭവം; ഇതാണ് പ്രായോഗികവേദാന്തം.

ശാന്തിയെന്നിലേയ്ക്കിതാ! പുഴപോലൊഴുകുന്നു;
ശാന്തി വാരിധിപോലെയെന്നിലേയ്ക്കിരുളുന്നു;
ശാന്തി ഗംഗയെപ്പോലെ പ്രവഹിക്കുന്നു മമ;
ശാന്തിയെയൊഴുക്കുന്നു രോമങ്ങൾ, വിരൽകൾ മേ,
നെററിയാമലംകൃതകവാടത്തിങ്കൽക്കൂടി-
ച്ചുററിലും ചാട്ടുന്നു ഞാൻ; സ്വാന്തമാം സ്വർഗ്ഗസീമ്നി
സുഖമായിരുന്നുകൊണ്ടുൾക്കടപ്രകാശത്തിൽ
നിഖിലം നയിക്കുന്നു സവാരിചെയ്യുന്നു ഞാൻ
എന്നെവിട്ടാർക്കും ദൂരെപ്പോകുവാനരുതാത്ത-
വണ്ണം ഞാൻ സകലതും നിയന്ത്രിക്കുന്നു നിത്യം
ക്ഷിതിമണ്ഡലത്തിലോ, വാനവർലോകത്തിലോ
സുതരാം മനുഷ്യവർഗ്ഗത്തിനെയൊന്നാകെ
ഗാഢമായാശ്ലേഷിക്കാനസ്പൃഷ്ടക്ഷ്മമത്രേ
പ്രൗഢമോദജമായോരി വിവാഹൈക്യം ക്ലിപ്തം
എന്നുടെയാലിംഗനം എത്രയോ പ്രേമഗാഢം

സുന്ദരതരം നിത്യം പരമാനന്ദപ്രദം,
സൂര്യദേവൻെറ ത്രുക്ഷവീക്ഷണങ്ങളാം സ്വർണ്ണ-
സ്തൂരങ്ങൾപോലെ, പുഷ്പസഞ്ചയത്തിൻെറ ഹൃത്തിൽ
ഞാനങ്ങു തുളച്ചേറി വിഹരിക്കുന്നു; പിന്നെ
മാനസഹാരിപൂർണ്ണചന്ദ്രൻെറ ശോഭയേറും
വെള്ളിനൂൽ കരങ്ങളെപ്പോൽ, തളയ്ക്കുന്നു ഞാനി-
ങ്ങുള്ളവാരിധിയെല്ലാം പൂർണ്ണശാലയുംചേർത്ത്
മിന്നലേ! പ്രകാശമേ! പാഞ്ഞോടിജ്വലിക്കുന്ന
തോന്നലേ! വന്നീടുവിൻ! മത്സരിച്ചോടാം വരിൻ!
ഓടുക! പറക്കുക! കാണട്ടെ! നിങ്ങൾക്കാർക്കും
കൂടെവന്നെത്താനാകാ നമ്മുടെകാലോടൊപ്പം
ഭൂലോകങ്ങളേ! സമുദ്രങ്ങളേ! പുത്രന്മാരേ!
ചേലാന്ന സസ്യജന്തുവർഗ്ഗാദിപുത്രികളേ!
ബന്ധങ്ങൾ, അതിരുകൾ—സർവ്വം തകർത്തൊന്നായ്
ബന്ധുരം വന്നു പാടിൻ! "ഹോസന്നാ; ഹോസന്നേ"തി.

ഓം! ഓം!! ഓം!!!

## ർ. ഭാരതപ്രശ്നം.

[ലാഹോറിലെ 'യുവജനഭാരതസഭാ' വാർഷികയോഗത്തിൽ വായിപ്പാൻ ലാലാഹൃദയലാൽ എം. ഏ. യുടെപേക്കു സ്വാമിരാമൻ അയച്ചുകൊടുത്ത ഒരു ലേഖനം. ഉദയഭാരതത്തിനു ഒരു പൊതു സന്ദേശമായി East and West എന്ന പത്രത്തിൽ പിന്നീടു പ്രസിദ്ധീകരിയ്ക്കപ്പെട്ടതു്.]

ഐക്യം! ഐക്യം! ഐക്യത്തിൻെറ ആവശ്യം എല്ലാവരും കാണുന്നു. അസംഖ്യം ശക്തികൾ പരസ്പരം നശിപ്പിക്കുന്നു. ഫലദായകമായ അന്തിമശക്തിയൊട്ടില്ലതാനും. കോടാനുകോടി മസ്തിഷ്കങ്ങളും, കൈകളും അലഞ്ഞുതിരിയുന്നു. എങ്ങോട്ടു്? ആരു്ക്കുപറയാം? അനേകായിരം വർഗ്ഗങ്ങളും, സംഘങ്ങളും അവരവരുടെ സ്വേച്ഛാനുസരണം അവരുടെ പ്രത്യേകവഴിക്കു കപ്പൽ തുഴഞ്ഞുകൊണ്ടുപോകാൻ ശ്രമിക്കുന്നു. മതിയായ അമരംപിടുത്തമില്ല. തുഴ—നയ്‌ബു്—എല്ലാം അതാതു സ്ഥാനത്തിരിക്കട്ടെ. നിങ്ങൾ നിങ്ങളുടെ സ്ഥാനത്തിരിപ്പിൻ! ഇളകരുതു്. എന്നാൽ ഒരു വശത്തേയ്ക്കുതന്നെ തുഴയുവിൻ! അത്തരം യോജിപ്പു്—പ്രത്യേകതകളിൽക്കൂടെയുള്ള ഐക്യം—ഇതാണു് അഭിവൃദ്ധിയെ ഉറപ്പിക്കു

ന്നതു്. അങ്ങിനെ നിങ്ങൾ അവരവരുടെ സ്ഥാനത്തിരുന്നുകൊണ്ടു് പാട്ടുംപാടി പുരോഗമിക്കുവിൻ! നമ്മുടെ ദേശീയതാല്പര്യങ്ങൾ അതാണു് ആവശ്യപ്പെടുന്നതു്. സമഷ്ടിയുടെ മുഴുവൻ താല്പര്യത്തിലാണു് ഓരോ വ്യഷ്ടിയുടെയും പ്രത്യേകതാല്പര്യങ്ങൾ ലയിച്ചുകിടക്കുന്നതു്.

ഇങ്ങിനെ പറയുന്നതു് വിഷമമല്ലാത്ത പ്രഭാഷണമാണു്. എന്നാൽ ഇൻഡ്യായിൽ ഇത്രവളരെക്കാലമായിട്ടു് ഈ യോജിപ്പും ഐക്യവും ഉണ്ടാക്കുന്ന ചൈതന്യം ഇതുയിങ്ങനെയില്ലാതെ വരാൻ കാരണമെന്തു്?

പ്രധാനകാരണങ്ങൾ:—ഒന്നു്, പ്രായോഗികജ്ഞാനവിഹീനത; രണ്ടു്, ജനസംഖ്യാപ്പെരുപ്പം. നമുക്കിവയെ അനുക്രമം ഒന്നു ചിന്തിക്കാം.

(i) പ്രായോഗികജ്ഞാനവിഹീനത:—ഇൻഡ്യായിലെ മഹമ്മദീയഭരണകാലത്തിനുമുമ്പു് ഖ റാസൺരാജ്യക്കാരനായ അൽബെറൂണി എന്ന സഞ്ചാരി ഇന്നാട്ടിൽ സഞ്ചരിച്ചിരുന്നു. അദ്ദേഹം സംസ്കൃതഹൃദയനായ ഒരു തത്വശാസ്ത്രജ്ഞനും, നാസ്വഭണ്ണം പഠിച്ച ഒരു പണ്ഡിതനും ആയിരുന്നു. പ്ലേറോ, അരിസ്റ്റോട്ടിൽ എന്നീ ഗ്രീക്കുവിദ്വാന്മാരുടെ ഗ്രന്ഥങ്ങളെപ്പോലെ, അത്ര ശ്രദ്ധയോടും ശുഷ്കാന്തിയോടും അദ്ദേഹം സംസ്കൃതവും നമ്മുടെ ശ്രുതിസ്മൃതികളും പഠിച്ചിരുന്നു. അദ്ദേഹം ഇൻഡ്യാ കണ്ടതുപോലെ വർണ്ണിച്ചെഴുതിയിട്ടുണ്ടു്. ഹിന്ദുക്കളുടെ തത്വജ്ഞാനം, കവിത, ജ്യോതിഷം—ഇവയെപ്പററി അദ്ദേഹം വലിയ ഭക്തിയോടും ആദരവോടും കൂടി പ്രതിപാദിക്കുന്നു. അദ്ദേഹം കണ്ടെത്തിയ വിദ്വൽകേസരികളുടെ പാണ്ഡിത്യവും പ്രതിഭാവിലാസവും അദ്ദേഹത്തിൻെറ പ്രശംസയെ ആർജ്ജിച്ചു. പക്ഷേ സാധാരണജനങ്ങളുടെയും, സ്ത്രീജനങ്ങളുടെയും സ്ഥിതി വളരെവളരെ പരിതാപകരമായിരുന്നുവെന്നു് അദ്ദേഹം വിവരിക്കുന്നു. ശാരീരികമായും, ധിഷണാപരമായും സ്വഭാവത്തിലും, ആത്മീയമായും അവർ തീരെ അധഃപതിച്ചു കിടന്നുവെന്നും, അവരെല്ലാം സാമുദായികവും ധാർമ്മികവുംആയി ഭിന്നിക്കപ്പെട്ടു്, ഉപേക്ഷിക്കപ്പെട്ടിരുന്നുവെന്നും അദ്ദേഹം വിളിച്ചുപറയുന്നു. മനശ്ശക്തിയും ബുദ്ധിശക്തിയും തീരെ ക്ഷയിച്ചു്, ശരീരവും താറുമാറായി, അസംഖ്യക്കണക്കിനു് അവർ വ്യവസ്ഥയും ക്രമവും ഇല്ലാതെ, പൊടിപടലങ്ങൾപോലെ പറന്നു്, മുസ്ലിംആക്രമണകാരികളുടെ മുമ്പിൽ—ഇൻഡ്യായെ കൊള്ളചെയ്യാനും മററുമായി ഗസനിമുഹമ്മദിൻെറ കീഴിൽ വന്നവരുടെനേൎക്കു—വീണുപോലും! അതിനുശേഷം ഇൻഡ്യാനിവാസികൾ യാതൊരു സാമൎത്ഥ്യവും കെല്പും ചുണയും ഇല്ലാതെ വ്യവസായങ്ങളിലോ, കലാവിദ്യകളിലോ

പ്രായോഗികമായിട്ടു യാതൊന്നും ഗ്രഹിക്കാതെ കൊത്തുപണി, ശില്പവിദ്യ, തോട്ടങ്ങൾ, തോക്കുകൾ---ഇങ്ങേഅററം വെടിമരുന്നു മുതലായ യാതൊന്നും കൂടാതെ, വെറുതെ കിടന്നിരുന്നുവെന്നു ബേബർ പരാതിപ്പെട്ടിരിക്കുന്നു. സൈ്വരമായി പരസ്പരം പെരുമാറാൻപോലും അവർ അപ്രാപ്തരായിരുന്നുവെന്നു് അദ്ദേഹം പുച്ഛിക്കുന്നു. വ്യക്തിപരമായ പ്രത്യേകതകളോ അതിശയോക്തികളോ മററൊന്നെങ്കിലും ഈ പ്രസ്താവനയിൽ ഉണ്ടെങ്കിൽ, അതുകൾ നീക്കിയാൽപോലും ഈ പ്രസ്താവന---അഹോ കഷ്ടം!— ശരിയാണെന്നു നമുക്കു കാണാം. ഇൻഡ്യായുടെ താഴ്ചയ്ക്കും വീഴ്ചയ്ക്കും കാരണമായിരുന്നതു് പ്രായോഗികജ്ഞാനത്തിൻെറ അഭാവമത്രേ.

ഈ വൈദേശികചരിത്രകാരന്മാരുടെ പ്രഖ്യാപനങ്ങളെ യുക്തിവാദംകൊണ്ടു സിദ്ധാന്തപരമായി തകക്കാൻ, മററാരെയുംപോലെ, രാമനും കഴിയാത്തതല്ല. എന്നാൽ എൻെറ ഈശ്വരാ! അവർ ഉത്തമവിശ്വാസമായി രേഖപ്പെടുത്തിയിട്ടുള്ളതു വ്യക്തമായ വസ്തുതകളും, ഉറച്ച പരമാത്ഥങ്ങളും ആകയാൽ അവയെ എന്തിനു നിഷേധിക്കുന്നു? സ്വയം പ്രത്യക്ഷമായ തെളിവുകളെ എനിക്കെങ്ങിനെ പ്രതിഷേധിക്കാം? കൈകാൽകൊണ്ടു പണിയെടുക്കുന്നതിനെ നിന്ദിക്കുക ജാതിമതാദിഭിന്നതകളെ ആസ്പദമാക്കി കൃത്രിമവ്യത്യാസങ്ങളും, അവാന്തരവിഭാഗങ്ങളും സൃഷ്ടിക്കുക; വിദേശസഞ്ചാരത്തിനെ വെറുത്തു് ഭ്രഷ്ടുകല്പിക്കുക, ശിശുവിവാഹവ്യവസ്ഥ നടപ്പിൽ വരുത്തുക, ബുദ്ധിപരവും, ശാരീരികവുമായ അന്ധത സാധാരണമായ സ്ത്രീകളിൽ അടിച്ചുകയററുക —എന്നിങ്ങനെയുള്ള സകല സാമൂഹ്യനാശങ്ങളെയും മേൽസൂചിപ്പിച്ച പ്രായോഗികജ്ഞാനരാഹിത്യം വിപുലമായിട്ടുണ്ടാക്കുന്നു. ഈ സാമുദായികവിഷം നീക്കുക കുറെ വിഷമമാണു്. "പരിഷ്കാരം എന്നതു് നമ്മുടെ തൃപ്തിയ്ക്കായിട്ടു് കുറെ അകലത്തു് നിർത്തേണ്ട ഒരു സാധനമാണു്" എന്നു എഡ്മണ്ടുബക്ക് പറഞ്ഞതു് വളരെ ഭംഗിയായി. മാമൂലിൻെറ മാർഗ്ഗങ്ങളിൽനിന്നു മാറുന്നതു് തീർച്ചയായും കഠിനവേലയാണു്. ദുർവിചാരങ്ങളും തെററിദ്ധാരണകളും അനൈക്യവും ഉണ്ടാക്കത്തക്കവിധം സമുദായം പ്രവത്തകന്മാരോടും, പ്രവത്തകന്മാർ സമുദായത്തോടും പിണങ്ങി പരസ്പരം ദൂഷണവും കുററവുംപറഞ്ഞു കലഹമുണ്ടാക്കുന്നതാണു് ഈ പണി. അനൈക്യം ഒഴിക്കാൻവേണ്ടി സംഗതികൾ എങ്ങിനെയും കിടന്നു നശിക്കട്ടെ എന്നുവെച്ചു് നമ്മുടെ സ്വന്തം ജോലികൾമാത്രം നോക്കി ഞെളിഞ്ഞുനടന്നാൽ മതിയോ? നമ്മുടെ രക്ഷമാത്രംനോക്കി സമുദായത്തെ വെറുതെ വിട്ടുകളയാമോ? കഷ്ടം! ഇതു സാദ്ധ്യമാണോ?

മുങ്ങിച്ചാകുന്ന സമുദായം നിങ്ങളെ — നമ്മളെ — വിട്ടുകളയുമോ? അതു മുങ്ങുമ്പോൾ കൂടെ നമ്മളും മുങ്ങിപ്പോകും; അതു പൊങ്ങുമ്പോൾ കൂടെ നമ്മളും പൊങ്ങും. അപൂർണ്ണമായ ഒരു ജനസമുദായത്തിൽ പൂർണ്ണനായ ഒരു വ്യക്തിയുണ്ടായിരിക്കാമെന്നു വിശ്വസിക്കുന്നതു് പെരിയ വിഡ്ഢിത്വമാണു്. കൈ ശരീരത്തിൽനിന്നു മുറിച്ചു മാററി പ്രത്യേകം നിർത്തി അതിനു ബലത്തിന്റെ പൂർണ്ണത സമ്പാദിക്കാൻ കഴിയുമോ? എന്നാൽ ഇതും കഴിയും!

വേദാന്തവിരുദ്ധമായ ഈ ചിന്ത വളരെക്കാലം ഇൻഡ്യായിൽ പോഷിപ്പിക്കപ്പെട്ടുവന്നു. ഫലം ജനസമുദായത്തിൽ ദയനീയമായ ഛിന്നഭിന്നതകൾ ആയി ഭവിച്ചു. ഉൽക്കർഷം പ്രാപിയ്ക്കേണ്ടവരായ യുവാക്കളേ! ഇൻഡ്യായുടെ ഭാവി നിങ്ങളുടെ ഭാവിയാണു്. നിങ്ങളതിനു് ഉത്തരവാദികളുമാണു്. "ഭൂരിപക്ഷ" ചിന്തയാകുന്ന ചെപ്പടിവിദ്യയുടെ അന്ധവിശ്വാസങ്ങൾ ഭീരുക്കളെമാത്രമേ നയിക്കയുള്ളു. യഥാർത്ഥജീവിതത്തായ ആത്മാവു് ജനങ്ങളുടെ ഹൃദയങ്ങളെയും വിചാരങ്ങളെയും ഭരിക്കുന്നതാണു്. നാമമാത്രനായ ബാഹ്യഭരണകർത്താവു് ആരും ആയിരിക്കട്ടെ. നിങ്ങൾക്കു സർവകലാശാലകളിൽനിന്നു ബി. ഏ., എം. ഏ — ഡിഗ്രികൾ കിട്ടുന്നു. എന്നാൽ ഭീരുത്വമോ, വീരത്വമോ നിങ്ങൾ തിരഞ്ഞെടുക്കേണ്ട സംഗതിയാണു്. നിങ്ങൾ ഏതാണു് വരിക്കുന്നതെന്നു പറയുവിൻ? വെറും ക്ഷുദ്രമായ അടിമത്വമോ, അതോ ജീവന്റെ രാജത്വമോ? ശക്തിമത്തും പരിശുദ്ധവുമായ ജീവിതമാണു് ചരിത്രത്തെ ഉയർത്തുന്ന യന്ത്രം. ചലിക്കുന്ന ഒരു പദാർത്ഥത്തിന്മേൽ പ്രയോഗിക്കപ്പെടുന്ന ശക്തി അതിന്റെ ചലനത്തിൽ ഒരു ഭേദം ഉണ്ടാക്കുമെന്നാണു് ന്യൂട്ടന്റെ "ചലനനിയമ"ങ്ങളിൽ രണ്ടാമത്തേതു്. ബഹുശതാബ്ദങ്ങളായിട്ടു് പ്രകൃതി പ്രതികൂലമായ അനുഭവരാഹിത്യവും കൂടുതൽ ദുഷ്ടമായ ദ്വേഷവിചാരവും മാമൂലിന്റെയും അന്ധവിശ്വാസങ്ങളുടെയും വഴികളിൽകൂടി നമ്മുടെ നാട്ടിൽ അനുക്രമമായി പ്രവഹിച്ചുകൊണ്ടിരുന്നു. സംസ്കാരവും ചാരിത്ര്യവും തികഞ്ഞ യുവാക്കളേ! ഇപ്പോൾ തീരെ ആവശ്യമില്ലാത്ത, ഛിന്നഭിന്നമായി നശിച്ചുപോകുന്ന, ശക്തികളെ വേണ്ടവിധം ഫലപ്രദമായി സംയോജിപ്പിക്കാനുള്ള ജീവച്ഛക്തി നിങ്ങൾക്കുണ്ടു്. പഴയ മന്ദതകളെ ജയിക്കുക! യഥാവശ്യം ചലനത്തിന്റെ ഗതിമുഖം തിരിച്ചുമാററുക! ഗതിവേഗം കൂട്ടേണ്ടദിക്കിൽ അതു കൂട്ടുക! യഥായോഗ്യം ചലിക്കുന്ന ഭാരവും വർദ്ധിപ്പിക്കുക! പണിയെടുപ്പിൻ! നല്ലവണ്ണം ശ്രമിപ്പിൻ! ഭൂതകാലത്തിനു രൂപഭേദം കൊടുത്തു് വർത്തമാനത്തിനു അനുരൂപമാക്കുവിൻ! ശുദ്ധവും ബലിഷ്ഠവുമായ നിങ്ങളുടെ വർത്തമാനത്തെ ധീരമായി

ഭാവിയിലേയ്ക്കു തള്ളുക. പൂർവ്വികന്മാരിൽനിന്നു കിട്ടിയ സമ്പാദ്യം കൂടാതെ നമുക്കു നിവൃത്തിയില്ല; അതില്ലാത്ത സമുദായം പുറമേ നിന്നു നശിപ്പിക്കപ്പെട്ടും. ആ സമ്പാദ്യം ക്രമത്തിൽ അധികമായാൽ കൂട്ടതൽ വിഷമമാണു്. അതിന്റെ ആധിക്യം സമുദായത്തിനെ അകത്തുനിന്നു നശിപ്പിക്കും. നിങ്ങൾ സത്യസന്ധരായി ജീവിച്ചാൽ, വഴക്കും പിണക്കവും അനൈക്യവും ജനസമുദായത്തിൽനിന്നു പുറത്താകയില്ലേ? നിങ്ങൾ മറിച്ചു വിചാരിക്കുന്നോ? ഏകനായാലും സ്ഥിരതയോടെ നില്ക്കുക; പിൻവാങ്ങരുതു്. ഇതാണു് പൌരുഷം. ഒഴുക്കു നിങ്ങൾക്കനുകൂലമാണു്. ഓളം നിങ്ങളുടെ ഭാഗത്താണു്. അവർ ഭൂതകാലത്തെ താങ്ങിനില്ക്കട്ടെ. ഭാവി മുഴുവൻ നിങ്ങളുടേതാണു്. സത്യപഥത്തിൽനിന്നു നിങ്ങൾ വ്യതിചലിക്കാതിരിക്കുവാൻ! ധർമ്മന്യായങ്ങൾക്കു വിപരീതമായുള്ള ഐക്യം സമുദായത്തെ രക്ഷിക്കുമോ? ഇരുട്ടത്തു നിർത്തിക്കൊണ്ടു് ജനങ്ങളെ നിങ്ങൾക്കു യോജിപ്പിക്കാമോ? അബദ്ധങ്ങളെയും അന്ധവിശ്വാസങ്ങളെയും പൂജിച്ചുകൊണ്ടു് ദേശീയൈക്യം സമ്പാദിക്കാനൊക്കുമോ? നാവികന്മാരുടെ പണി കപ്പലിനെ ഒരേവശത്തേയ്ക്കു നയിക്കാനാണെങ്കിലും, ആ വശം ശൂന്യമായിരുന്നാൽ—അഭിവൃദ്ധിക്കുതകുന്നതല്ലാതിരുന്നാൽ—സത്യത്തിനു നേരെയല്ലാതിരുന്നാൽ—അതു് ആശാസ്യമാകുമോ? അങ്ങിനെയുള്ളൊരു കപ്പൽ ഏതെങ്കിലും ഒരു പാറയിൽ തട്ടിത്തകൎന്നുപോകും. എന്നാൽ ക്ഷണം അങ്ങിനെ തകരുന്നതാണു് ഭേദം. സ്വാൎത്ഥമാത്രമേ യോജിപ്പുസാധ്യമാകൂ! പരിശുദ്ധിയിലും, സത്യത്തിലുമുള്ള ഐക്യം മാത്രമേ പ്രായോഗികമാകയുള്ളൂ. ദേശീയൈക്യത്തിനു മോഹിക്കുന്നവരേ! മനുഷ്യത്വവിരുദ്ധമായ അനവധി തെറ്റുകളിൽനിന്നു സമുദായത്തെ ആദ്യം ശുദ്ധീകരിക്കുവിൻ! ആ മനുഷ്യത്വത്തിനും സത്യത്തിനും, ഐശ്വൎയ്യത്തിനുംവേണ്ടി, ചിലപ്പോൾ ജനങ്ങൾക്കു ഉപദ്രവമോ, പ്രവൎത്തകന്മാൎക്കു വല്ല ദ്രോഹമോ സംഭവിച്ചാൽ, രാജ്യം ആധ്യാത്മികമായി ജീവിക്കുന്നുണ്ടെന്നും, ശ്വാസവും ഉച്ഛ്വാസവും ശരിയായി നടക്കുന്നുവെന്നും പ്രത്യക്ഷമാകുന്നുവെന്നേ ഉള്ളൂ.

ആദൎശജീവിതത്തിൽ വേദന എന്നു് ഒന്നില്ല. അതു ചുററും പ്രേമവും പ്രകാശവും പരത്തിക്കൊണ്ടു ശോഭിക്കുന്ന തനി ശാന്തിയാണു് എന്നാൽ പ്രകാശത്തിന്റെ പുറപ്പാടു് ഹേമമണ്ഡലം പോലെ കരുതുന്ന ഒരു ജനമണ്ഡലത്തിൽ വേദനാരഹിതമായ ശാന്തിയും, ഉണൎച്ച നൽകുന്ന പ്രകാശവും ഒന്നിച്ചു് എങ്ങിനെ ജീവിക്കയും ചലിക്കയുംചെയ്യും? അതിനാൽ സ്ഥിതിഗതികൾമൂലം നിങ്ങൾക്കു് ആദൎശജീവിതം നയിക്കാൻ സാദ്ധ്യമല്ലാതെവന്നാലും

നിങ്ങളുടെ ജീവിതം പാരമാർത്ഥികമെങ്കിലും ആയിരിക്കട്ടെ. അതാണ വേണ്ടതും അത്യാവശ്യവും. ഹ്രസ്വചിന്തകളോടുകൂടിയ മഹാന്മാരെക്കാൾ മഹൽചിന്തകൾ അടങ്ങിയ ചെറിയ മനുഷ്യനാണ് ഒരു രാജ്യത്തിനു ബലംകൊടുക്കുന്നതു്. ശാന്തിയോ ? മൃഗീയമായ മടി ശാന്തികരമാണ്; ശവക്കല്ലറ ശാന്തിപ്രദമാണ്. എന്നാൽ നമുക്കു ജീവത്തായ ശാന്തിയാണ്, മൃതമായ ഒന്നല്ലാ വേണ്ടതു്. ജനങ്ങൾ ഇരുട്ടത്തു് ഉരുണ്ടുവീഴുമ്പോൾ നിങ്ങൾ പ്രകാശം ഒളിച്ചുവെക്കുന്നതു്, ആ വെളിച്ചം നിങ്ങൾക്കില്ലാതിരിക്കുന്നതിനെക്കാൾ കഷ്ടതരമാണ്. അങ്ങിനെയുള്ള സമയത്തു് മൗനം ഭജിച്ചുകൊണ്ടു തന്റെ പക്കലുള്ള സഹായകരമായ വാക്കു് ഒളിച്ചുവെച്ചു് ഓടിക്കളയുന്നവൻ വലിയൊരു കുററവാളിതന്നെയാണ്.

൨. നമുക്കിനി ജനസംഖ്യാപ്രശ്നത്തിലേക്കു കടക്കാം:— മാൽത്തൂസും മററു രാഷ്ട്രീയധനതത്വശാസ്ത്രജ്ഞന്മാരും പ്രസ്തുത വിഷയത്തെപ്പററി പറയുന്നതു് നമുക്കിവിടെ ആലോചിക്കേണ്ടതില്ല. സസ്യശാസ്ത്രത്തിന്റെ വിധിയെ മാൽത്തൂസ് പ്രതിദ്ധ്വനിപ്പിക്കമാത്രമേ ചെയ്യുന്നുള്ളു. പ്രാകൃതികശാസ്ത്രജ്ഞർ എന്തു പറയുന്നു എന്നു നോക്കാം. മനുഷ്യർ ഇടപെടാത്ത വനാന്തർഭാഗത്തുള്ള ഒരു തോട്ടത്തിനോടു് ഹക്സിലി ജനസമുദായത്തെ ഉപമിക്കുന്നു. സാമുദായികക്രാന്തി (Social Evolution) ഇതിനെ അദ്ദേഹം ചാരിത്രികപ്രക്രിയ (Ethical Process) എന്നുംകൂടി വിളിക്കുന്നു. ഒരു കാർഷികപദ്ധതിയോടു് അദ്ദേഹം താരതമ്യംചെയ്യുന്നു. എന്നാൽ ഇതു രണ്ടും യഥാർത്ഥപ്രാകൃതികമാർഗ്ഗത്തിനു് (Naturalistic process)—ബ്രഹ്മാണ്ഡികപ്രകൃതിമാർഗ്ഗത്തിനു്—നേരെ പ്രതികടമാണ്. പ്രകൃതിമാർഗ്ഗത്തിൽ അസ്തിത്വത്തിനുവേണ്ടി—അതായതു് ജീവിച്ചിരിക്കാൻവേണ്ടി—ശക്തിമത്തും, അനന്തവുമായ ഒരു മത്സരം സ്പഷ്ടമായിട്ടുണ്ടു്. കാർഷികമോ, ചാരിത്രപരമോ ആയ മാർഗ്ഗത്തിൽ ആ മത്സരത്തിനെ—അഥവാ ആ മത്സരത്തിനു് ഇടം കൊടുക്കുന്ന പരിതഃസ്ഥിതികളെ—ഇല്ലായ്മചെയ്യാൻ ഒരു ശ്രമം നടക്കും. ഈ രണ്ടു പദ്ധതികളും ഒന്നാണെന്നുകാണിപ്പാൻ ഹെൻറി ഡ്രുമണ്ഡ് ഭഗീരഥപ്രയത്നം ചെയ്യുന്നുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ ശബ്ദബഹുലമായ പ്രദർശനംകൊണ്ടു് ഡാർവിന്റേയും ഹക്സിലിയുടെയും സിദ്ധാന്തങ്ങളിൽനിന്നു് ഒരിഞ്ചുപോലും മുമ്പോട്ടു പോയിട്ടില്ല. ബോധമുള്ള മനുഷ്യർക്കു നിഷേധിക്കാൻ നിവൃത്തിയില്ലാത്ത പരമാർത്ഥങ്ങളെ അദ്ദേഹത്തിനു് എതിർക്കാൻ സാധിക്കുയുമില്ല. തോട്ടക്കാരൻ യഥാവിധി ക്രമാനുക്രമമായി കളകൾ പറിച്ചുകളഞ്ഞും മററും അനാവശ്യച്ചെടികളെ നീക്കാതെയിരുന്നാൽ

പ്രാകൃതികപദ്ധതിപ്രകാരം തോട്ടത്തിൽ അവ വർദ്ധിച്ചു നാശമുണ്ടാകും. അപ്പോൾ പഴയ നിർദ്ദയമായ വഴക്കും മത്സരവും ഉണ്ടായി, ശാന്തിയുടെയും ഉൽകൃഷ്ടത്തിന്റെയും വാഴ്ച അസ്തമിക്കും. അതുപോലെ ഒരു ജനസമുദായം സംഖ്യാപെരുപ്പത്തിന്റെ അതിരിൽ മുട്ടിയാൽ — ആധികമുള്ള ജനസംഖ്യയെ മാററാത്തപക്ഷം — ഘോരമായ മത്സരമുണ്ടായി സമാധാനം നശിച്ചുപോകും. നൈതികമാർഗ്ഗം ദുർബ്ബലപ്പെട്ടു്, നീതിന്യായതത്വങ്ങൾ തകന്നു്, ഈശ്വരകല്പനകളെ നിർജ്ജീവമാക്കിക്കളയും. അത്തരം ഘട്ടങ്ങളിൽ പരിഹാരമില്ലാതെ രാഷ്ട്രങ്ങൾക്കു് അധഃപതനവും ജീർണ്ണതയും സംഭവിക്കും. റോമാ, ഗ്രീസ് മുതലായ രാജ്യങ്ങളിൽ ഉണ്ടായ താഴ്ചയ്ക്കും വീഴ്ചയ്ക്കും അടിയിൽ ഈ ജനസംഖ്യാപ്രശ്നം കിടന്നിരുന്നു. ഇൻഡ്യായിൽ ഈ ദുർഘടസന്ദർഭം എത്രയോ പണ്ടേ ഉണ്ടായതാണു്. മൗലികമായ ഈ വിപത്തിനു് ഇതുവരെ നാമൊരു പരിഹാരവും ചെയ്തിട്ടില്ല. ഭൂലോകത്തിലെ മറെറാരു രാജ്യത്തും ഇൻഡ്യായിലെപ്പോലുള്ള ജനപ്പെരുപ്പവും ദാരിദ്ര്യവും ഇല്ല. ഒരു സാമാന്യഭാരതീയകുടുംബം രാഷ്ട്രത്തിന്റെ മുഴുവൻ സ്ഥിതിക്കു് ഒരു മാതൃകയാണു് — വളരെ കുറഞ്ഞ വരുമാനവും, പ്രതിവർഷം എണ്ണം കൂടിവരുന്ന വായ്കളും; ഇതിനിടയിൽ നിരർത്ഥകവും ക്രൂരവും ആയ അടിയന്തിരങ്ങൾക്കു് അനാവശ്യമായി ചെയ്യുന്ന ചെലവുകളും! ഇങ്ങേഅററം തൊഴുത്തിൽ നോക്കുക, രണ്ടോ മൂന്നോ ജന്തുക്കൾക്കു തിന്നാനുള്ള പദാർത്ഥങ്ങൾ അതിലിട്ടുവെച്ചു് കണക്കില്ലാതെ ജന്തുക്കളെ അതിൽ കടത്തിവിട്ടാൽ അതുകൾ പരസ്പരം യുദ്ധംചെയ്തു ചാകുകയാണു ഫലം. ശണ്ഠയ്ക്കു യഥാർത്ഥമായിട്ടുള്ള കാരണം നീക്കാതെ ജനങ്ങളോടു സമാധാനം ഉപദേശിക്കുന്നതു് ഉപദേശത്തിന്റെ അവഹേളനമാണു്. എന്റെ നാട്ടുകാർ ജന്മനാ വിനയശീലരും ശാന്തരുമാണു്. ഹൃദയത്തിനു സമ്മതംതന്നെ എന്നാൽ മാംസത്തിന്റെ ബലഹീനത അവരെ ഞെരുക്കുമ്പോൾ സ്വാർത്ഥവും മത്സരവും അവർ എങ്ങിനെ ഉപേക്ഷിക്കും? ജനസംഖ്യാപ്രശ്നത്തിനു പരിഹാരമുണ്ടാക്കാതെ ദേശീയൈക്യത്തേയും അന്യോന്യയോജിപ്പിനെയും കുറിച്ചു പറയുന്നതു് ഒരു യൂട്ടോപ്പിയൻ — മൃഗതൃഷ്ണാ — മിഥ്യയാണു്, ഈ 'കോന്ത്ര'ത്തിനു നിവൃത്തിയുണ്ടാക്കാത്തപക്ഷം നാം നശിക്കും. നമ്മുടെ കൂട്ടുകാർ നിത്യേന ദീനവും ദണ്ഡവും അനുഭവിക്കത്തക്ക സാമുദായികാവസ്ഥ കിടക്കുമ്പോൾ സസ്യശാസ്ത്രസിദ്ധാന്തങ്ങളനുസരിച്ചു്, സഹോദരപ്രീതിയും നിസ്സ്വാർത്ഥതയും വളരുന്നതല്ല. ഭാരതീയരേ! ഇത്തരം ദരിദ്രരായ സംഖ്യാതീതരായ — ജനങ്ങൾ — നിങ്ങളുടെ ചുററും കിടക്കുമ്പോൾ സ്നേഹവും പ്രേമവും ഉണ്ടാക്കാൻ മോഹിക്കുന്നതു് നിരാശയ്ക്കു മോ

ഹിക്ക മാത്രമാണു്. ഏതെങ്കിലും ഒരു ഭൌതികപദാൎത്ഥത്തിനു ഉള്ളിലുള്ള അണുക്കൾക്കു് സ്വതന്ത്രമായി ചലിക്കാൻ തക്കവണ്ണം കണക്കിനുള്ള അകലം പരസ്പരം ലഭിക്കാതിരുന്നാൽ, അതിന്റെ ആഭ്യന്തരസമാനാവസ്ഥ പാലിക്കപ്പെടുന്നതല്ലെന്നു് പ്രകൃതിശാസ്ത്രവിദ്യാൎത്ഥികൾ അറിയുന്നു. ആകട്ടെ! ഇൻഡ്യായിലെ സ്ഥിതി എന്താണു്? ഇതരന്മാരോടു സംഘട്ടനം ചെയ്യാതെ ഓരോ വ്യക്തിക്കും ഭംഗിയായി ചലിക്കാൻ സാധിക്കുന്നുണ്ടോ? സ്വതന്ത്രമായും സഹജമായും ചരിക്കാൻ അവൎക്കു സൌകൎയ്യമുണ്ടോ? ഒരുത്തൻ തിന്നുമ്പോൾ പത്തുപേർ പട്ടിണികിടക്കണമെന്നുവന്നാൽ ദേശീയസാമ്യാവസ്ഥയെ പാലിപ്പാൻ ഉടനെ വേണ്ട ഏൎപ്പാടുകൾ ചെയ്യണം. അല്ലാത്തപക്ഷം നിഷ്ഠുരപ്രകൃതിയുടെ കൎക്കശമായ ആലിംഗനം മാത്രമേ ഇൻഡ്യായ്ക്കു രക്ഷയുള്ളൂ. അതോ—നമ്മുടേതുപോലുള്ള കടുംസ്ഥിതികളിൽ—വസിഷ്ഠമഹൎഷി പറഞ്ഞിട്ടുള്ള വസന്തകൾ, ദുൎഭിക്ഷത, നാശകരമായ യുദ്ധം, ഭൂകമ്പം, ജലപ്രളയം മുതലായതാണു്. ഇതെല്ലാം മതി. ആകട്ടെ! പരിഹാരമെന്തു്; അതു ബഹുമുഖമാണു്

(A) ഭാരതത്തിനു പുറത്തുപോയാൽ സ്വൎഗ്ഗത്തിന്റെ ദ്വാരം അടഞ്ഞുപോകുമെന്നുള്ള ഭയം—മൂഢവിശ്വാസം—നാട്ടിൽനിന്നു തീൎച്ചയായും പോകട്ടെ! ഇവിടെപ്പാൎക്കാൻ നിവൃത്തിയില്ലാത്ത എല്ലാ ഇൻഡ്യാക്കാരും ഉടനെ നാടുവിടട്ടെ. ആകട്ടെ! പുറപ്പെടുവിൻ! അന്യനാടുകളിൽ പോകുവിൻ! കഥയിലെ കിണററുതവളയെപ്പോലെ ആകുന്നതിൽ എന്തു സന്തോഷമുണ്ടാകാൻ പോകുന്നു? സുന്ദരമായ ഭാരതത്തിനെ നിങ്ങൾ ഒരു "(കൽക്കത്തായിലെ) ഇരുട്ടറ"യാക്കുകയാണെന്നുകാണുന്നില്ലേ?

(B) ധാരാളം സന്താനങ്ങൾ ഉണ്ടാകുന്നതു് വലിയ ഒരു അനുഗ്രഹമായിരിക്കത്തക്കവിധം ആൎയ്യൻ കുടിയേറിപ്പാൎപ്പുകാൎക്കു ഒരു കാലഘട്ടം ഉണ്ടായിരുന്നു. എന്നാൽ അക്കാലമെല്ലാം പോയിമറഞ്ഞു. യുഗം മാറി മറഞ്ഞു. ജനസംഖ്യാവലിപ്പംമൂലം വലിയ കുടുംബം ഒരു ശാപമായി പരിണമിച്ചിരിക്കുന്നു. സ്വൎഗ്ഗപ്രാപ്തി തന്റെ സന്താനങ്ങളെ ആശ്രയിച്ചിരിക്കുന്നുവെന്നു പറയുന്ന ബാലിശമായ സിദ്ധാന്തം മുറുകെപ്പിടിക്കുന്ന ചിന്താവിഹീനനായ മനുഷ്യൻ കണ്ണുതുറന്നുനോക്കട്ടെ. ആധുനികഭാരതത്തിൽ സന്താനവൎദ്ധനവു് കുടുംബത്തിനെ മരണത്തിനുമുമ്പേതന്നെ നരകമാക്കിത്തീൎക്കുന്നുവെന്നു അവൻ കാണട്ടെ! സ്വൎഗ്ഗത്തിലേക്കുയൎത്തുന്ന ഏകയന്ത്രം സന്താനമാണെന്നുള്ള ഈ സിദ്ധാന്തം അൎജ്ജുനൻ ഉന്നയിച്ചതിനെ മനസ്സിൽവെച്ചുകൊണ്ടാണു് ഭഗവാൻ ശ്രീകൃഷ്ണൻ ഭഗവദ്

ഗീതയിൽ സ്വർഗ്ഗസുഖത്തിനു മോഹിക്കുന്നവരെ ആക്ഷേപിച്ചിരിക്കുന്നതു് (അദ്ധ്യായം II. ശ്ലോ. 42—45). ഈ ശ്ലോകങ്ങൾ നിങ്ങൾ വായിച്ചു് അവയിലെ സ്വാതന്ത്ര്യചൈതന്യം ഉൾക്കൊള്ളുന്നതു് നിങ്ങൾക്കു നല്ലതാണു്. "കല്യാണം കഴിച്ചു്, അജ്ഞാനത്തിൽ സന്താനോല്പാദനംചെയ്തു്, ജീവിച്ചു്, പാരതന്ത്ര്യത്തിൽ കിടന്നു നരകിച്ചു മരിക്കണം" എന്നുള്ള കുടിലതത്വം നമ്മെ ഭരിച്ചുകൊണ്ടിരുന്നകാലം നാട്ടിൽനിന്നു പോയ്മറയട്ടെ! നാം ചിലപ്പോൾ നമ്മുടെ പശ്ചാൽഗതിക്കു മുഹമ്മദീയഭരണകർത്താക്കളെ കുറപ്പെടുത്തുന്നു; മറ്റു ചിലപ്പോൾ ബ്രിട്ടീഷുഗവൺമെൻറിനെ കുററംപറയുന്നു; പിന്നെ ചിലപ്പോൾ ഇൻഡ്യയിലെ മതങ്ങൾക്കു ദൂഷ്യം പറയുന്നു; വീണ്ടും ചിലപ്പോൾ നമ്മുടെ വിദ്യാഭ്യാസപദ്ധതിയെ ആക്ഷേപിക്കുന്നു. ഈ വിമൎശനങ്ങളിലെല്ലാം കുറെയൊക്കെ സത്യം കാണാം. എന്നാൽ ലോകത്തിലെ ഏററവും പരിപാവനബന്ധമായ—എല്ലാ ഇൻഡ്യാക്കാരെയും ജനിപ്പിക്കുന്ന അതേ ബന്ധമായ—നമ്മെ ഈ വിധത്തിലാക്കിത്തീൎത്ത—വിവാഹബന്ധത്തെ ദുഷിപ്പിക്കുന്ന അശുദ്ധിയാണു് യഥാൎത്ഥകുററം. സർവ്വപ്രധാനവും, ഏററവും പരിപാവനവുമായ ഈ സ്ഥാപനം—വിവാഹബന്ധം—ഏററവും അലക്ഷ്യമായും, അശാസ്ത്രീയമായും, അത്യന്തം ലജ്ജാവഹമായും അലങ്കോലപ്പെട്ടുത്തിവരുന്നു. നിങ്ങളുടെ ജാതകപരിശോധനയും, പ്രശ്നം വെപ്പിക്കലും, മുഹൂൎത്തംനോക്കിക്കലും, മന്ത്രം ജപിക്കലും, മററനവധി പുണ്യകൎമ്മങ്ങൾ ചെയ്യലും എല്ലാമുണ്ടെങ്കിലും, ഇൻഡ്യയിലെ വിവാഹങ്ങൾ അസമയത്തും, ദുൎമ്മുഹൂൎത്തത്തിലും അസ്ഥാനത്തും, തീരെ അശുദ്ധമായും ആണു് നടക്കുന്നതു്. പ്രായമാകാത്ത കുഞ്ഞുങ്ങളെപ്പിടിച്ചു് വിവാഹബന്ധത്തിൽ മുറുക്കിക്കെട്ടാൻ പുറപ്പെടുന്ന ദുഷ്ടഗ്രഹങ്ങളുടെ നേൎക്കു് നവഗ്രഹങ്ങൾ തങ്ങളുടെ നല്ലശക്തികൾ വഹിച്ചു നോക്കിനില്ക്കുന്നതല്ല. മനുഷ്യത്വവിഹീനമായ—മൃഗങ്ങൾക്കുപോലും യോജിക്കാത്ത—ഈ കാഴ്ചകണ്ടു ഞെട്ടി പരിഭ്രമിച്ചു് ഈ ഗ്രഹങ്ങൾ തങ്ങളുടെ സ്ഥാനങ്ങളിൽനിന്നു ഓടിഒളിച്ചുകളയും! സ്വയം കാലയാപനംചെയ്യാൻ കെല്പില്ലാത്ത ഈ ദമ്പതികളെ ബന്ധിക്കുന്ന ഈ ദുഷ്ടവിവാഹങ്ങളെ അനുഗ്രഹിക്കുന്നതിനു പകരം, വേദമന്ത്രങ്ങൾ സകലശക്തികളും നശിച്ചു് ആ ക്ഷണംമുതൽ ഭാവി മുഴുക്കെയും ഫലഹീനമായിത്തീരുന്നു. "ഒന്നിനും കൊള്ളുകയില്ലാത്ത", അശക്തരായ, പരോപദ്രവകാരികളായ സന്താനങ്ങളെ നാട്ടിൽ പെരുക്കിവിടുന്ന, ഈ പാപ്പർപുള്ളികളെ വിവാഹബന്ധത്തിൽ കരുക്കുന്ന കൎമ്മങ്ങളിലെ അശുദ്ധദുൎഗ്ഗന്ധത്തിൽ ഏതു പുഷ്പങ്ങൾ മധുരസുഗന്ധങ്ങൾ വഹിച്ചുകൊണ്ടിരിക്കും?

യുവാക്കളേ! ഇതു നിൎത്തുവിൻ! ഇതു നിൎത്തുവിൻ! ഇൻഡ്യായുടെ ഭാവിച്ഛ്യമതല വഹിക്കുന്ന, അല്ലയോ! ചെറുപ്പക്കാരേ! ഇതു നിൎത്തുവിൻ! ചാരിത്രത്തിന്റെ പേരിൽ—ഭാരതത്തിന്റെ പേരിൽ—നിങ്ങൾക്കുവേണ്ടി തന്നെ—നിങ്ങളുടെ പിൻഗാമികൾക്കുവേണ്ടി—ഈ അവിവേകപൂൎണ്ണവും, സന്താപപൂരിതവും, അന്ധവും ആയ വിവാഹങ്ങളെ നിൎത്താൻ ഞാൻ അപേക്ഷിക്കുന്നു. എന്നാൽ അതു് ജനങ്ങളെ ശുദ്ധീകരിക്കയും ജനസംഖ്യാക്ഷയദൗർബല്യം ഒട്ടു കുറെ പരിഹരിക്കയും ചെയ്യും.

ഈ നിർദ്ദേശങ്ങൾ പ്രകൃതിപ്രതികൂലമാണെന്നിരിക്കട്ടെ, കൎക്കശക്ഷാമവും, നരകയാതനയ്ക്കു കാരണമായ മരണവും കൂടാതെ കഴിക്കാൻ നിങ്ങളീ ശാസനങ്ങളെ നടപ്പിൽവരുത്തുകതന്നെ വേണം. ഇതിൽ ലവലേശം അതിശയോക്തിയില്ല. ഈ വാക്കുകളിൽ ഉറച്ച സത്യങ്ങളും, ഭയങ്കരമായ പരമാൎത്ഥവും അടങ്ങുന്നു. ലോകത്തിലേക്കു് ഏററവും പ്രകൃതിപ്രതികടമായ സംഭവങ്ങളല്ലയോ ഈ ശൈശവവിവാഹങ്ങളും കന്യകാവൈധവ്യങ്ങളും? ആദിത്യന്റെകീഴിൽ ഏതു പരിഷ്കൃതസമുദായത്തോടും ചോദിച്ചുനോക്കുക. നിങ്ങളിൽ മനുഷ്യത്വത്തിന്റെ കണികപോലും ഉണ്ടോ? ഉണ്ടെങ്കിൽ ഈ മനുഷ്യത്വഹീനമായ, പ്രകൃതിവിരോധമായ, ആചാരങ്ങളെ തടയാതെ നിങ്ങൾ എങ്ങിനെ കുത്തിയിരിക്കും? വൈധവ്യം ഭവിച്ച ശിശുക്കളുടെ ലളിതകരപല്ലവങ്ങൾ രക്ഷയ്ക്കുവേണ്ടി അറിയാതെതന്നെ നീണ്ടുനിവരുന്നു; നിങ്ങളുടെ കൺമുമ്പിൽതന്നെ ദുരാചാരങ്ങളാകുന്ന ക്രൂരദംഷ്ട്രങ്ങളുടെ ശ്മശാനത്തിൽ ജീവനോടുകൂടിയ ഈ "സതി"കൾ ഇഞ്ചിഞ്ചായി ദഹിക്കുന്നു; നിങ്ങളോടു 'രക്ഷിക്കണേ!' എന്നു കെഞ്ചിക്കൊണ്ടു കേഴുന്നു. അവരുടെ ഒന്നും തിരിയാത്ത കരയുന്ന കണ്ണുകൾമുഖേന ഈശ്വരൻ ഉളിഞ്ഞു നോക്കുന്നു. മുറവിളിക്കുന്ന "ഭവാനിയിൽനിന്നു നിങ്ങൾ എത്രനേരം ഒഴിഞ്ഞുനില്ക്കും? അവളുടെ ദയനീയമായ വിളികളെ മേലാൽ നിങ്ങൾ ചെവിക്കൊള്ളാതെയിരുന്നാൽ അവൾ രക്തദാഹിനിയും, പ്രതിക്രിയാസക്തയുമായ ഭയങ്കരദുർവിധിയായിത്തിരിയും. അവളെ കാണുമ്പോൾ ഭൂമിപോലും കമ്പിക്കയും ചലിക്കയും ചെയ്യുന്നു. അവർ "ശാന്തിഃ! ശാന്തിഃ!!" എന്നു പറയുന്നു. സ്വയം ക്ഷണിച്ചുവരുത്തിയ ദുർവിധിയിരിക്കുമ്പോൾ നാട്ടിൽ എങ്ങനെ ശാന്തിയുണ്ടാകും? യൂറോപ്പിൽ താഴ്ന്ന പടിയിലുള്ള ജനങ്ങൾ ചെറുപ്പകാലത്തു വിവാഹം ചെയ്യുന്നു. എന്നാൽ ഹിന്ദുസ്ഥാനികളെ (ഇൻഡ്യാക്കാരെ)പ്പോലെ അവരിൽ ഏററവും താഴ്ന്നവർപോലും അത്ര ചെറുപ്പത്തിൽ കല്യാണംകഴിക്കുന്നില്ല. മേൽപടിയിലുള്ളവർ ഒരിക്കലും മുപ്പതിനുമുമ്പു വിവാ

ഹം ചെയ്യുകയില്ല. കുറച്ച്—എന്നാൽ കൊള്ളാവുന്ന—സന്താനമുണ്ടാകണമെന്നാണിതിന്റെ തത്വം.

ഉയർന്ന മാനസികവളർച്ചയോടുകൂടി ക്ഷേത്രഗുണം (മണ്ണിന്റെ ഗുണം) കുറഞ്ഞുപോകുമെന്നു സസ്യശാസ്ത്രഗ്രന്ഥങ്ങളിൽ ഹെർബർട്ടുസ്പെൻസർ പറയുന്നു. മൃഗീയമായ മണ്ണുഗുണത്തെ വിലമതിച്ചുകൊണ്ട് എത്രകാലം നാം അധഃപതനത്തിന്റെ ആഴത്തിൽ കിടക്കും? ബ്രഹ്മചര്യത്തിന്റെ അൽഭുതഗുണങ്ങളെ പ്രകീർത്തിച്ചു ക്ഷീണിക്കാത്ത നമ്മുടെ ശാസ്ത്രങ്ങൾ അനുസരിച്ച്, പരിശുദ്ധിയിലല്ലാതെ, ആത്മീയമോ, ശാരീരികമോ ആയ ബലം ഉണ്ടാകുന്നതല്ല. ലൈംഗികവ്യാപാരങ്ങളിൽ പ്രതിഫലിക്കുന്ന—ലൈംഗികശക്തിയാകുന്ന—മനുഷ്യശക്തി ശരിയായി തടഞ്ഞു നിയന്ത്രിച്ചുനിർത്തിയാൽ അതു അപരിമേയമായ ആത്മീയശക്തി—ഓജസ്സ്—ആയിട്ടു പരിണമിക്കുന്നു.

ലൈംഗികപ്രേരണകളെ നിങ്ങൾ നിയന്ത്രണത്തിൽകൊണ്ടുവരണം. മൃഗീയവികാരങ്ങളെ അടക്കിനിർത്താതെ പ്രകൃതിയിലെ അതിപ്രധാനബന്ധവുമായി കളിക്കുന്ന മനുഷ്യൻ ആ ദാമ്പത്യബന്ധത്തിൽ തന്റെ രക്തം—അവന് ഓജസ്സു പ്രദാനംചെയ്യുന്ന വെള്ളരക്തം—യഥാർത്ഥമായി വൃഥാ ചിതറിക്കളയുകയാകുന്നു. "വൃത്തികേടെന്നാൽ ദുഃസ്ഥാനത്തിരിക്കുന്ന ധനമാണ്" എന്ന വിവരണംപോലെ, പാപത്തിന്റെമൂലം ഈ ദിവ്യശക്തി ദുർമ്മാർഗ്ഗത്തിൽ തിരിച്ചുവിടുന്നതാണ്. വികാരങ്ങൾക്കു 'മൃഗീയം' എന്ന വിശേഷണം നികൃഷ്ടതയെ സൂചിപ്പിക്കുന്നു. വിവേകഹീനമായ സന്താനോല്പാദനക്രിയകൾകൊണ്ടു മൃഗങ്ങൾ നിശ്ചയമായും നികൃഷ്ടങ്ങളും വിഡ്ഢികളുമാകുന്നു. അവയുടെ നടപടിയിൽ—നിന്ദതോന്നിക്കുന്ന ഉച്ഛൃംഖലങ്ങളോടുകൂടിയ—തമ്മിൽ തമ്മിൽ ശണ്ഠയ്ക്കു കാരണമായ—സ്വഭാവം കണക്കില്ലാത്ത ഈ സന്താനസൃഷ്ടിയാണ്. എന്നാൽ മൃഗങ്ങൾപോലും വെറും സുഖാനുഭവത്തിനുമാത്രം വേണ്ടി ഇണചേരണമെന്നു തീരെ വിചാരിക്കുന്നില്ല. മനുഷ്യൻ വികാരങ്ങളെ ബുദ്ധിക്കു കീഴ്പ്പെടുത്താൻ കെല്പുള്ളവനാകയാൽ മൃഗങ്ങളെക്കാൾ ഉൽകൃഷ്ടനായി ഗണിക്കപ്പെടുന്നു. വിവേചനാഹീനമായ സന്താനോല്പത്തികൊണ്ടും അനാവശ്യവും അശുദ്ധവും ആയ സുഖാനുഭവത്തിൽ മതിമറന്നു പോകുന്നതുകൊണ്ടും നികൃഷ്ടജന്തുക്കളെക്കാൾ നീചമായി ജീവിക്കുന്ന മനുഷ്യന് ഏതു് അധഃപതനവും ക്ഷുദ്രതയും നാശവും വരാതിരിക്കും?

പരിശുദ്ധി! പരിശുദ്ധി! ലോകത്തിൻമുമ്പിൽ നിങ്ങൾ പരിശുദ്ധി സമ്പാദിക്കണം. നിങ്ങൾ പരിശുദ്ധിനേടാത്തപക്ഷം പരി

ണാമമത്സരമാകുന്ന നിർദ്ദയയന്ത്രചക്രം നിങ്ങളെ തിരെ ഞെരിച്ചു പൊടിച്ചു കൊന്നുകളയും. ഇന്നു പരിശുദ്ധിയിൽ മാത്രമാണു് നിങ്ങൾക്കു ആശ കിടക്കുന്നതു്. മലമൂടന്മാരുടെ ഇടയിൽ, അടുത്ത ബന്ധുക്കളിൽ പരിശുദ്ധമായ പെരുമാററങ്ങളെ പ്രബലപ്പെടുത്തിയ പരിണാമഗതിയെപ്പോലെ, ഇന്നു രക്ഷവേണമെങ്കിൽ, നിങ്ങൾക്കു പരിശുദ്ധമനസ്സും, പാവനജീവിതവും അത്യന്താപേക്ഷിതമായി ത്തീർന്നിരിക്കുന്നു. ഹേ! ഭാരതനിവാസികളെ! അതു കൂടാതെ നിങ്ങൾക്കു ജീവിക്കാൻ തരമില്ല. അതു സുഗമമോ, പ്രയാസമോ ആയിരിക്കട്ടെ. ഇൻഡ്യായ്ക്കുവേണ്ടിയും, നിങ്ങളുടെ ശരീരത്തിനു വേണ്ടിയും, നിങ്ങളുടെ തലച്ചോറിനുവേണ്ടിയും, മതത്തിനുവേണ്ടിയും, ഇഹലോകത്തിനോ പരലോകത്തിനോ വേണ്ടിയും നിങ്ങളുതു് സമ്പാദിക്കണം. നിങ്ങൾ പരിപൂർണ്ണപരിശുദ്ധിയുള്ളവരായിരിക്കണം. പരിശുദ്ധിയില്ലാത്ത വീരത്വമില്ല; പരിശുദ്ധികൂടാതെ ഐക്യമില്ല, പരിശുദ്ധിയില്ലാതെ സമാധാനമില്ല.

(൩) വിദ്യാഭ്യാസം:— നമ്മുടെ സർവ്വകലാശാലകളിലെ സാധാരണ അണ്ടർഗ്രാഡുവേററുകളെക്കാൾ, ഇംഗ്ലണ്ടിലും അമ്മേരിക്കായിലും പാഠശാല കണ്ടിട്ടില്ലാത്തവർപോലും കൂടുതൽ ബുദ്ധിമാന്മാരാണു്. ഇതെങ്ങനെ? അവരുടെ സംസ്കാരത്തിന്റെ പ്രധാനഹേതു, വിലകുറഞ്ഞ പ്രതിദിനപ്രസിദ്ധീകരണങ്ങളാണു്— പത്രങ്ങളാണു്. ഇംഗ്ലണ്ടിലും, ജപ്പാനിലും, അമ്മേരിക്കായിലും കോളജുകളെക്കാൾ വിജ്ഞാനവിതരണം ചെയ്യുന്നതു് വൃത്താന്തപത്രങ്ങളാണു്. നമ്മുടെ നാട്ടിൽ അല്പം വിദ്യാഭ്യാസം പ്രചരിപ്പിക്കുന്ന ഗവർമ്മെണ്ടിനോടും മററു സ്ഥാപനങ്ങളോടും നാം നന്ദിപറയുന്നു. എന്നാൽ ഇതു് യാതൊന്നുമാകുന്നില്ല. ബഹുജനങ്ങളുടെ അജ്ഞതയ്ക്കും, സ്ത്രീജനങ്ങളുടെ ഇരുളടഞ്ഞ ഭയങ്കരനിലയ്ക്കും ഉത്തരവാദികൾ നാംതന്നെയാണു്. അധഃപതിപ്പിക്കുന്ന ദുഷ്പ്രവൃത്തികളിലും, പ്രവൃത്തിഹീനതയിലും തോന്നിയവാസമായി ഇപ്പോൾ നശിപ്പിക്കപ്പെടുന്ന ജീവച്ഛക്തികൊണ്ടു സ്ത്രീകളെ ഉയർത്തുകയും, സാമാന്യജനങ്ങളെ പഠിപ്പിക്കയും, തന്നത്താൻ ഉയർത്തുകയും, രാഷ്ട്രത്തെ അഭിവൃദ്ധിപ്പെടുത്തുകയും ചെയ്യാൻ ശ്രമിക്കണം. ഇൻഡ്യായിലെ പ്രസിദ്ധീകരണസ്ഥാപനങ്ങളുടെ നില നന്നാക്കുകയാണു് ഇതിലേയ്ക്കു ഏററവും എളുപ്പവും നേരിട്ടുള്ളതും ആയ മാർഗ്ഗം. സ്ത്രീകളുടെയും, സാധാരണക്കാരുടെയും മാതൃഭാഷയിൽ, വാസ്തവത്തിൽ പ്രയോജനകരങ്ങളായ പത്രങ്ങൾ തുടങ്ങുകയും, മുമ്പേതന്നെ ഉള്ളവയെ നന്നാക്കുകയും ചെയ്യുക. ഒന്നുരണ്ടു ശ്രമങ്ങൾ പക്ഷേ ഇതിനുമുമ്പു നടന്നിട്ടുണ്ടു്. എന്നാൽ അവ [illegible]

മുമ്പിൽ നില്ക്കുന്ന വിദ്യാൎത്ഥികൾ മാതൃഭാഷ തൊടുന്നതു് നിന്ദ്യമാണെന്നു പ്രായേണ നടിച്ചുതാണിതിനുകാരണം. നിങ്ങൾ മാതൃഭാഷയെ ബഹുമാനിക്കാൻ പഠിക്കണം. "ഭാരതയുവജനസമാജ"ക്കാർ ലളിതവും, ലഘുവും, ശുദ്ധവും ആയ ഹിന്ദിയിലോ അഥവാ, ഹിന്ദിലിപിയിലുള്ള പഞ്ചാബിയിലോ ഒരു പത്രം തുടങ്ങട്ടെ. പേൎഷ്യനോ, സംസ്കൃതമോ വാക്കുകൾ കഴിയുന്നതും ഉപയോഗിക്കരുതു്. നിങ്ങൾക്കു വീട്ടിൽ പരിചയമില്ലാത്ത കൃത്രിമശൈലിപ്രയോഗങ്ങൾ ഒന്നും ഉപയോഗിക്കരുതു്. നിങ്ങൾ ചിന്തിക്കുന്നതുപോലെ —ആരെയും വൃഥാ അനുകരിക്കാതെ—പ്രകൃത്യാ വരുന്നതുപോലെ എഴുതുക. കോളേജുവിദ്യാൎത്ഥികൾ ചെറിയ ലേഖനങ്ങൾ എഴുതട്ടെ. നിങ്ങളുടെ പാഠങ്ങളിൽ കണ്ടെത്തുന്ന ശ്രദ്ധേയമായ അഭിപ്രായങ്ങളും സംസ്കാരപരമായ ചിന്തകളും നിങ്ങളുടെ മാതൃഭാഷയിൽ പ്രകടിപ്പിക്കാൻ അപ്പഴപ്പോൾ ശ്രമിക്കണം. അതു നിങ്ങളെക്കാൾ വായനക്കാൎക്കു പ്രയോജനകരമാകുമെന്നു അന്യന്മാർ വിചാരിച്ചാലും, വാസ്തവത്തിൽ വായനക്കാരെക്കാൾ നിങ്ങൾക്കാണു് അതു അധികം പ്രയോജനപ്പെടുന്നതു്. ഈ ജോലിക്കു വേണ്ട അനുസാരികളും സാമഗ്രികളും മററും ഇല്ലെന്ന വിചാരം നിങ്ങളെ അലട്ടുകയോ മുഷിപ്പിക്കയോ ചെയ്യാതിരിക്കട്ടെ. ആദ്യലക്കത്തെന്ന ഹിന്ദി അക്ഷരമാലകളും പരിചിതശബ്ദങ്ങൾ ഉണ്ടാക്കാനുള്ള കൂട്ടക്ഷരങ്ങളും പ്രസിദ്ധീകരിക്കുക. നാട്ടിലെ പഠിത്തത്തിനും, വെളിച്ചത്തിനും നേതൃത്വം വഹിക്കേണ്ട, അനുഗൃഹീതരായ, കോളേജുവിദ്യാൎത്ഥികളും അവരുടെ സഹോദരിമാർ, അമ്മമാർ, ഭാൎയ്യമാർ, പുത്രികൾ, മററു സ്ത്രീജനബന്ധുക്കൾ എന്നിവരെ വായിക്കാനും എഴുതാനും ശീലിപ്പിക്കുന്ന ഭാഗ്യകരമായ കടമ ചെയ്യട്ടെ. പബ്ലിക്സ്കൂൾ വരാൻ നോക്കിയിരിക്കരുതു്. ഈ പരിപാവനധൎമ്മം നിങ്ങളുടെ ചുമലിലാണിരിക്കുന്നതു്. ഇൻഡ്യാ ജീവിക്കണമെങ്കിൽ സ്ത്രീവിദ്യാഭ്യാസം പ്രചുരപ്രചാരമാകണം. അതിനാൽ നിങ്ങളുടെ കൈകൊണ്ടിതു് തുടങ്ങിയാൽ എന്തു്? സംസ്ഥാനത്തിൽ നിരക്ഷരകുക്ഷികളായ സ്ത്രീകളോ, ദരിദ്രരോ ഇല്ലാതെയിരിക്കാൻ നോക്കുക. നാട്ടിൻെറ മുഖത്തുനിന്നു അജ്ഞാനത്തിൻെറ കരി മായിച്ചു കളയുക, സമീപത്തുള്ള തൂപ്പുകാരിയെ പഠിപ്പിക്കാൻ നിങ്ങൾക്കു ലജ്ജയോ ഭയമോ തോന്നുന്നോ? എന്നാൽ നിങ്ങളുടെ നീതിയും, നടത്തയും നശിച്ചുപോകട്ടെ! മാതൃസമാനമായ സ്നേഹത്തോടും, അനുഭാവത്തോടും ദരിദ്രരും അറിവില്ലാത്തവരും ആയവരോടു സമീപിച്ചു് അവരെ പഠിപ്പിക്കുക. എന്തൊരു പുണ്യപ്രവൃത്തിയാണിതു്? ക്രമേണ "ഭാരതയുവജനസമാജം" പ്രാഥമികപ്രകൃ

[illegible] രാഷ്ട്രീയധന

ശാസ്ത്രം, മാനസികശാസ്ത്രം മുതലായതു് രസകരവും ലളിതവുമായ വിധം അല്പാല്പം പഠിപ്പിക്കണം. പത്രക്കെട്ടുകളെ ശൈലി ഉയർത്തിത്തുടങ്ങാം. ഹിന്ദിലിപികളാണു് രാമൻ സാധകന്മാർക്കു ഉപദേശം ചെയ്യുന്നതു്. എന്തെന്നാൽ താമസിയാതെ ഇൻഡ്യയുടെ രാഷ്ട്രഭാഷ ഹിന്ദി ആയിത്തീരാനിടയുണ്ടു്. സ്ത്രീകളെയും ദരിദ്രരെയും വിദ്യ അഭ്യസിപ്പിക്കുന്നതു നിങ്ങളുടെ അത്യുത്തമകടമയാണു്. ഈ കടമ യഥാവിധി നിർവഹിച്ചാൽ നിങ്ങളെത്തന്നെ അതു വളരെ ഉയർത്തും. പക്ഷേ നിങ്ങൾക്കു കൂടുതൽ പ്രത്യക്ഷവും, അത്യാവശ്യവും ആയ വേറെ ഒരു തൊഴിലുണ്ടു്. അതു് കൂടുതൽ ഐശ്വര്യം നേടിയ രാജ്യങ്ങളിൽനിന്നു കൃഷിരീതികളും വ്യവസായങ്ങളും പഠിക്കയും ആ പ്രയോജനകരമായ അറിവു് ഇൻഡ്യയിൽ പ്രചരിപ്പിക്കയും ചെയ്യുകയാണു്.

(ർ) മതം.—ഈ ലേഖനം നിങ്ങളുടെ ക്ഷമയെ വളരെ പരീക്ഷിക്കുന്നുണ്ടോ? നിങ്ങൾക്കിതു കേട്ടുകേട്ടു മുഷിഞ്ഞോ? മുഷിഞ്ഞാലും ഇല്ലെങ്കിലും ഇനിയും കേൾക്കുക. രാമൻ തനിയ്ക്കറിയാകുന്ന ഒന്നു പറഞ്ഞുതരാതെ വിടുകയില്ല. ഹേ! വിരുന്നുകാരരേ! കൂടുതൽ പ്രധാനമായ ചുമതലകൾ നിങ്ങളെ വിളിക്കുന്നുണ്ടോ? ഉണ്ടായിരിക്കാം, എന്നാൽ ഈ "പുരാണനാവികൻ (Ancient Mariner)" നിങ്ങളെ അങ്ങനെ വിടുകയില്ല. താൻ പറയാൻ ജനിച്ച ആ ഒരു കാര്യം രാമൻ പറയാതെ വിടുകയില്ല. രാമന്റെ സന്ദേശം കേൾക്കുന്നതിനെക്കാൾ തിടുക്കമുള്ള ഒരു കടമ നിങ്ങൾക്കുണ്ടായിരിക്കാവതല്ല.

ഗാർഹികവും, സാമുദായികവും, രാഷ്ട്രീയവുമായ ചുമതലകൾ നിങ്ങളുടെ കർമ്മകാണ്ഡം ആണു്; എന്നാൽ ശ്രേഷ്ഠമായ യാതൊരു കർമ്മവും ഇരുട്ടിൽ ചെയ്യാവുന്നതല്ല. അന്ധകാരത്തിന്റെ കർമ്മങ്ങളേ ഇരുട്ടത്തു ചെയ്യാൻ തരമുള്ളു. ഭക്തിശ്രദ്ധകളാകുന്ന ദീപം ജീവത്തായി ജ്വലിക്കയും, നിങ്ങളുടെ ഹൃത്തലത്തിൽ ജ്ഞാനാഗ്നി കത്തുകയും ചെയ്യാതെ നിങ്ങൾക്കു ഒന്നും സാധിക്കാൻ പ്രാപ്തിയില്ല; നിങ്ങൾക്കു ഒരടി പുരോഗമിക്കാവതല്ല. പ്രതിദിവസം നിങ്ങൾക്കു കിട്ടിക്കൊണ്ടിരിക്കുന്ന ഉപദേശങ്ങളും ഗുണദോഷങ്ങളും നിങ്ങളുടെ ജീവിതത്തിന്റെ ശരീരം മാത്രമാകുന്നതേ ഉള്ളു. എന്നാൽ ജീവനില്ലാത്ത ശരീരം നിലനില്ക്കയില്ല. വിജയകരമായ സകല പ്രസ്ഥാനത്തിന്റെയും ചൈതന്യം ജീവത്തായ ശ്രദ്ധയും, ജ്വലിക്കുന്ന ജ്ഞാനവും ആണു്. ഭൗതികവാദം, സംശയവാദം, നാശ്ചയവാദം, നിരീശ്വരവാദം, അജ്ഞാനവാദം എന്നിവകളുടെ ഉപജ്ഞാതൃമുഖ്യന്മാർപോലും അവരുടെ വിജയത്തിനു് അവരിലുള്ള

തീക്ഷ്ണമായ മതചൈതന്യത്തെ—ആത്മീയശക്തിയെ—ആണ് അറിയാതെയെങ്കിലും ആശ്രയിക്കുന്നത്. ചില ദൃഷ്ടാന്തങ്ങളിൽ, മതപ്രതിപത്തി നടിക്കുന്നവരെക്കാൾ—മതശിക്ഷകന്മാരെക്കാൾ—അവർ കൂടുതൽ ധർമ്മപരമായി ജീവിച്ചിരുന്നു. അനേകായിരം തൊഴിലില്ലാത്തവർക്ക് പണികൊടുക്കുന്ന റബർഫാക്ടറി നോക്കുക. ദേശീയവാണിജ്യം അഭിവൃദ്ധിപ്പെടുത്തി, രാഷ്ട്രീയസമ്പത്ത് വർദ്ധിപ്പിച്ച്, ദരിദ്രതൊഴിലാളികളെ പ്രോത്സാഹിപ്പിച്ച്, കപ്പൽകമ്പനിക്കാർക്ക് ധാരാളം വേലയും ആദായവും കൊടുത്ത്, റയിൽ ജോലിക്കാരെയും, പോസ്റ്റാഫീസുകളും മററും പോററിപ്പുലർത്തി, അതു വിജയിക്കുന്നു. ഒരു രസതന്ത്രപ്രയോഗം (Chemical Equation), ആന്തരികമായ, അപരോക്ഷമായ ഒരു പ്രയോഗം ഇതിനെല്ലാം ഗംഭീരമായ സഹായം ചെയ്യാതെ ഇതെല്ലാം എങ്ങനെ നടക്കും അതിനാൽ നിങ്ങളുടെ വ്യക്തിപരവും, ഗാർഹികവും, സാമുദായികവും, രാഷ്ട്രീയവും ആയ പ്രസ്ഥാനങ്ങൾക്ക സ്വാതന്ത്ര്യവും വിജയവും ഉണ്ടാകണമെങ്കിൽ, നിങ്ങളുടെ അന്തഃപ്രചോദനം—ഹൃദയതീക്ഷ്ണത—മനോവീര്യം—ആദ്ധ്യാത്മികചൈതന്യം അഥവാ നിങ്ങളുടെ ആത്മാവിൽ ഒരു ഐശ്വരവിപ്ലവം അവശ്യം പ്രഭയും ഓജസ്സും കാട്ടണം. "ശ്രദ്ധ മഹത്തും, ഓജസ്സു നൽകുന്നതും ആണ്" എന്നു കാർലൈൽ പറയുന്നു. ഒരു രാഷ്ട്രത്തിൻെറ വിശ്വാസശ്രദ്ധയാണ് അതിൻെറ ചരിത്രത്തിനു ഫലപുഷ്ടിയും, മാഹാത്മ്യവും, ചൈതന്യവും, അഭ്യുദയവും കൊടുക്കുന്നത്. ആ അസംബന്ധാജനങ്ങൾ!—ആ ഏകമനുഷ്യൻ മഹമ്മദുനബി!—ആ ഒരു ശതാബ്ദകാലം! കറുത്ത് അദൃശ്യമായി തോന്നിയിരുന്ന മണൽനിറഞ്ഞ ഒരു ലോകത്ത് ഒരു തീപ്പൊരി! തെററ തീപ്പൊരി!—വീണതുപോലെയിരുന്നില്ലയോ അത്? നോക്കുക! മണൽ പൊട്ടിത്തെറിക്കുന്ന വെടിമരുന്നായിത്തീർന്നു! ഡൽഹി മുതൽ ഗ്രനേഡ്‌വരെ ആകാശംമുട്ടെ ആ ജ്വാല പ്രത്യക്ഷപ്പെട്ടു! "അള്ളാഹോ-അക്ബർ!" ഈശ്വരനല്ലാതെ വേറൊന്നും മഹത്തല്ല, യഥാർത്ഥമഹത്വം മൂകമായ ആഭ്യന്തരാഗാധതകളിൽനിന്നല്ലാതെ പുറപ്പെടുന്നില്ല. സമ്പൂർണ്ണമായി ആ ഈശ്വരചൈതന്യത്തിൽ ജീവിക്കയോ, അപൂർണ്ണമായി അതിൽ ജീവിച്ചുകൊണ്ട് ഏകദൈവത്തെ പൂർണ്ണമായി പ്രാപിക്കാൻ കഷ്ടപ്പെടുകയോ ചെയ്യാത്തവൻ യഥേഷ്ടം എവിടെയിരുന്നാലും എത്രെല്ലാം ആഡംബരത്തിലും, പ്രതാപത്തിലും ജീവിച്ചാലും നിസ്സാരനും, നിർജ്ജീവനും, മൃതനും ആകുന്നു.

"മരിക്കുന്ന അനേകാന്തം" എന്നു വിളിക്കപ്പെടുന്ന തൻെറ അന്തിമഗ്രന്ഥത്തിൽ ഹെർബർട്ട് സ്പെൻസർപോലും, ഹക്സിലി

യുടെ മസ്തിഷ്കപര്യവേക്ഷണത്തെപ്പറ്റി പറയുന്നതു നോക്കുക:– "നമ്മുടെ ചിന്താബോധത്തിന്റെ ശരീരം വികാരങ്ങളാണ്. ബുദ്ധിയെന്നു നാം വിശേഷിപ്പിച്ചു പറയുന്നതു് വെറും രൂപംമാത്രമാണ്. സാധാരണ നാം ഗൗനിക്കാത്ത—മനസ്സിനെപ്പറ്റി വിമർശിക്കുമ്പോൾ വിട്ടുകളയുന്ന—പ്രധാനഭാഗം വികാരമാണ്. വികാരങ്ങൾ യജമാനനും, ബുദ്ധി ഭൃത്യനും ആണ്." വിശ്വാസത്തിന്റെയും, മതത്തിന്റെയും ഇരിപ്പിടവും, സാധാരണഭാഷയിൽ ഹൃദയമെന്നു പറയപ്പെടുന്നതും ആയ വികാരങ്ങൾ പെട്ടെന്നു പ്രവൃത്തികളെ പ്രചോദിപ്പിക്കയും, കർമ്മങ്ങൾചെയ്യാൻ ബലം കൊടുക്കയുംചെയ്യുന്നു. സ്പെൻസർ തുടരുന്നു:—"യജമാനൻ (ഹൃദയം) നന്നാകാതെ ഭൃത്യൻ (തല, ബുദ്ധി) നന്നാകുന്നതുകൊണ്ടു് അധികമൊന്നും ചെയ്യാനൊക്കുന്നില്ല." തൽക്കാലത്തെ ഏറ്റവും സമർത്ഥനായ മനഃശാസ്ത്രജ്ഞൻ—പ്രഫസ്സർ ജെയിംസ്—പ്രഖ്യാപനം ചെയ്ത വിധിയോടു് ആ നിരീശ്വരവാദിപ്രമാണിയുടെ തീരുമാനം എത്രമാത്രം പ്രസ്താവ്യമായി യോജിക്കുന്നു? "നേരിട്ടുള്ള പ്രത്യക്ഷാനുഭവങ്ങൾ എത്രകണ്ടു ബോധ്യം കൈവരുത്തുന്നവയാണോ, മതപരമായ അനുഭവങ്ങൾ അത്രയ്ക്കു ബോധ്യംകൊടുക്കുന്നവയാണ്. യുക്തിയും തർക്കവുംമൂലം സ്ഥാപിക്കപ്പെടുന്ന ഫലങ്ങളെക്കാൾ സാമാന്യമായി ഈ മതാനുഭവങ്ങൾ അധികം ബോധ്യപ്രദങ്ങളാണ്." സാധാരണലാവലിൽ — സാമാന്യപടിയിൽ - നിന്നു്, നിങ്ങളുടെ പ്രകൃതിയുടെ അഗാധതലങ്ങളിൽ ജീവിച്ചു്, നിങ്ങളുടെ ജീവിതത്തിന്റെ ഗഹനതകളെ അളന്നു്, നിങ്ങളുടെ യാഥാർത്ഥ്യത്തിനെ ആസ്വദിച്ചു് അനുഭവപ്പെടുത്തി ബാഹ്യപ്രകൃതിയുടെ അന്തരാത്മാവുതന്നെയായ, നിങ്ങളുടെ അന്തരാത്മാവായി നിങ്ങൾ ഭവിക്കണം നിങ്ങൾ "തത്ത്വമസി"വാക്യത്തിന്റെ അവതാരമൂർത്തികളായി ഭവിക്കണം. ഇതാണു കാര്യം.

ഇതുതാൻ ജീവൻ, ഇതുതന്നെയാണമരത്വം,
ഇതുതാൻ ജീവിക്കുന്നു, ചെയ്യുന്നു. ചരിക്കുന്നു
ഇതുതാൻ ശക്തി, നല്പതാകുമോയോജസ്സെല്ലാം
ഇതുറീക്ഷണങ്ങളാൽ തകർക്കും അടസ്സങ്ങൾ

* * * * *

എനിക്കുവേണ്ടാലോകം മാറിനിന്നിടും ഞാനം,
കനകോജ്ജ്വലം തേജോരാശി ഞാൻ വരുന്നേരം
സകലനിഴൽക്കൂട്ടം പാഞ്ഞൊളിക്കുന്നു ക്ഷണം,
ശകലംപോലും മുമ്പിൽ കാണുന്നതല്ലാ വീണ്ടും.

* * * * *

പർവ്വതങ്ങളേ! ഗൗനിച്ചിരിപ്പിൻ! വന്നീടൊല്ലാ
ഗർവ്വമോടെൻമാർഗ്ഗത്തിൽ എന്മുമ്പിൽ ഒരിക്കലും,
വന്നാകിൽ എല്ലും നാഡിബന്ധവും നിഖിലവും
ഭിന്നമായ്‌തകർന്നുപോം, ധൂളിയായ്‌പോകും സർവ്വം. ൩
ഭൂപരിവീരന്മാരേ! സേനാനായകന്മാരേ!
സപദി മമ കളിക്കോപ്പുകൾ നിങ്ങളെല്ലാം;
ഇന്നിതാ! വരുന്നുണ്ടു വഹ്നിതൻപ്രളയങ്ങൾ
നിന്നാലുംദൂരെമാറി പ്രിയബാലകന്മാരേ! ൪
വിധികളെയും ദേവന്മാരെയും കൂട്ടി മമ
രഥത്തിൽചേർത്തുകെട്ടി,പ്പുറങ്ങി ഹുങ്കാരത്താൽ
പരക്കെലോകമൊക്കെ വിറയ്ക്കുംമട്ടിൽ ഘോരം
പരസ്യംചെയ്യട്ടെ ഞാനരിനെ ദൃഢദൃഢം. ൫
കടഞ്ഞുകളയുവിൻ മായയെ ദൂരത്തേയ്ക്കു്!
പിടഞ്ഞങ്ങെഴുന്നേല്പിൻ! പോകട്ടെ സ്വപ്നംസർവ്വം;
വിടുതൽവന്നീടട്ടെ; സ്വാതന്ത്ര്യംപുലരട്ടെ;
വിടുതൽ! സർവ്വത്തിനും വിടുതൽ കൈവരട്ടെ! ൬

അപരിമേയശക്തി യാതൊന്നിന്റെ ഒരു ഉപാധിമാത്രമാണോ, ആ ജ്ഞാനത്തിന്റെ വേറൊരുപാധി അളവററ, അനന്തമായ ശാന്തിയാണു്.

അമൃതശാന്തി മഴത്തുള്ളികളെന്നപോലെ
അമിതം പതിക്കുന്നു, ഗാനസുന്ദരമായി
അമൃതംവർഷിക്കുന്നു പരമാനന്ദപ്രദം,
വിമലം മനോഹരം, സതതം മനോഹരം. ൧
എന്നുടെ വിഭൂതികൾ മേഘജാലങ്ങൾപോലെ
മന്ദമായ്, സുഖമായിക്കവാത്തുചെയ്തീടുന്നു
അവയിൽനിന്നു വൈരക്കല്ലുകൾപോലെയിതാ!
വിവിധലോകജാലം ചിതറിപ്പതിക്കുന്നു. ൨
താളമേളങ്ങളോടുകൂടിയെൻ നിയമം ഹാ!
കേളിചെയ്യുന്നു മന്ദമാരുതൻ വീശൽപോലെ,
ഇലകൾ, പുഷ്പാവലീദലങ്ങൾ — ഇവപോലെ
തലകുത്തിവീഴുന്നു രാഷ്ട്രങ്ങൾ പലവിധം. ൩
സുന്ദരനിയമമാം തെന്നൽ — എൻസൗഗന്ധിക-
മഞ്ജുളശ്വാസോച്ഛ്വാസം മെല്ലെയുങ്ങടിക്കുന്നു,
ചിലതൊക്കെയും മരക്കൊമ്പുകൾപോലെയാടി-
ച്ചലിച്ചീടുന്നു; മററു ചിലതോ മഞ്ഞിൻതുള്ളി- ൪

യെന്നപോൽ കീഴോട്ടേക്കു നിപതിക്കുന്നു; കൊള്ളാം
നന്നിതു കണ്ടിട്ടുവിൻ! പ്ര ത്യഹമാനന്ദിപ്പിൻ!
ആമൂലകോമളമെൻസുപ്രഭാജാലം വെള്ള-
യലയാഴിയെപ്പോലെ, നല്പപാൽക്കടൽപോലെ, ൭
ഇളകിക്കളിക്കുന്നു; മന്ദമന്ദമായ് തമ്മി-
ലോളങ്ങൾകൂട്ടിത്തല്ലി ഭംഗിയായ് ചിതറുന്ന
പതയും നുരയുമായ് അസംഖ്യം ജഗജ്ജാലം
സതതംഭവിക്കുന്നു; ശാന്തമായ്ത്തീർന്നിടുന്നു. ൮
താരസംഘങ്ങളെയും ഞാനിതാ! വർഷിക്കുന്നു
തിരമാലകൾ നുരകളെയുണ്ടാക്കുംവിധം. ൯

ഓം! ഓം!! ഓം!!!

---

## ൫. ഭാരതത്തിന്റെ പുരാതനാദ്ധ്യാത്മികത്വം

(ഫ്രാൻസ് ജൂലായി ൨൨-ാംനു-യിലെ ഒരു പ്രഭാഷണം)

മഹതീമഹാന്മാരുടെ സപത്രൂപത്തിലുള്ള പ്രാണപ്രിയനായകാ,

ഞാനാദ്യം അമേരിക്കായിൽ എത്തിയതു് സിയാററിൽ എന്ന സ്ഥലത്താണു്. ആദ്ധ്യാത്മികവാദികൾ (Spiritualists) ആണു് എന്നെ ആദ്യം സ്വീകരിച്ചതു്. ഈ അനുഗ്രഹീതനാട്ടിലേക്കു് എന്നെ ആദ്യം സ്വാഗതംചെയ്തതു് അവരാണു്. അവരുടെ ഇടയിലാണു് എനിക്കു് ഏററവും പ്രിയപ്പെട്ട ഉത്തമസ്നേഹിതരിൽ ചിലർ ഉണ്ടായതു്. ഓറിഗണിൽ പോർട്ടലണ്ടിൽ അദ്ധ്യാത്മവാദികളാണു് എന്റെ പ്രസംഗങ്ങൾ ഏൎപ്പാടുചെയ്തതു്. തെക്കേ അമേരിക്കായിലും, ഞാനറിഞ്ഞതിലേക്കും നല്ല ആളുകൾ ആദ്ധ്യാത്മികവാദികളിലാണു കാണപ്പെട്ടതു്. എന്റെ അഭിപ്രായത്തിൽ അമേരിക്കായിലെ അദ്ധ്യാത്മവാദികൾ വളരെ വിശാലഹൃദയരും വിസ്തൃതസംസ്കൃതരും, സാനുഭാവരും, സത്യവാന്മാരും, യഥാൎത്ഥകൃസ്തുമതചൈതന്യശാലികളുമാണു്. എന്റെ സ്വന്തക്കാരുടെ ഇടയിൽതന്നെ ഒരിക്കൽകൂടി ഇവിടെ വരാൻ എനിക്കു വളരെ ആഹ്ലാദമുണ്ടു്. ഞാനിപ്പോൾ അമേരിക്ക വിടുകയാണു്. ഈ നാട്ടിലേയ്ക്കെന്നെ സ്വാഗതംചെയ്തവരെ ഒന്നുകൂടി ഇവിടെവെച്ചു സംബോധനംചെയ്യാൻ എനിക്കു സന്ദർഭംകിട്ടി.

പ്രിയപ്പെട്ട മതവിരോധികളേ! (Heathens), നാമിവിടെ സഹോദരന്മാരാണു്. Heathen എന്നാൽ heath (ഒരുവക

കാട്ടുസസ്യം) കൊണ്ടുപജീവിക്കുന്നു. നാമിപ്പോൾ നാട്ടമ്പുറത്തു താമസിച്ചു്, ആകാശത്തിന്റെ സ്വാതന്ത്ര്യമേല്ക്കട്ടിയുടെ കീഴിൽ, വൃക്ഷങ്ങളുടെയും പാറകളുടെയും തണലിലാണ് ഇരിക്കുന്നതിനാൽ ഒരിക്കൽക്കൂടി, ഹേ! സഹോദരരേ! നാമെല്ലാം Heathens (മതശത്രുക്കൾ) അത്രെ. എന്റെ Heathen സഹോദരരോടു പ്രസംഗിക്കാൻ എനിക്കു വീണ്ടും ഭാഗ്യമുണ്ടായി. ഞാനാദ്യം "ഭാരതത്തിന്റെ പുരാതനാധ്യാത്മികത്വ"ത്തെപ്പററി പറഞ്ഞിട്ടു വേറൊരു വിഷയത്തിലേയ്ക്കു കടക്കാം

ഇൻഡ്യായുടെ പുരാണമായ ആധ്യാത്മികത്വം ഇന്നാട്ടിലെ സംഘടിതാധ്യാത്മികസംഘങ്ങളെപ്പോലെയൊന്നും അല്ലായിരുന്നു. എങ്കിലും പുരാണഗ്രന്ഥങ്ങളിൽ സിദ്ധികളെയും അത്ഭുതക്രിയകളെയും കുറിച്ചുള്ള പരാമർശങ്ങളും സൂചനകളും നമുക്കു ധാരാളം വായിക്കാം.

ദിവ്യദൃഷ്ടി എന്നു മഹാഭാരതത്തിൽ പറയുന്ന പ്രകാശദർശനത്തിന്റെ ശക്തികൊണ്ടാണു ഞാൻ പഠിക്കുകയും, വായിക്കയും, എഴുതുകയും, പറഞ്ഞു് എഴുതിക്കയും എല്ലാം ചെയ്യുന്നതു്. ശ്രീമൽഭഗവൽഗീതയെപ്പററി നിങ്ങൾ വളരെയെല്ലാം കേട്ടിട്ടുണ്ടല്ലോ. അതു സഞ്ജയൻ എന്നൊരു മനുഷ്യൻ വർണ്ണിച്ചു പറഞ്ഞതാണു്. ഭഗവൽഗീതയുടെ ആദ്യഭാഗത്തുതന്നെ സഞ്ജയനെപ്പററി കേൾക്കാം. അർജ്ജുനന്റെ നേർക്കു് ഭഗവൽഗീത ഉപദേശിക്കപ്പെട്ടപ്പോൾ, ദൂരെ, യുദ്ധഭൂമിയിൽനിന്നു വളരെ അകലെ, സഞ്ജയൻ വസിച്ചിരുന്നു. യുദ്ധക്കളത്തിൽനിന്നു ഉദ്ദേശം ഇരുനൂറു മൈൽ അകലത്താണു് ആ ആൾ ഇരുന്നതു്. അതിനാൽ ആ ആളുടെ ഗുരു ആയാൾക്കു ഈ ദിവ്യദൃഷ്ടിയെന്ന ശക്തികൊടുത്തനുഗ്രഹിച്ചിരുന്നു. ഇരുനൂറുനാഴിക ദൂരെയിരുന്നുകൊണ്ടു് യുദ്ധഭൂമിയിൽ നടന്ന ഓരോകാര്യങ്ങൾ ആയാൾ വിവരിക്കയും, ആ കൂട്ടത്തിൽഭഗവൽഗീതാപ്രസംഗം കേൾക്കപ്പെട്ടുകയുംചെയ്തു. ഈ നാട്ടിൽ Mediums (മധ്യവർത്തികൾ) എന്നറിയപ്പെടുന്ന ബാധകൾ പറകയും പ്രവൃത്തിചെയ്കയും, എഴുതുകയും മററും ചെയ്യുന്നതിനെ നിങ്ങൾ ഓർക്കുമല്ലോ. അത്യുത്തമഗ്രന്ഥങ്ങളിൽ ഒന്നാണു്—എന്റെ അഭിപ്രായത്തിൽ, ലോകത്തിൽ രചിക്കപ്പെട്ട പുസ്തകങ്ങളിൽ ഏററവും അത്യാശ്ചര്യകരമായ ഒന്നാണു് "യോഗവാസിഷ്ഠം". അതു വായിക്കുന്നവർക്കു തീർച്ചയായും ഈശ്വരസാക്ഷാൽക്കാരം ഉണ്ടാകും. അഖിലാണ്ഡനായ ഈശ്വരനോടു സാത്മ്യഭാവം കൈവരാതെ ആ ഗ്രന്ഥം ആർക്കും വായിച്ചുതീർക്കാൻ തരമില്ല. അങ്ങിനെയുള്ള ആ യോഗവാസിഷ്ഠം മേല്പറഞ്ഞ സ്ഥിതിഗതികളിൽ എഴുതപ്പെട്ടതാണു്. യഥാർത്ഥത്തിൽ സംഭവങ്ങൾ നടന്നതിനു് അനേകശത

വത്സരങ്ങൾക്കു മുമ്പേ വാല്മീകി എഴുതിയതാണു് രാമായണം എന്നു പറയുന്ന, ഇൻഡ്യായിലെ മഹൽഗ്രന്ഥങ്ങളിൽ വേറെയൊന്നു്. ഇൻഡ്യായിൽ ഗ്രന്ഥമെഴുത്തുകാരെ ചിലരെപ്പററിപ്പറഞ്ഞിട്ടുള്ളതു് ഈ വിധത്തിലാണു്.

വീണ്ടും, ലോകത്തിലെ ഏററവും വലിയ ഗ്രന്ഥമായ മഹാഭാരതം നോക്കുക! നൂറായിരം ശ്ലോകങ്ങളാണതിൽ ഉള്ളതു്. അതീസുന്ദരനായ ഒരു രാജകുമാരനെ സ്വപ്നത്തിൽ കണ്ടു പ്രേമാവിഷ്ടയായ ഒരു രാജ്ഞിയെപ്പററി അതിൽ പറയുന്നു. ആദ്ദേഹത്തോടുണ്ടായിരുന്ന പ്രേമപാരവശ്യംമൂലം ആ രാജ്ഞി രോഗിണിയായി വീണു. തന്റെ അച്ഛൻ സകലവിധ ഡോക്ടർമാരെയും ചികിത്സകന്മാരെയും വരുത്തിച്ചുനോക്കി. ഒരു ഫലവും ഉണ്ടായില്ല. കടശി ആ രാജ്ഞിയുടെ ദീനം അനനുഗ്രഹിതപ്രേമദീനമാണെന്നു ആരോ കണ്ടുപിടിച്ചു. രാജ്യത്തെ മന്ത്രിസത്തമൻ വന്നു രക്തത്തുടിപ്പു പരിശോധിച്ചുകൊണ്ടു്, സമർത്ഥയായ ഒരു ചിത്രമെഴുത്തുകാരിയെ വരുത്തിച്ചു്, ഇൻഡ്യായിലെ സൌന്ദര്യശാലികളായ രാജാക്കന്മാരുടെ പടമെഴുതി രാജ്ഞിയെക്കാണിക്കുവാൻ പറഞ്ഞു. ആ ചിത്രകലാകൌശല്യശാലിനി വളരെ സമർത്ഥയായിരുന്നു. ഇൻഡ്യായിലെ സ്ത്രീജനങ്ങളുടെ ശ്രേഷ്ഠിയും, അവർ സമുദായമദ്ധ്യത്തിൽ ആവഹിച്ചിരുന്ന നിലയും ഇതിൽനിന്നു ഏതാണ്ടു ഗ്രഹിക്കാം. ഈ ചിത്രകാരി വന്നു് ഭിത്തിയിലെ ബോർഡിൽ അക്കാലത്തു് ഇൻഡ്യായിൽ ജീവിച്ചിരുന്ന ഓരോ രാജാക്കന്മാരുടെയും പടം ഒന്നൊന്നായി എഴുതി. രാജകുമാരിയുടെ രക്തസ്പന്ദനം മന്ത്രി പരിശോധിച്ചുകൊണ്ടുമിരുന്നു. ചിത്രകാരി ശ്രീകൃഷ്ണന്റെ പടമെഴുതി, രാജകുമാരിയുടെ ധമനികളിൽ രക്തം വേഗത്തിൽ അടിച്ചുതുടങ്ങി; മന്ത്രിയ്ക്കു തൃപ്തിയായില്ല അവൾ സ്വപ്നത്തിൽ കണ്ട മനുഷ്യൻ അദ്ദേഹമായിരിക്കാമെന്നു ആയാൾ വിചാരിച്ചിരുന്നു. എന്നാൽ രക്തഗതിവേഗം പര്യാപ്തമായില്ല. വീണ്ടും പടമെഴുതാൻ ചിത്രകാരി നിയോഗിക്കപ്പെട്ടു. കൃഷ്ണന്റെ എളയസന്താനത്തിന്റെ പടം അവൾ എഴുതി. ഉടനെ, അതാ! അവളുടെ രക്തം മാത്രമല്ല, ഹൃദയം മുഴുവനും ആഞ്ഞു് ഭൂമി മുഴുവൻ സ്പർശിക്കുമെന്ന വിധമായി. മന്ത്രി തീരുമാനിച്ചു:—"ഇവളുടെ ദീനം മാററുവാനുള്ള കാമുകൻ ഇദ്ദേഹമാണു്." ഇതു വെറുംകഥയെന്നല്ലാ, യഥാർത്ഥമായി നടന്ന സംഭവമാണെന്നാണു ഞങ്ങൾ വിശ്വസിക്കുന്നതു്.

ഈ ചിത്രകാരിയെപ്പററി എന്തുപറയാം? നാട്ടിലെ എല്ലാ രാജാക്കന്മാരെയും, രാജകുമാരന്മാരെയും അവൾ കണ്ടിരുന്നോ? ഇല്ല അവളും ദിവ്യദൃഷ്ടിയുടെ ബലംകൊണ്ടു്—അഖിലബ്രഹ്മാണ്ഡക്കു

ത്തോടും യോജിച്ചുനില്ക്കുന്ന മഹത്തായ സന്ദേനത്തിൻെറ ശക്തിയാൽ—ഇങ്ങിനെ പടമെഴുതിയതാണു്. പ്രകൃതിയാകുന്ന പുസ്തകം അവൎക്കു് അടഞ്ഞിരുന്നില്ല. എല്ലാം അവൎക്കു സ്പഷ്ടമായി തുറന്നിരുന്നു. എനിക്കീവിധമുള്ള ദൃഷ്ടാന്തങ്ങൾ എത്രവേണമെങ്കിലും പറയാം. ഓരോ സംഭവങ്ങളും എടുത്തു ചൂണ്ടിക്കാണിക്കാം. ലോകത്തിലെ സകല ജ്ഞാനവും നിങ്ങൾക്കുണ്ടാകത്തക്ക ഒരു ആന്തരികപ്രകാശം—ഒരു വെളിച്ചവും ദൎശനവും—നിങ്ങൾക്കുണ്ടെന്നുമാത്രം ചുരുക്കത്തിൽ പറഞ്ഞുതീൎക്കട്ടെ.

വേദാന്തതത്വസംഹിതയിൽ വളരെ മനോഹരമായ വൎണ്ണനകൾ ഉണ്ടു്. പുസ്തകങ്ങൾ പഠിച്ചും സൎവ്വകലാശാലകളിൽനിന്നു പ്രഫസ്സറന്മാർമുഖേനയും നിങ്ങൾ സമാൎജ്ജിക്കുന്ന വെളിച്ചത്തിൽനിന്നു തീരെ വ്യത്യസ്തവും, സൎവ്വപ്രധാനവും ആയ ഒരു ഉയൎന്ന അന്തരാത്മീയദൎശനമുണ്ടെന്നുള്ളതിനു ഒരു ദൃഷ്ടാന്തംകൂടി ഞാൻ പറഞ്ഞുകൊള്ളട്ടെ.

ഒരു രാജാവു് ഒരിക്കൽ തൻെറ കൊട്ടാരത്തിൽ അത്യത്ഭുതകരമായവിധം പടമെഴുതിക്കാൻ നിശ്ചയിച്ചുവെന്നു പറയപ്പെട്ടിരിക്കുന്നു. ഇതിനു് ഏററവും സമൎത്ഥനായ ചിത്രകലാശില്പിയെ തിരഞ്ഞെടുക്കാൻവേണ്ടി വളരെ ചിത്രമെഴുത്തുകാരെ വരുത്തിയിരുന്നു. രാജാവു് അവരെ പരീക്ഷിക്കാൻ നിശ്ചയിച്ചു. ഒന്നിനെതിരെ മറെറാന്നായി രണ്ടു ചുവരുകൾ ഉണ്ടായിരുന്നു ഈ ഭിത്തികളിൽ പടമെഴുതാൻ സമൎത്ഥരായ രണ്ടുപേരെ നിയോഗിച്ചു. ഒരാളുടെ വേല മററവൻ കാണാതെ മദ്ധ്യത്തിൽ ഒരു തിരസ്കരണികൊണ്ടു മറച്ചിരുന്നു. ജോലി പൂൎത്തിയാക്കാൻ അവൎക്കു് അദ്ദേഹം രണ്ടു വാരത്തെ അവധിയും കൊടുത്തു. ഒരു ചിത്രകാരൻ ഭിത്തിയിൽ മഹാഭാരതത്തിലെ സകല സംഭവങ്ങളും വരച്ചു് അത്യാശ്ചൎയ്യകരവും മനോഹരവും ആയി പടമെഴുതി. മറെറയാൾ എന്താണു് ചെയ്തതെന്നു രാമനിപ്പോൾ പറയുന്നില്ല. രണ്ടാഴ്ചകഴിഞ്ഞു; രാജാവും പരിവാരങ്ങളും വന്നു; ആദ്യചിത്രകാരൻെറ വേല കാണാനായി തിരസ്കരണി നീക്കി; ചുവരിൽ അനേകം പടങ്ങൾ കാണപ്പെട്ടു. നോക്കിയവരെല്ലാം അത്ഭുതപാരതന്ത്ര്യരായി നിന്നു അവരൊക്കെ ആശ്ചൎയ്യപ്പെട്ടു് വളരെ അതിശയിച്ചുപോയി. എത്ര മനോഹരമായ പണി! കാഴ്ചക്കാരെല്ലാം പറഞ്ഞു:—"ഇയ്യാൾക്കു സമ്മാനം കൊടുക്കണം; അവിടുത്തേയ്ക്കു ചെയ്യേണ്ട ഏററവും ഉത്തമജോലിയ്ക്കിയ്യാളെ ഏല്പിക്കുത്തണം. ഇയ്യാളാണു് ജയിച്ചതു്. അവനെ മാനിക്കണം." തദനന്തരം മററേ ചിത്രകാരൻെറ പണി കാണ്മാൻ മൂടുപടം നീക്കുന്നതിനു രാജാവു കല്പിച്ചു. ആ മറ നീ

ക്കിയപ്പോൾ കാഴ്ചക്കാരായ ജനങ്ങൾ ശ്വാസംനിർത്തി, വായുംതുറന്ന്, അത്ഭുതസ്തബ്ധരായി, കണ്ണുകളുംമിഴിച്ച്, അസ്ഥരായി നിന്നുപോയി! അവർക്കൊന്നും മിണ്ടാൻ ശക്തിയുണ്ടായില്ല. അവർതന്നെ വിസ്മയവും ആനന്ദവുംകൊണ്ടു ചിത്രത്തിൽ എഴുതപ്പെട്ടവരെപ്പോലെ നിന്നുപോയി. എന്തുകാരണം? ഈ രണ്ടാംചിത്രകാരൻ എന്താണുചെയ്തതു്? ആദ്യചിത്രകാരൻെറ ഭിത്തിയിൽ ഉണ്ടായിരുന്ന പടമെല്ലാം രണ്ടാമൻെറ ഭിത്തിയിലും എഴുതപ്പെട്ടിരുന്നു. ഒരു ഭേദം മാത്രം കണ്ടു. ആദ്യചിത്രകാരൻെറ പടങ്ങൾ പരുപരുത്തു്, പൊങ്ങിയും താണും, വൃത്തികേടായ ഭിത്തിയിൽ ആയിരിക്കെ, രണ്ടാമൻെറ ചിത്രങ്ങൾ വളരെ മിനുസവും, വൃത്തിയും, ഭംഗിയും കൂടിയതും, അത്യന്തം മൃദുവും മനോഹരവും ആയിരുന്നു. ഒരു ഈച്ചപോലും ആ ചുവരിൽ പോയിരുന്നാൽ വഴുതി വീണുപോകുമായിരുന്നു. അവൻെറ പണി അത്രയ്ക്കു സുന്ദരമായിരുന്നു, എന്നുമാത്രമല്ലാ, രണ്ടാമത്തെ ചിത്രകാരൻെറ പടങ്ങൾ ഒരു പ്രത്യേകതരത്തിൽകൂടി ഭംഗിയുള്ളതും, ഭിത്തിയിൽനിന്നു മൂന്നുവാര പിറകിൽ എഴുതിയതുപോലെ കാണപ്പെട്ടതും ആയിരുന്നു. അവനെങ്ങിനെ ഈ പണിചെയ്തു? ഈ രണ്ടാമൻ തൻെറ ചുവർ തേച്ചുതേച്ചു ശുദ്ധീകരിച്ചു മിനുസപ്പെടുത്തി കണ്ണാടിപോലെയാക്കി എന്തു സാധനവും പ്രതിബിംബിക്കത്തക്കവിധം അച്ഛസ്ഫടികമയമാക്കിയിരുന്നു. ഒരു കണ്ണാടിപോലെ അതു് ആദ്യചിത്രകാരൻെറ പടങ്ങളെയൊക്കെ അതിനുള്ളിൽ പ്രതിബിംബിപ്പിച്ചു കാണിച്ചു. കണ്ണാടിയിൽനിന്നു പദാർത്ഥങ്ങൾ എത്ര അകലെ ഇരിക്കുന്നുവോ അത്രയകലെ ഉള്ളിലായി അതുകൾ പ്രതിബിംബിക്കപ്പെടുന്നു എന്നു നിങ്ങൾക്കറിയാമല്ലൊ.

ഇങ്ങിനെ ജ്ഞാനസമ്പാദനത്തിനു രണ്ടു മാർഗ്ഗങ്ങൾ ഉണ്ടു് ഒന്നു്, പുറത്തെ ചിത്രമെഴുത്തു്—ഓരോ ചിത്രങ്ങളും ഒന്നൊന്നായി സംഗ്രഹിച്ചു് ഓരോ ഭാവനയും പ്രത്യേകം പ്രത്യേകം എടുത്തു് സകലവിധ ചിന്തകളും, തത്വങ്ങളും മസ്തിഷ്കത്തിലേയ്ക്കു തള്ളിക്കയറുന്നതു്—ഇതാണു്, ഭൂഗർഭശാസ്ത്രം, ജ്യോതിഷം, ധർമ്മശാസ്ത്രം, ഭാഷാശാസ്ത്രം ഇങ്ങനെയുള്ള ശാസ്ത്രാഭ്യാസങ്ങളെല്ലാം—അപ്രായോഗികമായ സംബന്ധാസംബന്ധങ്ങളൊക്കെ ഉരുക്കഴിക്കുന്നതാണിതു്. ഇതാണു് അറിവുണ്ടാക്കാനുള്ള ഒരു വഴി. ഇങ്ങനെ അറിവുണ്ടാക്കാൻപാടില്ലെന്നു് ഇവിടെ വിവക്ഷിക്കുന്നില്ല. ആദ്യചിത്രകാരനെപ്പോലെ, പുറമേ ചായങ്ങൾതേച്ചു ഭിത്തിയിൽ എഴുതി ചിത്രങ്ങൾ വരയ്ക്കാവുന്നതുപോലെ. നിങ്ങൾക്കു ജ്ഞാനം സമ്പാദിക്കാം. എന്നാൽ അനുഗൃഹീതരേ! ലോകത്തിലെ സകല ജ്ഞാനവും സമർത്ഥമായി പഠിക്കാൻ വേറൊരു മാർഗ്ഗവും ഉണ്ടു്. അതൊരു ശു

ധികരണമാൎഗ്ഗമാണു്. അതു് അകത്തേയ്ക്കുന്തിക്കയററുന്നതല്ല; പുറത്തേയ്ക്കു പ്രസരിക്കുന്നതും, ആവശ്യത്തിനു തക്ക വിചാരങ്ങളെ ഉപയോഗിക്കുന്നതുമായ മാൎഗ്ഗമാണു്. അതു നിങ്ങളുടെ ഹൃദയത്തിനെ സകലത്തോടും അനുയോജ്യമായി സ്പന്ദിപ്പിക്കുന്നു. ഇമേഴ്സൺ പറയുംപോലെ,

"നിന്നുടെഹൃദയവും പ്രകൃതീദേവിഹൃത്തും
ഒന്നായിസ്പന്ദിക്കുമ്പോൾ സൎവ്വം തെളിയുന്നു;
കിഴക്കേയററംതൊട്ടു പശ്ചിമാഗ്രത്തിലോളം
അഴകിൽ സകലതും വ്യക്തമായ് ഭവിക്കുന്നു."

സൎവ്വത്തോടും എനിക്കു സാത്മ്യസാക്ഷാൽക്കാരംചെയ്യുന്നതിനു് ഇങ്ങനെയൊരു മാൎഗ്ഗമുണ്ടു്. വാൾട്ടു് വിററ്മാൻ പറയുന്നു:—"നിങ്ങൾ എല്ലാം ഒന്നാകെ ധ്യാനിക്കാതെ നിങ്ങൾക്കെല്ലാം അറിയാൻ നിവൃത്തിയില്ല." എല്ലാം ഒന്നാണെന്നു ധ്യാനിക്കയാണു് ഈ വഴി.

മഹാത്മാക്കളായ ആദ്യപ്രവൎത്തകർ—വലിയ മേധാവികൾ—അവൎക്കുവരുടെ അറിവു് എവിടെനിന്നുകിട്ടി? നമുക്കിപ്പോൾ ധൎമ്മശാസ്ത്രപ്രൊഫസ്സറന്മാരും, ഈശ്വരജ്ഞാനഡോക്ടറന്മാരും, ദിവ്യശ്രീമാന്മാരും, പ്രമുഖബിഷോപ്പന്മാരും എല്ലാമുണ്ടു്. അവർ വലിയ ഗ്രന്ഥാലയങ്ങൾ നിറയത്തക്കവണ്ണം ഉള്ള പുസ്തകങ്ങൾ പഠിക്കാൻ ജീവിതകാലം അശേഷം ചെലവാക്കുന്നു. എന്നിട്ടും, മനോഹരനായ യേശുക്രിസ്തുവിന്റെ അനുഗ്രഹിക്കപ്പെട്ട ചുണ്ടുകളിൽനിന്നു പുറപ്പെട്ട ചെറിയ മധുരപ്രഭാഷണങ്ങളെപ്പോലെയുള്ള സന്ദേശങ്ങൾ സ്വയമായി അവരാരും പുറപ്പെടുവിക്കാത്തതെന്തു്? നമുക്കു വളരെയധികം ലേഖകന്മാരും പ്രസംഗകന്മാരും ഉണ്ടു്; പക്ഷേ, പ്രിയ ജനങ്ങളേ! അമേരിക്കായിലെ പ്രസംഗങ്ങളിലൊന്നിലും പഴയ പള്ളംകൊണ്ടുള്ള ഈ പ്രസംഗംപോലെ ശക്തിമത്തായ ഒരു പ്രഭാഷണം വേറെയില്ല. ഈ പ്രഭാഷണം നിങ്ങൾക്കറിയാമല്ലോ:—"എനിക്കു് സ്വാതന്ത്ര്യം തരുക, അല്ലെങ്കിൽ എനിക്കു മരണം തരുക." നമുക്കനവധി ഗണിതശാസ്ത്രപ്രമുഖന്മാരും, തത്വജ്ഞാനവിചക്ഷണന്മാരും ഉണ്ടല്ലോ; എന്നാൽ ന്യൂട്ടന്റെ Principie എന്ന ചെറിയ ഏകഗ്രന്ഥംപോലെ ഒന്നുണ്ടാക്കാൻ ആൎക്കുകഴിഞ്ഞിട്ടുണ്ടു്? അദ്ദേഹത്തിനു് ഈ ജ്ഞാനമെല്ലാം എവിടുന്നുകിട്ടി? ഗ്രന്ഥങ്ങളിൽനിന്നു് അദ്ദേഹത്തിനു കിട്ടിയ ഗണിതശാസ്ത്രജ്ഞാനത്തേക്കാൾ വളരെയധികം ജ്ഞാനം അദ്ദേഹം ലോകത്തേയ്ക്കു വൎഷിച്ചു. വലിയ ഒരു സ്ഥാനത്തുനിന്നാണതു് അദ്ദേഹത്തിനു ലഭിച്ചതു്.

[illegible]. ക്ലാസ്സുകളിൽ സകല സർവ്വകലാശാലകളിലും വിദ്യാർത്ഥി [illegible] ക്രിസ്തീയരുടെ പുസ്തകങ്ങൾ പഠിക്കുന്നു. ഈ പ്രാവർപ്പെട്ട [illegible]ിയർ ഒരു കലാശാലയിലേയും ബിരുദധാരിയായിരുന്നില്ല. [illegible]ർവ്വകലാശാലകളിൽനിന്നു ജയിച്ചു പുറത്തുവരുംമുമ്പിൽ സകലരും [illegible]ക്രിസ്തീയരുടെ പുസ്തകങ്ങൾ തീർച്ചയായും പഠിക്കണമെന്നാണു് വന്നിരിക്കുന്നതു്. ഇന്നത്തെ വലിയ സയൻസുശാസ്ത്രജ്ഞനായ ഹെർബർട്ടു്സ്പെൻസർ ഒരു യൂണിവേഴ്സിററിയിലെയും ബിരുദധാരിയല്ല: "നിങ്ങൾ ഒരു വല്ലാത്ത വായനക്കാരനാണോ?" എന്നാരോ അദ്ദേഹത്തോടു ചോദിച്ചു. "അല്ല, സർ! ഞാൻ ഇതരന്മാരെപ്പോലെ വലിയ വായനക്കാരനായിരുന്നുവെങ്കിൽ അവരെപ്പോലെ അജ്ഞനായിരുന്നേനെ!" എന്നു് അദ്ദേഹം പ്രതിവചിച്ചു. ഈ ആദിമപ്രവർത്തകന്മാരും, സയൻസിന്റെ പുരോഗതി ത്വരിതപ്പെടുത്തിയവരും അവർക്കു മുമ്പിരുന്നിരുന്നവർ എഴുതിയ ഗ്രന്ഥങ്ങളിൽനിന്നല്ലാ അവരുടെ ചിന്തകളും, വിചാരങ്ങളും സമ്പാദിച്ചതു്. അതുകളെ അവർ മററു പുസ്തകങ്ങളിൽനിന്നു് എടുത്തിരുന്നുവെങ്കിൽ അവർ ശ്രേഷ്ഠന്മാരാകുമായിരുന്നില്ല. അപ്പോഴാണിവിടെ ചോദ്യം വരുന്നതു്:—ഈ ആദ്യജ്ഞാനം എവിടെനിന്നുവരുന്നു? ഈ ജ്ഞാനം ആദ്യമായിട്ടു് ഏതു സ്ഥാനത്തുദിക്കുന്നു?

അനുഗൃഹീതരായ പ്രിയജനങ്ങളേ! സ്നേഹിതന്മാരെ! ശ്രവിക്കുവിൻ! അറിഞ്ഞോ അറിയാതെയോ (ഈ വാക്കുകളെ പ്രത്യേകം ശ്രദ്ധിക്കുക) അകത്തുള്ള സ്വർഗ്ഗരാജ്യമെന്നു പറയപ്പെടുന്ന ഒന്നോടു്—സകല അന്തർജ്ജീവന്റെയും ഉത്ഭവത്തോടു്—അകത്തെ സകല പ്രകാശത്തിന്റെയും ഉല്പത്തിസ്ഥാനത്തോടു് ഒന്നായിച്ചേർന്നു് സർവ്വഥാ യോജിക്കുന്നതാണിതു്. അവിടെ, അവിടെയാണുത്ഭവസ്ഥാനം. എല്ലാ വെളിച്ചത്തിന്റെയും, എല്ലാച്ചൈതന്യത്തിന്റെയും ഉത്ഭവം—സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗം—നിങ്ങളുടെ യഥാർത്ഥാത്മാവു്—പരമാർത്ഥസത്ത—ആണു്. എല്ലാ ജീവനും—സകല മനുഷ്യരുടേയും അന്തർഭാഗത്തുള്ള സകല പ്രകാശവും എല്ലാം എന്നിലുണ്ടു് എന്ന വിശ്വാസത്തോടുകൂടി നമുക്കൊരു ക്ഷണനേരം മൌനത്തിലിരിക്കാം.

ഈ ഈശ്വരദൃഷ്ടി സമ്പാദിക്കുന്നതിനു് ഭാരതത്തിലെ മഹർഷിമാർ സ്വീകരിച്ച മാർഗ്ഗത്തെക്കുറിച്ചിനി ഞാൻ അല്പം പറയാം. ഇൻഡ്യയിൽ, വേദങ്ങളെല്ലാം പുറപ്പെടുവിച്ചതു് ഈശ്വരൻ തന്നെ—മഹർഷിമാർതന്നെ—ആണെന്നു പറയപ്പെടുന്നു. ഈ വേദങ്ങൾ എഴുതിയ മഹാത്മാക്കൾ തങ്ങളുടെ ശരീരബോധം—അഹങ്കാരപരമായ 'ഞാൻ' എന്ന ബോധം—വ്യക്തിപരമായ

ബോധം—തീരെ ഉപേക്ഷിച്ചിരുന്ന സമയമാണ് വേദങ്ങൾ എഴുതിയതെന്നു മാത്രമാണിതിന്റെ താല്പര്യം. അതിനാൽ ഈ വേദങ്ങൾ ആരിൽക്കൂടി പുറപ്പെട്ടുവോ അവരെയാണു് ഋഷിമാർ എന്നു പറയുന്നതു്. എന്നാൽ അവരല്ലാ അവയുടെ കർത്താക്കന്മാർ. 'ഋഷി' എന്ന പദംകൊണ്ടു 'ദിവ്യജ്യോതിസ്സു്—ദിവ്യസത്യം—കണ്ടവൻ' എന്ന അർത്ഥംമാത്രമേ വിവക്ഷിക്കുന്നുള്ളൂ. വീണ്ടും, "ഓം! ഓം!! ഓം!!!" എന്ന ബീജത്തിൽനിന്നു ചാടിപ്പുറപ്പെട്ട വൃക്ഷമാണു് വേദങ്ങൾ—ഹിന്ദുക്കളുടെ ബൈബിൾ—എന്നു് വൈദവേദഗ്രന്ഥങ്ങളിൽ മററു ചിലടത്തു പറഞ്ഞിരിക്കുന്നു. വേദങ്ങളാകുന്ന വൃക്ഷം പുറപ്പെട്ട ബീജം—വിത്തു്—ആണിതെന്നു പറയപ്പെടുന്നു. വേദങ്ങൾ അവ എഴുതിയവരിൽനിന്നുദിച്ചതല്ലെന്നും അവ റോസാപുഷ്പത്തിൽനിന്നു സൌരഭ്യം ഉണ്ടാകയും; ദീപത്തിൽനിന്നു പ്രകാശം സ്വയം പുറപ്പെടുകയും ചെയ്യുന്നതുപോലെ ഉണ്ടായതാണെന്നും ഉള്ള അഭിപ്രായവും ഇതും തമ്മിൽ എങ്ങിനെ യോജിപ്പിക്കാം? അതിങ്ങനെയാണു്:—ഉന്നതമഹൽപ്രചോദനം ആവശ്യപ്പെടുന്ന—ഈശ്വരദൃഷ്ടി സമ്പാദിക്കാനിച്ഛിക്കുന്ന—മനുഷ്യർ അഹങ്കാരപരമായ, വ്യക്തിപരമായ, ഹ്രസ്വമായ, പരിമിതമായ, 'ഞാൻ' എന്ന പ്രത്യേകബോധത്തിൽനിന്നു് ഉയരണമെന്നു മോഹിക്കുന്നവർ - ആ പ്രചോദനവും പ്രകാശവും "ഓം! ഓം!!" എന്ന മന്ത്രം ജപിക്കുന്നതുകൊണ്ടു സമ്പാദിച്ചുവെന്നു പറയണം.

എന്നാലിതു വെറും വാകൊണ്ടു ജപിച്ചാൽ മാത്രമായില്ല. വേറെ ഒന്നുകൂടി വേണം ബാഹ്യമായിട്ടു് തൊണ്ടയും ചുണ്ടുകളും ഇതു് ജപിക്കുമ്പോൾ, ഹൃദയം ബുദ്ധിപരമായിട്ടും, ഉൽകൃഷ്ടഭാവങ്ങൾമുഖേന വികാരങ്ങളും ഇതു ജപിക്കണം. ഇങ്ങിനെ മൂന്നുപ്രകാരത്തിൽ ഈ പരിപാവനമന്ത്രം ജപിക്കുമ്പോൾ, സ്വസ്വത്തോടും പ്രകാശത്തോടും ഉള്ള ഐക്യവും സാത്മ്യവും നിങ്ങൾക്കുണ്ടാകുന്നു. ഇതാണവർ പ്രയോഗിച്ച മാർഗ്ഗം. 'ഓം' എന്ന മന്ത്രത്തിന്റെ പ്രാധാന്യവും താല്പര്യവും നിങ്ങൾക്കു പറഞ്ഞുതരേണ്ടതു് അപ്പോൾ ആവശ്യമാണല്ലോ. ഞാനതു വേറൊരു ദിവസം ചെയ്യാം. എന്നാൽ 'ഓം' മന്ത്രത്തിന്റെ ശ്രേഷ്ഠതയും അർത്ഥവും വിവരിക്കുന്നതിനുമുമ്പേ, ഈ കൊച്ചുശബ്ദത്തിൽനിന്നു് ഈ മന്ത്രത്തിനു് എങ്ങിനെ മഹൽപ്രചോദനവും ഈശ്വരബോധവും കൊടുക്കാൻ കെല്പു് ഉണ്ടാകുന്നുവെന്നു ഞാൻ പറയാം.

ഈശ്വരൻ വാക്കുകളെ ബഹുമാനിക്കുന്നവനാണോ? ഇതാണെല്ലാവർക്കും തോന്നുന്ന വിചാരം. ഈ 'ഓം' ശബ്ദം ഏററവും പ്രകൃതിസിദ്ധവും, വിശുദ്ധങ്ങളിൽ വിശുദ്ധത്തിന്റെ യഥാർത്ഥ നാമ

വും, സകലത്തിന്റെയും സമഷ്ടിയായ പേരും ആണെന്നു ഞാൻ കാണിക്കാം. ഇതൊരു പ്രത്യേക ഭാഷയുടെമാത്രം വകയായ ഒരു പേരല്ല, ഹിന്ദുക്കൾ അതു സ്വീകരിച്ചുവെന്നുവെച്ച് അതു സംസ്കൃതഭാഷയ്ക്കു മാത്രമാണെന്നർത്ഥമില്ല. അതു പ്രകൃതിയുടെ പേരാണ്; പ്രകൃതിയുടെ വാക്കാണ്; പ്രകൃതിയുടെ ശബ്ദവും മന്ത്രവും ആണ്. അതു ഹിന്ദുക്കളുടെ സംസ്കൃതമാണെന്നുപറഞ്ഞ് ചിലക്കുതിനെ വഞ്ചിക്കാൻ മോഹമുണ്ട്. "ഞാൻ വരിക്കുന്നതൊക്കെ യാഥാസ്ഥിതികത്വം, നിങ്ങളുടേതൊന്നും യാഥാസ്ഥിതികത്വമല്ല." (Orthodoxy and Heterrodoxy) എന്നു പറയുന്നതു് നിങ്ങൾക്കറിയാമല്ലോ. തന്റെ സ്വന്തം മുദ്രയടിക്കാതെവരുന്നതിനെയെല്ലാം ത്യജിക്കണമെന്നു യാഥാസ്ഥിതികർക്കൊരു പോക്കുണ്ട്. സംസ്കൃതഭാഷക്കാരോടുകൂടി ഉണ്ടായതാണെന്നുവെച്ച് നിങ്ങളിതിനെ തള്ളേണ്ടതില്ല. സംസ്കൃതത്തിൽ ഈ പദത്തിനു മററു സകല വാക്കുകളെയുംപോലെ രൂപഭേദങ്ങളോ, പ്രയോഗഭിന്നതകളോ, വ്യാകരണനിയമങ്ങളോ കൊണ്ടുള്ള ബന്ധനം യാതൊന്നുമില്ല. അതിനാൽ അതു കേവലം ഒരു സംസ്കൃതഭാഷാപദം അല്ല. അതു സ്വയം പ്രകൃതിയുടെ പദമായ ഒരു യഥാർത്ഥ ശബ്ദമാണ്. ഹിന്ദുക്കൾ അതു് എടുത്തുവെന്നേ ഉള്ളൂ. എല്ലാ ശിശുക്കളും ഈ ശബ്ദത്തോടുകൂടി ജനിക്കുന്നു. ഒരു കുഞ്ഞു് ആദ്യം ഉച്ചരിക്കുന്ന ശബ്ദം ഏതാണ്? 'അം, ഉം, ഒം അല്ലെങ്കിൽ മ്' എന്നാണ്. 'ഓ, ആ, ഉം'— എന്ന പ്രാഥമികശബ്ദങ്ങളിൽ 'ഓം' ഉണ്ട് ഫ്രഞ്ചുഭാഷയിൽ 'ഒ അ'— എന്ന ശബ്ദങ്ങൾ ഒന്നിച്ചു ചേരുമ്പോൾ അതു രണ്ടുംകൂടി 'ആ'—എന്നായിച്ചേരുന്നു. അതുപോലെ, സംസ്കൃതത്തിൽ ശബ്ദങ്ങൾ ഒന്നിച്ചുവരുമ്പോൾ അവ സംയോജിക്കുന്നു. അങ്ങിനെ 'അ, ഉ, മ്'—ശബ്ദങ്ങളിൽനിന്ന് 'ഓം' ഉണ്ടായി. ഇതരലോകത്തിൽനിന്നു ഈ ലോകത്തിലേയ്ക്കു് ജനിക്കുന്ന, എല്ലാരാജ്യങ്ങളിലെയും, എല്ലാ ശിശുക്കളും, ജനിക്കുന്നതോടുകൂടി ഈ ശബ്ദംകൊണ്ടുവരുന്നു. പിന്നെയും, ഒരു മനുഷ്യൻ രോഗിയായിരുന്നാൽ അവന് ഏതു ശബ്ദംകൊണ്ടാണ് അല്പം ആശ്വാസം തോന്നുന്നതു്? 'ഉം, ഉം, ഉം'—എന്നവൻ പറയുന്നു. അതുകൊണ്ടയാൾക്കാശ്വാസം കൈവരുന്നു. അസഹ്യവേദന അനുഭവിക്കുന്ന ഒരു രോഗിക്കു് ഈ 'ഓം' ഉച്ചാരണംകൊണ്ടു് അല്പസുഖമുണ്ടാകുന്നു. ഈ ലോകത്തിൽ കുട്ടികൾ ആഹ്ളാദാതിരേകംകൊണ്ടു എവിടെയെങ്കിലും അഹങ്കരിക്കുമ്പോൾ അവർ ഈ 'ഓം' ശബ്ദം പ്രതിധ്വനിപ്പിക്കുന്നു; അവിടെയുമുണ്ടതു്. ഈ ചെറിയ, പ്രാദേശികമായ, അഹങ്കാരമായ, വ്യക്തിപരമായ, അതിരുള്ള ചെറുബോധത്തിൽ നിന്നുണർന്നയർന്നു നില്ക്കുന്ന ആ മനഃസ്ഥിതിയെ ദ്യോതിപ്പിക്കുന്നതാണീ ഉച്ചാരണം. യാതൊരു പ്രാദേശികബോധംകൊണ്ടാണോ

നിങ്ങൾ അഞ്ചോ ആറോ അടി പൊക്കത്തിനുള്ളിൽ പരിമിതപ്പെട്ടു്, വടക്കററം ഹാറോ, തലപ്പാവോ ചിലപ്പോൾ ധരിച്ചുകൊണ്ടും, തെക്കററം ഒരുജോഡി ചെരുപ്പു ഇട്ടുകൊണ്ടും, തങ്ങൾ ഇരിക്കുന്നുവെന്നു നിങ്ങൾക്കു തോന്നുന്നതു്, ആ ചെറിയ ബോധാഭാസത്തിനു മുകളിൽ നിങ്ങൾ പ്രവേശിക്കുമ്പോൾ നിങ്ങളിൽക്കൂടി 'ഓം' മന്ത്രത്തിന്റെ നിസൎഗ്ഗജമായ ശബ്ദം പ്രസരിക്കുന്നു. സകലഭാഷകളിലും ഈ 'ഓം' ശബ്ദം പ്രാധാന്യംവഹിക്കുന്നു. **Omniscient** (സൎവ്വജ്ഞം) എന്ന പദം 'ഓം'' കൊണ്ടു തുടങ്ങി അനുനാസികത്തിൽ പ്രവേശിക്കുന്നു. **Omnipresent, Omnipresent** (സൎവ്വവ്യാപി, സൎവശക്തം) എന്ന മധ്യത്തമവും, മഹത്തമവും ആയ പദങ്ങൾ ഈശ്വരനാമങ്ങൾ ആണു്. **Omniscient, Omnipotent, Omnipresent**, ഈ വാക്കുകൾ പ്രകൃത്യാ ഈശ്വരനാമമായ 'ഓം' കൊണ്ടാരംഭിക്കുന്നു.

നിങ്ങൾ പ്രാൎത്ഥിക്കുമ്പോൾ, അവസാനം ശബ്ദങ്ങളെല്ലാം തീരുമ്പോൾ, നിങ്ങൾ "ആമെൻ" എന്നുപറയുന്നു. അറബിയിൽ "ആമിൻ", പേർഷ്യനിൽ "ആമിൻ", ഹിന്ദുസ്ഥാനിയിലും, ഇംഗ്ലീഷിലും "ആമെൻ", അഥവാ "ആമിൻ" എന്നാണിതു്. പരിഷ്കൃതരാജ്യങ്ങളിലെ പ്രധാന ഭാഷകളിൽ എല്ലാം പ്രാൎത്ഥനാവസാനങ്ങളിൽ ഈ ഉച്ചാരണമുണ്ടു് ആ അനുഗ്രഹിക്കപ്പെട്ട മൌനത്തിലേയ്ക്കു നിങ്ങൾ പ്രവേശിക്കുമ്പോൾ—വാക്കുകൾ അവസാനിക്കുന്നേസ്ഥാനത്തു്—മൌനം നിങ്ങളോടു സംസാരിച്ചു തുടങ്ങുമ്പോൾ ഈ ശബ്ദം ഉത്ഭവിക്കുന്നു. ഹിന്ദുക്കൾ "യതോ വാചോ നിവൎത്തന്തേ അപ്രാപ്യ മനസാ സഹ" (പ്രാപിക്കാതെകണ്ടുമനസ്സിനോടുകൂടി വാക്കുകൾ എവിടെ നിവൎത്തിക്കുന്നു) എന്നുപറയുന്ന നിലയാണിതു്.

പരിഭാഷപ്പെടുത്തിയാൽ ഇതിന്റെ അൎത്ഥം ഇപ്രകാരമാണു്:—"ഏതൊരു നിലയിൽനിന്നു എല്ലാ ഭാഷണവും എല്ലാ വിചാരവും ഒരു പന്തുപോലെ—ഭിത്തിയിൽ എറിഞ്ഞ ഒരു പന്തുപോലെ—പുറകോട്ടു ചാടുന്നുവോ ആ നില." നിങ്ങൾ ആ സ്ഥിതിയിൽ എത്തുമ്പോൾ "ആമെൻ" എന്ന പദമാണു് നിങ്ങളെ അഖിലലോകത്തിലേയ്ക്കു പ്രവേശിപ്പിക്കുന്നതു്. 'ഓം, ഓം, ഓം'— എന്ന പദത്തിന്റെ ഒരു വികൃതസ്വരൂപമാണു് "ആമെൻ." അതിനാൽ 'ഓം'—ഈശ്വരന്റെ പ്രകൃതിസിദ്ധമായനാമം—പരിശുദ്ധാൽ പരിശുദ്ധന്റെ ഏററവും പ്രകൃത്യാഉള്ള പേരു്—ആണു്.

ആകട്ടെ; നിങ്ങൾ ശ്വാസോച്ഛ്വാസം ചെയ്യുമ്പോൾ ആ വായുവിന്റെ സഹചാരിയായ ശബ്ദം നിങ്ങൾ പരീക്ഷിച്ചിട്ടുണ്ടോ?

നമുക്കിപ്പോൾ അതൊന്നു പരിശോധിക്കാം. അതു് "സോ-അഹം സോ-അഹം" എന്നാണു്. തനിച്ചിരുന്നു് ഉറച്ചു ശ്വാസനിശ്വാസംചെയ്തു നോക്കുക. അതിന്റെ ശബ്ദം "സോ-അഹം" എന്നാണെന്നു നിങ്ങൾ കാണും. സംസ്കൃതത്തിൽ "സോ-അഹം" എന്ന വാക്കിനു അർത്ഥം ഉണ്ടു്. എന്നാൽ സംസ്കൃതത്തിൽ അതിനർത്ഥമുണ്ടെങ്കിൽ ഇംഗ്ലീഷുഭാഷ അതിനെ സ്വീകരിക്കണമെന്നോർമ്മിയ്ക്കുക. ഇംഗ്ലീഷു്, ഫ്രഞ്ചു്, സ്കാൻഡിനേവിയൻ, റഷ്യൻ, ഗ്രീക്കു്, ജർമ്മൻ എന്നീ ഭാഷകൾ എല്ലാം സംസ്കൃതഭാഷയുടെ പുത്രിമാരാണെന്നു ഭാഷാശാസ്ത്രം (Philology) തെളിയിക്കുന്നു. അതിനാൽ അനുഗൃഹീതരെ! സംസ്കൃതം നിങ്ങളുടെ ഇംഗ്ലീഷിന്റെ അമ്മയാണു്. അതമ്മയുടേതാണെങ്കിൽ മകൾ എന്തുകൊണ്ടു അതെടുക്കാതിരിക്കണം? ഇങ്ങിനെ സംസ്കൃതത്തിൽ "സോ-അഹ"ത്തിനു ഒരർത്ഥമുണ്ടു്. 'സോ' എന്നാൽ അതു് എന്നും 'അഹം' എന്നാൽ "ഞാൻ ആകുന്നു" എന്നും ആണു് അർത്ഥം. "ഞാൻ അതു് ആകുന്നു." ഇതു സംബന്ധിച്ചു് ഒരു പ്രത്യേകതരം ശ്വാസോച്ഛ്വാസമുണ്ടു്. "സോ-അഹം" എന്നതിൽ—അതായതു്, നിങ്ങളുടെ ശ്വാസനിശ്വാസശബ്ദത്തിൽ—രണ്ടു വ്യഞ്ജനങ്ങളും ബാക്കി സ്വതന്ത്രസ്വരങ്ങളുമാണു്, സ്-എന്ന ആദ്യവ്യഞ്ജനവും, ഹ്-എന്ന രണ്ടാംവ്യഞ്ജനവും കളഞ്ഞാൽ ശേഷിക്കുന്നതു് ഓം-എന്നാണു്. മനുഷ്യന്റെ ശ്വാസം, അല്ലെങ്കിൽ, അവന്റെ അകത്തു ജീവിക്കുന്നതു് രണ്ടു സ്വതന്ത്രശബ്ദങ്ങൾ ഉൾപ്പെട്ടതും, മററുള്ളവ അതുകളെ ആശ്രയിച്ചു നില്ക്കുന്നതും ആണെന്നു കാണാം. പരാശ്രയിയായ വ്യഞ്ജനദ്വയം നീക്കിയാൽ ശേഷിക്കുന്ന സ്വതന്ത്രജീവൻ—ആത്മാവു്—നിങ്ങളുടെ ശ്വാസത്തിലുള്ള 'ഓം'-ആണു്. ഇങ്ങിനെ നിങ്ങളുടെ ശ്വാസജീവനു 'ഓം' അത്രെ. നിങ്ങളുടെ ശ്വാസത്തിന്റെ ആത്മാവു് 'ഓം'-എന്ന ശബ്ദമാണു്. "ഉള്ളിലെ സ്വർഗ്ഗരാജ്യ"ത്തിന്റെ ഏററവും പ്രകൃതിസഹജമായ പേരാണു് അപ്പോൾ അതു്. ഈശ്വരൻ—അന്തരാത്മാവു്—എല്ലാ ആത്മാക്കളെയും പ്രകാശിപ്പിക്കുന്ന പരമാത്മാവു്, എല്ലാ ആത്മാക്കളുടെയും ആത്മാവു്—എല്ലാ ജീവന്റെയും ജീവനായതു് ഈ 'ഓം' ആകുന്നു.

'ഓം' എന്ന മന്ത്രം ജപിക്കുന്നതുകൊണ്ടു ലഭിക്കാവുന്ന ഉൽകൃഷ്ടനിലയെയും, മഹത്തായ സ്പന്ദനത്തെയുംപററി ശാസ്ത്രീയയുക്തികൾകൊണ്ടു ഇനിയും നിങ്ങൾക്കു വർണ്ണിച്ചുതരാൻ രാമനു കഴിയും.

ശബ്ദങ്ങൾ രണ്ടുതരമുണ്ടെന്നു നിങ്ങൾക്കറിയാം. വ്യാകരണത്തിൽ അവയ്ക്കു "സ്പഷ്ട"മെന്നും "അസ്പഷ്ടം" എന്നും പേരുപറയുന്നു. സംസ്കൃതത്തിൽ "സ്പഷ്ട"മെന്നുള്ളതു് അക്ഷരമാലയാകുന്ന ലിപികളിൽ കാണിക്കാവുന്നതും, "അസ്പഷ്ടം" അഥവാ മൂകശബ്ദം—

എന്നതു് അപ്രകാരം ലിപികളിൽ പ്രകാശിപ്പിക്കാൻ പാടില്ലാത്തതുമാണു്. വർണ്ണശബ്ദം, വിവർണ്ണശബ്ദം, അഥവാ അക്ഷരശബ്ദം, അനക്ഷരശബ്ദം—എന്ന രണ്ടുവിധശബ്ദങ്ങളാണിവ. അക്ഷരശബ്ദം അല്ലെങ്കിൽ സ്പഷ്ടശബ്ദം തലച്ചോറിന്റെ അറിവിനെക്കുറിച്ചു പ്രതിപാദിക്കുന്ന ശബ്ദവും, അനക്ഷരശബ്ദം അഥവാ അസ്പഷ്ടശബ്ദം ഇപ്പോഴത്തെ മനഃശാസ്ത്രകാരന്മാർ അവരുടെ ഭാഷയിൽ പറയുന്ന ഉപബോധമനസ്സ് അഥവാ ഹൃദയം—വികാരങ്ങൾ—എന്നതിന്റെ ശബ്ദവും ആണു്. ഒരു പരിമിതവർഗ്ഗത്തിൽ സ്പഷ്ടശബ്ദങ്ങൾക്കു ഒരർത്ഥമുണ്ടാകാമെന്നു നമുക്കു കാണാം. ഞാനിപ്പോൾ ഇംഗ്ലീഷുഭാഷയിൽ നിങ്ങളോടു സംഭാഷണംചെയ്യുന്നു. ഇംഗ്ലീഷറിഞ്ഞുകൂടാത്തവർക്കു് ഇതു് 'ഗ്രീക്കു' (അജ്ഞാതഭാഷ) ആയിരിക്കും. ഒരു പ്രത്യേകഭാഷ പഠിക്കുന്ന ജനങ്ങൾ പരിചയിക്കുന്ന കൃത്രിമമാർഗ്ഗത്തിൽ ശീലിച്ചവർക്കു ഞാനിംഗ്ലീഷിൽ പറഞ്ഞാൽ ഗ്രഹിക്കാം. പിന്നെയാർക്കും ഗ്രഹിക്കാൻ തരമില്ല. പേർഷ്യനിലോ, റഷ്യനിലോ, സംസ്കൃതത്തിലോ പറയുന്നവൻ നിങ്ങളോടു ആ ഭാഷയിൽ സംസാരിക്കുന്നതായാൽ നിങ്ങൾക്കു മനസ്സിലാകയില്ല. അവനിംഗ്ലീഷിൽ പരിചയമില്ല. അവൻ കരയുന്നുവെന്നു ഊഹിക്കുക. നിങ്ങൾക്കവന്റെ ഈ ഭാഷ ഉടൻ മനസ്സിലാകുന്നു. അവനെന്തോ ആവശ്യം ഉണ്ടെന്നും, സങ്കടമുണ്ടെന്നും നിങ്ങൾ അറിയുന്നു. ഒരു ആൾവന്നു് സംസ്കൃതത്തിലോ, പേർഷ്യനിലോ, ജാപ്പനീസ്സിലോ നിങ്ങളോടു എന്തെങ്കിലും പറഞ്ഞാൽ നിങ്ങൾക്കറിയാൻ പാടില്ല. അവൻ ചിരിക്കാൻ തുടങ്ങുമ്പോൾ അതുടൻ നിങ്ങൾക്കറിയാം. ഈ കരച്ചിലും, ചിരിയും അസ്പഷ്ടശബ്ദമോ, സ്പഷ്ടമായ അക്ഷരശബ്ദമോ? അതു അക്ഷരശബ്ദമല്ല. അനക്ഷരശബ്ദമായ അസ്പഷ്ടശബ്ദമാണു്. അതു് അതിന്റെ ജോലിചെയ്യുന്ന ഒരു കുഞ്ഞിനു നിങ്ങളുടെ ഭാഷയിൽ പറയാൻ അറിഞ്ഞുകൂടാ; എന്നാൽ പ്രേമത്തിന്റെ ഭാഷ എല്ലായിടത്തും അറിയപ്പെടുന്നതായി പറയപ്പെടുന്നു. ഇവിടെ ഒരു പൂച്ചവരുന്നു; നിങ്ങൾക്കതിനെ ഓടിക്കണം. പേർഷ്യനിലോ സംസ്കൃതത്തിലോ അറബിയിലോ, ഇംഗ്ലീഷിലോ നിങ്ങൾ അതിനോടു സംസാരിച്ചാൽ അതിനു് അറിയാൻപാടില്ല. എന്നാൽ കൈകൊട്ടിയാൽഉടൻ അതു് ഓടിക്കളയും. ഇതും അസ്പഷ്ടശബ്ദമാണു്; അക്ഷരശബ്ദമല്ല. ആ ശബ്ദം ഉടൻഫലിക്കും. ഇങ്ങിനെയുള്ള അസ്പഷ്ടഭാഷ സാർവ്വലൗകികമാണെന്നും തലയെ—ബുദ്ധിയെക്കാൾ—അതു് അഗാധതയിലേയ്ക്കു ചുഴിഞ്ഞുപോകുന്ന മാർഗ്ഗത്തിന്റെ ഭാഷയാണെന്നും നിങ്ങൾ ഗ്രഹിക്കുന്നു പതിനേഴും പത്തൊമ്പതും ശതാബ്ദങ്ങളിലെ തത്വജ്ഞാനികൾ മനുഷ്യന്റെ ഭരണകേന്ദ്രസ്ഥാനം തലച്ചോറിലെങ്ങോ സ്ഥാപി

ക്കാൻ ശ്രമിച്ചിരുന്നു. എന്നാൽ ഇപ്പോൾ ഈ തത്വശാസ്ത്രജ്ഞന്മാരുടെ തെററുകണ്ടുപിടിക്കപ്പെട്ടിരിക്കുന്നു. ഹൃദയത്തിലെ വികാരകേന്ദ്രസ്ഥാനമാണിതെന്നു ഇപ്പോൾ തത്വജ്ഞാനികൾക്കു് ബോധ്യപ്പെട്ടിരിക്കുന്നു. അതാണുപോൽ മനുഷ്യന്റെ നിയന്ത്രണകേന്ദ്രസ്ഥാനം. അസ്പഷ്ടഭാഷ തലച്ചോറിനും ബുദ്ധിയ്ക്കും കീഴിലു, എവിടെയോ അഗാധതയിൽനിന്നു് ഉൽഭവിക്കുന്നുവെന്നു നാം പറയുന്നു. "നിങ്ങളുടെ പള്ളികളിൽവെച്ചു എന്നോടു പ്രസംഗിക്കരുതു്; എന്നാൽ അവിടെവെച്ചു് എന്നോടുഗാനംചെയ്യുക" എന്നു ഒരു സ്ത്രീ പറയുന്നതു് ഞാൻ കേട്ടിട്ടുണ്ടു്. പള്ളികളിലെ പ്രസംഗങ്ങളെക്കാൾ സംഗീതം ആസ്വാദ്യമാണെന്നു നിങ്ങളെല്ലാം സമ്മതിക്കുമല്ലൊ. അതെന്തുകൊണ്ടാണു്? നിങ്ങൾ ദുഃഖിതരായിരിക്കുന്നു; ആരോ പിയാനോ വായിക്കാൻ തുടങ്ങുന്നു; സ്പന്ദനങ്ങൾ ശരിയായ താളലയങ്ങളോടുകൂടി പ്രവഹിക്കുന്നു; നിങ്ങൾക്കുടനെ ആശ്വാസം തോന്നുന്നു. East Aurora എന്ന സ്ഥലത്തു് എനിക്കൊരു സ്നേഹിതനുണ്ടു്. അദ്ദേഹത്തിന്റെ ജോലിസ്ഥലത്തിൽ വേലക്കാർ ക്ഷീണിച്ചു മുഷിഞ്ഞു് പരസ്പരം യോജിപ്പും രഞ്ജനയുമില്ലാതെ കഴിയുന്നതുകണ്ടാലുടനെ അദ്ദേഹം വേലനിർത്തിആരെക്കൊണ്ടെങ്കിലും പിയാനോ വായിപ്പിച്ചു അരമണിക്കൂറിനകം സകലകുഴപ്പവും തീക്കുന്നു. സംഗീതത്തിനു് ജനങ്ങളിലുള്ള പ്രേരണാബലം—സ്വാധീനശക്തി—ആകർഷണം—എത്രമാത്രമെന്നു നിങ്ങൾ അറിയുന്നു. ഫ്രഞ്ചു റഷ്യൻ യുദ്ധത്തിൽ ചില ഫ്രഞ്ചുകാർക്കു തെററിയ യുദ്ധഗീതം പാടിക്കേൾപ്പിക്കപ്പെട്ടു. അവരെല്ലാം മടിയന്മാരായി വീട്ടിൽപോകണമെന്നു് ആവശ്യപ്പെട്ടു; ഓരോരുത്തനും അവധിക്കപേക്ഷിച്ചുതുടങ്ങി. വീട്ടിൽപോകാനല്ലാതെ അവക്കാക്കും പോർചെയ്യാൻ വയ്യായിരുന്നു. സംഗീതം യുദ്ധത്തിൽ ജനങ്ങളെ എങ്ങനെ ഇളക്കുന്നുവെന്നു നിങ്ങൾക്കറിയാമല്ലൊ. അപ്പോളോ—എന്നമഹാന്റെ സംഗീതത്തിൽ ട്രോയി എന്ന നഗരം പുറത്തു പുറപ്പെട്ടു വന്നതായി നിങ്ങൾ കേട്ടിട്ടുണ്ടല്ലൊ. അദ്ദേഹത്തിന്റെ ഗാനത്തിന്റെ ഫലമായി നഗരം പ്രത്യക്ഷപ്പെട്ടുപോൽ! ഒരു സമുദ്രദ്വീപിൽ പാർത്തുകൊണ്ടു് മനോഹരസംഗീതംമുഖേന, യാത്രക്കാരായ നാവികന്മാരെ വശീകരിച്ചാകർഷിക്കയും, ആ ക്രൂരദ്വീപിൽ യാത്രക്കാർ ചെല്ലുമ്പോൾ അവരെ സ്വീകരിച്ചു് മൂന്നു ദിവസത്തേയ്ക്കു അവരുമായി സകല ക്രീഡകളിലും ഏപ്പെട്ടു വിഹരിക്കയും, പിന്നീടു അവരെ വെട്ടിക്കഷണിച്ചു ഭക്ഷിക്കയും ചെയ്തിരുന്ന ഒരുവക അപ്സരസ്ത്രീകളെപ്പററിയുള്ള കഥകൾ നിങ്ങൾ കേട്ടിട്ടില്ലയോ? യാത്രക്കാക്കിതെല്ലാമറിയാമായിരുന്നെങ്കിലും, അവക്കു സംഗീതത്തിന്റെ വശീകരണം തടുക്കാൻ കെല്പില്ലാതിരുന്നുപോലും! സംഗീതം അങ്ങനെയുള്ളതാണു്.

ലോകത്തിലെ മായികവിദ്യകളെ ഇതു് തെളിയിക്കുന്നു. ഈ ആകൎഷണങ്ങൾ പ്രബലപ്പെട്ടപ്പോൾ, ജനങ്ങൾ മൂന്നു ദിവസത്തേയ്ക്കു് കളിച്ചുഹങ്കരിക്കയും, പിന്നീടു ഭക്ഷിക്കപ്പെടുകയും ചെയ്യുന്നുവെന്നു അവർ അറിയുന്നു. എന്നിട്ടും, അവയെക്കെതിൎക്കാൻ ശക്തിയില്ല. Orpheus പാടിയപ്പോൾ തോടുകളും, ഒഴുകിയ അരുവികളും ഇങ്ങേ അററം മൃഗങ്ങൾപോലും നിന്നു പാട്ടുകേട്ടുകൊണ്ടിരുന്നുവെന്നു പറയപ്പെട്ടിരിക്കുന്നു. ഒരു വശത്തു സിംഹവും, മറുവശത്തു പശുവും; ഒരുവശത്തു ആടും, എതിർ വശത്തു ചെന്നായും;—എന്നിട്ടും ആ ഗാനലയംകൊണ്ടു എല്ലാം തന്നെത്താൻ മറന്നു നിന്നുപോയി! ദൈവദൂതനെ ഭൂമിയിലേയ്ക്കു ആകൎഷിച്ചുകൊണ്ടുവന്ന ആ വിശുദ്ധ സെസിലിയായെക്കുറിച്ചു് നിങ്ങൾക്കറിയാമല്ലൊ. അലക്സാണ്ഡർ ചക്രവൎത്തിയെ ദിവ്യശക്തിയോടു സംയോജിപ്പിച്ച ഗായകനെപ്പററി Alexander's Feast എന്നതിൽ നിങ്ങൾ കേട്ടിരിക്കും. അദ്ദേഹം പറഞ്ഞു:—"ഗായകൻ മൃത്യുവശഗരായ മനുഷ്യരെ ആകാശത്തിലേയ്ക്കുയൎത്തി; അവൾ (വിശുദ്ധ സെസിലിയാ) ദൈവദൂതനെ ഭൂമിയിലേയ്ക്കു താഴ്ത്തിക്കൊണ്ടുവന്നു."

തന്മൂലം ഗായകൻ വിശുദ്ധ സെസിലിയായെക്കാളും മഹത്തരനായിരുന്നു. സംഗീതം എന്താണു്? അതു അക്ഷരശബ്ദമോ, അനക്ഷരശബ്ദമോ? അതു പ്രത്യക്ഷത്തിൽ അസ്പഷ്ടശബ്ദം—അനക്ഷരശബ്ദം—ആണു്, അതിനെന്തൊരത്ഭുതശക്തി കാണുന്നു! വിശേഷശബ്ദങ്ങൾക്കു സവിശേഷഫലമുള്ളതായി ശാസ്ത്രത്തിനു തെളിയിക്കാൻകഴിയും. എന്നാൽ, ശാസ്ത്രത്തിനു് അതു സാധിക്കാതിരുന്നാലും, ആശ്ചൎയ്യകരമായ ഫലംകൊടുക്കാൻ അനക്ഷരമായ അസ്പഷ്ടശബ്ദത്തിനു കഴിവുണ്ടെന്നുള്ള പരമാൎത്ഥം പരമാൎത്ഥമായിട്ടിരിക്കും. നിങ്ങളുടെ മനസ്സിൽ അതൊരു പരമാൎത്ഥമായിരിക്കുന്നു.

അതുകൊണ്ടു് രാമൻ പറയുന്നു:—'ഓം'—എന്നമന്ത്രത്തിനു് ഒരു സവിശേഷമായ ഉച്ചാരണശക്തിയുണ്ടു്; അതിനു് അത്യൽഭുതകരമായ ഗുണമുണ്ടെന്നും, അതു നിങ്ങളുടെ ആത്മാവിനെ, സകലത്തിന്റെയും ആത്മാവായ പരമാത്മാവിനോടു ഐക്യപ്പെടുത്താൻ കഴിവുള്ളതാണെന്നും അനുഭവം തെളിയിക്കുന്നു. അതിനൊരു അത്ഭുതശക്തിയുണ്ടു്. സയൻസിനു്—ശാസ്ത്രത്തിനു്—ഇതിപ്പോൾ തെളിയിക്കാൻ കഴിയില്ലെങ്കിൽ ശാസ്ത്രം കുറെക്കൂടെ വളരട്ടെ. കുറെക്കൂടി കഴിഞ്ഞാൽ അതിനിതുതെളിയിക്കാൻ പ്രാപ്തിയുണ്ടാകും. ഇതിനിടയിൽ സത്യം സത്യമായിരിക്കും. ഇങ്ങനെ അനേകകാലത്തെ അനുഭവം ആകുന്ന അടിസ്ഥാനംകൊണ്ടു്—വ്യക്തികളുടെ പരിചയംകൊണ്ടു്—വേദാന്തശാസ്ത്രത്തിലെ ഈ അമോഘരത്നമായ ഈ തത്വം ഞാൻ നിങ്ങളുടെ മുമ്പിൽ അവതരിപ്പിക്കുന്നു.

ഇങ്ങിനെയാണ് ഹിന്ദുക്കൾ ഉത്തമദൃഷ്ടിയായ ദിവ്യദൃഷ്ടി—ആന്തരികമായ ആദ്ധ്യാത്മികപ്രകാശം കരസ്ഥമാക്കിയത്.

"ശാന്തിയെന്നിലേയ്ക്കൊരുനദിപോലൊഴുകുന്നു."

ശാന്തിയെന്നിലേയ്ക്കൊരുനദിപോലൊഴുകുന്നു,
ശാന്തിയെൻഹൃദയത്തിലാഴിപോലുരുളുന്നു,
ശാന്തിഗംഗയെപ്പോലെ പ്രവഹിക്കുന്നു, മമ
കാൽ,വിരൽ,രോമങ്ങളിൽനിന്നതു സ്രവിക്കുന്നു (൧)

വേഗമെൻ വിവാഹത്തിൻമന്ത്രകോടിവസ്ത്രങ്ങൾ
സകലം സ്വർണ്ണപ്രഭാപൂരങ്ങൾകൊണ്ടെന്നാലും,
പത്തുകെ മൂടുപടമൊന്നായിവിരിച്ചാലും,
പുഷ്പപുഷ്പങ്ങൾ ഭംഗ്യാ സ്വാതന്ത്ര്യമൊഴുകട്ടെ! (൨)

സന്തോഷാശ്രുക്കളേ! പ്രവഹിക്കുക സ്വയം;
എന്തൊരുരസം! മലയാനിലൻ പാടിടട്ടെ;
ജീവന്റെഅമൃതമേ! മായികമകരന്ദ-
വർഷമേ! നിറച്ചാലും എൻമനോദേഹങ്ങളിൽ (൩)

വരുക മത്സ്യങ്ങളേ! വരുക പക്ഷികളേ!
വരുവിനിഷ്ടംപോലെ പ്രകൃതിശക്തികളേ!
പക്ഷികൾ മൃഗങ്ങളുമെല്ലാരുംവന്നു സ്വയം
ഭക്ഷിച്ചീടട്ടെ മമ മാംസങ്ങൾ സുഖംപോലെ (൪)

എന്റെ രക്തവുംനിറച്ചാസ്വദിക്കട്ടെ! വരിൻ!
എന്റെ കല്യാണസ്സദ്യയ്ക്കെല്ലാരും വന്നീടുവിൻ!
നർത്തനംചെയ്യുന്നു ഞാൻ സുപ്രമോദാവിഷ്ടനായ്
സത്വരം താരജാലേ, സ്വാതന്ത്ര്യസമുദ്രത്തിൽ, (൫)

ചന്ദ്രന്മാരിലും, സൂര്യമണ്ഡലങ്ങളിൽ, മേഘ-
വൃന്ദത്തിൽ, കാററുകളിൽ, ഞാൻ നൃത്തംചെയ്തീടുന്നു,
ഹൃൽപത്മേ, ബുദ്ധിതന്റെമണ്ഡലസീമന്നി, പിന്നെ
കെല്ലാളും വികാരങ്ങൾതന്നിലും തുള്ളുന്നു ഞാൻ, (൬)

പാടുന്നു, പാടുന്നു ഞാൻ, താളവും സ്വരവും ഞാൻ.
കടലാണു ഞാൻ, ശ്രുതിതന്നുടെയൈക്യം ഞാൻ താൻ
കാണുന്ന ദ്രഷ്ടാ, കാണപ്പെടുന്ന ദർശനവും,
ചേണുററതരംഗങ്ങൾപെട്ടയായെന്നിൽകാണാം (൭)

എന്നിലീലോകമെല്ലാം കേവലം കുമിളകൾ
തന്നെയാം, രസം, രസം, ഓങ്കാരം പരിശുദ്ധം. (൮)

ഓം! ഓം' ഓം!!!

56

# ൯. പരിഷ്കൃതലോകത്തിന് ഇൻഡ്യയോടുള്ള ആധ്യാത്മികകടപ്പാട്.

(൧൯൦൪ ജൂലായി ൨൯-ാംനു-യിലെ പ്രസംഗം)
1904 29

ഇന്നുകാലത്ത് വിദ്യാർത്ഥികളോടു സംസാരിച്ചപ്പോൾ ഈ രാമന്റെ ചുണ്ടുകളിൽനിന്നു ഇങ്ങനെയൊരു പ്രസ്താവന ഉണ്ടായി:—"ഞാൻ ജനിച്ചുവെന്നു എനിക്കോൎമ്മയില്ല; തീൎച്ചയായും ഞാൻ ജനിച്ചിട്ടില്ല. എനിക്കു മരണമുണ്ടെന്നു എന്നെ ബോധ്യപ്പെടുത്താൻ ഈ ലോകത്തിൽ ഒരു ശക്തിയും ഇല്ല." ഇൻഡ്യായിൽവെച്ച് ഒരു വലിയ സദസ്സിൽ പ്രസംഗിച്ചപ്പോൾ രാജ്യതന്ത്രപരമെന്നു ഊഹിക്കപ്പെട്ട ഒരു വിഷയത്തെപ്പററി രാമൻ ചിലതു പറഞ്ഞു. സദസ്യരിൽ ജഡ്ജിമാരും, വക്കീലന്മാരും, ഗവൎമ്മെണ്ടിന്റെ കീഴിൽ വലിയ ഉദ്യോഗങ്ങൾ വഹിച്ചിരുന്നവരും ഉണ്ടായിരുന്നു. പ്രസംഗാനന്തരം അവർ എന്റെ അടുക്കൽ വന്ന് എനിക്കൊരു താക്കീതു തന്നു:—"സ്വാമി! ഇനി ഇങ്ങനെ ഒരു പ്രസംഗം ചെയ്യരുത്. അങ്ങയെപ്പിടിച്ചു തടവിലിടുകയോ, തൂക്കിക്കൊല്ലുകയോ ചെയ്യാൻ ഇടവരുമെന്നു ഞങ്ങൾക്കു ഭയമുണ്ട്." രാമന്റെ ഉത്തരം ഇങ്ങനെയായിരുന്നു:—"അനുഗൃഹീതരെ! എനിക്കു മുപ്പതു വെള്ളിക്കു സത്യമാകുന്ന യേശുക്രിസ്തുവിനെ പിടിച്ചു വില്ക്കുന്ന യൂദാസ് ഇസ്കാരിയററിന്റെ ഭാഗം അഭിനയിക്കാൻ സാധ്യമല്ല. എന്റെ ആത്മാവിനെ—എന്നെ—ഖണ്ഡിക്കാൻ മൂൎച്ചയുള്ള ഒരു വാളോ, മരണമില്ലാത്ത എന്നെ മുറിപ്പെടുത്താൻതക്ക ശക്തിയുള്ള ഒരായുധമോ ഈ ലോകത്തില്ല. ഞാൻ ജനിച്ചിട്ടേ ഇല്ല. എനിക്കു മരണവും അസാധ്യമാണ്. ഞാൻ അന്നും, ഇന്നും, എന്നും ഒരുപോലെയുള്ളവനാണ്. ഞാൻ അത്തരക്കാരനാണ്. ഞാനെന്തിനു സത്യത്തെ മറച്ചു രാജിക്കു നോക്കുന്നു?"

എന്റെ ഈ പ്രസ്താവനകൾ നിങ്ങൾ ഇതുവരെ കേട്ടു പരിചയിച്ചിട്ടുള്ളവിധം ആയിരിക്കയില്ല. അവ പക്ഷേ നിങ്ങൾക്കത്ഭുതമായിത്തോന്നും. എന്നാൽ സത്യത്തോടുള്ള കടമകൊണ്ടു ഞാനിതുകളെ പ്രഖ്യാപിക്കേണ്ടിയിരിക്കുന്നു.

ഇൻഡ്യായെക്കുറിച്ച് ഇന്നാട്ടിൽ പല കഥകളും നടപ്പുണ്ട്. ഇന്നാളൊരുദിവസം മിനിയാപ്പൊലിസിൽവെച്ച് ഒരു പ്രസംഗത്തിനുശേഷം ഒരു സ്ത്രീ രാമനോടു ചോദിച്ചു:—"മിസ്റ്റർ സ്വാമി! ഇപ്പോഴും ഗംഗാനദിയിലെ ചീങ്കണ്ണികൾക്കു തിന്നാൻ അവിടുത്തെ സ്ത്രീകൾ കുഞ്ഞുങ്ങളെ നദിയിൽ എറിയാറില്ലയോ?" രാമൻ പ്രതി

വചിച്ചു:—"അനുഗ്രഹിക്കപ്പെട്ട ഈശപരതപമേ! എന്നെയും ഗംഗാ നദിയിൽ എറിഞ്ഞതാണു്. എന്നാൽ നിങ്ങളുടെ പുരാണകഥ യിലെ ജോനായെപ്പോലെ ഞാൻ നീന്തിക്കരയ്ക്കുകയറിയതാണു്." ഞാൻ വാസ്തവത്തിൽ ഗംഗാനദിയുടെ ഉത്ഭവസ്ഥാനംമുതൽ അതു സമതലങ്ങളിൽ പ്രവേശിക്കുന്നതുവരെ കാൽനടയായി നടന്നിട്ടുണ്ടു്. എന്നോടുകൂടി നടക്കാൻ ഇഷ്ടപ്പെട്ട നിങ്ങളിൽ പലർക്കും ഈ ചെറു ശരീരം ദിവസം നാല്പതുമൈൽ നടക്കുവാൻ കെല്പുള്ളതാണെന്നറിവു ണ്ടല്ലൊ. ഗംഗയുടെ ഒരററംമുതൽ മറേറഅററംവരെ കരയിൽ കൂടി സഞ്ചരിച്ചിട്ടുള്ള ഞാൻ പറയുന്നു:—ആ ദിവ്യനദി വളരെ സ്വച്ഛവും, ശുദ്ധവും, ശക്തിയായി—അതിശക്തിയായി—ഗതിവേഗമു ള്ളതും ആണു്. അതിൽ ചീങ്കണ്ണിയോ, മുതലയോ ജീവിക്കയി ല്ലെന്നു സയൻസിൻെറ നാമത്തിൽ ഞാൻ പ്രഖ്യാപിക്കുന്നു. കല ങ്ങി, ഗതിവേഗം കുറഞ്ഞുള്ള തോടുകളിലേ ചീങ്കണ്ണിയും മുതലയും ജീവിക്കയുള്ളു. ഗംഗാനദിയിൽ ഒരു ചീങ്കണ്ണിയെയും കാണിക്കാൻ സാധ്യമല്ല. കള്ളക്കഥാനിമ്മാണക്കാരുടെ മധുരഹൃദയങ്ങൾ അനു ഗ്രഹിക്കപ്പെടട്ടെ! ഇൻഡ്യായെപ്പററി ഈ രാജ്യത്തു് പ്രചരിക്കുന്ന കഥകൾ ഇപ്രകാരമാണു്.

വേറൊരു ദിവസം സീയാററിലിൽനിന്നൊരു കത്തു് എനിക്കു വാഷിംഗ്ടണിൽ വന്നിരുന്നു ഒരു വിശേഷപ്പെട്ട കേസ്സിൽ കുടു ങ്ങിയ ഒരു ഹിന്ദുവിൻെറ എഴുത്തായിരുന്നു അതു്. ഒരുരാത്രി ഒരു അദ്ധ്യാത്മസംഘംആപ്പീസ്സിൽനിന്നു അയാൾ തിരികെ പോകയാ യിരുന്നു. അയാളൊരു മോട്ടാർകാറിൽ കയറി. ഒരു പെൺകുട്ടിയും ആ കാറിൽ കയറിയിരുന്നു. അവർ ഒന്നിച്ചുസഞ്ചരിച്ചു. അവൾ കാറിൽനിന്നിറങ്ങിപ്പോയപ്പോൾ അയാളും ഇറങ്ങിപ്പോയി. അ യാൾ അവിടെ അടുത്താണു് താമസിച്ചിരുന്നതു്. ഒരുമണിക്കൂറി നുശേഷം ഒരു പോലീസുകാരൻ വന്നു് ഈ വിദ്യാത്ഥിയെ അറ സ്ററുചെയ്തു് അയാളെ ആറുമണിക്കൂർനേരം ജയിലിൽ പാപ്പിച്ചു. അടുത്തദിവസം അയാളുടെ കേസ്സു വിസ്തരിച്ചു. ആ പെൺകുട്ടി അയാളുടെപേരിൽ ആരോപിച്ച കുററം "അയാൾ ക്രമ്മയേറിയ, കറുത്ത, അധ്യാത്മദൃഷ്ടികൾകൊണ്ടു് എന്നെ തുറിച്ചുനോക്കി; ഞാൻ ഹിപ്നട്ടിസശക്തിയിൽ പെട്ടതുപോലെ എനിക്കു തോന്നി. ഞാൻ വളരെ ഭയപ്പെട്ടുപോയി." എന്നായിരുന്നു. എൻെറ ദൈവമേ! അമേരിക്കായിൽ പ്രവേശിക്കുംമുമ്പു് ഈ പാവപ്പെട്ട ഹിന്ദുക്കൾ അവരുടെ കണ്ണുകളെ എവിടെവെച്ചുംവെച്ചുവരും? ഈ നാട്ടിലെ ചിലയിടങ്ങളിൽ ഹിന്ദുക്കളെ—ഇൻഡ്യാക്കാരെ— ക്കുറിച്ചുള്ള വിചാരങ്ങൾ ഇങ്ങനെയെല്ലാമാണു്.

വെറും നല്ല വശങ്ങളെപ്പററി മാത്രം പറകയാണെങ്കിൽ, പുരാതനഭാരതത്തിന്റെ വലിയ ഐശ്വൎയ്യത്തെ സംബന്ധിച്ചു പല വസ്തുതകളും രാമനു പറയാം. ഇൻഡ്യായിൽ കെട്ടിടങ്ങൾ സ്വൎണ്ണം കൊണ്ടും തെരുവുകൾ വെള്ളികൊണ്ടും ഉണ്ടാക്കപ്പെട്ടിരുന്നുവെന്നുള്ള വിവരണങ്ങൾ യൂറോപ്പിൽ എത്തിയിരുന്നു. ഈ വൎണ്ണനകൾ കേട്ടുകേട്ടു യൂറോപ്പുകാൎക്കു ക്ഷമ നശിക്കയും, എങ്ങനെയെങ്കിലും ഇൻഡ്യായുടെ സമ്പത്തു കരസ്ഥമാക്കണമെന്നു അവൎക്കു മോഹംജനിക്കയുംചെയ്തു. ഭാരതം പ്രാപിക്കാനായി യൂറോപ്പിന്റെ എല്ലാഭാഗങ്ങളിലുംനിന്നു ജനങ്ങൾ പുറപ്പെട്ടു. ചിലർ വടക്കുപടിഞ്ഞാറൻ വഴിക്കു തിരിച്ചു് ഇൻഡ്യായിൽ ചെന്നെത്തി. ഇൻഡ്യായിലേയ്ക്കു ഒരു പുതിയ മാൎഗ്ഗം കണ്ടുപിടിക്കാൻവേണ്ടി ആദ്യം ശ്രമം ചെയ്തു നിങ്ങളുടെ കൊളംബസ്സ് യാദൃച്ഛികമായി അനുഗ്രഹിക്കപ്പെട്ട അമേരിക്കയിൽ വന്നുകയറി. ഇൻഡ്യയുടെ ധനവിഭവങ്ങൾക്കെങ്കിലും ഒരുകാലത്തു് വലിയ ആകർഷണം ഉണ്ടായിരുന്നു. ഭാരതീയക്ഷേത്രങ്ങളെപ്പററി പേർഷ്യനും ഗ്രീക്കും ഗ്രന്ഥകാരന്മാർ എഴുതിയിട്ടുള്ള വൎണ്ണനകൾമാത്രം വായിച്ചാൽമതി. ഒരു ക്ഷേത്രത്തിൽ പതിനായിരം പരിചാരകന്മാർ ഉണ്ടായിരുന്നു; മേൽത്തട്ടു വജ്രങ്ങളും ചുവപ്പുകല്ലുകളും പതിച്ചതായിരുന്നു. ഇൻഡ്യായുടെ ഉന്നതസമ്പൽസ്ഥിതിയെക്കുറിച്ചുള്ള ഈ പ്രസ്താവനകൾ തെളിയിക്കാൻ ചരിത്രരേഖകൾ വേണമെങ്കിൽ, വാറൻ ഹേസ്റ്റിംഗ്സിനേയും, ക്ലൈവുപ്രഭുവിനെയുംപററി എഡ്മണ്ടുബൎക്കു് ചെയ്തിട്ടുള്ള പ്രസംഗങ്ങൾ വായിച്ചുനോക്കുവിൻ.

ഭാരതത്തിന്റെ ധിഷണാപരമായ സമ്പത്തുകളെപ്പററി രാമനു് ഒട്ടുവളരെ വേണമെങ്കിൽ പറയാം. ഓൎമ്മശക്തികൊണ്ടു അത്ഭുതക്രിയകൾ ചെയ്യുന്ന ഒരാളെ രാമൻ ഇൻഡ്യായിൽ കണ്ടിട്ടുണ്ടു്. അമ്പതറുപതു്പേർ ഒരുമുറിയിൽ അൎദ്ധവൃത്താകൃതിയിൽ അവന്റെ മുമ്പിൽ ഇരുന്നു. അവരിൽ ഓരോരുത്തരും സ്വേച്ഛപോലെ ഏതെങ്കിലും പുസ്തകങ്ങളിൽനിന്നു് ഓരോ ഭാഗങ്ങൾ അവനെ ചൊല്ലി കേൾപ്പിക്കണം. ചിലർ ഇംഗ്ലീഷിലും, മററുചിലർ അറബിയിലും, വേറൊരുകൂട്ടർ ഹിന്ദുസ്ഥാനിയിലും ഇങ്ങനെ പലരും പല ഭാഷകളിലായി ഓരോ ഗ്രന്ഥങ്ങൾ എടുത്തിരുന്നു. ആ മനുഷ്യൻ വെറും പൊട്ടക്കണ്ണനായിരുന്നു. ഓരോരുത്തരും അവരവർ എടുത്തിരുന്ന കവിതകളിൽ ഉള്ള വരികളുടെ എണ്ണം എന്തെന്നു ആദ്യമേ പറഞ്ഞുകൊടുത്തു. പിന്നീടു മുറവെച്ചു് ഓരോരുത്തരും അവരുടെ കവിതാഭാഗങ്ങളിലെ ആദ്യവരി ചൊല്ലി. ആദ്യത്തെയാൾ ഇരുപതുവരിയുണ്ടായിരുന്ന തന്റെ കവിതയുടെ ആദ്യത്തെ

വരി ചൊല്ലിയെന്നിരിക്കട്ടെ; രണ്ടാമൻ പതിമ്മൂന്നുവരിയുള്ള തന്റെ കവിതയുടെ അഞ്ചാമത്തെ വരി പറഞ്ഞുകൊടുക്കും ഇങ്ങനെ ഓരോരുത്തരും. പിന്നീട് എല്ലാവരും യഥാക്രമം അവരവരുടെ പദ്യങ്ങളിലെ വേറെ ഓരോ വരികൾ ചൊല്ലുകയായി. ഇങ്ങനെ യാതൊരു ക്രമവും മുറയും ഇല്ലാതെ ഓരോരുത്തരും അവരവരുടെ കവിതകൾ ഈ അന്ധനായ സാധുവിനെ ചൊല്ലി കേൾപ്പിച്ചു. പതിമ്മൂന്നുവരികൾ ഉണ്ടെന്നുപറഞ്ഞിരുന്ന ആളിന്റെ പദ്യം പതിമ്മൂന്നാമത്തെ ചുററിൽ അവസാനിച്ച ഉടൻ ആ മനുഷ്യൻ പറഞ്ഞു:—"ഹേ! മിസ്റ്റർ! നിങ്ങളുടെ പദ്യത്തിലെ വരിതീർന്നു" എന്നിട്ടു ആ പദ്യത്തിന്റെ വരികൾ മനസ്സുകൊണ്ടു യഥാക്രമം അടുക്കി ആദ്യവസാനപര്യന്തം അദ്ദേഹം മുറയ്ക്കു ചൊല്ലിക്കേൾപ്പിച്ചു. ഒരൊററത്തെററും ഉണ്ടായിരുന്നുമില്ല ഇങ്ങനെ എല്ലാവരുടെയും കവിതകൾ അദ്ദേഹം യഥാക്രമം പൂർത്തിയാക്കിച്ചു തിരിയെ ചൊല്ലിക്കൊടുത്തു.

മനശ്ശാസ്ത്രഗവേഷണങ്ങളെപ്പററി വേണമെങ്കിൽ പലതും പറയാം. ഇൻഡ്യായിൽ കാണപ്പെട്ട ഒരു സന്യാസിസ്വാമി അഞ്ചുമിനിററുവരെ ബോധംകൂടാത്ത സ്ഥിതിയിൽ ഇരിക്കുമായിരുന്നു. എന്നാൽ രാമൻ ഹിമാലയത്തിൽ കണ്ട പല സന്യാസിമാരും ആറുമാസക്കാലത്തേയ്ക്കു പ്രത്യക്ഷത്തിൽ മരിച്ചതുപോലെ കിടക്കാൻ കെല്പുള്ളവരായിരുന്ന ആറുമാസക്കാലത്തെ മരണത്തിനുശേഷമുള്ള ഉയിർത്തെഴുന്നേല്പാണിതു് ഇതിലൊരു സാധുവിനെ ഒരുപെട്ടിയിൽ കിടത്തി മണ്ണിൽ കുഴിച്ചിട്ടു; ആറുമാസംകഴിഞ്ഞു് അദ്ദേഹത്തെ കുഴിച്ചെടുത്തുനോക്കി; മുമ്പേതന്നെ അദ്ദേഹം പറഞ്ഞുകൊടുത്തിരുന്ന ചില പ്രതിവിധികൾ അനുസരിച്ചുള്ള ക്രിയകൾ ശരീരത്തിൽ ചെയ്തപ്പോൾ അദ്ദേഹം വീണ്ടും ജീവിച്ചു് ഉണർന്നു. ഇതൊന്നു ചിന്തിക്കുവിൻ! അനുഗ്രഹിക്കപ്പെട്ടവരേ! മരിച്ചുവെന്നുതോന്നി മൂന്നുദിവസം കഴിഞ്ഞു് ഒരാൾ ജീവിച്ചുണർന്നു. മൂന്നുദിവസത്തിനകം ഉയിർത്തെഴുന്നേററു എന്ന കാരണംകൊണ്ടു യൂറോപ്പുമുഴുവനും ആ ആളിന്റെ വ്യക്തിത്വത്തോടുള്ള വിശ്വാസംകൊണ്ടും, പേരിനോടുള്ള ബഹുമാനംകൊണ്ടും ഉറപ്പിക്കപ്പെട്ടിരിക്കുന്നു! പ്രത്യക്ഷമരണത്തിനു് ആറുമാസശേഷം ഇൻഡ്യായിൽ മനുഷ്യർ വീണ്ടും ഉയിർത്തെഴുന്നേല്ക്കുന്നു; അതു നാം ഗണിക്കുന്നില്ല. ഇതൊന്നും ആദ്ധ്യാത്മികത്വമല്ല എന്നാൽ യഥാർത്ഥമായ ഒരു ശരീരശാസ്ത്രവിദ്യയും, മനശ്ശാസ്ത്രീയാഭ്യാസവും ആണു്. കേവലം ശാസ്ത്രീയമായ ഒരു പരീക്ഷണംമാത്രം. ഇപ്പോഴത്തെ മഹാശാസ്ത്രജ്ഞന്മാർ ഇതിനെപ്പററി അറിഞ്ഞിട്ടില്ലെങ്കിൽ അവർ ശാസ്ത്രത്തിൽ

ഇനിയും കൂടുതൽ ഗവേഷണം ചെയ്തുപഠിക്കട്ടെ നമുക്കിതു വില മതിച്ചു സ്വീകരിക്കാം.

ഇവിടെ ഇനിയും ഞാൻ ഈ പ്രശ്നത്തിന്റെ ഉത്തരപക്ഷത്തിലേയ്ക്കു പ്രവേശിക്കും മുമ്പേ എനിക്കു ചില പൂൎവ്വപക്ഷങ്ങളെപ്പററി പറയാൻ തോന്നുന്നു. അതിലൊന്നു ഇതാണു്:— ഇന്നാളൊരു മാന്യർ വന്നുപറഞ്ഞു:—"സ്വാമി! നിങ്ങളുടെ മതവും തത്വശാസ്ത്രവും കൊണ്ടുവന്നു ഞങ്ങളെ ഉപദ്രവിക്കരുതു്. അതു വളരെ പഴഞ്ചനല്ലേ?" ഹാ! സത്യം പഴകിപ്പോകുംപോലെ! സത്യം മാററവും മറിവും ഉള്ളതാണെന്നപോലെ! ഞാൻ അദ്ദേഹത്തോടു മറുപടിപറഞ്ഞു:—"സഹോദരാ! നിങ്ങളുടെ ഐശ്വൎയ്യത്തിനും, അമേരിക്കായുടെയും, യൂറോപ്പിന്റെയും പുരോഗമനത്തിനും എന്തുകാരണമെന്നു നിങ്ങൾക്കറിയാമോ?" ഞങ്ങളുടെ മതം പഴഞ്ചനാണെന്നു ആയാൾ പറഞ്ഞതുമൂലമാണു് രാമനീ പ്രതിചോദ്യം ചോദിച്ചതു്. ഞങ്ങളുടെ മതം ജീവത്താണു്; അതു ജീവിക്കുന്നു. ഞങ്ങളുടെ മതം ഉത്തരപക്ഷം ഉറപ്പിക്കുന്നു. നിങ്ങളുടെ മതം പൂൎവ്വപക്ഷം ഊന്നുന്നതേഉള്ളു എങ്ങിനെ? "നിങ്ങൾ ചെയ്യരുതു്" എന്നിങ്ങനെ * "അനുഗൃഹീതനെ! അമേരിക്കായുടെ ഐശ്വൎയ്യത്തിനു നിദാനം എന്തെന്നും അമേരിക്കായുടെ മതമെന്തെന്നും നോക്കുക." അദ്ദേഹത്തിന്റെ മതം ഒരു രക്ഷായന്ത്രംപോലെ കഴുത്തിൽ കെട്ടിത്തൂക്കാനുള്ളതു മാത്രമാണെന്നു രാമൻ പറഞ്ഞു. ഒരു ബാലൻ ഒരു രക്ഷാകവചം കഴുത്തിൽ കെട്ടിക്കൊണ്ടുനടക്കയും, തന്റെ ജയങ്ങൾ, മുഴുവൻ കവചത്തിന്റെ പ്രഭാവം കൊണ്ടാണെന്നും, തോൽവികളെല്ലാം തന്റെ പരിശ്രമക്കുറവുമൂലമാണെന്നും വിശ്വസിക്കയും ചെയ്യും. ഇതുപോലെ, അനുഗൃഹീതരേ! നിങ്ങളുടെ ഐശ്വൎയ്യത്തിന്റെ യഥാൎത്ഥഹേതുവും, നിങ്ങൾ അഭിമാനിക്കുന്ന പരിഷ്കാരത്തിന്റെ മൂലവും വേറെ ഏതാണ്ടൊന്നാണു്, അതു ക്രിസ്തുമതമോ, ഞാൻ വിളിക്കുംപോലെ പള്ളിമതമോ അല്ല. നമുക്കിതു ചരിത്രദൃഷ്ട്യാ പരിശോധിക്കാം. നാം ചരിത്രം പഠിക്കുന്നു. ക്രിസ്തുമതമെന്നോ, പള്ളിമതമെന്നോ പറയപ്പെടുന്നതു്. യൂറോപ്പിൽ എത്തിയതിനുമുമ്പു്, ആധുനികയൂറോപ്പിന്റെയും അമേരിക്കായുടെയും പരിഷ്കാരത്തിന്റെ ഒട്ടും താഴെയല്ലാത്തതും, ഒരു പക്ഷേ ഏററവും കുറഞ്ഞാലും അതിനോടു തുല്യമെന്നു ഗണിക്കാവുന്നതും ആയിരുന്ന ഒരു പരിഷ്കാരവും ഐശ്വൎയ്യവും തികഞ്ഞ ജനസമുദായങ്ങൾ ഉണ്ടായിരുന്നതായിക്കാണുന്നു. ഈജിപ്ററിനു്

* കാൎയ്യകാരണങ്ങളെ വിശദീകരിക്കാതെ 'ഇതു ചെയ്യുക' 'അതു ചെയ്യരുതു്' എന്നിങ്ങനെ വെറും വിധിനിഷേധങ്ങളെ മാത്രം പ്രഖ്യാപിക്കുന്ന മതത്തിനെ സ്വാമി പരാമൎശിക്കുന്നു. പരിഭാഷകൻ

ഒരു സ്വന്തം പരിഷ്കാരമുണ്ടായിരുന്നു. ചൈനായ്ക്കും ഒരു സ്വന്ത പരിഷ്കാരമുണ്ടായിരുന്നു. പുരാതന ഈജിപ്റ്റിന്റെയും, പുരാതന ചൈനായുടേയും കലകളോളം, ചില വശങ്ങളിൽ ഇന്നത്തെ യൂറോപ്യൻ കലാവിദ്യ എത്തിയിട്ടില്ല. പേഷ്യാ, ഗ്രീസ്, റോമാ ഇതുകൾക്കും അവയുടെ പരിഷ്കാരമുണ്ടായിരുന്നു. ഇൻഡ്യായെപ്പററി ഇപ്പോൾ ഒന്നും പറയുന്നില്ല. ഈ രാഷ്ട്രങ്ങൾ എല്ലാം ഉൽകൃഷ്ടപരിഷ്കാരം പ്രാപിച്ചിരുന്നു; ഇവയെല്ലാം അക്രൈസ്തവങ്ങളുമായിരുന്നു. ക്രിസ്തുമതവും, ഭൌതികസമ്പത്തും, പരിഷ്കാരവും എപ്പോഴും ഒന്നിച്ചുവരുമായിരുന്നുവെങ്കിൽ, ക്രിസ്തുമതം ജനിക്കും മുമ്പേ ഈ രാജ്യങ്ങളിൽ പരിഷ്കാരവും ഐശ്വര്യവും എങ്ങിനെ ഉണ്ടായിഎന്നു ദയവുചെയ്തു പറവിൻ! എന്തിന്? പിന്നെയും, ഒരു കാലത്തു് ലോകത്തിലേയ്ക്കു ഏററവും മഹത്തായിരുന്ന റോമൻ രാഷ്ട്രം— ഐശ്വര്യാഭിവൃദ്ധിയിൽ കളിയാടിക്കളിച്ചുമറിഞ്ഞിരുന്ന റോമാ—അതു് അധഃപതിച്ചുപോയി. റോമൻ സാമ്രാജ്യത്തിന്റെ അധഃപതനത്തിനു് എന്തായിരുന്നു കാരണം? ക്രിസ്തുമതത്തിന്റെ പ്രവേശവും ഉദയവും ആയിരുന്നു അതു്. ഇതിനെപ്പററി ഗിബ്ബൺ പറഞ്ഞിട്ടുള്ളതു് വായിച്ചുനോക്കുക. പ്രസ്തുത കാര്യത്തെപ്പററി ഏതൊരു മാന്യചരിത്രകാരനും വിവരിച്ചിട്ടുള്ളതു് പരിശോധിക്കുക. ക്രിസ്തുമതത്തിന്റെ ആവിർഭാവത്തിനുമുമ്പു് ഗ്രീസ് വളരെ അഭിവൃദ്ധവും, സന്തൃപ്തവും ആയിരുന്നു. ആ പഴയ നല്ലകാലത്തെ അക്രൈസ്തവഗ്രീസും, ഇന്നത്തെ ക്രൈസ്തവഗ്രീസും തമ്മിൽ താരതമ്യപ്പെടുത്തി പരീക്ഷിക്കുക. വീണ്ടും, നാം പറയുന്നു:—"വരുക; ചരിത്രം പഠിക്കുക." നിങ്ങളുടെ കണക്കുകളും വസ്തുതകളും (Facts and Figures) എങ്ങിനെയിരുന്നാലും, അമേരിക്കായുടെയും യൂറോപ്പിന്റെയും അഭ്യുദയത്തിനുകാരണം ക്രിസ്തുമതമോ, പള്ളിമതമോ ആണെന്നു ചൂണ്ടിക്കാണിക്കാൻ ഒരുത്തർക്കും ഒട്ടും അവകാശമില്ല. യൂറോപ്പിൽ ക്രിസ്തുമതം അവതരിപ്പിച്ചതിനുശേഷം, ആയിരം വഷത്തിൻമേൽ യൂറോപ്പു് 'അന്ധയുഗം' എന്നു വിളിക്കപ്പെടുന്ന—അവർണ്ണ്യമായ മ്ലാനതയും അന്ധകാരവും നിറഞ്ഞ— അന്ധവിശ്വാസവും അജ്ഞതയും നടമാടിയിരുന്ന—ലോകത്തിലേയ്ക്കു ഏററവും ഇരുണ്ട—നിഴലിൽ മുങ്ങികിടക്കുകയായിരുന്നു. ക്രിസ്തുമതം യൂറോപ്പിൽ പ്രചരിച്ചതിന്റെ ഫലം അതായിരുന്നു.

ചില ആളുകൾ പറയും:—"നോക്കുക. ക്രിസ്തുമതം എന്താണു് ചെയ്യാതിട്ടില്ലാത്തതു്? ലോകത്തിലേയ്ക്കു ഏററവും പരിഷ്കാരകാരകമായ വലിയ നിദാനം ക്രിസ്തുമതമാണു്!" ക്രൂരമായ മതപരീക്ഷകൾ (Inquistions,), മന്ത്രവാദികളെ തീയിട്ടു ചുടുക,

സയൻസുകാരെ ഉപദ്രവിക്കുക — ഇതൊക്കെ ചെയ്യുന്നതാണു് പരിഷ്കാരനിദാനം! ശാസ്ത്രത്തിനു പുരോഗതിവരാൻ തുടങ്ങിയപ്പോഴെല്ലാം ക്രിസ്തുമതംവന്നു് അതിനെ ഞെക്കി ഞെരുക്കിക്കൊല്ലാൻ തുടങ്ങി. സയൻസ്സംബന്ധിച്ച മനോഗതി ഉണ്ടായതിനാണു് ബ്രൂണോ ജീവനോടുകൂടി ദഹിപ്പിക്കപ്പെട്ടതു്. ബെൻ ജോൺസൺ, കാർലൈൽ എന്നിവരോടു ക്രിസ്തുമതം എങ്ങിനെ പെരുമാറിയെന്നു നിങ്ങൾക്കറിയാം. അമേരിക്കായ്ക്കും യൂറോപ്പിനും ഐശ്വര്യം കൊടുത്ത യഥാർത്ഥവസ്തുതകളെപ്പററി നമുക്കു അല്പം പരിശോധിക്കാം.

അനുഗൃഹീതരേ! പള്ളികളിൽ പ്രസംഗിക്കപ്പെട്ട നരകാഗ്നിയല്ലാ നിങ്ങളെ ഉയർത്തിയതു്. ആവിയന്ത്രം, വിദ്യുച്ഛക്തി, അച്ചടിയന്ത്രങ്ങൾ — ഇവയിൽനിന്നു പുറപ്പെടുന്ന അഗ്നി — കപ്പൽ, റയിൽവേസംവിധാനങ്ങൾ — ഇവയാണു് നിങ്ങളുടെ അഭിവൃദ്ധിക്കും ഭൌതികശ്രേയസ്സിനും കാരണമായതു്. ഇംഗ്ലണ്ടിലെ ഡോക്ടർ ജോൺസൺ പറയുന്നു:— "ഈ ജന്നലിൽക്കൂടി നോക്കിയുംവെച്ചു് താൻ നോക്കിയതു് ആ ജന്നലിൽക്കൂടെയാണെന്നു് ഒരു ബാലൻ കള്ളം പറകയാണെങ്കിൽ അവനെ ചാട്ടകൊണ്ടു് അടിക്കണം." അതുപോലെ രാമൻ പറയുന്നു:— "വേറൊന്നിനു കൊടുക്കേണ്ട മാന്യത ഇതിനു നിങ്ങൾ കൊടുക്കുകയാണെങ്കിൽ നിങ്ങൾ എന്താണു് അർഹിക്കുന്നതു്?" നിങ്ങളുടെ ഭൌതികോൽക്കർഷത്തിൻെറ കാരണം വാസ്തവത്തിൽ ഞാൻ പറഞ്ഞതാണു് — ശാസ്ത്രീയകണ്ടുപിടുത്തങ്ങളും, സയൻസ്സ്ഗവേഷണഫലങ്ങളും ആണു്. ഇതുകളിലൊന്നും ഒരു 'വിശുദ്ധദിവ്യപണ്ഡിത'നോ, 'പള്ളിവികാരി'യോ ആരും കണ്ടുപിടിച്ചതല്ല, ജെയിംസ്‌വാട്ടു്, ജോർജ്ജുസ്റ്റീവൻസൺ, ബെഞ്ജമിൻ ഫ്രാൻക്ലിൻ, തോമസ് എഡിസൺ മുതലായ കൂട്ടരിൽ ആരെങ്കിലും ഒരുവൻ ഒരു ദിവ്യമതഗുരുവോ, മിഷ്യനറിയോ, സുവിശേഷപ്രസംഗകനോ ആയിരുന്നോ? ഇവരാരെങ്കിലും സുവിശേഷപ്രചാരകന്മാരായിരുന്നെങ്കിൽ പക്ഷേ നിങ്ങളുടെ ഭൌതികൈശ്വര്യങ്ങൾക്കു ബൈബിൾ കാരണമാണെന്നു പറയാമായിരുന്നു. എന്നാൽ ഒരു മതപുരോഹിതൻ കണ്ടുപിടിച്ചിട്ടുള്ള ഒരൊററസംഗതി വെടിമരുന്നാണെന്നു നിങ്ങൾക്കറിയാമല്ലോ! ബൈബിൾ പഠിച്ചു പ്രസംഗിച്ചുവന്ന പ്രചാരകന്മാരുടെ അനുഗ്രഹിക്കപ്പെട്ട കരങ്ങളിലോ, തലച്ചോറിലോ നിന്നുണ്ടായ ഏക ശാസ്ത്രീയകണ്ടുപിടിത്തം വെടിമരുന്നത്രേ!

നിങ്ങളുടെ ഐശ്വര്യത്തിൻെറ ഹേതു ക്രിസ്തുമതമോ, ക്രിസ്തുമതത്തിൽ അന്തർഭവിക്കുന്ന സിദ്ധാന്തങ്ങളോ അല്ലെന്നു നിങ്ങൾ

...ണെന്നു. തീച്ചയായും അല്ലതന്നെ; അമേരിക്കായുടെയും, യൂറോ...ിൻെറയും ഉല്ക്കർഷത്തിനു കാരണം അവിടുത്തെ അനുഗൃഹീതമ...ല്ലാതിരിക്കുന്നതുപോലെ, ഇൻഡ്യായുടെ ഭൌതികാധഃപതനത്തിനു് ഹിന്ദുമതവും കാരണമല്ല. നിങ്ങളുടെയും മറേറതൊരു രാഷ്ട്രത്തിൻെറയും ഐശ്വര്യത്തിനു് യഥാത്ഥമായ കാരണം വാസ്തവമായ ആദ്ധ്യാത്മികത്വമാണെന്നു രാമൻ പ്രഖ്യാപിക്കുന്നു. ഈ വാസ്തവമായ ആദ്ധ്യാത്മികത്വം അതിൻെറ വേഷവും വസ്ത്രവും ആയ രൂപങ്ങളോ, സിദ്ധാന്തങ്ങളോ, വിശ്വാസങ്ങളോ, ബാഹ്യഘടങ്ങളോ അല്ല എന്നും, എപ്പോഴും അതു് ഈ ബാഹ്യാഡംബരങ്ങളിൽനിന്നു ഭിന്നമാണെന്നുംകൂടി രാമൻ സമത്ഥിക്കുന്നു. അതിനാൽ അമേരിക്കായുടെ ഉല്ക്കർഷത്തിനു് യഥാത്ഥമായ കാരണം വാസ്തവമായ ആദ്ധ്യാത്മികത്വം ആണെന്നും, പള്ളിപ്രസംഗങ്ങളും അവ ഉല്പാദിപ്പിച്ച നടപടികളും എതിത്തുംകൊണ്ടു് ഈ ആദ്ധ്യാത്മികത്വം വളൎന്നുവന്നതാണെന്നും രാമൻ പറയുന്നു.

"നിങ്ങൾ ഇന്നതു ചെയ്യണം", "നിങ്ങൾ ഇന്നതു ചെയ്യരുതു്" — എന്നിങ്ങനെ വെറും കല്പനകളും പുറപ്പെട്ടുവിക്കുന്ന നിങ്ങളുടെ പ്രഖ്യാപനങ്ങളെല്ലാം നിങ്ങളുടെ വളച്ചയെ തടസ്സപ്പെടുത്തുകയല്ലാതെ അദ്ധ്യാത്മപുരോഗതിക്കു സഹായിക്കുന്നില്ല; സഹായിച്ചിട്ടുമില്ല. വ്യാകരണത്തിലെ 'മദ്ധ്യമപുരുഷപ്രയോഗത്തിൽ', കല്പനകൊടുക്കുന്ന പ്രകാരത്തിൽ, ഉള്ള ഈ വിധിനിഷേധങ്ങളെ "പ്രത്യേകകല്പനാവർഗ്ഗം" (Categorical Imperatives) എന്നു കാൻറു് എന്ന ജമ്മൻപണ്ഡിതൻ വിളിക്കുന്നു. ഈ കല്പനകളെല്ലാം നിങ്ങളുടെ സ്വാതന്ത്ര്യത്തെ ഭഞ്ജിക്കുന്നു; നിങ്ങളുടെ സ്വതന്ത്രതയെ ഹനിക്കുന്നു.

ഈ യഥാത്ഥാത്മീയത്വം എവിടെനിന്നുദിച്ചു? ഈ യഥാത്ഥാത്മതത്വം, ലോകചരിത്രം നോക്കിയാൽ, എവിടെനിന്നാരംഭിച്ചു? അതാണെനിക്കു നിങ്ങളോടു പറയേണ്ടതു്. യഥാത്ഥമായ ആത്മീയത്വമാണു് ഞങ്ങൾ വേദാന്തമെന്നു പറയുന്നതു്. ലോകത്തിലെ എല്ലാം മതങ്ങളും ഓരോ പ്രത്യേകവ്യക്തികളെ ആശ്രയിച്ചു നില്ക്കുന്നു. ക്രിസ്തുമതം ക്രിസ്തുവിൻെറ നാമത്തിനും, ബുദ്ധമതം ബുദ്ധൻെറ നാമത്തിനും, പാഴ്സിമതം സൗരാഷ്ട്രനാമത്തിനും, മുഹമ്മദുമതം മുഹമ്മദുനബിയുടെ നാമത്തിനും ചുററും കറങ്ങിക്കൊണ്ടിരിക്കുന്നു. വേദാന്തമെന്നാൽ അന്തിമശാസ്ത്രം—ആത്മാവിൻെറ ശാസ്ത്രം — എന്നാണത്ഥം. രസതന്ത്രശാസ്ത്രഗ്രന്ഥം പഠിക്കാൻ അടുക്കുന്നതുപോലെ — ആ ചൈതന്യത്തോടുകൂടി — പരീക്ഷണനിരീക്ഷണകൌതുകത്തോടുകൂടി — വേണം ഒരുത്തൻ

വേദാന്തത്തോടു സമീപിക്കാൻ. ലവോസിയേ, ബോയിൽ, റെയിനോൾഡ്സ്, ഡേവി മുതലായ രസതന്ത്രജ്ഞന്മാരുടെ പ്രാമാണികതയെ ആശ്രയിച്ചുമാത്രം നിങ്ങൾ രസായനശാസ്ത്രം പഠിക്കുന്നില്ല. ഒരു രസതന്ത്രപുസ്തകം വായിച്ചാൽ നിങ്ങൾ നേരിട്ടു സ്വയം അതു പ്രയോഗിച്ചുനോക്കുന്നു. അബ്ജനകവും അമ്ലജനകവും (Hydrogen and Oxygen) ചേർന്നാണു ജലമുണ്ടാകുന്നതെന്നു ഞാൻ എന്റെ സ്വന്തപരീക്ഷണങ്ങളുടെ പ്രമാണത്തെ ആശ്രയിച്ചല്ലാതെ, മറ്റൊരാൾ പറഞ്ഞതുകൊണ്ടു ഞാൻ വിശ്വസിക്കയില്ല. ജലത്തിനെ വിദ്യുദ്വ്യവച്ഛേദനം (Electrolysis) ചെയ്താൽ എനിക്കു അതു കാണാം. ഇതുപോലെ, കേവലം അന്യരുടെ പ്രമാണിത്വത്തിൽ സ്ഥാപിക്കപ്പെട്ട മതം ഒരു മതമല്ല, നിങ്ങൾ അഭ്യസിച്ചു ബോദ്ധ്യംവരേണ്ട ഒരു സംഗതിമാത്രമാണു സത്യം. ഈ വ്യവസ്ഥയോടുകൂടി വിവാദവിഷയത്തെക്കുറിച്ചു്, നിങ്ങൾ വായിച്ചു്, അപഗ്രഥിച്ചു്, ചർവ്വണംചെയ്തു്, ദഹിപ്പിച്ചു്, സ്വായത്തമാക്കാനുള്ള . ചില പുസ്തകങ്ങളെ ഞാൻ നിങ്ങൾക്കു ചൂണ്ടിത്തരാം. വേദാന്തം ഇപ്രകാരമുള്ള ചൈതന്യത്തോടുകൂടി നിങ്ങൾ പഠിക്കണം. നിങ്ങൾ വേദാന്തത്തിൽ നിങ്ങളുടെ വിശ്വാസം ഉറപ്പിക്കണമെന്നു ഞാൻ പറയുന്നില്ല, എനിക്കാരേയും മതപരിവർത്തനം ചെയ്യേണ്ടതില്ല. വേദാന്തപദത്തിന്റെ അർത്ഥം ഇങ്ങനെ വിശദമാക്കിയതിനുശേഷം, വേദാന്തം അഥവാ യഥാർത്ഥാത്മതത്വം, ലോകത്തിലേയ്ക്കു അത്യുൽക്കൃഷ്ടപർവ്വതങ്ങളായ ഹിമാലയങ്ങളിൽനിന്നു്, പുറപ്പെട്ടതാണെന്നു രാമൻ പറയുന്നു. ആ ഉന്നതസ്ഥാനങ്ങളിൽനിന്നു മനോഹരനദികളും, ഭംഗിയേറിയ അരുവികളും, വർഷമുണ്ടാക്കുന്ന മേഘങ്ങളും പ്രവഹിക്കുന്നതുപോലെ, പരമാർത്ഥമായ ആദ്ധ്യാത്മികതത്വവും അവിടെനിന്നു്—ഇൻഡ്യായിൽനിന്നു്—ഉത്ഭവിക്കുന്നു നിങ്ങളുടെ യൂറോപ്യരായ പൌരസ്ത്യജ്ഞാനപണ്ഡിതന്മാർ പറയുന്നതു് യേശുക്രിസ്തുവിനു നാലായിരം വർഷം മുമ്പാണു് പ്രസ്തുത വിഷയത്തെപ്പറ്റിയുള്ള ഗ്രന്ഥങ്ങൾ എഴുതപ്പെട്ടതെന്നാണു്. എന്നാൽ ഈ കൂട്ടർ ക്രിസ്തുവിനു് നാലായിരംകൊല്ലം മുമ്പുമാത്രമാണു് ലോകം സൃഷ്ടിക്കപ്പെട്ടതെന്ന അന്ധവിശ്വാസത്തിൽ കുടുങ്ങിക്കിടന്നുകൊണ്ടാണു് ഈ ഗ്രന്ഥങ്ങളുടെ പഴക്കം കണ്ടുപിടിക്കാൻ പരിശ്രമിച്ചതു്. എന്നാൽ, വേദാധ്യയനംചെയ്യുന്ന ഒരു വിദ്യാർത്ഥിയെന്ന നിലയിൽ നിന്നുകൊണ്ടു്, ഈ വിദ്വാന്മാരുടെ പ്രസ്താവനകൾ അബദ്ധമാണെന്നു സ്ഥാപിക്കാനുള്ള ആഭ്യന്തരതെളിവുകൾ രാമൻ തരുന്നതാണു്. രാമൻ ഒരു സർവ്വകലാശാലയിൽ ഉന്നത ഗണിതശാസ്ത്രപ്രഫസ്സറായിരുന്നു. ചലനശാസ്ത്രം, അപഗ്രഥനജലശക്തി

ശാസ്ത്രം, ഗണിതശാസ്ത്രം, ടിഗ്നോമെട്രി മുതലായതു പഠിപ്പിച്ചിട്ടുണ്ടു്. വേദങ്ങൾ വായിച്ചപ്പോൾ, അക്കാലത്തെ ആകാശത്തിൽ ഉണ്ടായിരുന്ന നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ മുതലായവയെപ്പറ്റിയുള്ള പല സൂചനകളും വേദങ്ങളിൽ കൊടുത്തിട്ടുണ്ടെന്നു, രാമൻ കണ്ടിട്ടുണ്ടു്. കാത്തിക(Orion) മുതലായ താരങ്ങളുടേയും, താരസമൂഹങ്ങളുടേയും വേദകാലസ്ഥാനങ്ങളെ അവയിൽരേഖപ്പെടുത്തിയിട്ടുണ്ടു്. ഗണിതക്രിയ ചെയ്തുനോക്കിയാൽ—അപ്രകാരം ചെയ്തുനോക്കിയപ്പോൾ കണ്ട തെളിവു പരിശോധിച്ചാൽ—ശാസ്ത്രീയമായും ഗണിതപരമായും ഉള്ള ആഭ്യന്തരതെളിവുമൂലം—വാസ്തവത്തിൽ ഈ വേദങ്ങൾ—അവയിൽ ചിലതെങ്കിലും—ക്രിസ്തുവിനു് എണ്ണായിരം വഷംമുമ്പു് ഉണ്ടായതാണെന്നു സ്പഷ്ടമായിക്കാണാം. ഒരു തുണിക്കഷണത്തിലെ തെളിവു വിശ്വസിക്കണമോ, നക്ഷത്രങ്ങളും ഗണിതസൂത്രങ്ങളും ആകുന്ന അക്ഷരങ്ങൾമുഖേന ഈശ്വരൻ നേരിട്ടുതരുന്ന തെളിവു വിശ്വസിക്കണമോ? ഇതൊരു വലിയ വിഷയമാണു്; എന്നാൽ ഈ ചെറിയ സമയംകൊണ്ടു് ഈ മുഴുവൻ സ്കീമിൻെറയും പ്രധാനസ്ഥാനങ്ങളിൽ ചിലതു്—സർവ്വപ്രധാനഭാഗങ്ങൾ—നിങ്ങളുടെ മുമ്പിൽ സമപ്പിക്കാൻ നോക്കാം.

പൌരാണികയവനന്മാർ (ഗ്രീക്കകാർ) ഇൻഡ്യായെക്കറിച്ചു് നൽകിയിട്ടുള്ള വിവരങ്ങൾ നിങ്ങളാരെങ്കിലും വായിച്ചിട്ടുണ്ടോ? ക്രിസ്തുവിനു നാന്തറു വഷങ്ങൾവരെ മുമ്പേ ഗ്രീക്കകാർ ഇൻഡ്യായിൽ പോകാൻ തുടങ്ങി. ചരിത്രം ഇതു തെളിയിക്കുന്നു. ഈ ഗ്രീക്കകാർ അവരുടെ സന്ദർശനക്കറിപ്പുകൾ എഴുതിയിട്ടുണ്ടു്; ഞാൻ ചിലതു വായിച്ചിട്ടുണ്ടു്. അക്കാലത്തു ജീവിച്ചിരുന്ന ഭാരതീയർ ആദർശമനുഷ്യരായിരുന്നുവെന്നു ആ കുറിപ്പുകളിൽ പറയപ്പെട്ടിരിക്കുന്നു. ഹിന്ദുക്കൾ ഒരിക്കലും ഒററക്കള്ളംപോലും പറയുമായിരുന്നില്ലെന്നു ഗ്രീക്കകാർ പറഞ്ഞിരിക്കുന്നു! സ്ത്രീകൾക്കു പുരുഷന്മാരോടു തുല്യം സമ്പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരുന്നു; അവർ ആണുങ്ങളോടു സമമായി ജീവിച്ചിരുന്നു; നാട്ടിലാകമാനം, മലകളിലും വനാന്തരങ്ങളിലുമായി, ശ്രേഷ്ഠവും ആശ്ചര്യകരവും ആയ സവ്വകലാശാലകൾ സ്ഥാപിക്കപ്പെട്ടിരുന്നു. നാട്ടിലെ ഭൌതികവിഭവങ്ങളെപ്പററി ഗ്രീക്കകാർ കേമമായി വണ്ണിച്ചിരിക്കുന്നു. അവിശ്വാസ്യതയും, കളങ്കവും ആ നാട്ടിൽ അറിയപ്പെട്ടിരുന്നില്ലെന്നും അവർ പറയുന്നു. ജനങ്ങളുടെ തത്വജ്ഞാനപദ്ധതിയെക്കറിച്ചും ചിലതു് നമ്മുടെ ഗ്രീക്കകാർ എഴുതിയിട്ടുണ്ടു്. അവക്കു വളരെ ആകഷ്ണം ഇതിനോടു തോന്നിയിരുന്നു. പുരാതന ഭാരതീയമഹൽഗ്രന്ഥങ്ങളിൽ ചിലതു് സ്ത്രീകളെഴുതിയതാണെന്നു ഇന്നും നമുക്കു കാണാം. ഇൻഡ്യായിൽ

വെച്ചു് അക്കാലത്തു നടന്ന വലിയ മത(ധർമ്മ)മഹാസമ്മേളനങ്ങളിൽ ഒന്നിൽ ലോകത്തിലെ അത്യുത്തമതത്വശാസ്ത്രജ്ഞന്മാരിലൊരാൾ പ്രസംഗിച്ചപ്പോൾ—അഗ്രാസനസ്ഥാനം വഹിച്ചതു് ഒരു ഭാരതീയമഹിളാമണിയായിരുന്നു. ഇൻഡ്യൻ സ്ത്രീരത്നങ്ങളുടെ അനുഗൃഹീതഹൃദയങ്ങളിൽനിന്നാണു് അതിശ്രേഷ്ഠവും മഹത്തമവും, അത്യാശ്ചര്യകരവും ആയ സ്തോത്രമന്ത്രങ്ങളിൽ ചിലതു് ഉണ്ടായതു്. "സത്യം സ്ത്രീഗർഭത്തിലാണു് ആദ്യം ഉണ്ടായതു്" എന്നു കവി വാൾട്ട്‌വിററുമാൻ പറയുമ്പോൾ രാമൻ സ്വാത്മനാ യോജിക്കുന്നു.

ഇൻഡ്യയിലെ സ്ഥാപനങ്ങൾക്കെല്ലാം അധഃപതനം ഉണ്ടാക്കിയതു് എന്താണു്? ഇൻഡ്യായിൽ വിഗ്രഹാരാധന കൊണ്ടുവന്നതെന്താണു്? വിഗ്രഹാരാധന ഇൻഡ്യായുടെ സഹജസൃഷ്ടിയല്ല, ഭാരതീയജനത വിഗ്രഹാരാധനക്കാരാണെന്നു ഇന്നു ക്രിസ്ത്യാനികൾ ആക്ഷേപിച്ചു നിങ്ങളോടു പറയുന്നു. എന്നാൽ ഉത്തമവേദഗ്രന്ഥങ്ങളിലോ, കവിത, വ്യാകരണം, ഗണിതശാസ്ത്രം, ശില്പശാസ്ത്രം, സംഗീതശാസ്ത്രം ഇവയെ സംബന്ധിച്ച ഗ്രന്ഥങ്ങളിലോ—ഇവയിൽ ഒന്നിലും—വിഗ്രഹാരാധനയെ സൂചിപ്പിക്കുന്ന പരാമർശനങ്ങളോ, അടയാളങ്ങളോ ഞാൻ കാണുന്നില്ല. എവിടെനിന്നാണു് അപ്പോൾ വിഗ്രഹപൂജ ഇൻഡ്യായിൽ വന്നതു്? ഭാരതധർമ്മത്തിന്റെ ഒരംശമായിട്ടു് അതു കാണപ്പെടുന്നില്ല. ഈ വിഗ്രഹാരാധന ക്രിസ്ത്യാനികളിൽ ചിലരുടെകൂടെ ഇൻഡ്യായിൽ വന്നതാണു്; ചരിത്രത്തിന്റെ ആ അധ്യായം—ഇതുവരെ ജനങ്ങൾ തുറന്നിട്ടില്ല; ഇതിനെസംബന്ധിച്ചുള്ള രാമന്റെ ഗവേഷണഫലം പുസ്തകരൂപത്തിൽ വരും ബാഹ്യവും ആഭ്യന്തരവും ആയ തെളിവുകൊണ്ടു് ക്രിസ്ത്വബ്ദം നാലും അഞ്ചും ശതാബ്ദങ്ങളിൽ—ഇവയുടെ ഇടയിൽ—ചില റോമൻകത്തോലിക്കാക്രിസ്ത്യാനികൾ ഇൻഡ്യായിൽ വന്നിരുന്നുവെന്നും, ഈ ക്രിസ്ത്യാനികൾ ഇപ്പോഴും ഇൻഡ്യായിൽ ഉണ്ടെന്നും ഞാൻ സ്ഥാപിക്കാം. ഇൻഡ്യായുടെ തെക്കെഅററത്തു് പാക്കുന്ന "വിശുദ്ധ തോമ്മാസ്‌ക്രിസ്ത്യാനികൾ" ആണവർ. ഇവരാണു് വിഗ്രഹാരാധനാസമ്പ്രദായം ഇൻഡ്യായിൽ അവതരിപ്പിച്ചതു്. വിഗ്രഹാരാധനയുടെ ഏററവും വലിയ പക്ഷപാതിയായിരുന്ന രാമാനുജാചാര്യർ ഈ വിശുദ്ധ തോമ്മാസ്‌ക്രിസ്ത്യാനികളിൽ ഒരുവന്റെ ശിഷ്യത്വം സ്വീകരിച്ചിരുന്നുവെന്നു ആഭ്യന്തരതെളിവുകൊണ്ടു ഞാൻ സ്പഷ്ടമാക്കാം. ഈ മനുഷ്യർ നമസ്കരിക്കാൻ ഉപയോഗിച്ചിരുന്ന ആദ്യപ്രതിമയ്ക്കു ഒരു പൌരസ്ത്യപ്രകൃതം ഇല്ലായിരുന്നുവെന്നു എനിക്കു അറിയാം. അനുഗ്രഹിക്കപ്പെട്ടവരേ! വിഗ്രഹാരാധനയുടെ ഉത്ഭവം ഇങ്ങനെ നിങ്ങൾ ക്രിസ്തുമതമെന്നു വി

ളിക്കുന്നതിൽനിന്നാണെന്നു തെളിയുന്നു. നിങ്ങഠം അതവിടെ കൊണ്ടുചെന്നു, മിഷനറിമാർ ഇപ്പോഠം വിഗ്രഹാരാധനയെ അപലപിച്ചുകൊണ്ടു് ഇൻഡ്യായിൽ വന്നു് ഒരു കൈകൊണ്ടു അതിനെ തകർക്കാൻ ശ്രമിക്കയും, മററെ കൈകൊണ്ടു് പ്രതിമകഠം ഉണ്ടാക്കി അവിടെ വിററു പണമുണ്ടാക്കുകയും ചെയ്യുന്നു. ഇങ്ങനെയാണു് ജനങ്ങളെ മതപരിവർത്തനംചെയ്യുന്നതു്. നിങ്ങഠം ഉണ്ടാക്കി വില്ക്കുന്ന പ്രതിമകഠംക്കു ബൈബിളിനെക്കാഠം കൂടുതൽ ശക്തിയുണ്ടാകുമോ? ഇതു് നിങ്ങഠം തീച്ചപ്പെടുത്തേണ്ടതാണു്.

പിന്നെയും: അവിടുത്തെ സ്ത്രീകളുടെ അടിമത്തത്തെപ്പററി ജനങ്ങഠം വളരെയൊക്കെപ്പറയുന്നു; അവർ മൂടുപടം ധരിക്കുന്ന നടപടിയെപ്പററിയും പറയുന്നു. അതിന്റെ ആരംഭത്തെക്കുറിച്ചു് ഒരുവാക്കു പറയാം. ഒരു കാലത്തു് ഇൻഡ്യായെ ഭരിച്ച മുഹമ്മദീയർ വളരെ ദുന്നടത്തക്കാരായിരുന്നു. അവിവാഹിതയായ ഒരു ഹിന്ദുബാലികയെ കണ്ടാൽ അവക്കവളെ ചാരിത്ര്യഭംഗം ചെയ്യാതിരിക്കാൻ കഴിവില്ലാതിരുന്നു. ഇങ്ങനെ സ്ത്രീകഠംക്കു മൃഗീയാക്രമണങ്ങഠംക്കു കീഴ്പ്പെടേണ്ടിവന്നു. ഹിന്ദുക്കഠംക്കു ഇതു് ഒഴിച്ചുനിത്താൻ ആവശ്യമുണ്ടായി. സ്ത്രീകഠം ആത്തവകാലത്തിനു മുമ്പു തന്നെ വിവാഹിതകളാകണമെന്ന നടപ്പും അവർ ഏപ്പെടുത്തി; അതിനുമുമ്പുതന്നെ വിവാഹം അവക്കു കഴിയണം. പിന്നെയും, സ്ത്രീകഠംക്കു തെരുവുകളിൽ മുഖംതുറന്നു നടക്കാൻ പാടില്ലാതിരുന്നു. മുഹമ്മദീയപരാക്രമികഠം അവരുടെ മുഖംകണ്ടാൽ അവരുടെ ചാരിത്ര്യഭംഗം ചെയ്യുമായിരുന്നു. ഇങ്ങനെ ഘോഷാസമ്പ്രദായം—പർദാ—മൂടുപടം—ധരിക്കുന്ന ആചാരം—ഉണ്ടായി; മുഹമ്മദീയർ ഭരിച്ച രാജ്യങ്ങളിലെല്ലാം ഈ നടപ്പു് നിലനിന്നിരുന്നു. ഹൈന്ദവഭരണകാലത്തു് ഒരിക്കലും ഈ ദോഷം ഉണ്ടായിരുന്നില്ല. എന്റെ പ്രിയപ്പെട്ട ജനങ്ങളേ! നിങ്ങളുടെ രക്തവും നിങ്ങളുടെ മാംസവുംതന്നെയാണു് ഹിന്ദുക്കളുടെയും. നിങ്ങളുടെ ഭാഷ അവരുടെ ഭാഷയിൽനിന്നു ഉത്ഭവിച്ചതാണു്. അവരുടെ മുഖം കുറച്ചു പൗരസ്ത്യസ്വഭാവമുള്ളതാണു്; എന്നാൽ അവരും നിങ്ങളും ഒന്നാണു്; ഒരേ മാംസവും രക്തവും ആണു്. എന്റെ നിറം അല്പം ഇരുണ്ടതാണെങ്കിൽ, എന്റെ തൊക്കു് അല്പം ഊറയ്ക്കിട്ടതാണെന്നേ വരുന്നുള്ളു, എന്നാൽ മറഞ്ഞിരിക്കുന്ന എന്റെ ശരീരഭാഗങ്ങഠം നിങ്ങളുടേതുപോലെ വെളുത്തതാണു്.

യൂറോപ്യൻലോകം അതിന്റെ പരിഷ്കാരത്തിനും ആത്മീയതത്വത്തിനും ഗ്രീസിനോടു കടപ്പെട്ടിരിക്കുന്നുവെന്നുള്ളതു് ബോധമുള്ളവരാരും നിഷേധിക്കയില്ല. എന്നാൽ അനുഗൃഹീതരേ! ഗ്രീക്കുകാ

രുടെ കഥയെന്തു്? ഗ്രീക്കുകാരുടെ തത്വജ്ഞാനത്തെപ്പററി എന്തു്? പ്ലേറേറാ, സോക്രട്ടീസ്, പിതാഗറസ്—എന്നിവരുടെ ഗ്രന്ഥങ്ങൾ ഇൻഡ്യൻ തത്വജ്ഞാനവുമായി താരതമ്യപ്പെടുത്തി നിങ്ങൾ എപ്പോഴെങ്കിലും പഠിച്ചിട്ടുണ്ടോ? ഉണ്ടെങ്കിൽ, "ആത്മാവിന്റെ അനശ്വരത്വം", "മനഃപരിവർത്തനം" മുതലായ സിദ്ധാന്തങ്ങളെല്ലാം ഹിന്ദുതത്വശാസ്ത്രത്തിന്റെ സന്താനങ്ങളാണെന്നുള്ളതു് നിങ്ങൾക്കു നിഷേധിക്കാവതല്ല. എന്നാൽ ഒരു ഭേദമുണ്ടു്, ഹിന്ദുക്കളിൽനിന്നു ഗ്രീക്കുകാർ സത്യം മുഴുവനും സമ്പാദിച്ചില്ല എന്നു മാത്രം. ഹിന്ദുക്കളുടെ തർക്കശാസ്ത്രത്തോടു തുലനംചെയ്യുമ്പോൾ, അരിസ്റ്റോട്ടിലിന്റെ തർക്കപദ്ധതി ദോഷബഹുലമത്രെ. ഹിന്ദുക്കളും ഗ്രീക്കുകാരും syllogism (വാദസമ്പ്രദായം) അപഗ്രഥിക്കുന്ന രീതികളുടെ താരതമ്യം നോക്കുക. അരിസ്റ്റോട്ടിലിന്റെ ക്രമം ദോഷദൂഷിതമാണെന്നു ഉടൻ കാണപ്പെടും. ഹിന്ദുഗ്രന്ഥങ്ങൾ തർക്കത്തിന്റെ ഉൽഗ്രഥനാപഗ്രഥനരീതികൾ രണ്ടും കാണിക്കുന്നു. ഗ്രീക്കുകാരും യൂറോപ്യരും കേവലം അപഗ്രഥനരീതി മാത്രമേ കാണിക്കുന്നുള്ളൂ. വില്യം ജോൺസ് ഈ പ്രസ്താവനയെ സമർത്ഥിക്കുന്നു. അദ്ദേഹം പറയുന്നു:—"ഇൻഡ്യയിലെ ഹിന്ദുക്കളുടെ മഹത്തും സുവിശദവും, ദൂരവ്യാപകവും ആയ തത്വജ്ഞാനപദ്ധതി ഗ്രീക്കു ഗ്രന്ഥങ്ങളോടു താരതമ്യം ചെയ്യുമ്പോൾ, ഭാരതീയതത്വശാസ്ത്രമാകുന്ന ഉറവസ്ഥാനത്തുനിന്നാണു് ഗ്രീക്കുകാർ അവരുടെ അറിവു സമ്പാദിച്ചതെന്നു വിചാരിക്കാതെ നിവൃത്തിയില്ല."

നിങ്ങളുടെ 'പുതിയ നിയമ'ത്തെ 'പഴയ നിയമ'ത്തിൽനിന്നു വിശേഷിപ്പിക്കുന്നതു് എന്താണു്? "ഞാനും എന്റെ പിതാവും ഒന്നാണു്" "ഞാൻ ജീവിക്കുന്നതും, ചലിക്കുന്നതും, എന്റെ ജീവൻ വഹിക്കുന്നതും അദ്ദേഹത്തിലാണു്", "ആദിയിൽ വചനം ഉണ്ടായിരുന്നു, വചനം ഈശ്വരനോടുകൂടിയായിരുന്നു, വചനം ഈശ്വരനായിരുന്നു." "പുത്രനെ കണ്ടിട്ടുള്ളവർ പിതാവിനെയും കണ്ടിട്ടുണ്ടു്", "സ്വർഗ്ഗരാജ്യം നിന്റെ അകത്താണു്"; "നിങ്ങളുടെ അയൽക്കാരനെ നിങ്ങളെപ്പോലെ സ്നേഹിക്കുക"—ഈമാതിരി പ്രഖ്യാപനങ്ങൾ ആണു് അതു്. വീണ്ടും ക്രിസ്തു പറയുന്നു:— "എന്റെ മാംസം ഭക്ഷിക്കയും, എന്റെ രക്തം പാനംചെയ്കയും ചെയ്ക; എന്റെ മാംസം ഭക്ഷിക്കാതെയും, രക്തം കുടിക്കാതെയും നിനക്കു രക്ഷയുണ്ടാകയില്ല." ഈ പ്രഖ്യാപനത്തെ ജനങ്ങൾ തെററിദ്ധരിച്ചിരിക്കുന്നതു നോക്കുക! മാംസവും രക്തവും ഭുജിച്ചും പാനംചെയ്തും അവസാനിപ്പിക്കുന്നതിനു പകരം അവരതൊരു അസംബന്ധം—കിറുക്കു് ആക്കിയിരിക്കുന്നു. തത്വശാസ്ത്രപരമായും,

തക്ശാസ്ത്രദൃഷ്ടിയിലും, യുക്തികൊണ്ടും ഇതെന്തിനാണ്? സാധാരണക്കാക്കറിയാം. വേദാന്തഗ്രന്ഥങ്ങഠം വായിച്ചുനോക്കിയാൽ ഈ പ്രഖ്യാപനങ്ങളെല്ലാം അവയിൽ കാണുന്നുണ്ട് എന്നു മനസ്സിലാക്കാം. അതുകളോ ഇൻഡ്യയിൽ അനേകായിരംവർഷങ്ങഠംക്കു മുമ്പാണുണ്ടായതു്. ക്രിസ്തുവിൻെറ ഉയന്നേഴനേല്പം, പ്രസംഗങ്ങളും രണ്ടും ഹൈന്ദവവും, വേദാന്തസ്വാഭാവികവും ആണ്, നിക്കൊലാസ് നൊട്ടോവിഷ് എന്നൊരു റഷ്യൻ ആദ്യം ഫ്രഞ്ചിൽ എഴുതി ഇംഗ്ലീഷിൽ വിവത്തനംചെയ്യപ്പെട്ട "യേശുവിൻെറ അറിയപ്പെട്ടിട്ടില്ലാത്ത ജീവിതകാലം" എന്ന പുസ്തകത്തെ ഞാനിവിടെ ചൂണ്ടിക്കാണിക്കാം.

റിബററിലെ സന്ന്യാസിമഠങ്ങളിൽനിന്നു കണ്ടെടുക്കപ്പെട്ട കയ്യെഴുത്തുഗ്രന്ഥങ്ങളെ ആസ്പദപ്പെടുത്തിയാണീ പുസ്തകം എഴുതപ്പെട്ടതു്. ഗ്രന്ഥകാരൻ ഈ സ്ഥലത്തു പോയിട്ടുണ്ട്. പുസ്തകം വായിച്ചാൽ അതിലെ പ്രസ്താവനകളുടെ യാഥാത്ഥ്യം നിങ്ങഠംക്കു ബോദ്ധ്യമാകാതെ തരമില്ല. ബൈബിളിൽ യാതൊന്നും സ്പശിക്കാത്ത—ക്രിസ്തുവിനു് എട്ടുമുതൽ മുപ്പതുവരെ വയസ്സാകുന്നതുവരെയുള്ള—യേശുവിൻെറ ജീവിതകഥയെക്കുറിച്ചാണിതു പ്രതിപാദിക്കുന്നതു്. ഇക്കാലമത്രയും യേശുക്രിസ്തു ഇൻഡ്യയിൽ ജീവിച്ചിരുന്നതായി പറഞ്ഞിരിക്കുന്നു. ഈ വസ്തുതകഠം ശരിയോ തെറ്റോ ആയിരിക്കട്ടെ; എന്നാലും ജ്ഞാനം പ്രകാരാന്തരേണ യറുശലേമിൽ എത്തിച്ചേന്നിരിക്കാമായിരുന്നു. എന്തായാലും അദ്ദേഹത്തിൻെറ അനുഷ്ഠാനങ്ങളും, ശാസനങ്ങളും ഇൻഡ്യൻ തത്വജ്ഞാനമാകുന്ന വേദാന്തത്തിൻെറ ഏതാണ്ടൊരു മന്ദമാററൊലി മാത്രമാണെന്നുള്ള സത്യം ശേഷിക്കുന്നു. "നിങ്ങളുടെ അയൽക്കാരനെ നിങ്ങളെപ്പോലെ സ്നേഹിക്കുക" എന്നൊരു കല്പന നിങ്ങളുടെ ബൈബിളിൽ ഉണ്ടു്. എന്നാൽ അതിൻെറ കാരണമോ യുക്തിയോ അതിൽ കൊടുത്തിട്ടില്ല. അനുഗൃഹീതനായ ഹെർബെർട്ട് സ്പെൻസർ പറയുംപോലെ നാമൊരു കുട്ടിയോടു വെറുതെ "ഇന്നതുചെയ്യണം" എന്നു പറയുമ്പോഠം, മസ്തിഷ്കജന്തുവായ മനുഷ്യൻെറ ഉത്തമപ്രകൃതിയെ നാം അടിമപ്പെടുത്തുകയാണു്. മനുഷ്യൻ ബുദ്ധിമാനായ ഒരു ജന്തുവാണല്ലോ. നമ്മുടെ അധികാരത്തെ ആസ്പദമാക്കി കുട്ടിയോടു് ഒന്നു ആജ്ഞാപിച്ചാൽ നാം അതിൻെറ മനസ്സിനെ—ആത്മാവിനെ—നമുക്കടിമപ്പെടുത്തുന്നു. നിങ്ങഠംക്കു ഒരു കുട്ടിയെക്കൊണ്ടു ചെയ്യിപ്പിക്കേണ്ടതു് അവൻെറ സ്വന്തം അധികാരത്തിൽ ചെയ്യിപ്പിക്കണം. "അരുതു്" അഥവാ "അങ്ങനെചെയ്യൂ" എന്നുപറയുന്ന ക്ഷണത്തിൽ നിങ്ങഠം അതിൻെറ മനസ്സിനെ ബലേന അടിമപ്പെടുത്തുന്നു—ആത്മാഭിമാനത്തെ ക്ഷത

പ്പെടുത്തുന്നു. ഒരിക്കൽ ഒരു കുഞ്ഞിനോടു അതിൻെറ പേരെന്താണെന്നു ആരോ ചോദിച്ചപ്പോൾ അതു പറഞ്ഞതു് "എനിക്കറിയാൻ പാടില്ല; എന്നാൽ എൻെറ അമ്മ എന്നെ വിളിക്കുന്നതു് "don't" ("അരുതു്") എന്നാണു്"—ഇങ്ങനെയായിരുന്നു. "നീ നിൻെറ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക" എന്നു നിങ്ങൾ എന്നോടു പറയുമ്പോൾ അതു് എങ്ങനെയാണു്? എങ്ങിനാണു്? എന്നുകൂടി നിങ്ങൾ പറയേണ്ടതത്രെ. മതപുരോഹിതന്മാരും, സുവിശേഷപ്രഭാഷകന്മാരും ഹൃദയത്തിൻെറ അടിത്തട്ടിൽനിന്നു എന്നെ ദ്വേഷിക്കുമ്പോൾ—ഹിന്ദുക്കളെ വെറുക്കുമ്പോൾ—ഞാനെൻെറ അയൽക്കാരനെ എങ്ങനെ സ്നേഹിക്കും? ഈ സാഹചര്യങ്ങളിൽ ഞങ്ങൾ ഞങ്ങളുടെ അയൽക്കാരെ സ്നേഹിക്കാൻ എങ്ങിനെ പ്രാപ്തരാകും? ഈ കല്പനാസമൂഹം എത്രയോകാലമായി ലോകത്തിൽ വീണ്ടും വീണ്ടും പ്രസംഗിക്കപ്പെട്ടു. എന്നാൽ ലോകം ഇന്നും അന്നത്തെപ്പോലെതന്നെ ഇരിക്കുന്നതേയുള്ളു കോൺഫ്യൂഷ്യസ്സ്, സൊരോസ്റ്റർ, കൃഷ്ണൻ ഇവരെല്ലാം പ്രഖ്യാപിച്ചു. എന്നിട്ടും ലോകം ഇന്നും പാപപങ്കിലമായി ശേഷിക്കുന്നു. ലോകമിന്നു തെല്ലും സന്തുഷ്ടമായിട്ടുണ്ടോ? ലോകം നായുടെ വാൽപോലെയാണെന്നാരോ പറഞ്ഞു. നായുടെ വാൽ ഒരു മുളക്കുഴലിൽ കയററി പന്ത്രണ്ടുവർഷംവെച്ചുവെച്ചു് കഴിഞ്ഞിട്ടു കിയാൽ വാൽ പണ്ടേപ്പോലെ പിന്നെയും വളഞ്ഞിരിക്കും! ഈ ദൃഷ്ടാന്തം ലോകത്തിനും യോജിക്കും. അതിനെ നേരെയാക്കാൻ യത്നിക്കുക; വിട്ടപ്പോൾ അതു വീണ്ടും പണ്ടേപ്രകാരം പ്രവർത്തിക്കും. എനിക്കിപ്പോൾ ഒരു കഥ ഓർമ്മവരുന്നു. ഒരുത്തൻ ഒരു കള്ളസ്സന്യാസിയോടു ഒരു യുവതിയെ സ്വാധീനപ്പെടുത്താനുള്ള ഉപദേശം ആവശ്യപ്പെട്ടു. സന്യാസി പറഞ്ഞു:—"ഞാനൊരു മന്ത്രം ചൊല്ലിത്തരാം. അതു ഇടവിടാതെ നീ ജപിച്ചാൽ ആ സ്ത്രീ നിനക്കു വശപ്പെടും. ഒരുകാര്യം മാത്രമേയുള്ളൂ. കുരങ്ങിനെപ്പററി നീ ഒരിക്കലും സ്മരിക്കരുതു്." ഈ മനുഷ്യൻപോയി മന്ത്രം ജപിച്ചുതുടങ്ങി. എന്നാൽ കഷ്ടമേ! അവൻെറ ഭാഗ്യഹീനതകൊണ്ടു കുരങ്ങിൻെറ ഓർമ്മ സദാ അയാളുടെ മനസ്സിൽ നിലനിന്നുപോയി! അയാൾ തിരിയെ സന്യാസിയുടെയടുത്തുചെന്നു പറഞ്ഞു:—"സ്വാമി! എൻെറ സ്വാമി! കുരങ്ങിനെപ്പററി ഓർമ്മിക്കരുതെന്നു അവിടുന്നു് ഉപദേശിക്കാതെയിരുന്നിരുന്നുവെങ്കിൽ ഞാനൊരിക്കലും അതിനെ ഓർമ്മിക്കയില്ലായിരുന്നു." അനുഗ്രഹിക്കപ്പെട്ടവരേ! ഇതുപോലെയാണു് "ചെയ്യുവിൻ," "ചെയ്യാതിരിക്കുവിൻ," "അരുതു്," "ആകാം" എന്നിങ്ങനെയുള്ള ആജ്ഞകൾ. ഇവ ഈശ്വരകല്പനകളേ അല്ല; അതുപോലെ മൃഗങ്ങളെ—പശു, എരുമ, ഇങ്ങനെ അററം സിംഹം,

കട്ടവാ മുതലായ മൃഗങ്ങൾ—മനുഷ്യരെക്കാൾ പരിശുദ്ധരാണെന്നു നിങ്ങൾ അറിയുന്നു. മൃഗീയവികാരങ്ങൾക്കു് അതുകളുടെ ഇടയ്ക്കു് നിയന്ത്രണപ്രതിരോധനിയമങ്ങൾ ഇല്ല. "നീ നിന്റെ അയൽക്കാരനെ നിന്നെപ്പോലെ സ്നേഹിക്കുക" എന്നുമാത്രം പറയുന്നിടത്തു് ലക്ഷ്യം വിട്ടുപോയെന്നു ഇങ്ങനെ നാം കാണുന്നു. അന്യന്റെ പ്രമാണംവെച്ചു് മനുഷ്യൻ ഒരിക്കലും ഒന്നും സ്വീകരിക്കയില്ല. ഞാനെന്റെ അയൽക്കാരനെ എന്തിനു് എന്നെപ്പോലെ സ്നേഹിക്കണം? വേദാന്തതത്വസംഹിത ഒമ്പതു വിധത്തിൽ ഈ തത്വം ഉജ്ജ്വലമായും, അത്യാശ്ചര്യകരമായും, ശക്തിമത്തായും നമ്മെ ബോധ്യപ്പെടുത്തുന്നു. പുരാതനവേദാന്തതത്വങ്ങൾ പഠിക്കുന്നവരോടു "നിങ്ങളുടെ യഥാർത്ഥാത്മാവു് സകലത്തിന്റെയും ആത്മാവാണു; നിങ്ങളുടെ അയൽവാസി നിങ്ങളുടെ സ്വന്തം ആത്മാവാണു" എന്നു പറയപ്പെടുന്നു. എന്റെ അയൽക്കാരൻ ഞാൻതന്നെയാണെന്നു് എനിക്കുബോധ്യപ്പെട്ടാൽ ഞാൻ സഹജമായി എന്നെപ്പോലെ അവനെയും സ്നേഹിക്കും; ബൈബിളിലെക്കാൾ വിശദമായ രൂപത്തിൽ അതവിടെ പ്രതിപാദിക്കപ്പെട്ടിരിക്കുന്നു. സന്മാർഗ്ഗശാസ്ത്രത്തിന്റെ നിയമങ്ങൾ അറിയാനുണ്ടു്; എന്തെന്നാൽ മനുഷ്യമനസ്സിന്റെ നിയമങ്ങൾ ആണവ. തീ തൊടരുതെന്നു ഒരു കുഞ്ഞിനോടുപറഞ്ഞാൽ ഉടൻ അതുതീയിലേക്കു കൈനീട്ടുന്നു. നേരെമറിച്ചു്, തീയിൽ തൊട്ടാൽ കൈപൊള്ളിപ്പോകുമെന്നു നാം അതിനോടുപറഞ്ഞാൽ, അതു സ്വന്തം പ്രമാണത്തെ ആസ്പദമാക്കി തീ തൊടാതിരിക്കും. അതിനാൽ "തീ തൊടരുതു്" എന്നുമാത്രം അതിനോടു പറയരുതു്. എന്റെ അയൽക്കാരനെ എന്നെപ്പോലെ സ്നേഹിക്കണമെന്നു നിങ്ങൾ എന്നോടു പറഞ്ഞാൽ, അതുകൊണ്ടുമാത്രം ഞാനങ്ങനെ ചെയ്കയില്ല. എന്നാൽ എന്റെ അയൽക്കാരൻ ഞാൻതന്നെയാണെന്നു നിങ്ങൾ പറഞ്ഞു ബോദ്ധ്യപ്പെടുത്തിയാൽ, എനിക്കയാളെ എന്നെപ്പോലെയല്ലാതെ ഗണിക്കാൻ നിവൃത്തിയില്ല.

യൂറോപ്യരാജ്യങ്ങളിലെ ആത്മീയബീജത്തിന്റെ വലിയ ജന്മസ്ഥാനത്തെപ്പററി ഞാൻ പറഞ്ഞല്ലോ. ഇനി അല്പം കൂടി മുന്നോട്ടുകടക്കാം. ബൈബിളിൽകൂടിവന്നതായ ഈ മഹൽസന്ദേശങ്ങൾ അന്ധകാരയുഗത്തിൽ (Dark Ages) യൂറോപ്പിനു നഷ്ടപ്പെട്ടു. ലോകത്തിനു പുതിയ ഒരാവേശം വേണ്ടിവന്നു. അന്ധകാരയുഗത്തെ തട്ടിനീക്കിയ ഈ പുതിയ ഉണർവ്വു് എവിടെനിന്നുണ്ടായി? പിന്നീടുണ്ടായ മദ്ധ്യയുഗത്തെയും എങ്ങിനെ തള്ളിനീക്കി? അംഗീകൃതക്രിസ്തുമതത്തെ കുറിച്ചിടത്തോളം, അതിനെതിരായി

അന്ധകാരയുഗമുണ്ടായി. ചരിത്രം നോക്കിയിട്ടുണ്ടെങ്കിൽ, ഈ അന്ധകാരയുഗവും, മദ്ധ്യയുഗവും, പാണ്ഡിത്യത്തിന്റെ പുനരുദ്ധാരണമായ പുനർജ്ജനനം (Renaissance) എന്നറിയപ്പെടുന്നതിൽ കൂടെയാണ് അടിച്ചുനീക്കപ്പെട്ടതെന്നു ഞാൻ പറയുന്നതിനോടു നിങ്ങൾ യോജിക്കും. അക്രൈസ്തവഗ്രീസ് (—) ഗ്രീസ്റോമാ റോമാ രാജ്യങ്ങളിലെ സാഹിത്യപഠനത്തിൽനിന്നുണ്ടായ ആവേശംമൂലമാണ് ഈ പുനരുദ്ധാരണംസംഭവിച്ചതു്. അന്ധകാരമദ്ധ്യയുഗങ്ങളെ നശിപ്പിച്ചതു് ഈ അക്രൈസ്തവസാഹിത്യമാണ്. ഇതു് — ഈ സാഹിത്യം — ഇൻഡ്യയിൽനിന്നു ഉത്ഭവിച്ചതുമാണ്. വീണ്ടും ലോകത്തിനെ ശുദ്ധീകരിക്കാനുള്ള പ്രേരണ ഇൻഡ്യായിൽ നിന്നുത്ഭവിച്ചു. ഇനി ഭൂമണ്ഡലത്തിന്റെ ആധുനികചിന്താഗതിയിലേയ്ക്കു ഞാൻ കടക്കട്ടെ.

മഹൃഹൃദയരേ! ഇവിടെ അമേരിക്കായിലെ നവീനചിന്താസരണി(New Thought)എന്താണ്? ക്രൈസ്തവശാസ്ത്രം(Christian Science),ബ്രഹ്മവിദ്യാ, ആദ്ധ്യാത്മികമതം (Spiritualism) എന്നെല്ലാം അമേരിക്കായിൽ ഉള്ളതു് എന്താണ്? ശരീരത്തോടെയോ അല്ലാതെയോവന്ന ഹൈന്ദവാചാര്യന്മാരിൽക്കൂടെയോ, ഷോപ്പനർ എന്ന പണ്ഡിതന്റെ ഗ്രന്ഥങ്ങളിൽക്കൂടി നേരിട്ടല്ലാതെയോ, അഥവാ അമേരിക്കായിലെ നവീനചിന്താഗതിയിൽക്കൂടി നേരിട്ടോ വന്നാലുംഅതെല്ലാം ഇന്ത്യയിൽനിന്നാണ് വന്നതു്. ലോകത്തിന്റെ രാഷ്ട്രീയചരിത്രത്തിലുള്ള അധുനാതനമായ പ്രാഥമിക ജനാധിപത്യം (Radical Democracy) അഥവാ സ്ഥിതിസമത്വതത്വം പോലും അതിന്റെ സവിശേഷസ്വഭാവംകൊണ്ടു് വേദാന്ത സംബന്ധിയാണെന്നു ഞാൻ സ്ഥാപിക്കാം. "സ്ഥിതിസമത്വതത്വവും വേദാന്തവും" എന്ന ഒരു ഉപന്യാസവും, "രാഷ്ട്രങ്ങളുടെഉയർച്ചയും താഴ്ചയും" എന്നു് ഒരു ഗ്രന്ഥവും രാമൻ എഴുതിയിട്ടുണ്ടു് അതുകളിൽ ഞാനിവിടെ പറയുന്ന പ്രതിജ്ഞകൾക്കു ആവശ്യമുള്ള തെളിവും വസ്തുതകളും പ്രതിപാദിച്ചിട്ടുണ്ടു്.

അമേരിക്കായിൽ ഈ ചിന്താപദ്ധതിയുടെ പിതാവു്, അഥവാ പ്രചാരകൻ, ഇമേഴ്സൺആണ്. അദ്ദേഹം സത്യം — ആദ്ധ്യാത്മികതത്വം — പഠിപ്പിച്ചു. എന്നാൽ പണത്തിനുവേണ്ടി അദ്ദേഹം ആദ്ധ്യാത്മികതത്വം പ്രയോഗിച്ചില്ല. സത്യത്തിനെ അദ്ദേഹം ജനസാമാന്യത്തിൽ പ്രസരിപ്പിച്ചു. പക്ഷേ, ഇമേഴ്സന്റെ ആദ്ധ്യാത്മികപിതാവും, അമേരിക്കായുടെ പ്രചോദകനും ഹെൻറി ഡീ. തോറൊ ആയിരുന്നു. തോറൊ ഇമേഴ്സനെക്കാൾ രചനാശക്തി ഉള്ളവനായിരുന്നു. ഇമേഴ്സന്റെ വേറൊരു പ്രചോദകൻ തോമ്മാ

സ് കാർലൈൽ അത്രേ. ഈ മഹത്തുക്കൾ—കാർലൈൽ ഇമേഴ്സൺ, തോറൊ, വാൾട്ട് വിററുമാൻ—ഇവക്കു ഈ ചൈതന്യം എവിടെനിന്നു കിട്ടി? അതു പലേവഴികളിൽക്കൂടി അവക്കു വന്നുചേൎന്നു. കാൻറു്, ഷോപ്പ്നോർ ഇവക്കു തങ്ങളുടെ ഗ്രന്ഥങ്ങൾക്കുള്ള അടിസ്ഥാനം എവിടെനിന്നു കിട്ടി, വേദാന്തസാഹിത്യം നേരിട്ടു പഠിച്ചതിനാലല്ലാതെ വേറൊരുവഴിക്കുമല്ല. കാൻറു്, ഷോപ്പ്നോർ, ഫിഷ്ടു് എന്നീതത്വശാസ്ത്രജ്ഞന്മാരുടെ ഗ്രന്ഥങ്ങളിൽനിന്നാണു് കാർലൈലിനും, റസ്കിനും, അവർ ലോകത്തിനു സംഭാവനചെയ്തിട്ടുള്ള പുതിയ ഉണർവിനുവേണ്ട ചൈതന്യം ലഭിച്ചതെന്നു ഞാൻ തെളിയിക്കാം. കാൻറു്, ഷോപ്പ്നോർ, ഫിഷ്ടു്, കുറെക്കൂടി സ്വീഡൻബർഗ്ഗ് എന്നിവരുടെ ഓജസ്സു് നേരിട്ടു ഹിന്ദുതത്വജ്ഞാനത്തിൽ നിന്നു് വന്നതായതുകൊണ്ടു് ഈനാട്ടിലെ 'നവീന ചിന്താപദ്ധതി' ഇൻഡ്യായിൽനിന്നു വന്നതാണെന്നു ഞാൻ സ്ഥാപിക്കാം. "ലോകം ഇച്ഛാശക്തിയും തത്വവും ആണു്" (The World is will and Idea) എന്ന തൻെറ പുസ്തകത്തിൽ ഷോപ്പനോർ പറയുന്നു:—"ലോകത്തിൽ എല്ലാംകൂടി വേദാന്തത്തിൽ (ഉപനിഷത്തുകളിൽ) ഉള്ളിടത്തോളം അത്യുൽകൃഷ്ടവും, ഉദ്ധാരകവും ആയമതമോ, തത്വജ്ഞാനമോ വേറെയെങ്ങും ഇല്ല. ഈ വേദാന്തം (ഉപനിഷത്തുകൾ) എൻെറ ജീവിതത്തിൻെറ ആശ്വാസം ആയിരുന്നു. അതു് എൻെറ മരണത്തിൻെറ ആശ്വാസവും ആയിരിക്കും". വേദാന്തതത്വശാസ്ത്രത്തിനു ഇതിനെക്കാൾ ഉയൎന്ന ഒരു പ്രശംസ ലഭിക്കാനുണ്ടോ? അദ്ദേഹത്തിൻെറ ഇതരപുസ്തകങ്ങളിലും വേദാന്തതത്വജ്ഞാനത്തെയും സാഹിത്യത്തെയുംപററി ധാരാളം പരാമൎശങ്ങൾ ഉണ്ടു്. പിന്നെയും, ഫ്രാൻസിലെ തത്വശാസ്ത്രചരിത്രകാരൻ വിക്ടർ കസിൻ പറയുന്നു:—"യഥാൎത്ഥദൈവത്തെക്കുറിച്ചു് പുരാതനഹിന്ദുക്കൾ അറിഞ്ഞിരുന്നുവെന്നുള്ളതിനെ നിഷേധിക്കാൻ നിവൃത്തിയില്ല. അവരുടെ തത്വജ്ഞാനവും സിദ്ധാന്തങ്ങളും വളരെ ശ്രേഷ്ഠവും, കൃത്യവും, സത്യവും, ലോകോദ്ധാരകവും ആണു്. അതിനാൽ അവയുടെ മുമ്പിൽ യൂറോപ്യരുടെ ഗ്രന്ഥങ്ങൾ, യാതൊരു സാമ്യവുമില്ലാതെ നട്ടുച്ചയ്ക്കു ജ്വലിക്കുന്ന സൂൎയ്യൻെറ മുമ്പിൽ, സ്വൎഗ്ഗത്തുനിന്നു പ്രോമീഥിയുസ് മോഷ്ടിച്ചുകൊണ്ടുവന്ന ഐതിഹാസികാഗ്നിയെപ്പോലെ നിസ്സാരീഭവിക്കുന്നു." വേറൊരിടത്തു് അദ്ദേഹം പറയുന്നു:—

"പൌരസ്ത്യനാട്ടുകളിലെ കാവ്യപരവും, തത്വപരവും, ആയ സ്മാരകസ്തംഭങ്ങളെശ്രദ്ധയോടുകൂടി നാം പഠിക്കുമ്പോൾ—പ്രത്യേകിച്ചു്, ഇപ്പോൾ യൂറോപ്പിൽ പ്രചരിച്ചുവരുന്ന ഇൻഡ്യൻ സംസ്കാരഗ്രന്ഥങ്ങളെ നോക്കിയാൽ—നിരവധിസത്യങ്ങൾ നാം കണ്ടുമു

ട്ടുന്നു—മഹത്തമമായ സത്യങ്ങൾ! യൂറോപ്യൻ ധിഷണാശക്തി പലപ്പോഴും അറപ്പോട്ടുകൂടി തന്റെ പ്രവൃത്തികളുടെ നീചഫലങ്ങളെക്കണ്ടു അന്ധമായിനിന്നുപോയിട്ടുള്ളതു ചിന്തിക്കുമ്പോൾ, ഈ സത്യങ്ങൾ അമോഘങ്ങളാണ്. അതിനാൽ ഈ യൈറോപ്യബുദ്ധിശക്തി പൌരസ്ത്യതത്വജ്ഞാനത്തിനുമുമ്പിൽ മുട്ടുകുത്താൻ നിർബ്ബന്ധിതമായിരിക്കുന്നു. മാനവസമുദായത്തിന്റെ ഈ തൊട്ടിലിൽ, അത്യുത്തമതത്വജ്ഞാനത്തിന്റെ ജന്മദേശം നമുക്കു കാണാതെയും തരമില്ല." "ഹൈന്ദവഭാവനാശക്തികളോടു താരതമ്യപ്പെടുത്തിയാൽ, യൂറോപ്യതത്വശാസ്ത്രത്തിന്റെ അതിശ്രേഷ്ഠരൂപങ്ങൾ പോലും, ഭീമഭയങ്കരരാക്ഷസന്മാരുടെ മുമ്പിൽ നില്ക്കുന്ന ചെറുമുണ്ടന്മാരെപ്പോലെ കാണപ്പെടുന്നു." ഇൻഡ്യൻ ഭാഷയും, സാഹിത്യവും, തത്വജ്ഞാനവും സംബന്ധിച്ച് വിക്റ്റർകസ്സിൻ എഴുതിയ പുസ്തകത്തിൽ അദ്ദേഹം ഉപന്യസിക്കുന്നു:—"ആദിമഭാരതീയർ യഥാർത്ഥദൈവത്തെ സംബന്ധിച്ച് ജ്ഞാനമുള്ളവരായിരുന്നുവെന്നുള്ളതു് നിഷേധിക്കാൻ നിവൃത്തിയില്ല. അവരുടെ ഗ്രന്ഥങ്ങളിലെല്ലാം ദൈവത്തെക്കുറിച്ച് ഉത്തമവും, വ്യക്തവും, അഗാധമനോഹരവും ആയ ആശയങ്ങളും പ്രസ്താവനകളും അസംഖ്യമാണ്." "മനുഷ്യഭാഷകളിൽ ഏതു മനുഷ്യരും അവരുടെ ദൈവത്തെപ്പററി പറഞ്ഞിട്ടുള്ളിടത്തോളം ഗഹനമായി ഭാവന ചെയ്യപ്പെട്ടതും, അപൂർവം പ്രതിപാദിക്കപ്പെട്ടതും ആണിവ" വേദാന്തതത്വങ്ങളെ പ്രത്യേകം പരാമർശിച്ചുകൊണ്ടു് അദ്ദേഹം പറയുന്നു:—"എല്ലാ പ്രവൃത്തികളുടേയും, പരിശ്രമങ്ങളുടേയും, പ്രാഥമികലക്ഷ്യം തിരികെ ഈശ്വരങ്കലേയ്ക്കു സംയോജിച്ച് ഐക്യം പ്രാപിക്കുന്നതാണെന്നു മനുഷ്യനെ ബോധ്യപ്പെടുത്തി, അതുകൊണ്ടു് അവനെ ഉത്സാഹപ്പെടുത്തുകയും, തിരിയെ ചെല്ലുന്നതിനു, കാഴ്ചപ്പാടുകളിൽ അവനു് വേണ്ടത്ര ചൈതന്യംകൊടുക്കുന്നതിനും സഹായകരമായി, അവൻ ദൈവത്തിൽനിന്നുണ്ടായതാണെന്നു് അനവരതം പ്രഖ്യാപിക്കയും അതു (വേദാന്തം) ചെയ്യുന്നു." മാക്സ്മുള്ളർ പറയുന്നു:—"ഷോപ്പനോർപോലെയുള്ള ഒരു അത്യുന്നതതത്വജ്ഞന്റെ അഭിപ്രായത്തിനോ, തീരുമാനത്തിനോ ഏതെങ്കിലും അനുകൂലസമ്മതങ്ങൾ ആവശ്യമാണെങ്കിൽ, ഏറിയകാലത്തെ എന്റെ ജീവിതത്തിന്റെ അടിസ്ഥാനത്തിലും, എല്ലാമതങ്ങളും തത്വശാസ്ത്രങ്ങളും ഭക്തിപൂർവം പഠിക്കാൻ ഞാൻ ശ്രമിച്ചിട്ടുള്ളതു് ആസ്പദമാക്കിയും, ഞാൻ ആ അനുകൂലസമ്മതങ്ങൾ ഇതാ പ്രദാനംചെയ്തുകൊള്ളുന്നു" അദ്ദേഹം വീണ്ടും പറയുന്നു:—"ഒരു തത്വശാസ്ത്രമോ, ഒരു മതമോ മനുഷ്യന്റെ ഭാവിജീവിതത്തിനു് വേണ്ട സജ്ജീകരണങ്ങൾ ചെയ്യാനുദ്ദേശിക്കപ്പെട്ടതാണെങ്കിൽ—ഒരു സൗഭാഗ്യജീവിതവും,

സൌഭാഗ്യമരണവും കൊടുക്കുന്നതാണെങ്കിൽ — വേദാന്തത്തെക്കാൾ ശ്രേഷ്ഠതരമായ ഒരു സഞ്ജീകരണം എനിയ്ക്കറിവില്ല." വീണ്ടും അദ്ദേഹം പറയുന്നു: — "ഷോപ്പ്നോക്ക് വേദാന്തത്തോടുള്ള ഉത്സാഹം എനിക്കും തോന്നുന്നുണ്ടെന്നും, എന്റെ ജീവിതപ്രയാണത്തിൽ വേദാന്തം വളരെ പ്രയോജനപ്പെട്ടതുകൊണ്ട് ഞാൻ അതിനോടുള്ള കടപ്പാടുകൊണ്ട് ബദ്ധനാണെന്നു വിചാരിക്കുന്നു എന്നും പ്രഖ്യാപിക്കാൻ എനിക്കു ലജ്ജയോ കൂസലോ ലവലേശം ഇല്ല." സർ എഡ്വിൻ ആർനോൾഡിന്റെ Indian-Revisited (വീണ്ടും സന്ദർശിക്കപ്പെട്ട ഇൻഡ്യ), Song Celestial (ദിവ്യഗാനം), Light of Asia (ഏഷ്യയുടെ ദീപം), Songs of Songs (ഗാനങ്ങളുടെ ഗാനം) എന്ന കൃതികളിലെല്ലാം രാമൻ പറയുന്ന വിഷയത്തെപ്പററി അസംഖ്യം പരാമർശനങ്ങൾ കാണാം. Walden Pond and Letters എന്ന പുസ്തകത്തിൽ തോറൊ അടിക്കടി വേദാന്തപ്രസ്താവനകളെ പരാമർശിക്കുന്നു. Excursion എന്ന തന്റെ ഗ്രന്ഥത്തിലും അദ്ദേഹം ഇൻഡ്യൻസാഹിത്യത്തെക്കുറിച്ചു പ്രതിപാദിക്കുന്നു; അമേരിക്കയിലെ നവീനചിന്താപദ്ധതിയുടെ ഉല്പത്തിസ്ഥാനം തോറൊ ആണ്. തന്റെ ആശയങ്ങൾ തനിക്ക് ഹിന്ദുക്കളിൽനിന്നു കിട്ടിയതാണെന്ന് അദ്ദേഹം തുറന്നു സമ്മതിക്കുന്നുണ്ട്. ഇംഗ്ലണ്ടിൽ ഒരു സഞ്ചാരത്തിനുശേഷം അമേരിക്കയിലേയ്ക്കു ഇമേഴ്സൺ മടങ്ങിയ സന്ദർഭത്തിൽ, കാർലൈൽകൂടി തീവണ്ടിസ്റ്റേഷൻവരെ അദ്ദേഹത്തെ അനുഗമിച്ചു. കാർലൈൽ എഡ്വിൻ ജോൺസിന്റെ ഭഗവൽഗീതാതർജ്ജമകൾ ഉൾപ്പെട്ട ഒരു പുസ്തകം അദ്ദേഹത്തിനു സമ്മാനിച്ചു. ഭഗവൽഗീത ലാററിൻ, ഫ്രഞ്ച്, ജർമ്മൻ എന്നീ ഭാഷകളിൽ കാൻറിന്റെ കാലത്തിനുമുമ്പേതന്നെ വിവർത്തനംചെയ്യപ്പെട്ടിരുന്നു. യൂറോപ്പിലെ തത്വചിന്തയെ കാൻറു നവോദ്ധാരണംചെയ്തു. കാലം, ഇടം, കാരണം എന്നീ ഉപാധിത്രയത്തിന്റെ മൌലികസ്വഭാവത്തെക്കുറിച്ച് അദ്ദേഹം തത്വജ്ഞാനപരമായി എഴുതിയിട്ടുള്ളതിന്റെ അടിസ്ഥാനത്തിന് അദ്ദേഹം ഇൻഡ്യയോടു ഋണബദ്ധനാണ്. മിസ്സസ്സ് എഡ്ഡിയുടെ ഗ്രന്ഥത്തിന്റെ ആദ്യപതിപ്പിൽ ഭഗവൽഗീതയിൽനിന്ന് ഉദ്ധാരണങ്ങൾ ഉണ്ട്. എന്നാൽ പിന്നീടുള്ള പതിപ്പുകളിൽ അവയെ നീക്കംചെയ്തുകളഞ്ഞു. ഈശ്വരവചനം — അതീശ്വരവചനമാണെങ്കിൽ — വിശദവും, സ്ഫുടവും, യുക്തിയുക്തവും ആയിരിക്കണം.

ഇവിടെയുള്ളവരെല്ലാം ആശയചോരന്മാരോ മാതൃകകളെ അനുകരിക്കുന്നവരോ മാത്രമാണെന്നല്ലാ ഞാൻ അർത്ഥമാക്കുന്നതു്. അമേരിക്കൻജനതകൾക്ക് ഈ തത്വങ്ങൾ ഇൻഡ്യായിൽനിന്നു

ലഭിക്കുന്നതുപോലെ, സ്വയം കണ്ടുപിടിക്കാനും കഴിയുമെന്നുള്ളതു ന്യായമാണു്. "സൂര്യന്റെ കീഴിൽ പുത്തനായിട്ടു യാതൊന്നുമില്ല." അതു് ഇൻഡ്യായിൽനിന്നു വരുന്നുവെന്നു ചരിത്രം കാണിക്കുന്നു.

യഥാർത്ഥ സമഷ്ടിവാദതത്വങ്ങൾ—പരമാത്മമായ സ്ഥിതിസമത്വസമ്പ്രദായം—ഹിമാലയത്തിലെ സന്യാസിമാരുടെ ഇടയ്ക്കു് ഇന്നു വാസ്തവത്തിൽ നടപ്പിലിരിപ്പുണ്ടു്. ഇംഗ്ലണ്ടിലെ എഡ്വാർഡു കാർപ്പന്ററക്കു് അദ്ദേഹത്തിന്റെ സ്ഥിതിസമത്വവാദം കിട്ടിയതു് ഹിന്ദുക്കളിൽനിന്നാണു്. അതിനാൽ നിങ്ങളുടെ നവീനചിന്തകളെല്ലാം ഹിന്ദുക്കളുടെ പഴയ, പഴയ, പഴഞ്ചൻചിന്തകളാണു്. യഥാർത്ഥകേന്ദ്രസ്ഥാനം—പൂർണ്ണമായ സത്യം—പുതിയ ചിന്ത പൂർണ്ണതയിൽ—കിട്ടണമെങ്കിൽ അനുഗൃഹീതരേ! നിങ്ങൾക്കതു ലഭിക്കണമെങ്കിൽ— കുറേക്കൂടി നിങ്ങൾ താമസിക്കണം. നിങ്ങൾ ഇൻഡ്യായിൽനിന്നു കൂടുതൽ ജ്ഞാനം സമ്പാദിക്കണം. എന്തെന്നാൽ അവിടത്തെ ആശ്ചര്യകരമായ ഉത്തമഗ്രന്ഥങ്ങൾ മിക്കതും നിങ്ങളുടെ ഭാഷയിൽ തർജ്ജമചെയ്യപ്പെട്ടിട്ടില്ല. അമേരിക്കായുടെ പുതിയ ചിന്തകൾ എല്ലാം പ്രതിപാദിക്കുന്ന യോഗവാസിഷ്ഠം തുടങ്ങിയ പുസ്തകങ്ങൾ ഇനിയും വിവർത്തനംചെയ്യേണ്ടിയിരിക്കുന്നു. ഈ ഗ്രന്ഥം സ്പഷ്ടമായും, വ്യാപ്തമായും, വ്യക്തമായും, യുക്തിയുക്തമായും, യഥാർത്ഥ കവിതയിലും എഴുതപ്പെട്ടിരിക്കുന്നു. അങ്ങനെയാണു് ഞങ്ങളുടെ ഗണിതശാസ്ത്രഗ്രന്ഥങ്ങളും എഴുതപ്പെട്ടിരിക്കുന്നതു്. മിക്ക വിദ്യാർത്ഥികൾക്കും അരോചകമാകുന്നതിനുപകരം ഗണിതശാസ്ത്രം ആഹ്ലാദകരമാക്കിയാണു് അവിടെ എഴുതപ്പെട്ടിരിക്കുന്നതു്.

ഈ ലോകത്തിൽ നിങ്ങളുടെ ജോലി സംതൃപ്തിയോടുകൂടി ചെയ്യണം. റോഡിൽ കരുങ്കൽചില്ലികൾ ഇടാനായി പാവപ്പെട്ട കൂലിക്കാർ പാറ പൊട്ടിക്കുന്ന പണിയിലേപ്പെട്ടിരുന്ന ഒരുപുരയിടത്തിന്റെകാര്യം എനിക്കു് ഓർമ്മവരുന്നു. അവർ ഹൃദയഭാരംകൊണ്ടു കഷ്ടപ്പെടുന്നവരും, എപ്പോഴും പണിചെയ്തു ക്ഷീണിക്കുന്നവരും ആയിരുന്നു. ഇവർ വേലചെയ്തുകൊണ്ടിരുന്ന പുരയിടത്തിൽ, ഒരു മൈതാനത്തിൽ, രാജകുമാരന്മാർ ടെന്നീസ് കളിച്ചുകൊണ്ടിരുന്നു. ഇവരുടെ ജോലി ആനന്ദത്തിനായിരുന്നു. ആ ആനന്ദത്തിൽ ഇവർ കൂലിക്കാരെക്കാൾ അത്യധികം വിയർത്തു പ്രയാസപ്പെട്ടിരുന്നു. രാജകുമാരന്മാർ ടെന്നീസു കളിക്കുമ്പോൾ ഉണ്ടാകുന്ന മനോഭാവംപോലെ വേലചെയ്യുമ്പോൾ നിങ്ങൾക്കും അതുണ്ടാകട്ടെ. അവരുടെ പണി ആഹ്ലാദകരമാണു്. നിങ്ങൾ പണിയും ശ്രമവും ഉപേക്ഷിക്കണമെന്നല്ലാ, പിന്നെയോ, ആ പ

ണിയിലും ശ്രമത്തിലും നിങ്ങൾക്കു ചൈതന്യവും ഉത്സാഹവും ഏറിവരണം എന്നാണ്. നിങ്ങൾ സദാ ആഹ്ലാദസമന്വിതം വേലചെയ്യണം. നിങ്ങളുടെ ഈശ്വരത്വത്തിൽ കേന്ദ്രീകരിച്ചു കിടക്കുന്ന വേറൊരു പരമാനന്ദം നിങ്ങളിൽ നിറച്ചുണ്ടാകും. നിങ്ങളുടെ ദിവ്യപ്രകൃതിയാകുന്ന ഉന്നതസുന്ദരവൃക്ഷത്തിന്റെ അഗ്രത്തിൽ നിങ്ങൾ ഇരിക്കുമ്പോൾ ആ മനോഹരമായ ആദ്ധ്യാത്മികചിന്തയാകുന്ന ദിവ്യസാന്നിദ്ധ്യത്തിൽ നിങ്ങൾ സ്ഥിതിചെയ്യുമ്പോൾ—നിങ്ങളുടെ ആത്മാവിൽനിന്നു ഐശ്വരസംഗീതവും അത്യത്ഭുതകരമായ ജോലിയും താനേ വന്നുപതിക്കുന്നു. ബലംപ്രയോഗിക്കപ്പെട്ട് ചലിക്കപ്പെടുന്ന യാതൊന്നും ബലവത്താകയില്ല. ആദിത്യനിൽനിന്നു രശ്മിസമൂഹം പുറപ്പെടുന്നതുപോലെ, റോസാപുഷ്പത്തിൽനിന്നു സൌരഭ്യധോരണി പ്രസരിക്കുന്നതുപോലെ, ഹിമാവൃതമായി ഭംഗിനിറഞ്ഞ പർവ്വതസാനുക്കളിലും, അരുവികളിലും ഉറവകളിലുംനിന്ന് ശൈത്യം ഉൽഭവിക്കുന്നതുപോലെ, ശാന്തിയും ആനന്ദവും, പ്രേമവും, പ്രകാശവും നിങ്ങളിൽനിന്ന്—പ്രകാശത്തിന്റെ പ്രകാശമായവരേ!—നിങ്ങളിൽനിന്ന് പുറപ്പെടട്ടെ! ഓം! നിങ്ങൾക്കു ശാന്തി ഉണ്ടാകട്ടെ!

ഓം! ഓം!! ഓം!!!

## ൭ ഇൻഡ്യായ്ക്കുവേണ്ടി അമേരിക്കരോടുള്ള ഒരഭ്യർത്ഥന

1903 28

(൧൯൦൩ ജനുവരി ൨൮-ാംനു സാൻഫ്രാൻസിസ്കോയിലെ ഗോൾഡൺഗേററ് ഹോളിൽ ചെയ്ത പ്രസംഗം. ഇതു് പിന്നീടു അച്ചടിപ്പിച്ചു വിതരണം ചെയ്യപ്പെട്ടിരുന്നു. ഇൻഡ്യൻരാഷ്ട്രീയസ്ഥിതി വളരെ മാറിയതിനാൽ സ്വാമിയുടെ പ്രസ്താവനകൾ പലതും ഇപ്പോൾ ശരിയല്ല.)

ഈ സായാഹ്നത്തിലെ പ്രഭാഷണവിഷയം "അമേരിക്കരോടുള്ള ഒരു അഭ്യർത്ഥന" എന്നതാണ്. വളരെ കുറച്ച് അമേരിക്കർ മാത്രം ഇന്നിവിടെ വരാൻ കാരണം മനസ്സിലാകുന്നില്ല, ഇരിക്കട്ടെ. കൂട്ടാക്കാനില്ല, വന്നിട്ടുള്ളവർതന്നെ, രാമന്റെ നോട്ടത്തിൽ അമേരിക്കായെ മാത്രമല്ല, യൂറോപ്പിനെയും, ലോകം മുഴുവനെയും പ്രതിനിധീകരിക്കുന്നു. ഈ രാത്രി രാമൻ പറയുന്നവാക്കുകൾ

ഈ ചെറിയ സന്ദേശം നിങ്ങളുടെ ഹൃദയത്തെ സ്പർശിക്കുന്നപക്ഷം, ഈ വാക്കുകൾ നിങ്ങളിൽ ഒരുവനിലെങ്കിലും ശരിയായി പതിക്കുന്നപക്ഷം, നിങ്ങളിൽ അഞ്ചോ, ആറോ, ഏഴോപേർ ഈ ജോലി ഏറ്റെടുക്കയോ, ഈ വനരോദനം കേൾക്കുകയോ ചെയ്യുന്നപക്ഷം, ഈ ശബ്ദങ്ങൾ ഒരു വിജയം ആണെന്നു രാമൻ പരിഗണിക്കും.

രാമൻ ഉള്ളിലെ ഈശ്വരനോടു അഭ്യർത്ഥിക്കുന്നു, നിങ്ങളുടെ അകത്തുള്ള അപരിമേയത്തോടു അഭ്യർത്ഥിക്കുന്നു. അകത്തുള്ള അനന്തത്വം—അതു് ഒരു മനുഷ്യന്റെ അകത്തുള്ളതു മാത്രം മതി—ആശ്ചര്യങ്ങളും അൽഭുതങ്ങളും പ്രവർത്തിക്കുമെന്നു രാമനു് നിശ്ചയമുണ്ടു്. ദയവുചെയ്തു് നിങ്ങൾ യഥാർത്ഥാത്മാവിന്റെയോ, അപരിമിതത്തിന്റെയോ മുമ്പിൽ വർഗ്ഗീയപക്ഷപാതമെന്ന മറ പിടിക്കരുതു്. ഒരു മണിക്കൂർ നേരത്തേയ്ക്കെങ്കിലും, ഒരു വിദേശിയുടെ പ്രസംഗം സ്വച്ഛന്ദം കേൾക്കാൻ ജനങ്ങളെ അനുവദിക്കാത്ത, വർണ്ണമതവിശ്വാസഭേദങ്ങൾ ആകുന്ന മറകളെ തട്ടിനീക്കാൻ നിങ്ങൾക്കു ദയവുണ്ടാകട്ടെ!

## ഇൻഡ്യായുടെ മുൻകാലത്തെ പ്രവൃത്തി

ഭാരതീയജ്ഞാനസംഹിതയിലെ മൌലികരത്നങ്ങളെക്കുറിച്ചു് ഏകദേശം രണ്ടുമാസങ്ങളായി രാമൻ നിങ്ങളോടു സംസാരിച്ചുവരുന്നു; ഇൻഡ്യൻ വേദങ്ങളിലെ ഓജഃപ്രദമായ ക്ഷീരത്തെയും, പോഷണകരമായ അമൃതത്തെയും നിങ്ങൾക്കു തന്നുവരുന്നു. അത്തരം രത്നങ്ങളെ തരുന്ന ഖനികളെയും, ആ സുക്ഷീരം പകർന്നുതരുന്നപശുവിനെയും കുറിച്ചു്, ഏതാണ്ടു ചിലതു പറയാൻ രാമൻ ഇന്നു ആഗ്രഹിക്കുന്നു; സത്യത്തെ ആദ്യം പ്രസരിപ്പിച്ച നാടിനെപ്പറ്റി—ലോകത്തിനു് അതിന്റെ മതങ്ങളെ കൊടുത്ത രാജ്യത്തെക്കുറിച്ചു്—ചിലതു പറയുവാൻ രാമൻ ഇന്നു മോഹിക്കുന്നു. അതേ! ലോകത്തിനു് പ്രത്യക്ഷമായോ, പരോക്ഷമായോ എല്ലാമതങ്ങളും കൊടുത്തതു് ഇൻഡ്യായാണു്. അമേരിക്കായിലും യൂറോപ്പിലും പ്രതിദിവസം പൊട്ടിപ്പുറപ്പെടുന്ന നിങ്ങളുടെ പുതിയ പുതിയ മതങ്ങളും, വിശ്വാസങ്ങളും ഇപ്പോഴും നിങ്ങൾക്കു തന്നുകൊണ്ടിരിക്കുന്ന നാട്ടിനെക്കുറിച്ചു് രാമൻ കുറച്ചു ചിലതു് പറയാൻ പോകുന്നു. നിങ്ങളുടെ നവീനചിന്ത(New Thought)ബ്രഹ്മവിദ്യ(**Theosophy**),ആധ്യാത്മികമതം (**Spiritualism**), ക്രൈസ്തവശാസ്ത്രം (**Christian Science**) മാനസികചികിത്സ (**Mental Healing**)—ഇതുകളെല്ലാം—നിങ്ങൾ ഇന്നു എന്തിനെക്കുറിച്ചു വളരെ അഭിമാനിക്കുന്നുവോ അവയെല്ലാം—ഒഴിവില്ലാതെ, നേരിട്ടോ അല്ലാതെയോ, ഇൻഡ്യായിൽ ജന്മ

മെട്ടത്തവയാണു്. ഇപ്പോഴോ, കഴിഞ്ഞകാലത്തോ, ലോകത്തിന്റെ സകലവിധ തത്വശാസ്ത്രസമ്പ്രദായങ്ങൾ കൊടുത്ത രാജ്യത്തെപ്പററി രാമൻ പറയുന്നു. പ്ലേറേറാ, സോക്രട്ടീസു്, പിതാഗറസ്, പ്ലോട്ടിനസ്സു് മുതലായ ഗ്രിക്കുതത്വജ്ഞാനികൾക്ക അവരുടെ ചൈതന്യം ലഭിച്ചതു് കിഴക്കെ ഇൻഡ്യാ (ഭാരതം)യിൽ നിന്നാണു്. തത്വശാസ്ത്രചരിത്രം ഇതുതെളിയിക്കുന്നു. ഷോപ്പ്നോർ, ഷ്ളഗൽ, ഷെല്ലിംഗ്, എം. കസിൻ മുതലായവർക്കു് അവരുടെ ഓജസ്സുകിട്ടിയതു് കിഴക്കെഇൻഡ്യായിൽ നിന്നാണെന്നു—വേദാന്തത്തിലും സാംഖ്യത്തിലും ബുദ്ധമതത്തിലും, ഉപനിഷത്തുകളിലും, ഭഗവൽഗീതയിലുംനിന്നാണെന്നു—അവർ സമ്മതിക്കുന്നു. അമേരിക്കായിലേയോ, ഇംഗ്ലണ്ടിലേയോ ജർമ്മനിയിലേയോ ആയാലും,നിങ്ങളുടെ ആധുനികാദ്വൈതവാദം കിഴക്കെ ഇൻഡ്യായിലെ പ്രകാശംകൊണ്ടു പരിശോഭിക്കുന്നു. ശ്രീകൃഷ്ണന്റെയും, ശ്രീശങ്കരന്റെയും നാടു്—നിങ്ങളുടെ വന്ദ്യരായ ഇമേഴ്സൺ, വാൾട്ടു് വിററുമാൻ, സർ എഡ്വിൻ ആർനോൾഡ്, മാക്സ്മുള്ളർ—എന്നിവരെ ഉത്സാഹവാന്മാരും ചൈതന്യവാന്മാരും ആക്കിയ ഉന്നതാശയങ്ങളും ഉൽകൃഷ്ടചിന്തകളും പ്രസവിച്ച നാടു്—ഉൽകൃഷ്ടചിന്തകളും മഹൽതത്വങ്ങളും മാത്രമല്ല, ഉയർന്ന തത്വശാസ്ത്രവും. സുന്ദരകാവ്യങ്ങളും, മാത്രമല്ലാ; ഒട്ടും താഴ്ചകൂടാതെ ശരീരശക്തിയും, വീരപരാക്രമങ്ങളുംകൂടി ഉൾപ്പെട്ട നാടു്—രാമൻ അതിനെക്കുറിച്ചു പറയുന്നു. ശരീരശക്തിയും പരാക്രമവും എന്ന വാക്കുകൾ കേൾക്കുമ്പോൾ നിങ്ങൾ പക്ഷേ അൽഭുതപ്പെട്ടും. ഈ കാലത്തുപോലും ബ്രിട്ടീഷു് ഗവമ്മെണ്ടിന്റെ സഹായത്തിനും സംരക്ഷണത്തിനും ഉതകുന്ന ജനങ്ങൾ ആരാണു്? കിഴക്കെ ഇൻഡ്യായിലെ സിക്കുകാരും, ഗൂർക്കാകളും, മഹാരാഷ്ട്രന്മാരും, രാജപുത്രന്മാരും ആണു്. ബ്രിട്ടീഷുകാർ അവരുടെ ഏററവും കടുശത്രുക്കളോടു പൊരുതുമ്പോൾ എല്ലാസമയത്തിലും പ്രധാനഭാരം താങ്ങുന്നതു് ഇൻഡ്യായിലെ ഭടന്മാരാണു്. ഒരുകാലം ഏററവും സമ്പന്നമായിരുന്ന ഇൻഡ്യായെപ്പററി രാമൻ പറയുന്നു. ഇൻഡ്യായെ ഉപജീവിച്ചു് രാഷ്ട്രങ്ങൾക്ക പുറമേ രാഷ്ട്രങ്ങൾ സമ്പന്നങ്ങളായിത്തീന്നു. ഏററവും ആകർഷണപ്രദമായിരുന്ന ഇൻഡ്യായെ അന്വേഷിച്ചുകൊണ്ടിരിക്കുമ്പോഴായിരുന്നു കൊളംബസ്സു് അമേരിക്കാ കണ്ടുപിടിച്ചതു്. അമേരിക്കായ്ക്കു ആദ്യം ഇൻഡ്യ എന്നാണു് പേരിട്ടതു്. ഒരുകാലം ജഗന്മണ്ഡലത്തിന്റെ ശിരസ്സായിരുന്ന രാജ്യത്തെപ്പററി രാമൻ പറയുന്നു. അതു ലോകത്തിലേയ്ക്കും അത്യുന്നതവും അതിമഹനീയവും ആയി, പ്രൗഢമനോഹരവനങ്ങളും, ഫലഭൂയിഷ്ഠങ്ങളായ നിലംപുരയിടങ്ങളുംകൊണ്ടു സമലംകൃതമായി, ശക്തിനിറഞ്ഞ ഹിമാലയങ്ങളോടുകൂടിയിരുന്നു. പക്ഷേ രാമൻ അതല്ലാ

വിവക്ഷിക്കുന്നതു്; അതു സ്ഥൂലമായി മാത്രമല്ലാ, ധിഷണാപരമായും, ചാരിത്രപരമായും, ആദ്ധ്യാത്മികമായും ലോകശിരസ്സുതന്നെയായിരുന്നു. ഇന്നു് ആ നാടു ലോകത്തിന്റെ പാദങ്ങളായിത്തീൎന്നിരിക്കുന്നു! അല്ലയോ! അമേരിക്കരേ! നിങ്ങളിപ്പോൾ ഭൂലോകത്തിന്റെ തലയാണു്, ഇൻഡ്യ മറ്റേഅററം—അതായതു പാദങ്ങളും. രാമനൊരു അഭ്യൎത്ഥനയുംകൊണ്ടുവരുന്നു. ഹേ! തലേ! ശിരസ്സേ! നിനക്കു ബലവത്തും, അരോഗവും ആയിട്ടിരിക്കണമെങ്കിൽ, നീ നിന്റെ പാദങ്ങളെക്കൂടി രക്ഷിക്കണം. കാലുകൾക്കു കേടോ മുറിവോ പററിയാൽ തലകൂടി കഷ്ടപ്പെടേണ്ടിവരും. കാലടികൾക്കു വേദനവന്നാൽ—പാദങ്ങൾ നോവുമ്പോൾ—അതു തലയെ നശിപ്പിക്കയില്ലയോ? ഹേ! ശിരസ്സേ! നിന്റെ എതിരററത്തെക്കുറിച്ചു രാമൻ നിന്നോടു പ്രാൎത്ഥിക്കുന്നു. തന്റെ തത്വജ്ഞാനവും, കവിതയുംകൊണ്ടും, തന്റെ ഉൽകൃഷ്ടചിന്തകളും മതങ്ങളുംകൊണ്ടും ഭൂലോകം മുഴുവനും തീററിപ്പോററിവന്നിരുന്ന അമ്മ—ഭൂമിയുടെ ആ അമ്മ—ലോകത്തിന്റെ പഴയ സംരക്ഷണകൎത്ത്രിയായിരുന്ന അമ്മ—ഇന്നു രോഗഗ്രസ്തയായിരിക്കുന്നു. നിങ്ങളുടെ അമ്മയ്ക്കിന്നു ദീനമാണു്. മൂത്ത ജ്യേഷ്ഠത്തി—ആൎയ്യകുടുംബത്തിലെ മൂത്തസഹോദരി—ഇന്നു ദീനയായിരിക്കുന്നു. നിങ്ങളവളെ ശുശ്രൂഷിക്കയില്ലയോ? സമൃദ്ധിയുടെ പശു ദീനയായിരിക്കുന്നു. അതു ചത്തിട്ടില്ല; അതിനു രോഗം ബാധിച്ചിരിക്കുന്നു. നിങ്ങൾക്കതിനെ സഹായിക്കാം. അവളെ ചികിത്സിച്ചു ഭേദപ്പെടുത്താം. ഇൻഡ്യാ ജഗത്തിനു ക്ഷീരം—പോഷണകരമായ ഭക്ഷണം—ഓജസ്സുകൊടുക്കുന്ന ടോണിക്ക്—ചൈതന്യപ്രദമായ ജ്ഞാനം കൊടുത്തുകൊണ്ടിരുന്നു. ആ ഇൻഡ്യാ—ഒരു പശുവിനെപ്പോലെ—ഇപ്പോൾ ശുശ്രൂഷ ആവശ്യപ്പെടുന്നു. ഈ പശു പട്ടിണികിടക്കുന്നു; ദാഹവും വിശപ്പുംകൊണ്ടു് ഇപ്പോൾ നരകിക്കുന്നു; നിങ്ങളതിനു് വല്ല പുല്ലും വയ്ക്കോലും കൊടുത്താൽ മാത്രംമതി. അതു ലോകത്തിനു നല്ലപാൽ—പോഷണകരമായ ഭക്ഷണം കൊടുത്തുവന്നു. അവൾക്കു വിലകുറഞ്ഞ പുല്ലുമാത്രം—ശരീരവും ആത്മാവും ഒന്നിച്ചു നിൎത്താൻതക്കതു വല്ലതും—കൊടുത്താൽമതി. മാട്ടിറച്ചിതിന്നുന്ന ഇംഗ്ലണ്ടും, മാംസം തിന്നുന്ന യൂറോപ്പും പറയും:—"ഞങ്ങൾക്കീ പശുവിനെ തീറേറണ്ട ആവശ്യമില്ല; ഞങ്ങൾ അതിനെ കൊന്നുതിന്നും." ശരി! നിങ്ങൾക്കിഷ്ടംപോലെ ചെയ്യാം; എന്നാൽ ഒരു കാൎയ്യം നിങ്ങൾ ഓൎമ്മിക്കണം; നിങ്ങൾക്കതിനെക്കൊന്നുതിന്നാനാണു് ഇഷ്ടമെന്നാലും, നിങ്ങളതിന്റെ ആരോഗ്യത്തെ സംരക്ഷിക്കണം. രോഗംപിടിച്ച പശുവിൽനിന്നു കിട്ടുന്ന മാംസം തിന്നാൽ നിങ്ങളുടെ ആരോഗ്യവും നശിക്കും; നിങ്ങൾക്കും കേടുതട്ടും.

ഹേ! ഇംഗ്ലണ്ടേ! അയ്യയോ! ഐറോപ്യശക്തികളേ! നിങ്ങൾ മററൊന്നുമില്ലെങ്കിലും, അവളുടെ ആരോഗ്യം പരിപാലിക്കണം.

അമേരിക്കായിൽനിന്നുള്ള പ്രതീക്ഷകൾ.

ഇന്നത്തെ വീരന്മാരായ അമേരിക്കരോട്—മഹാത്യാഗികളായ—സത്യത്തിനുവേണ്ടിയും, ഗവേഷണകാര്യങ്ങൾക്കായും, ശരീരം കീറി മുറിക്കാൻ ജീവിതം ബലികൊടുക്കത്തക്ക ആളുകളെ കൊടുക്കുന്ന—അമേരിക്കരോട് ആണ് ഇൻഡ്യായ്ക്കുവേണ്ടി രാമൻ ഈ അഭ്യർത്ഥന പുറപ്പെടുവിക്കുന്നത്. സത്യത്തിനുവേണ്ടി, തൻെറ ജീവനെ പണയംവെച്ച്, ശരീരം ഡോക്ടരെ ഏല്പിച്ച ഒരു ഉത്തമ അമേരിക്കൻ എല്ലിക്കയുണ്ടായി. സയൻസിനുവേണ്ടി രക്തസാക്ഷികളാകുന്ന അമേരിക്കരോട് രാമൻ അപേക്ഷിക്കുന്നു. അയ്യയോ! അമേരിക്കരേ! നിങ്ങൾ ചെവിക്കൊള്ളുകയില്ലയോ? അമേരിക്കൻ പുത്രന്മാരേ! നിങ്ങൾ ഉത്തരംപറകയില്ലയോ? രാമൻെറ ശരീരം വിട്ടുകളയുക; രാമനെ പൊടിയാക്കുക; രാമൻെറ ശരീരം കഷണംകഷണമായിപ്പോകട്ടെ; അതിനെ കീറിമുറിച്ചു ചീന്തുക; നിങ്ങളീ ശരീരത്തെ എന്തുവേണമെങ്കിലും ചെയ്തുകൊള്ളുക; എന്നാൽ ഇൻഡ്യൻ പ്രശ്നം—സത്യത്തിൻെറ പ്രശ്നം—നിങ്ങൾ കൈവരിച്ചേ്ടുക്കുകതന്നെവേണം. അടിമത്തം ഇല്ലായ്മചെയ്ത അമേരിക്കരോട് ഈ നാട്ടിൽ വർണ്ണഭേദമില്ലാതെയാക്കാൻ പാടുപെട്ടന്ന അമേരിക്കരോട്—അനുഗ്രഹീതരായ അത്തരം അമേരിക്കരോട് "ശ്രദ്ധിക്കണേ!" എന്നു ഇൻഡ്യാ മുറവിളിക്കുന്നു.

ഇൻഡ്യാ വളരെ ചീത്തയാണെന്നു വരട്ടെ; ഇൻഡ്യാ ലോകത്തിനു യാതൊരു ഗുണവും ചെയ്തിട്ടില്ലെന്നു വരട്ടെ; ഹിന്ദുക്കളെ ലോകത്തിലേയ്ക്കു ഏററവും നികൃഷ്ടരാണെന്നു പരിഗണിക്കാമെന്നു സമ്മതിക്കാം; എന്നാൽ അപ്പോഴാണ് നിങ്ങൾ അവരെക്കുറിച്ച് കൂടുതൽ ശ്രദ്ധിക്കേണ്ടതു്; അതാണ് നിങ്ങൾ ഇൻഡ്യയെ കൂടുതൽ ശുശ്രൂഷിക്കാനുള്ള ഏററവും ബലവത്തായകാരണം.

ഒരുമനുഷ്യൻ രോഗിയായിരുന്നാൽ, അവനു തന്നത്താനേ ഉപദ്രവമുണ്ടെന്നുമാത്രമല്ല, അവൻ ലോകത്തിൽ മുഴുവനും തൻെറ രോഗം പ്രചരിപ്പിക്കുന്നു. ഒരാൾക്കുജലദോഷമുണ്ടായാൽ അതു മററുള്ളവരിലും പകരുന്നു. ഇൻഡ്യായ്ക്കു ജലദോഷമാണ്. നല്ലവെയിലുള്ള ഉഷ്ണരാജ്യത്തു് എങ്ങിനെ ജലദോഷം വരാമെന്നു നിങ്ങൾ ചോദിച്ചേക്കാം. അവർ വർഷകാലജലദോഷംകൊണ്ടു കഷ്ടപ്പെടുകയല്ലാ! ദാരിദ്ര്യം, പട്ടിണി, ഇല്ലായ്മ ഇതുകൾ ആകുന്ന ജലദോഷംകൊണ്ടു നരകിക്കുകയാണ്. ഇതുകൊണ്ടു ഇൻഡ്യാ കഷ്ടപ്പെട്ടു വിറയ്ക്കുന്നു. ഒരുത്തനു ജലദോഷമുണ്ടായാൽ ആ രോഗം പകരുമെ

ന്നു നിങ്ങൾക്കറിയാമല്ലൊ. ഒരു മനുഷ്യൻ കോളറാകൊണ്ടു നരകിക്കുമ്പോൾ അവന്റെ രോഗം ഇതരന്മാരിലും സംക്രമിക്കുന്നു. ഒരുവൻ മസൂരികൊണ്ടുവലയുമ്പോൾ ആ രോഗം മററുള്ളവരിലും ചെന്നുപററുന്നു. രോഗിയ്ക്കു വേണ്ടിമാത്രമായിട്ടല്ലെങ്കിലും ലോകത്തിന്റെ മുഴുവനുംവേണ്ടി, രോഗികളെ സഹായിക്കേണ്ടതു് എല്ലാ മനുഷ്യരുടെയും കടമയാണു്. നിങ്ങൾ രോഗികളെ ഉപേക്ഷിച്ചാൽ രോഗമാകുന്ന ഉപദ്രവം—ക്ഷീണത—ഭൂമിയിൽ മുഴുവനും വ്യാപിക്കാൻ ഇടയാകും. ലോകത്തിന്റെ മുഴുവനുംവേണ്ടി ഭാരതത്തിന്റെകാര്യം നിങ്ങൾ ഏറെറടുക്കണമെന്നു രാമൻ അഭ്യർത്ഥിക്കുന്നു; സത്യത്തിന്റെയും ന്യായത്തിന്റെയുംപേരിൽ, ഇൻഡ്യായുടെകാര്യം ഉത്സാഹപൂർവ്വം നിങ്ങൾ കയ്യേൽക്കണമെന്നു രാമൻ അപേക്ഷിക്കുന്നു.

“ഇൻഡ്യായ്ക്കു എന്തു കഴപ്പമാണു്? എന്തുബുദ്ധിമുട്ടാണു്?” എന്നു നിങ്ങൾ ചോദിച്ചേയ്ക്കാം. ഇൻഡ്യായുടെ ദീനം രാഷ്ട്രീയവും, സാമുദായികവും മതപരവും ആണു്.

### ഇൻഡ്യായുടെ രാഷ്ട്രീയസ്ഥിതി

അന്ധകാരാവൃതമായ ആ രാജ്യത്തിലെ രാഷ്ട്രീയനിലയെപ്പററി രാമൻ അധികമൊന്നും പറയുന്നില്ല. അനേകലക്ഷം ജനങ്ങൾ ക്ഷാമവും ദുർഭിക്ഷതയുംകൊണ്ടു മരിക്കുന്നു—ലളിതകോമള ബാലികാബാലന്മാർ വിശപ്പും, ദരിദ്രതയുംകൊണ്ടു് സംഖ്യാതീതമായി ഹനിക്കപ്പെടുന്നു—ആശാകേന്ദ്രങ്ങളായ യുവാക്കളെ ദാരിദ്ര്യവും, പ്ലേഗും ചെറുപ്പത്തിലേ തള്ളിക്കളയുന്നു—നിരാഹാരരായ മാതാക്കൾക്കു കുഞ്ഞുങ്ങളെ മുലകുടിപ്പിക്കാൻ ഒരുതുള്ളിപ്പാലില്ലാത്തതിനാൽ വരണ്ട ചുണ്ടുകൾ വിടുർത്തിക്കൊണ്ടു ശിശുക്കൾ നിലവിളിക്കുന്നു—തന്റെ അത്യന്താപേക്ഷിതജീവിതകാര്യങ്ങൾ വഹിക്കാൻ വകയുള്ളവർ ഇല്ലാത്ത—അന്നന്നു പാടുപെട്ടു കിട്ടുന്നതുകൊണ്ടു് അരിഷ്ടിച്ചു കാലംകഴിക്കുന്ന മനുഷ്യൻ വലിയ കേമരെന്നു നടിക്കാനിടയാകുന്ന—രാജാക്കന്മാരും പ്രഭുക്കന്മാരുംപോലും, അപൂർവ്വമല്ലാതെ, ദയനീയമായ ഋണബാധ്യതകളിൽ അകപ്പെട്ടുഴലുന്ന—എന്തെല്ലാം കഷ്ടതകളും സങ്കടങ്ങളും ഉണ്ടായിരുന്നാലും, വളരെ ഭക്തിയും, ക്ഷമയും, വിശ്വാസവും വഹിക്കുന്ന ജനങ്ങൾ പാർക്കുന്ന—ഇങ്ങനെയുള്ള ഒരു നാട്ടിൽ—ഭയങ്കരക്ഷാമം നടമാടുന്ന രാജ്യത്തു് ഒരു കരുണാനിലയമായ (?) സർക്കാർ—തേജോനാശകങ്ങളായ നികുതികൾക്കുപുറമെ—കട്ടപിടിച്ച രക്തവും, വരണ്ട ത്വക്കും, ഉൾക്കൊണ്ട ശ്വാസംവലിക്കുന്ന തൊഴിലാളികളിൽനിന്നു കൂടി കോടാനുകോടി ഡോളർ ഞെക്കിപ്പിഴിഞ്ഞെടുക്കുന്നതു് അത്യാവശ്യമെന്നു കരുതുന്ന..........................

.....................................................................

കെങ്കേമവും, കരാളവുമായ ഈ നേരമ്പോക്കിനും, കളികൾക്കും അനുബന്ധമായി അനേകായിരം ചില്ലറമട്ടിലുള്ള ചെലവേറിയ ധൂർത്തുകൾക്കുവേണ്ടി, രാജ്യത്തെ തൂത്തുവാരുകയും, അതിന്റെ ജീവരക്തവും മജ്ജയും ഊററിയെടുക്കയും ചെയ്യപ്പെടുന്നു. വലിയ ശമ്പളമുള്ള ഉദ്യോഗങ്ങളെല്ലാം ബ്രിട്ടീഷുകാരുടെ സ്വന്തം കുത്തകയാണ്. മുപ്പതുകോടിയുള്ള—പെരുത്ത ജനസംഖ്യ ഉൾപ്പെട്ട—ജനങ്ങളിൽനിന്നു പാർലമെണ്ടുസഭയിൽ ഒരു ഒററ പ്രതിനിധിപോലുമില്ല. നാട്ടിലെ പ്രകൃതിസഹജമായ തൊഴിലുകൾ എല്ലാം ബ്രിട്ടീഷുകാർ നശിപ്പിച്ചിരിക്കുന്നു.......................................

നാട്ടിലെ സ്വജന്യങ്ങളായ കൈത്തൊഴിലുകളും, വ്യവസായങ്ങളും, തൊഴിലുകളും ക്ഷയിച്ചിരിക്കുന്നു. ജനങ്ങൾക്കനുഭവിക്കാവുന്ന ഒരു സ്വാതന്ത്ര്യം—അവരുടെ ആരോഗ്യവും, ധനവും, സദാചാരവും വിഴുങ്ങി അവക്കു രസം കൊടുക്കുന്ന കൃത്രിമമായ ഏകസ്വാതന്ത്ര്യം—ഇംഗ്ലണ്ടിൽനിന്നയയ്ക്കുന്ന ശക്തിയേറിയ വീഞ്ഞും, നശീകരമദ്യങ്ങളും നല്കുന്ന കള്ളസ്വാതന്ത്ര്യത്തിന്റെ രാക്ഷസീയചൈതന്യം മാത്രമാണ്. ഇവകളുടെ ഉപഭോഗം, പ്രകൃത്യാ മദ്യപാനികളല്ലാത്ത ഭാരതീയരിൽ ധാരാളമായി പ്രോത്സാഹിക്കപ്പെടുകയും ചെയ്യുന്നു. ഈ വീഞ്ഞും, മദ്യവും ഇംഗ്ലീഷുകാർ ഇറക്കുമതിചെയ്തതാണ്. ഇത്രയുംകൊണ്ട് ഇൻഡ്യായുടെ രാഷ്ട്രീയനിലയെപ്പററി നിങ്ങൾക്ക് ഏതാണ്ടൊരു രൂപം കിട്ടും. ഇത് അവരുടെ ബാഹ്യജീവിതത്തെ ഏതാണ്ടു സൂചിപ്പിക്കുന്നു.

ഇൻഡ്യാക്കാർക്ക് ആഭ്യന്തരമായിട്ടുള്ള—അവർ അനുഭവിക്കുന്ന—സങ്കടങ്ങളെക്കുറിച്ച് ഇനി രാമൻ ചിലതു പറയാം. അവരുടെ അധഃപതനത്തിനുള്ള യഥാർത്ഥവും, ആഭ്യന്തരവുംആയ കാരണം—അവരുടെ കഷ്ടപ്പാടുകൾക്കും കുഴപ്പങ്ങൾക്കും നിരാശതയ്ക്കും കേന്ദ്രമായിരിക്കുന്ന നിദാനം—കൂടി ഇതിൽനിന്നു വെളിവാകും. പ്രസ്തുത സംഗതിയെസംബന്ധിച്ച് വളരെയൊക്കെ പറയാം. എന്നാൽ എല്ലാം വിസ്തരിച്ചുകേൾപ്പിക്കാൻ തക്ക സമയം ജനങ്ങൾക്കു കിട്ടുകയില്ല. അതിനാൽ രാമൻ ഇവയെ ചുരുക്കി—രത്നച്ചുരുക്കമാക്കി—കുറെ പറയാം.

ഇൻഡ്യായുടെ അധഃപതനത്തിന്റേയും, അധോഗതിയുടേയും ഹേതു വേദാന്തതത്വം സുസ്പഷ്ടമായി തെളിയിക്കുന്നു. അതു കർമ്മഗതിയുടെ ഫലമാണ്. നമ്മുടെ സ്വന്തം പ്രവൃത്തികളുടെ ഫലമായി സംഭവിക്കുന്നതാണ് കർമ്മഫലം. 'കർമ്മ'മെന്ന പദത്തിന്റെ വാഗർത്ഥം 'പ്രവൃത്തി'—നമ്മുടെ 'ക്രിയകൾ'—എന്നാ

ഒരു . മുമ്പൊരിക്കൽ നാംതന്നെ വിതച്ചതിന്റെ ഫലമാണ് നാമിപ്പോൾ കൊയ്യുന്നതു്. ഇൻഡ്യയിലെ കാട്ടുജാതിക്കാരായ പൂർവ്വനിവാസികളെ ഹിന്ദുക്കൾ ഉപദ്രവിച്ചതിനാൽ, അവരുടെ മുറ വന്നപ്പോൾ വിജയികളായ ആക്രമകാരികൾ അവരെ ഉപദ്രവിക്കുന്നു. ദീനംപിടിപെട്ടവരുടെ രോഗത്തിനു് അവർതന്നെ ഉത്തരവാദിത്വം ചെയ്യേണ്ടതുപോലെ, അജ്ഞതയും, അതിഭക്ഷണവും, ആരോഗ്യനിയമങ്ങളുടെ ലംഘനവുംമൂലം രോഗമുണ്ടാകുന്നതുപോലെ—ഇൻഡ്യാക്കാരും അവരുടെ അറിവില്ലാത്ത പ്രവൃത്തികളാൽ രോഗം വരുത്തി കഷ്ടതയനുഭവിക്കുന്നതാണു്.

എന്നാൽ, രോഗം എപ്രകാരം വന്നതായാലും, ഡോക്ടർ രോഗിയുടെ അടുക്കൽ പോകുന്നതു് അയാളെ കുററപ്പെടുത്താനല്ല; ഡോക്ടർ രോഗിയെ ആനന്ദിപ്പിച്ചു് ഉത്സാഹിപ്പിച്ചു് രോഗം ഭേദപ്പെടുത്തണം. രോഗിയെ കുററംപറഞ്ഞു ശകാരിക്കുന്നതുകൊണ്ടു് രോഗം വദ്ധിക്കയും, ഉപദ്രവം കൂടുകയുംമാത്രമെ ചെയ്യുകയുള്ളു. അവരുടെ അക്രമങ്ങളേയും ദുരാചാരങ്ങളേയും ചൂണ്ടിക്കാണിച്ചു കുററപ്പെടുത്താനുള്ള കാലമായില്ല. അവരുടെ യാതനകളിൽനിന്നു അവരെ കരകയററാൻ ശ്രമിക്കുന്നതാണു് നിങ്ങളുടെ – നമ്മുടെ— കത്തവ്യം.

## ഇൻഡ്യൻ ജാതിവ്യവസ്ഥയുടെ ഉത്ഭവം.

തൊഴിൽവിഭജനത്തെപ്പററി രാഷ്ട്രീയധനശാസ്ത്രം പ്രതിപാദിക്കുന്നു. ഒരു മില്ലിലോ, തൊഴിൽശാലയിലോ എല്ലാ ജോലിയും ഭംഗിയായി അഭിവദ്ധിക്കുന്നതിനു് ജോലികൾ വീതിക്കേണ്ടതുണ്ടു്. നിങ്ങളുടെ ശരീരത്തിൽപ്പോലും ജോലി വീതിക്കപ്പെട്ടിരിക്കുന്നു. കണ്ണുകൾ കാണുന്നതേ ഉള്ളു; കേൾക്കുന്നില്ല. ശ്രോത്രങ്ങൾ കേൾക്കുന്നു; കണ്ണുകളുടെ തൊഴിൽ ചെയ്യുന്നില്ല; കരങ്ങൾ കാലുകളുടെ ജോലി നിവ്വഹിക്കുന്നില്ല; കാലുകൾ അവയുടെ സ്വന്തം ജോലി ചെയ്യണം. കൈകൾ അവയ്ക്കു് പ്രത്യേകം ലഭിച്ചിട്ടുള്ള ക്രിയകൾ ചെയ്യണം. കണ്ണുകൊണ്ടു കേൾക്കുകയും, മൂക്കുകൊണ്ടു നടക്കുകയും, കൈകൾകൊണ്ടു മണക്കുകയും, ചെവികൊണ്ടു തിന്നുകയും ചെയ്യണമെങ്കിൽ അതാശാസ്യമാണോ? അല്ല. അതു നമ്മെ ജീവപരിണാമങ്ങളുടെ ഏററവും പുരാതനനിലയിലുള്ള അണുജന്തുവിന്റെ സ്ഥിതിയിലേക്കു പിൻവലിച്ചുകളയും; ഒരു വയറുമാത്രംകൊണ്ടു കണ്ണിന്റേയും, ചെവിയുടേയും, മൂക്കിന്റേയും, പാദത്തിന്റേയും സകല ധമ്മങ്ങളും ചെയ്യുന്ന—ഒരു വയർമാത്രമുള്ള—ഏകാണുവർഗ്ഗത്തിലേയ്ക്കു നമ്മെ താഴ്ത്തിക്കളയും. അതിനു

നാം ആഗ്രഹിക്കുന്നില്ല. ക്രിയാവിഭജനം നിയമാനുസൃതവും, ആവശ്യവുമാണു്. ഇൻഡ്യായിൽ ഒരുകാലത്തു് ഈ തൊഴിൽവിഭജനതത്വം ആസ്പദപ്പെടുത്തി ജാതിവ്യവസ്ഥയെ ക്രമപ്പെടുത്തിസ്ഥാപിച്ചിരുന്നു. അതു് വെറും തൊഴിൽവിഭജനംമാത്രവും, മറ്റൊന്നുമല്ലാത്തതും ആയിരുന്നു. ഒരു മനുഷ്യൻ പുരോഹിതന്റെ ജോലിക്കും വേറൊരുവൻ ഒരു പടയാളിയുടെ പണിക്കും പോയി. ഈ രണ്ടാമൻ തന്റെ മൃഗീയശക്തിയും, യുദ്ധവീര്യവുംകൊണ്ടു് അതിലേക്കു യോഗ്യനുമായിരുന്നു. ആയുധങ്ങൾ പ്രയോഗിച്ചു ശത്രുക്കളെ തകക്കാൻമാത്രം യോഗ്യനായിരുന്ന അവനു്, മതപ്രസംഗംചെയ്യുന്ന പഠിഞ്ഞ ജോലി ചെയ്യാൻ സാദ്ധ്യമല്ല. ഇതു ക്രിയാവിഭജനംമാത്രമായിരുന്നു. കച്ചവടം മുതലായ, ഒരിടത്തു കുത്തിയിരുന്നു ചെയ്യേണ്ടകൃത്യങ്ങൾ ചെയ്യാൻമാത്രം യോഗ്യതയുള്ള മററു ചിലർ ഉണ്ടായിരുന്നു. അവക്കു മതക്രിയകളോ മറേറാ ചെയ്യാൻ പ്രാപ്തിയില്ലാതിരുന്നതിനാൽ അവർ വാണിജ്യത്തിൽ പ്രവേശിച്ചു. പഠിപ്പും സംസ്കാരവും ലഭിക്കാത്തവർ—ഇതു മിക്കവാറും മല്ലമൂടന്മാരായ പുരാതനവർഗ്ഗക്കാരായിരുന്നു—തങ്ങളുടെ ശൈശവവും, ചെറുപ്പകാലവും വെറുതെ കളിച്ചുനടന്നുസമയംകളഞ്ഞവർ—ഇവക്കുപൌരോഹിത്യമോ, യുദ്ധധർമ്മമോ യാതൊന്നും വഹിക്കാൻ കഴിവില്ലാതിരുന്നു. അവക്കു ഡ്രില്ലോ, പട്ടാളമുറയോ അറിഞ്ഞുകൂടായിരുന്നതിനാൽ അവരെക്കൊണ്ടു യുദ്ധത്തിനും ഉപയോഗമുണ്ടായിരുന്നില്ല. അവക്കു വാണിജ്യാദിജോലികൾക്കും കഴിവില്ലാതിരുന്നു. കച്ചവടം ചെയ്യണമെങ്കിൽ പ്രത്യേകസാമർത്ഥ്യവും, അറിവും വേണമല്ലൊ. അങ്ങിനെയുള്ളവർ സാധാരണക്കൂലിക്കാരന്റെയും, തൂപ്പുകാരന്റെയും, റോഡ്ഡുകളിൽ കല്ലുപൊടിക്കുന്നവന്റെയും ജോലിക്കുപോയി. ഇങ്ങനെ ഇൻഡ്യായിൽ പണികൾ വിഭജിച്ചതുമൂലം നാലുവർണ്ണങ്ങൾ ഉണ്ടായി. പൌരോഹിത്യത്തൊഴിലുകാരെ ബ്രാഹ്മണരെന്നും, യുദ്ധവീരന്മാരുടെ കർമ്മത്തിൽ പ്രവേശിച്ചവരെ ക്ഷത്രിയരെന്നും, വാണിജ്യത്തിലും ഷാപ്പുജോലിയിലും പ്രവേശിച്ചവരെ വൈശ്യരെന്നും; സാധാരണമെയ്ജോലിക്കാരെ ശൂദ്രരെന്നും ഇൻഡ്യായിൽ വിളിച്ചുവന്നു. ഒരുത്തനു് ഇഷ്ടമുള്ള തൊഴിൽ സ്വീകരിക്കുന്നതിനെ തടസ്സംചെയ്യാൻ കർശനനിയമമോ പ്രതിരോധമോ ഉണ്ടായിരുന്നില്ല. ഈ തൊഴിൽവിഭജനം എല്ലായിടത്തും കാണപ്പെടുന്നില്ലയോ? അതു അമേരിക്കായിൽ പോലും ഇല്ലയോ? അമേരിക്കായിലും ഈ വർഗ്ഗങ്ങൾ എല്ലാംഉണ്ടു്, ഇംഗ്ലണ്ടിലുമുണ്ടു്, എല്ലാസ്ഥലത്തുമുണ്ടു്. അമേരിക്കായ്ക്കു അതിന്റെ സ്വന്തം ജാതിവ്യവസ്ഥയില്ലേ? അമേരിക്കക്കു അവരുടെ ഉയന്നപ്രഭുത്വവും, സാധാരണ ജനസമൂഹവും ഇല്ലയോ? എല്ലായിടത്തും പ്രകൃതിസിദ്ധമായ

ഈ വിഭാഗങ്ങൾ ഉണ്ട്, അപ്പോൾ ഇൻഡ്യായിലെ ജാതിവ്യവസ്ഥയ്ക്കു എന്താണ് തകരാറ്?

ഹിന്ദുക്കളുടെ നിയമസംബന്ധമായി ഇൻഡ്യായിൽ മനുസ്മൃതി എന്നൊരു ഗ്രന്ഥം എഴുതപ്പെട്ടിട്ടുണ്ട്. അക്കാലത്തു് ആ ഗ്രന്ഥം എല്ലാവർഗ്ഗക്കാക്കും സഹായമായിരുന്നു. ഓരോജാതിക്കാക്കും തൊഴിൽ സംബന്ധമായി അതു പ്രത്യേകനിർദ്ദേശങ്ങളും, രീതികളും, പ്രമാണങ്ങളും കൊടുത്തിട്ടുണ്ട്. ബ്രാഹ്മണക്കതിൽ സൌകര്യമായ വഴികളും, മാർഗ്ഗങ്ങളും വിധിച്ചിട്ടുണ്ട്. ക്ഷത്രിയർ അവരുടെ ജോലി എങ്ങിനെ ചെയ്യണമെന്നും അതിൽ നിഷ്കൎഷിച്ചിട്ടുണ്ട്. അക്കാലത്തിങ്ങിനെ ഓരോ ജാതിയെയും അതു സഹായിച്ചു. കാലക്രമേണ ഈ പുസ്തകം തെററിവായിക്കാനും, അബദ്ധമായി വ്യാഖ്യാനിക്കാനും തുടങ്ങി. എങ്ങനെയെല്ലാമോ സകലതും കീഴ്മേൽ മറിച്ചു; എല്ലാം തകരാറിലാക്കി, ഈ ജാതിവ്യവസ്ഥയും, തൊഴിൽ വിഭജനരീതിയും കഠിനമായി, സ്ഥിരമായി, യാതൊരയവും വഴക്കവും കൂടാത്തവിധത്തിൽ പിടിച്ചുറപ്പിച്ചു. അവരതിനു കക്ക്ശതാംകൊടുത്തു് പാറപോലെ—തടിപോലെ—ദൃഢമാക്കി. അതോടുകൂടി രാഷ്ട്രത്തിന്റെ ജീവനം തകൎന്നു. സകലതും യാന്ത്രികവും കൃത്രിമവുമായി. ജനങ്ങളെ സേവിക്കുന്നതിനുപകരം മനുസ്മൃതി ദുരഹങ്കാരിയായ ഒരു കാലനെപ്പോലെയായി ജനങ്ങളെ മൎദ്ദിച്ചുവന്നു.

### ഭാരതജാതിവ്യവസ്ഥയുടെ അധോഗതി.

ഒരു സൎവ്വകലാശാലയിൽ സാധാരണ നാലുതരം ക്ലാസ്സുകൾ ഉണ്ട്. ഈ ക്ലാസ്സുകൾ എല്ലാം നല്ലവയാണു്. ഈ ക്ലാസ്സുകൾ എന്നും ഒരേവിധത്തിൽ ഇരിക്കണമെന്നും, താഴത്തെ ക്ലാസ്സു വിദ്യാൎത്ഥികൾ പഠിച്ചു മിടുക്കരായി അടുത്ത ക്ലാസ്സിലേയ്ക്കു പോകരുതെന്നും പ്രഫസ്സറന്മാർ ആഗ്രഹിക്കുന്നില്ല. ക്ലാസ്സുകൾ എല്ലാം നല്ലതും ആവശ്യവും ആണ്. ഈ വിഭജനം ഉത്തമവും അത്രെ. എന്നാൽ തെററവിടെയല്ല, ഇൻഡ്യായുടെ അധഃപതനത്തിനു ഇന്നു കാരണമായിരിക്കുന്ന ഭയങ്കരതെററ് ഇൻഡ്യായിൽ സംഭവിച്ചതു് ഇങ്ങിനെയാണു്. ഈ വിഭജനത്തെ നിൎജ്ജീവമാക്കി സ്തംഭിപ്പിച്ചു; അനക്കാൻപാടില്ലാത്ത യന്ത്രത്തിനു സമാനമാക്കി ഉറപ്പിച്ചു കളഞ്ഞു. ഇങ്ങിനെ അത്യുച്ചമഹാപാപമായ ഇന്നത്തെ ജാതിവ്യവസ്ഥ ഉണ്ടായതാണ്, ഉപനിഷത്തുകളിലും, വേദാന്തത്തിലും പ്രഖ്യാപിക്കപ്പെട്ടിരിക്കുന്ന അനശ്വരസത്യത്തോടും ശ്രുതിയോടും കാണിക്കേണ്ടിയിരുന്ന ബഹുമാനവും ആദരവും മുഴുവൻ എടുത്തു്, കാലക്രമേണ, അതാതുകാലത്തെ താല്ക്കാലിക സംഗതികളെ സംബ

ന്ധിച്ചും, അക്കാലത്തെ പ്രത്യേകകാര്യസ്ഥിതിയെ ആസ്പദമാക്കിയും എഴുതപ്പെട്ടിരുന്ന മനുസ്മൃതിയിലെ അസ്ഥിരവ്യവസ്ഥകൾക്കായി, സമർപ്പിച്ചു. നിയമങ്ങളും റൂളുകളും മനുഷ്യർക്കുവേണ്ടിയാണെന്നുള്ള സംഗതി മറന്നുംവെച്ച് ജനങ്ങൾ ഈ നിയമങ്ങൾക്കും ചട്ടങ്ങൾക്കുംവേണ്ടി ജീവിച്ചുതുടങ്ങി. മൃതമായ ഭൂതകാലത്തെ പ്രമാണത്തിനു കണക്കില്ലാത്ത വിലകൊടുത്തു് ഉള്ളിലെ ഈശ്വരനായ ജീവദാതൃദേവന്റെ കല്പനകളുടെ മുകളിൽ പ്രതിഷ്ഠിച്ചു. മനുഷ്യൻ രക്തവും മാംസവും മാത്രംകൊണ്ടു സൃഷ്ടിക്കപ്പെട്ട ബ്രാഹ്മണനും, ക്ഷത്രിയനും മററുമായി. ശാശ്വതതത്വമായ യഥാർത്ഥാത്മാവിനെ തീരെ വിഗണിച്ചുകളഞ്ഞു. ജാതിവ്യവസ്ഥകളുടെ ഭയംകൊണ്ടും, പൂർവാചാരകരാളദംഷ്ട്രങ്ങളുടെ ഭയംകൊണ്ടും മനുഷ്യർ ഇതരമനുഷ്യവർഗ്ഗങ്ങളോടുള്ള സാത്മ്യചിന്തയെ നിമിഷം പോലും ഓർമ്മിക്കാതെയായി. അതായതു് മനുഷ്യത്വവിചാരം ഹൃദയത്തിൽ പ്രവേശിക്കാൻ തടസ്സംവരത്തക്കവണ്ണം ബ്രാഹ്മണത്വം, അഥവാ ക്ഷത്രിയത്വം എന്ന വിചാരം ബലേന സദാ അടിച്ചുകയററിവന്നിരുന്നു.

മനുവിന്റെ കാലശേഷം ഭൂമുഖം പലതവണ മാറിയിരിക്കുന്നു. നദികൾ അവയുടെ ഗതിമാർഗ്ഗങ്ങൾ ഭേദപ്പെടുത്തിക്കഴിഞ്ഞു; ഘോരവനങ്ങൾ വെട്ടിത്തെളിച്ചു് ദഹിപ്പിക്കപ്പെട്ടു; നാട്ടിലെ മൃഗസസ്യാദികൾ മാറിക്കഴിഞ്ഞു; ക്ഷത്രിയർ, അതായതു് രണവിദഗ്ദ്ധവർഗ്ഗം ഇൻഡ്യായിൽനിന്നു ഒരുവിധത്തിൽ തീരെ നിഷ്കാസനം ചെയ്യപ്പെട്ടു; രാജ്യത്തിലെ ഭാഷ അവിടെനിന്നും പുറംതള്ളപ്പെട്ടു; ഇദാനീന്തനഹിന്ദുക്കൾക്കു ആ ഭാഷ ലത്തീനോ, ഗ്രീക്കോ പോലെ അജ്ഞാതവും അന്യവും ആയിരിക്കുന്നു. എന്നിട്ടും ഇൻഡ്യായിലെ ആദ്ധ്യാത്മികസ്വയംഘാതകർ — ആത്മീയാത്മഹത്യാപരായണന്മാർ—ഇന്നും ജാതിമുറകൾക്കും, ക്രിയകൾക്കും, അക്കാലത്തെ ജനതയ്ക്കുദ്ദേശിക്കപ്പെട്ടിരുന്ന മനുസ്മൃതിനിബന്ധനകൾക്കും, തീരെ അടിമപ്പെട്ടുകിടക്കുന്നു സ്വതന്ത്രചിന്ത പാഷണ്ഡതയാണെന്നു മാത്രമല്ലാ, ഘോരാപരാധമായി ഗണിക്കപ്പെട്ടുപോയി. മൃതഭാഷയിൽക്കൂടി വരുന്നതെല്ലാം പാവനമായിത്തീർന്നു. മരിച്ചുപോയവരുടെ ജല്പനങ്ങളും, നേരമ്പോക്കുകളും, കിറുക്കുകളും അടിമത്തമനസ്സോടുകൂടി സ്തുതിക്കാതിരിക്കാൻ പാടില്ലാത്തവിധം നിങ്ങളുടെ ബുദ്ധി മന്ദിച്ചുപോയാൽ നിങ്ങൾ എന്നേയ്ക്കും നശിച്ചവരായി. എല്ലാവരും നിങ്ങൾക്കെതിരുമായി. 'പുതിയ വീഞ്ഞു പഴയ കുപ്പികളിൽ അടയ്ക്കേണ്ടതായി വന്നു.' എല്ലാ പണിയും ശ്രേഷ്ഠവും, പാവനവും ആയിരിക്കെ, ജാതിചൈതന്യത്തിന്റെ നെറികേടു വന്നു് ബാഹ്യത്തൊഴിലുകൾക്കു അപമാനവും ജുഗുപ്സയും ആരോപിച്ചതു

ടങ്ങി. ചെറുപ്പകാലത്തു് വിദ്യാഭ്യാസംചെയ്തു നന്നാകാത്തവർ അവരുടെ പഴയ മടിമൂലം, പിന്നീട്ട കൈകാലുകൾകൊണ്ടു കഠിനജോലി ചെയ്യേണ്ടിവരും. ആദ്യകാലത്തെ അലസതമൂലം അവർ അവരുടെ നെററി വിയത്തു കാലം കഴിക്കേണ്ടിവരും. നിങ്ങൾക്കോ എനിയ്ക്കോ അവരുടെ ജോലിയെ നീചമെന്നു വിളിക്കാനും ശൂദ്രരുടെ ധർമ്മത്തെ നിന്ദിക്കാനും നാമാരാണു്? പൌരോഹിത്യം, യുദ്ധകർമ്മം, വണിക്ധർമ്മം എന്നിവയെപ്പോലെ അത്തരം തൊഴിലും അത്യാവശ്യമല്ലയോ? ബ്രാഹ്മണർ, ക്ഷത്രിയർ, വൈശ്യർ എന്നിങ്ങനെയുള്ള—ഉൽകൃഷ്ടജാതികൾ എന്നു ഗണിക്കപ്പെട്ടുന്നവർ—നടക്കുന്ന തെരുവുകളിൽപോലും താഴ്ന്നജാതിക്കാരെന്നു വിളിക്കപ്പെട്ടുന്നവൎക്കു നടക്കാൻ നിവൃത്തിയില്ലാത്തവിധം ഇന്നു സംഗതികൾ വന്നുചേൎന്നിരിക്കുന്നു. മാനിക്കപ്പെട്ടുന്ന മേൽജാതിക്കാർ പാൎക്കുന്ന ഗ്രാമങ്ങളിലും നഗരങ്ങളിലുംനിന്നു ദൂരെമാറി വൃത്തികെട്ട കുടിലുകളിൽ അവർ ജീവിക്കണം. താഴ്ന്ന ജാതിക്കാരന്റെ നിഴൽപോലും വീണുപോയാൽ, മേൽജാതിക്കാരൻ ഉടൻ കുളിക്കാതെ ശുദ്ധനാകയില്ല. താഴ്ന്ന ജാതിക്കാരൻ തൊട്ടുപോയ സാധനം ഉടനെ അശുദ്ധവും നികൃഷ്ടവും ആയിപ്പോകും; അതു് മേൽജാതിക്കാരനു പിന്നെ കൊള്ളുകയില്ല. കീഴ്ജാതിക്കാരൻ ചെയ്യുന്ന കഠിനവും നിന്ദ്യവും ആയ ജോലിക്കു പ്രതിഫലമായി മേൽജാതിക്കാർ കൊടുക്കുന്ന എച്ചിലും, മിച്ചവുംകൊണ്ടു് അവൻ ജീവസന്ധാരണം ചെയ്തുകൊള്ളണം. (നിങ്ങൾ കേട്ടു ശീലിക്കാത്ത വല്ല വാക്കുകളും, സത്യാവസ്ഥ വെളിപ്പെടുത്താൻവേണ്ടി രാമൻ പ്രയോഗിച്ചുപോകുന്നെങ്കിൽ നിങ്ങൾ രാമനോടു ക്ഷമിക്കണം) ഈ അധഃകൃതജാതിക്കാരായ പാവപ്പെട്ട ശൂദ്രർ—പറയർ—തെരുവുകളിൽ തൂക്കുകയും, വൃത്തികെട്ട ഓടകൾ കൈകൊണ്ടു കഴുകിത്തേച്ചു വൃത്തിയാക്കുകയും, തോട്ടിവേലചെയ്യുകയും എല്ലാം വേണം; അവൎക്കു കിട്ടുന്ന പ്രതിഫലമോ വല്ല പഴങ്കഞ്ഞിയോ, എച്ചിലോ വല്ലതുംമാത്രം. അവൎക്കു ധനികരാകാൻ നിവൃത്തിയില്ല; അവർ തീരെ ദരിദ്രരായിക്കഴിയണം. ഈ സ്ഥിതി വിചാരിക്കുമ്പോൾ രാമന്റെ ഹൃദയം വേദനിക്കുന്നു. മേൽജാതിക്കുട്ടികൾ പഠിക്കുന്ന സ്കൂളുകളിൽ കീഴ്ജാതിക്കുഞ്ഞുങ്ങൾക്കു പ്രവേശിക്കാൻപാടില്ല; എന്തെന്നാൽ അവർ അവിടെപ്പോയാൽ, മേൽജാതിക്കാർ അശുദ്ധപ്പെട്ടുപോകും! ഈ മട്ടിൽതമനുഷ്യൎക്കു വിദ്യാഭ്യാസം എങ്ങനെ കിട്ടും? അവർ അന്നന്നു വേലചെയ്തു നിത്യതകഴിക്കുന്നു; അവർ പ്രതിദിനം മരിക്കയാണു". പ്ലേഗു്, കോളറാ മുതലായ സാംക്രമികരോഗങ്ങൾക്കെല്ലാം ഇൻഡ്യാ നല്ലൊരു സമ്മേളനരംഗമാണു്. വൃത്തികെട്ട സ്ഥലങ്ങളിൽ പാൎക്കുന്ന ഈ സാധുവൎഗ്ഗങ്ങൾ ഈമാ

തിരി സകല പകർച്ചരോഗങ്ങളേയും ബാധകളേയും ഭക്ത്യാപൂർവ്വം ക്ഷണിച്ചുവരുത്തുന്നു. തങ്ങളുടെ ശരീരങ്ങളിലേക്കു കോളറായും, പ്ലേഗും, ക്ഷാമവും ഇവർ ക്ഷണിച്ചുവരുത്തി മാനിക്കുന്നു. പാവപ്പെട്ട അധഃകൃതവർഗ്ഗക്കാർ ജനസമുദായത്തിന്റെ മുഴുവനും പാദങ്ങളും, അടിസ്ഥാനവും, താങ്ങും ആയി എപ്പോഴും ഇരിക്കും താഴ്ന്ന വർഗ്ഗക്കാരുടെ വളർച്ചയെ ഞെക്കിഞെരുക്കി ഉടയ്ക്കുന്ന ദുരഹങ്കാരിയായൊരു ജനസമുദായം പാവപ്പെട്ട, വിവരമില്ലാത്ത പാപികളെ വിദ്യാഭ്യാസംചെയ്യിക്കാതെ, അവരോടന്യായമായി പെരുമാറുന്ന ഒരു ജനസമുദായം തന്റെ സ്വന്തം പാദങ്ങളെ മുറിച്ചുകളഞ്ഞു് ഉരുണ്ടു താഴെവീണു പൊടിഞ്ഞുപോകും.

ഈ അധഃകൃതവർഗ്ഗക്കാർ പ്രായേണ ഇൻഡ്യായിലെ ആദിമനിവാസികൾ ആയിരുന്നു. ഇപ്പോൾ ഹിന്ദുക്കളെന്നു നിങ്ങൾ പറയുന്ന ആര്യന്മാർ വന്നു്, ഈ കൂട്ടരെ ജയിച്ചു കീഴ്പ്പെടുത്തി, ഇങ്ങനെ നികൃഷ്ടവും, നിന്ദ്യവുംആയ സ്ഥിതിയിൽപ്പെടുത്തിയിട്ടുതാണു്. അവർ അവരെ നിരന്തരനരകക്കുഴിയിൽ താഴ്ത്തിക്കളഞ്ഞു. അവരങ്ങനെ വലിയൊരു പാപംചെയ്തു; അവർ വിതച്ചതു് അവരിപ്പോൾ കൊയ്യുകയും ചെയ്യുന്നു ഇൻഡ്യായിലെ ആദ്യനിവാസികളോടുള്ള പെരുമാററത്തിൽ ഹിന്ദുക്കൾ അഥവാ ആര്യന്മാർ വിതച്ച വിത്തുകളുടെ ഫലമാണു് അവരിപ്പോൾ മുഹമ്മദീയഹസ്തങ്ങളിലും, ഇപ്പോൾ ഇന്ത്യാ ഭരിക്കുന്ന ഇംഗ്ലീഷുകാരുടെ ഹസ്തങ്ങളിലുംനിന്നു് കൊയ്യുന്നതു്. ഇതാണു് കർമ്മം അഥവാ പ്രതിക്രിയാനിയമം.

രാമൻ നിങ്ങളോടു പറയുന്നതു് ഒരു ഹിന്ദുവായിട്ടോ, ഇൻഡ്യനായിട്ടോ, ഏതെങ്കിലേയും ഒരു രാഷ്ട്രത്തിലെയോ വർഗ്ഗത്തിലെയോ ആളായിട്ടോ, അല്ല. രാമൻ "സത്യത്തിൽ—പൂർണ്ണസത്യത്തിൽ സത്യമല്ലാതെ വേറൊന്നുമല്ലാത്ത സത്യത്തിൽ" ഉറച്ചുനിന്നുകൊണ്ടു പറയുന്നതാണു്. രാമന്റെ ശരീരം ഇൻഡ്യായിലെ ഏററവും ഉയർന്നതെന്നു പറയപ്പെടുന്ന ജാതിയിൽപെട്ടതാണു്. ലോകത്തിലേയ്ക്കു ഏററവും അധഃകരിക്കപ്പെട്ടവർക്കുവേണ്ടി രാമൻ അഭ്യർത്ഥിക്കുകയുമാണു്. സത്യത്തിന്റേയും നീതിയുടേയുംപേരിൽ—യഥാർത്ഥാത്മാവിന്റെ നാമത്തിൽ—ഇൻഡ്യായുടെ പറയരുടെ ആത്മാവും അതുതന്നെയാണു്—വർഗ്ഗവ്യത്യാസങ്ങളുടേയും ഭേദങ്ങളുടേയും മറവുകൾതള്ളിനീക്കിക്കളഞ്ഞു് ഇൻഡ്യായിലെ കഷ്ടപ്പെടുന്ന ജനങ്ങൾക്കുവേണ്ടി വേണ്ടതു ചെയ്യേൽക്കുവിൻ!

ജാതിദ്വേഷങ്ങളും, മനുഷ്യവിഭജനവും രാഷ്ട്രത്തിന്റെ അധോഗതി എപ്രകാരമാണു വരുത്തിക്കൊണ്ടിരിക്കുന്നതെന്നു നോക്കുക.

ആദ്യകാലത്തു തൊഴിൽവിഭജനവും, സ്നേഹസംസ്ഥാപനവും ചെയ്യുവാൻ ജാതിവ്യവസ്ഥകൾ ഉദ്ദേശിക്കപ്പെട്ടിരുന്നു. എന്നാൽ, ഇൻഡ്യൻജാതിവ്യവസ്ഥയിൽ ഒരു കീഴ്മേൽ മറിവു വന്നുകൂടി. കുതിരയ്ക്കുമുമ്പിൽ വണ്ടി നിർത്തിക്കളഞ്ഞു. ഇക്കാലത്തവിടെ സ്നേഹവും ഐക്യവും വിഭജിക്കയും, പുരാതനധർമ്മങ്ങളും ഭിന്നതകളും സംസ്ഥാപിക്കയുംആണു ചെയ്യപ്പെടുന്നതു്. ഇതു മറിച്ചുവരേണ്ടതായിരുന്നു. വളരെ വർഷങ്ങൾക്കുമുമ്പു് ഒരു കുടുംബാംഗത്തിനു യോജിച്ചിരുന്ന ഉടുപ്പുകൾ — അയാളുടെ മാംസപേശികളും അസ്ഥികളും വളർന്നു വർദ്ധിച്ചതിനുശേഷം അയാളിൽ ബലേന പ്രയോഗിക്കപ്പെടുന്നു. ചൈനാസ്ത്രീകളുടെ കാലുകൾപോലെ, ഇങ്ങനെ ഹിന്ദുക്കളുടെ ബുദ്ധി ഞെക്കിഞെരുക്കി ഒടിച്ചുമടക്കി നശിപ്പിക്കപ്പെട്ടിരിക്കുന്നു. ഒരു ഹിന്ദുവിന്റെ യാഥാസ്ഥിതികത്വം — യാഥാസ്ഥിതികവിദ്യാസമ്പാദനം — രണ്ടു ഭിത്തികളുടെ ഇടയ്ക്കു് ഓടുന്നതുപോലെ ആയിത്തീരുന്നു.

രണ്ടു ദീനങ്ങൾകൊണ്ടു് ഒരാൾ വിഷമിച്ചിരുന്നു: — ഒന്നു വയറുവേദനയും, മററതു കണ്ണുനോവും ആയിരുന്നു. അയാൾ ഒരു ഡോക്ടരെക്കണ്ടു വിവരംപറഞ്ഞു. ഡോക്ടർ അയാൾക്കു രണ്ടു മരുന്നു കൊടുത്തു; ഒന്നു കണ്ണിനും, മററതു വയററിനും. എന്നാൽ അയാൾ മാററിക്കളഞ്ഞു. വയററിലേക്കുള്ള മരുന്നിൽ നല്ലമുളകു്, ഉപ്പു മുതലായി എരുവുള്ള പദാർത്ഥങ്ങൾ ചേർത്തിരുന്നു; കണ്ണിലേയ്ക്കുള്ള മരുന്നിൽ ആൻറിമണി, ഈയം മുതലായതും ഉണ്ടായിരുന്നു. ആൻറിമണി ഉള്ളിൽചെന്നാൽ വിഷമാണെന്നും, മുളകു മുതലായതു് വയററിലേയ്ക്കു നല്ലതാണെന്നും, എന്നാൽ അവ കണ്ണിലേയ്ക്കു ദോഷകരമാണെന്നും നമുക്കറിയാമല്ലോ. ഈ മനുഷ്യൻ മരുന്നുകൾ മറിച്ചു മാററി പ്രയോഗിച്ചു; വയററിലേയ്ക്കുള്ളതു കണ്ണിനും, കണ്ണിനുള്ളതു വയററിനും; ഫലമോ? കണ്ണിനും വയററിനും ഒരുപോലെ ഉപദ്രവം വർദ്ധിച്ചു. ഇതാണു് ഇൻഡ്യായിൽ ഉണ്ടായതു്. തൊഴിൽ വീതിക്കുക, എന്നാൽ ആത്മാവിലും ചൈതന്യത്തിലും ഐക്യവും യോജിപ്പും ഉണ്ടായിരിക്കുക — ഇതാണു വേണ്ടിയിരുന്നതു്. എന്നാൽ ദൌർഭാഗ്യവശാലോ, അജ്ഞാനംകൊണ്ടോ, സ്നേഹവും ജീവനും വിഭജിക്കയും, ബാഹ്യത്തൊഴിലുകളെ ഉറപ്പിച്ചുസംരക്ഷിക്കയും ചെയ്യപ്പെടുന്നു.

പൂർവ്വാചാരമാകുന്ന രാക്ഷസീയകീഴ്നടപ്പാകുന്ന, ഭയങ്കരപിശാചുവന്നു് ജനങ്ങളുടെ ഓജസ്സും ചൈതന്യവും നശിപ്പിച്ചു് അവരെ നിർജ്ജീവമാക്കിയിരിക്കുന്നു. മതപ്രതിപത്തിയും, നിഷ്ഠയും, മാമൂലിനെ കാക്കുന്നതും, വ്യത്യാസങ്ങൾ നിലനിർത്തുന്നതും ആയിത്തീർന്നു. പ്രായോഗികജീവിതത്തിൽ മേൽജാതിക്കാർ വന്നു് യഥാ

ൎത്ഥാത്മാവിൻെറ—ഉള്ളിലെ സ്വൎഗ്ഗത്തിൻെറ—മാഹാത്മ്യവും, ശ്രേഷ്ഠതയും, പരിപാവനതയും മറന്നു് ആത്മാവിൻെറയും, വേദാന്തത്തിൻെറയും മേൽ ചവിട്ടിത്തുടങ്ങി. ലൌകികനിലയും, മാന്യതയും, അന്തസ്സും, വ്യക്തിപരമായ സമ്പാദ്യങ്ങളും അഹങ്കാരത്തിനും, അഭിമാനത്തിനും, വിശ്ലിതപത്തിനും നിദാനമായി. ഇനി ഓരോരുത്തനും തൻെറ തൻെറ ബഹുമാനവും, ഉയൎച്ചയും പരിപാലിക്കണമെന്നു് ഒരു വ്യാമോഹം വൎദ്ധിച്ചു. സ്വാൎത്ഥപരമായ ശ്രേയസ്സും, സമ്പാദ്യങ്ങളും, സാമൎത്ഥ്യവും സൂക്ഷിക്കണമെന്നും, നേടണമെന്നും ഒരു മനോഗതിയും സംഭവിച്ചു. മേൽജാതിക്കാരൻെറ "എള്ളുചോരുന്നതു" കാണുകയും "തേങ്ങാചോരുന്നതു" കാണാതിരിക്കയും ചെയ്യുന്ന ഈ നയം, കാലക്രമേണ, അവൻെറ അധഃപതനത്തിനും സമ്പൂൎണ്ണനാശത്തിനും കാരണമായതിനപ്പുറമേ, തൻെറ അജ്ഞാനത്തിനും അഹങ്കാരത്തിനും സഹായിച്ചു് തന്നെ പൊക്കിയും, പുകഴ്ത്തിയും, താങ്ങിയും വന്നിരുന്ന കീഴ്ജാതിക്കാരൻെറ നാശത്തിനുംകൂടി വഴിതെളിച്ചു.

നമുക്കീകേടെങ്ങിനെ തീൎക്കാം? ശൂദ്രരോടു ഇത്ര കൎക്കശമായി പെരുമാറിയ ഹിന്ദുക്കളെയും ആൎയ്യന്മാരെയും തകൎത്തുകളഞ്ഞു നമുക്കിനു നാമാവശേഷമാക്കിക്കളയാമോ? ഇതുകൊണ്ടു ഗുണമുണ്ടാകുമോ? ഇല്ല, ഒരിക്കലും ഇല്ല. ഒരു പാട്ടുകാരനെ പരമമായി ശിക്ഷിക്കുന്നതു അവൻെറ തെററു തിരുത്തി അവനെ നന്നാക്കിക്കൊടുത്താണു്. ഒരു മഹാപാപിയെയോ, കുററവാളിയെയോ പരമമായി ശിക്ഷിക്കുന്നതു് അവനെ വിദ്യ അഭ്യസിപ്പിച്ചും അവനിലുള്ള അജ്ഞാനം നീക്കിയും വേണ്ടതാണു് അവനിലുള്ള പാപിയെ നശിപ്പിക്കുന്നതു് ആ മനുഷ്യനെ ഇല്ലായ്മചെയ്യുകയല്ല; അവനിലുള്ള പാപി അജ്ഞാനമത്രെ. അവനെ വിദ്യാഭ്യാസംചെയ്യിപ്പിക്കുക; അവൻെറ വിവരമില്ലായ്മ നീക്കുക. ഇങ്ങിനെ കാൎയ്യം നിങ്ങൾ ശരിപ്പെടുത്തണം. അജ്ഞാനമാകുന്ന രോഗത്തിൻെറ അണുക്കളെ നശിപ്പിക്കുന്നതിനുള്ളതാണു് ശരിയായ മാൎഗ്ഗം.

ആൎയ്യന്മാരും ഹിന്ദുക്കളും ധാരാളം കഷ്ടാനുഭവം അനുഭവിച്ചുകഴിഞ്ഞു. പുരാതനജാതിക്കാരെ ക്രൂരമായി ദ്രോഹിച്ചതിനു അവരോടു പകരംചോദിക്കാനോ, അവരെ ദ്വേഷിക്കാനോ, അമേരിക്കായിൽനിന്നോ, യൂറോപ്പിൽനിന്നോ നിങ്ങൾ അങ്ങോട്ടു പോകേണ്ടതില്ല. അവർ കഷ്ടതകളും ധാരാളം ഭുജിച്ചുകഴിഞ്ഞു. നൂറുനൂറു വൎഷങ്ങളായിട്ടവർ അടിമത്തനുകത്തിൻെറ ഭാരം താങ്ങിക്കഴിഞ്ഞു. അഫ്ഗാനിസ്ഥാൻ ജനങ്ങൾ അവരെ ആക്രമിച്ചു കീഴടക്കി; ഗ്രീസിൽനിന്നു മനുഷ്യർപോയി അവരെ ജയിച്ചു ഭരണംനടത്തി; ഫ്രെ

ഷ്യൻവർഗ്ഗക്കാർ കയറി അവരെ ഭയപ്പെടുത്തി ഭരിച്ചു; അവരുടെ വീഴ്ചകൾക്ക് അവർ ധാരാളം പകരം വാങ്ങിച്ചു. നിങ്ങളിപ്പോൾ അവിടെപ്പോയി അവരെ ആശ്വസിപ്പിക്കണം; അവരെ പ്രോത്സാഹിപ്പിക്കണം; ജാതിവ്യത്യാസങ്ങളെ താലോലിച്ചാശ്ലേഷിച്ചുവന്ന വേദാന്തവിരുദ്ധമായ അജ്ഞാനം നശിപ്പിച്ച് അവരെ നന്നാക്കണം.

ഈ ജാതിഭേദവിചാരംകൊണ്ട് അവരുടെ എന്തുമാത്രം ശക്തികളും കഴിവുകളുമാണവർ സങ്കടകരമായും കഷ്ടമായും നശിപ്പിച്ചതു്? നൈതികമായും, ആത്മീയമായും, രാജ്യതന്ത്രപരമായും, സാമൂഹ്യമായും ഉള്ള സകല വ്യാപാരങ്ങളും, കക്ഷിമത്സരം, അനൈക്യഭാവം, പരസ്പരദ്വേഷബുദ്ധി എന്നീ ഇന്ത്യൻ ജാതിഭേദസന്താനങ്ങൾ ആക്രമിച്ചു ദുഷിപ്പിച്ചു നശിപ്പിച്ചുകഴിഞ്ഞു. തത്വശാസ്ത്രമോ മറേറതുസയൻസോ ഒരുത്തൻ പഠിക്കാൻ ഭാവിക്കുമ്പോൾ അവൻെറ ഹൃദയം പതറുകയാണെങ്കിൽ അവനു പഠിക്കാൻ സാധ്യമല്ല. എന്തെങ്കിലും നമുക്കു പഠിക്കണമെങ്കിൽ, നമ്മുടെ മനസ്സു സമാധാനമായിട്ടിരിക്കണം. മനുഷ്യരുടെ മനസ്സമാധാനം നശിപ്പിക്കുന്നതെന്താണ്? അവരെ ഇളക്കിമറിയ്ക്കുന്നതെന്താണ്? ഭേദവിചാരമാണതു്. സമചൈതന്യങ്ങളോടടുക്കുമ്പോൾ നിങ്ങൾക്കു വേറുതിരിപ്പാൻ വിചാരങ്ങളില്ല; നിങ്ങൾക്കു മത്സരമോ, എതിരോ ഇല്ല; നിങ്ങൾക്കു വിജയകരമായി വായിക്കാം; എന്നാൽ, പ്രതികൂലശക്തികൾ നിങ്ങളെ ആവരണംചെയ്യുമ്പോൾ, എതിർശക്തികൾ പ്രവർത്തിക്കുമ്പോൾ, നിങ്ങൾക്കൊന്നും ചെയ്യാനൊക്കുകയില്ല; നിങ്ങൾക്കു പഠിക്കാൻ പററുകില്ല, നോക്കുക! എൻെറ കുടുംബാംഗങ്ങൾ—സഹോദരന്മാർ, സഹോദരികൾ, മററു ബന്ധുക്കൾ—എൻെറ ചുററുമുണ്ടായിരുന്നാൽ, എനിക്കു വായിക്കാൻ തടസ്സമില്ല; എൻെറ മനസ്സിനിളക്കമില്ല. എൻെറ മനസ്സിനെ ബാധിക്കുന്ന—അന്യമെന്നു ഗണിക്കപ്പെടുന്ന—വിരോധിയെന്നു എണ്ണപ്പെടുന്ന ഇതരശക്തികൾ മനസ്സിനെ ആക്രമിച്ചുനില്ക്കുമ്പോൾ, എൻെറ മനസ്സമാധാനം തകരുന്നു. ചുററുപാടുകൾ അനുകൂലവിരുദ്ധമായിത്തീരുകമൂലം—അങ്ങിനെയാക്കുകമൂലം—ഇൻഡ്യൻജാതിവ്യവസ്ഥ ബുദ്ധിശക്തികളെ നശിപ്പിക്കുന്നു; മനസ്സിൽ അസമാധാനം വദ്ധിക്കുന്നു; പരിസരങ്ങൾ അശേഷം വൈദേശികവും, വിരോധവും, അന്യവും ആണെന്നുള്ള വിശ്വാസം നിറയുന്നു; അതോടുകൂടി മാത്സര്യവും, അസൂയയും, ശണ്ഠയും ഉണ്ടാകുന്നു. നാലുയന്ന ജാതികളും ക്രമേണ വീണ്ടും ഭിന്നിക്കപ്പെട്ട് ശതക്കണക്കിനുള്ള അവാന്തരജാതികളും ഉണ്ടായിട്ടുണ്ട്. ഇവയുടെ എണ്ണം സംഖ്യാതീതമായിത്തീരുമെന്നുതോന്നുന്നു. ഇതിനുംപുറമേ ഇസ്ലാംമതം വേറൊരു

ജാതിയോ വർഗ്ഗമോആണ്. ക്രിസ്തുമതം വളൎന്നുവരുന്ന വേറൊരു ജാതിയായി. ബ്രഹ്മവിദ്യാ, ആര്യസമാജം എന്നിങ്ങനെ അനേകായിരം പുതിയ പുതിയ ക്ഷണികജാതികളും മതങ്ങളും ഉണ്ടായിക്കൊണ്ടിരിക്കുന്നു. ഓരോന്നിനും വലിയ പേരുകളും ദ്വേഷേരുകളും പ്രചരിക്കുന്നു. ഒരു മുഹമ്മദീയബാലനെ കാണുമ്പോൾ ഒരു ഹിന്ദു വിദ്യാർത്ഥിയ്ക്കു സമാധാനഭംഗം വന്നുകഴിയുന്നു; ഒരു ക്രിസ്ത്യാനി വന്നു കയറിയാലുടൻ ഹിന്ദുവിന്റെ മനസ്സിളകുന്നു; വേറൊരുജാതി ഹിന്ദുവന്നുകാണുമ്പോൾ, യാഥാസ്ഥിതികരായ ഹിന്ദുവിദ്യാർത്ഥികൾക്കു മനംമറിച്ചിലുണ്ടായി മ്ലാനത വർദ്ധിക്കുന്നു.

ഈ ജാതിഭേദങ്ങൾ ഇൻഡ്യായിൽ അളവുകവിഞ്ഞു പ്രവൎത്തിച്ചുകൊണ്ടു അവിടുത്തെ ജനങ്ങളുടെ ബുദ്ധിശക്തികളെ നേരെ വളരാൻ അനുവദിക്കുന്നില്ലെന്നു നിങ്ങളിപ്പോൾ കാണുന്നില്ലേ? അതവരുടെ വിദ്യാഭ്യാസം ശരിക്കു കൊണ്ടുപോകുന്നില്ല. അതിനാൽ നമ്മുടെ വിദ്യാഭ്യാസപദ്ധതി ഇൻഡ്യായിൽ വേണ്ടതുപോലെ പ്രയോഗമിക്കുന്നതിനു് അവരുടെ മനസ്സിനു ശാന്തിയും സ്ഥിരതയും ഉണ്ടാക്കുന്ന ചുററുപാടുകൾ ഉണ്ടാക്കിക്കൊടുക്കണം. ഇതു ജാതിഭിന്നതാചൈതന്യം നശിപ്പിച്ചു്, അപ്രകൃതിജന്യമായ ഭിന്നതാവിചാരങ്ങളെ നീക്കിക്കളയണം; അല്ലാതെ തരമില്ല.

അമേരിക്കരായ നിങ്ങളുടെയിടയിൽ ജാതിഭേദങ്ങൾ തീരെയില്ലെന്നു രാമൻ പറയുന്നില്ല; നിങ്ങൾക്കും അതുകൾ ഉണ്ടു്, ക്രിസ്ത്യരായ നിങ്ങൾക്കു ഒരു ഹിന്ദുവിനെയോ, ബുദ്ധമതസ്ഥനെയോ കണ്ടുകൂടെങ്കിൽ അതും രാഷ്ട്രീയമായ ഒരു ജാതിവിചാരമാണു്. നിങ്ങൾ വെള്ളക്കാരായിരിക്കെ, നിങ്ങളുടെ മുറിയിൽ ഒരു നീഗ്രോ—കാപ്പിരി-ജാതിക്കാരൻ കയറിയാൽ, അവനെവച്ചുകൊണ്ടു പണിയെടുക്കാൻസാദ്ധ്യമല്ലെങ്കിൽ, അതും സാമൂഹ്യമായ ഒരു ജാതി മത്സരപ്പിശാചാണു്. നിങ്ങളുടെ അയൽക്കാരനെയോ, എതിരാളിയെയോ നിങ്ങൾക്കു കണ്ടുകൂടെങ്കിൽ നിങ്ങൾ ജാതിമത്സരത്തിൽനിന്നു സ്വതന്ത്രരല്ല. മത്സരവും അസൂയയും എന്തുകാരണത്താലുണ്ടാകുന്നു? അതു ജാതിയിൽനിന്നു—ജാതിയിൽനിന്നുമാത്രം—ഉണ്ടാകുന്നതാണു്. നിങ്ങളുടെ സാന്നിധ്യത്തിൽവച്ചു് ഒരു കൂട്ടുകാരനെ ആരെങ്കിലും പ്രശംസിക്കുന്നതു കേട്ടു സഹിക്കാൻ പാടില്ലെങ്കിൽ നിങ്ങൾക്കു ജാതിഭ്രാന്തു എന്ന ദീനം ബാധിച്ചിട്ടുണ്ടു്. അമേരിക്കൻ ജാതിവിഭാഗം, പ്രധാനമായിട്ടു്, 'സവ്വശക്തമായ ഡോളർ' (പണം) സൃഷ്ടിക്കുന്നതാണു്. അമേരിക്കായിൽ സാമുദായിക ദൂഷ്യങ്ങൾ അസംഖ്യമുണ്ടു്. അമേരിക്കാക്കാരന്റെ "കണ്ണിലെ കമ്പു്" വലിച്ചൂരിക്കളയേണ്ടതുമുണ്ടു്. അമേരിക്കായ്ക്കും പരിഷ്കാരം വരേണ്ട

താണ്". അമേരിക്കൻ സാമുദായികവ്യവസ്ഥ പരിപൂൎണ്ണനിൎദ്ദോഷമല്ലതന്നെ. വേദാന്തചൈതന്യം അമേരിക്കായ്ക്കും അത്യന്താവശ്യമത്രെ. എന്നാൽ, ഇൻഡ്യായുടെ സ്ഥിതി ഏറെ കഷ്ടതരമാണ്. അമേരിക്കായിലെ ജാതിഭിന്നത ചഞ്ചലവും, മൃദുവും, അസ്ഥിരവും ആണ്. ലോകത്തിൽ സകലതും അങ്ങിനെ ഇരിക്കേണ്ടതും അത്രെ. പക്ഷേ, ഇൻഡ്യായിലെ ജനസമുദായം കേട്ടുവന്ന ആ പഴയ നാഴികമണിപോലെയാണ്; ഉറച്ച്, ഇളകാതെ, ജീവനില്ലാതെ, നിശ്ചേഷ്ടമായി, വെറും അനങ്ങാപ്പാറപോലെ, അമേരിക്കൻ പട്ടണങ്ങളിലെ ചൂടുള്ള സാമാനക്കലവറകളിലെ മെഴുക പ്രതിമകൾപോലെ ആണ് ഈ സമുദായം ഇരിക്കുന്നതു്.

പാരമ്പൎയ്യം (Heredity), അനുരഞ്ജനം (Adaptation) അഥവാ വിദ്യാഭ്യാസം എന്ന രണ്ടു തത്വങ്ങളിലാണ് ജീവന്റെ പരിണാമഗതി സ്ഥാപിക്കപ്പെട്ടിരിക്കുന്നതു്. താഴ്ന്ന വൎഗ്ഗജന്തുക്കളിൽ പാരമ്പൎയ്യശക്തി—നിയമം പ്രമാണപ്പെട്ടിരിക്കുന്നു. മനുഷ്യനും അവന്റെ ശരീരശക്തികൾക്കും അവയവങ്ങൾക്കും പ്രായേണ പാരമ്പൎയ്യതത്വം ആശ്രയമത്രെ. എന്നാൽ അവൻ പ്രാധാന്യേന അനുരഞ്ജനശക്തിയും വിദ്യാഭ്യാസവുംമുഖേന മുമ്പോട്ടുകടന്നു ഏററവും സംസ്കൃതനായി വളൎന്ന് അത്യുത്തമസ്ഥാനം പ്രാപിക്കുന്നു. മുട്ട വിരിഞ്ഞുണ്ടാകുന്ന ചെറിയ കോഴിക്കുഞ്ഞുങ്ങൾക്കു അവരുടെ മാതാപിതാക്കന്മാൎക്കുള്ളിടത്തോളം ബുദ്ധിക്കുരുത്തുണ്ട്. ചില പക്ഷികൾ ജനിക്കുമ്പോഴേതന്നെ അവയുടെ മുൻഗാമികളെപ്പോലെ ഈച്ച മുതലായതിനെ കൊത്തിത്തിന്നുന്നു. അവ മാതാപിതാക്കന്മാരുടെ ശക്തികൾ ഒട്ടുമുക്കാലും പാരമ്പൎയ്യത്താൽ സമ്പാദിക്കുന്നു; പ്രായോഗികമായിട്ട് അവയുടെ വളൎച്ചയും അഭിവൃദ്ധിയും അവിടെ അവസാനിക്കുന്നു. നേരേമറിച്ച്; മനുഷ്യൻ വിദ്യാഭ്യാസവും, അനുയോജനപ്രവൃത്തിയുംകൊണ്ടു പ്രധാനമായി ഉയരുന്നു. കോമളനായ ചെറിയ മനുഷ്യക്കുട്ടി ഏകദേശം ഒരു പട്ടിക്കുഞ്ഞിനെപ്പോലെ തന്നെ വിവരമില്ലാത്തവനാണ്; മാത്രമല്ലാ, ചില ദൃഷ്ടാന്തങ്ങളിൽ പട്ടിക്കുഞ്ഞിനേക്കാൾ അതു്—'കൊച്ചുത്തൂമ്പ?'—ബുദ്ധിഹീനനാണ്. മനുഷ്യനും മൃഗങ്ങളും തമ്മിലുള്ള വലിയ അന്തരം ഒരു കാൎയ്യത്തിലത്രെ. അതായതു്, മൃഗങ്ങൾ പരമ്പരയാലഭിച്ച അറിവുകൊണ്ടുമാത്രം അവയ്ക്കു കഴിയുന്നിടത്തോളം പൂൎണ്ണത പ്രാപിക്കുന്നു; മനുഷ്യനാകട്ടെ വിദ്യാഭ്യാസവും സഹവാസരഞ്ജനാദികളുംകൊണ്ടു് പരമ്പരാസിദ്ധമായ കഴിവുകളെ ശക്തിപ്പെടുത്തി പരിഷ്കരിച്ചു ലോകം മുഴുവൻ തന്റെ അധികാരത്തിൽ വരുത്തുന്നു. ഹിന്ദുക്കൾചെയ്യു വലിയ തെററ് വിദ്യാഭ്യാസത്തിന്റെയും,

അനുയോജനശക്തിയുടേയും സഹായം യഥാർത്ഥത്തിൽ നിഷേധിക്കയും, പാരമ്പര്യതത്വം ഹിന്ദുസമുദായത്തിൽ ക്രമത്തിലധികം തള്ളിക്കയററി മനുഷ്യരെ വൃക്ഷങ്ങളുടെയും മൃഗങ്ങളുടെയും നിലയിലേയ്ക്കു വലിച്ചുതാഴ്ത്തിക്കളകയും ചെയ്യുതാണു്. ആത്മാവിന്റെ അനന്തമായ കെല്പുകളെ അനുഷ്ഠാനപഥത്തിൽ അവർ വിശ്വസിക്കുന്നില്ല. ഒരു ശൂദ്രനെ പഠിപ്പിച്ചു ബ്രാഹ്മണത്വംവരെ ഉയർത്താമെന്നു അവർ സ്മരിക്കുന്നില്ല; ശൂദ്രന്റെ മകനെ കേവലം ശൂദ്രനായും, വൈശ്യന്റെമകനെ വെറുംവൈശ്യനായും, അവർ കരുതിക്കളയുന്നു. കാരണം പറയുന്നതു് പുളിമരം പുളിങ്കുരുവും, പട്ടി പട്ടിക്കുഞ്ഞിനെയും മാത്രമേ ഉല്പാദിപ്പിക്കുന്നുള്ളുവെന്നാണു്. എന്നും സ്പഷ്ടമായി, തെളിവായിക്കാണുന്ന നഗ്നസത്യങ്ങളെ വകവെയ്ക്കാതെ, ഗൌനിയ്ക്കാതെകണ്ടാണവർ ഇങ്ങിനെ പറകയും സ്ഥാപിക്കാൻ ശ്രമിക്കയും ചെയ്യുന്നതു്. ഒരുകാലത്തു് ഏററവും പരിഷ്കൃതചിന്തകോത്തമന്മാരും, വന്ദ്യമഹർഷിമാരും അത്യുത്കൃഷ്ടതതത്വജ്ഞാനികളും, ശ്രേഷ്ഠന്മാരും ആയിരുന്നവരുടെ സന്താനങ്ങളായ ബ്രാഹ്മണർ—ഇവർ ഒട്ടു മുക്കാലും അധഃപതിച്ചു മൂർഖരയും, അജ്ഞതവും പ്രാപിച്ചുകഴിഞ്ഞില്ലേ? സംസ്കാരവുംവിദ്യാഭ്യാസവുംഇല്ലാണ്ടതിട്ടല്ലേ അതു്? ആധുനികാംഗ്ലേയരും, മിക്കയൂറോപ്യന്മാരും—താരതമ്യേന മലമൂടന്മാരും, കാട്ടുജാതിക്കാരും, അപരിഷ്കൃതരും ആയിരുന്നവരുടെ സന്താനങ്ങളാണെങ്കിലും—വിദ്യാഭ്യാസത്തിന്റെയും, സ്വാതന്ത്ര്യവും കഠിനവും ആയ വേലയുടെയും ഗുണംകൊണ്ടുയന്നു് ശാരീരികമായും, ബുദ്ധിപരമായും, രാഷ്ട്രീയമായും വലിയ ശക്തിമാന്മാരായിത്തീർന്നിട്ടില്ലേ? ഈശ്വരൻ ജാതിയോ, അന്തസ്സോ ബഹുമാനമോ നോക്കുന്നവനല്ല. വേലചെയ്യുന്നവൻ വിജയിക്കുന്നു. തന്നെത്താൻ വിദ്യാഭ്യാസംചെയ്തു ജ്ഞാനം സമ്പാദിക്കുന്നവൻ ജയംപ്രാപിക്കുന്നു.

നിങ്ങൾ പൂർണ്ണമായി ജാതിചിന്തയിൽനിന്നു സ്വതന്ത്രരാണെന്നു രാമൻ പറയുന്നില്ല. എന്നാൽ ഇൻഡ്യാക്കാർ നിങ്ങളെക്കാൾ അത്യധികം ജാതിചിന്തകൾമൂലംകഷ്ടപ്പെട്ടുന്നുണ്ടു്. മിക്ക ഇന്ത്യാക്കാരെയുംകാൾ നിങ്ങൾക്കു് ജാതിസ്പർദ്ധയിൽനിന്നു മാറിനില്ക്കാൻ കഴിയും. പലപ്രകാരത്തിലും നിങ്ങൾ ഇന്ത്യക്കാരെക്കാൾ രാമനോടു അടുത്തുനില്ക്കുന്നവരാണു്. ഈ സ്വാതന്ത്ര്യചൈതന്യം പ്രബലപ്പെടുത്തി, വിശിവർദ്ധിപ്പിച്ചു് വീണ്ടുംവീണ്ടും വ്യാപരിപ്പിച്ചു്, വ്യാപിപ്പിച്ചു് ഇന്ത്യാക്കാരിലും അതുപ്രചരിപ്പിച്ചു് നിങ്ങളുടെആനന്ദവും ആഹ്ലാദവും അവർക്കുംകൂടി നിങ്ങൾ വിതരണം ചെയ്യണമെന്നാണു് രാമൻ ആഗ്രഹിക്കുന്നതു്. ഇപ്രകാരം ദോഷത്തിന്റെ മൂലത്തെ നമുക്കു തകർക്കാം. ഈ ഭിന്നവിചാരംകൊണ്ടു്, വേദാന്തവിരുദ്ധമായ ദ്വൈതചൈത

ന്ന്യംമുഖേന വേദാന്തത്തിന്റെ എതിർ ധ്രുവമായ ദ്വൈതമനോഭാവം കൊണ്ടു്, ജനങ്ങൾ ശാരീരികവും, മാനസികവും, ആദ്ധ്യാത്മികവും ആയി ആത്മഹത്യചെയ്യുന്നു.

രോഗത്തിനെപ്പററി ചിലവാക്കുകൾകൂടി. ഏററവും ഉയൎന്ന ബ്രാഹ്മണജാതിക്കാർ ദേഹംകൊണ്ടു പണിയെടുക്കുന്നതു കുറച്ചിലാണെന്നു പരിഗണിക്കുന്നു. അവരുടെ ജാതിശ്രേഷ്ഠതയ്ക്കനുരൂപമാണെന്നു മാമൂലും, ആചാരവും വിധിയ്ക്കാത്ത പണികൾ ചെയ്യാൻ മേൽജാതിക്കാർ അവരുടെ കയ്യനക്കുകയില്ല ദൃഷ്ടാന്തത്തിനു്, ബ്രാഹ്മണക്ഷത്രിയവൈശ്യകുലജാതന്മാർ— മൂന്നുയൎന്നജാതിക്കാർ— ചെരുപ്പുകുത്തി, ക്ഷൌരക്കാരൻ, നാവികൻ, ചിത്രകാരൻ, കൊല്ലൻ, ചായവേലക്കാരൻ, തുന്നൽക്കാരൻ, കല്ലാശാരി, മരയാശാരി, നെയിത്തുകാരൻ, കുലാലൻ, കൂലിവേലക്കാരൻ—തോട്ടിവേലക്കാരന്റെ കാര്യം പറകയേവേണ്ട!—ഈ തൊഴിൽക്കാരുടെ പണി ഒരിക്കലും ചെയ്യുകയില്ല. ഈ മാതിരിവേല ചെയ്യുന്നതിനെക്കാൾ മരണമാണവൎക്കിഷ്ടം. അവർ തുകലോ, ഊറയ്ക്കിട്ട തുകലോ, കൊണ്ടു വേലചെയ്യുകില്ല. സ്വല്പം മൂലധനം മുടക്കാൻ കെല്പുള്ള ഈ മേൽജാതിക്കാർ ഈ തൊഴിലുകൾക്കു പോകാതിരുന്നാൽ—പണമില്ലാത്ത താഴ്ന്നവൎഗ്ഗക്കാൎക്കുമാത്രമേ ഇതെല്ലാംചെയ്യാവൂ എന്നുവെച്ചാൽ—ഇൻഡ്യായിലെ കയ്ത്തൊഴിലും വ്യവസായവും എങ്ങിനെ വൎദ്ധിക്കും? പ്രയോജനകരമായ കലാജോലികൾ എങ്ങിനെ പുരോഗമിക്കും? അമ്മേരിക്കാ വ്യവസായംകൊണ്ടാണു് ധനസമ്പത്തുണ്ടാക്കിയതു്. മൂലധനം മുടക്കാൻ കെല്പുള്ളകൂട്ടർ വ്യവസായങ്ങളിലും, വ്യാപാരങ്ങളിലും ഏൎപ്പെട്ടതുകൊണ്ടാണു് ഇംഗ്ലണ്ടു മുതലായ യൂറോപ്യൻരാജ്യക്കാർ വ്യവസായംകൊണ്ടു സമ്പന്നരായതു്. മുക്കാൽപങ്കുജനങ്ങൾ വ്യവസായങ്ങളെ നിന്ദിക്കയും, ശ്രേഷ്ഠമായപണികളെ ഭൎത്സിക്കയും ചെയ്യുന്ന ഒരു നാട്ടിൽ—മിക്കവാറും ജനങ്ങൾ കഴിഞ്ഞുപോയ ഒരു കാലത്തെ തൊഴിലുകളുടെയും, മാമൂൽ ധനത്തിന്റെയും മൃതമായ ശരീരത്തിലെ പുഴക്കൾപോലെ കിടക്കുന്ന ഒരു നാട്ടിൽ—അവൎക്കു എന്തു് ആശയാണുള്ളതു്?

ഇങ്ങനെ കഴിഞ്ഞകാലത്തോടു ബലേന അടിമപ്പെട്ടു്, മരിച്ചവരുടെ കണ്ണിൽകൂടിയല്ലാതെ നേരിട്ടുനോക്കുകയില്ലെന്നു ശഠിച്ചുകൊണ്ടു്, കിടക്കുന്നതിന്റെ സഹജഫലമായി മററനവധി സാമുദായികവിപത്തുകളും ഉണ്ടായിട്ടുണ്ടു്. അതുകളൊന്നും ഇപ്പോൾ വിസ്തരിക്കുന്നില്ല. അവയും ഇൻഡ്യായിൽ ശക്തിമത്തായി കാണപ്പെടുന്നു. തലയിൽ ഇത്ര ഘനമുള്ള പുരാതനമാമൂലുകളുടെ ഭാരം താങ്ങിക്കൊണ്ടു കഴിയുന്നവരിൽനിന്നു എന്തൊന്നു പ്രതീക്ഷിക്കാം?

പൂർവികന്മാരുടെ കാലടികളിൽപെട്ടു്—അവരുടെ വെറും നാമത്തിനടിമപ്പെട്ടു്—ഞെരുങ്ങിഞെരുങ്ങിക്കിടക്കാതെ, അവരുടെ തോളിൽ കയറിനില്ക്കാൻ, ഹേ! അമേരിക്കരേ! അവരെ സഹായിക്കുവിൻ! അവരുടെ മഹനീയമായ പാരമ്പര്യങ്ങളെ സ്വായത്തമാക്കാനും സൂക്ഷിക്കാനും അവരെ സജ്ജീകരിക്കുവിൻ! ആ പാരമ്പര്യങ്ങൾ അവരെ സ്വാധീനപ്പെടുത്താതിരിക്കട്ടെ. അവരുടെ പാരമ്പര്യസമ്പാദ്യം അവർക്കായും, അവർ പാരമ്പര്യത്തിന്റെ അടിമകളല്ലാതെയും ഭവിക്കട്ടെ. അവരുടെ സാമുദായികാചാരങ്ങളിലും, ഗാർഹിക നടപടികളിലും സ്തുത്യർഹമായ നല്ല പ്രകൃതങ്ങളും; ഗുണകരമായ വശങ്ങളും ചിലതുണ്ടു്; എന്നാൽ അജ്ഞതവും, അന്ധവും ആയി പഴയ നടപ്പിനെയും, മാമൂലുകളെയും, അവർ അനുവർത്തിക്കുന്നതിനാൽ നല്ലതുപോലും രസഹീനവും നിർജ്ജീവവും ആക്കിത്തീർക്കുന്നു. അമേരിക്കൻ ഐക്യനാടുകളിലെ മുഴുവൻ ജനസംഖ്യയുടെ ഇരട്ടിയായ പതിനഞ്ചുകോടി ഇൻഡ്യൻസ്ത്രീകളിൽ ഒരു ശതമാനത്തിനുപോലും സ്വന്തം പേരെഴുതാൻ അറിഞ്ഞുകൂടാ. ഈ ദുഃസ്ഥിതി എന്തു നികൃഷ്ടമായ അന്ധവിശ്വാസവും ഭയവും ആണു് അടുത്ത തലമുറയ്ക്കു കൊടുക്കാത്തതു്?

ഉപനിഷത്തുകളുടെയും, ഉജ്ജ്വലവേദാന്തത്തിന്റെയും അത്യുന്നതശാസനങ്ങൾ ദൂരെയെറിഞ്ഞുംവെച്ചു്, തീററിയെയും തീററിതിന്നുന്ന വഴികളെയും പററിയുള്ള ഭ്രാന്തമായ, ഒരു വക അട്ടക്കളെമതം സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഇൻഡ്യായിൽ ഒരിടത്തും ഇപ്പോൾ സംസാരിക്കപ്പെടുന്ന ഭാഷയല്ലാത്ത സംസ്കൃതഭാഷയുടെ പഴയവ്യാകരണനിബന്ധനകളെ യന്ത്രംപോലെ പഠിച്ചു കരുത്തുണ്ടാക്കാൻ മാത്രം ഉതകുന്ന ജ്ഞാനപരിധിമാത്രമേ യാഥാസ്ഥിതികരായ ഏററവും നല്ല പണ്ഡിതന്മാർക്കുപോലും ഇപ്പോഴുള്ളു. സ്വതന്ത്രചിന്തകന്മാരെയും യുക്തിവാദികളെയുംകാൾ മാഹാത്മ്യം പുരാതന ശാസ്ത്രപ്രമാണങ്ങൾ ഓർമ്മിച്ചു് ഉരുവിടുന്നവർക്കാകുന്നു ഇപ്പോൾ സങ്കല്പിക്കപ്പെടുന്നതു്. നിങ്ങളുടെ അനുയായികളുടെ പ്രകൃത്യനുഗുണമായ നേരമ്പോക്കിനായിട്ടു വേദവാക്യങ്ങളെ ഒടിച്ചുവളച്ചു ഞെക്കിക്കൊല്ലാമെങ്കിൽ നിങ്ങളൊരു മഹാപണ്ഡിതപ്രവരനാകും!. "ഒരാൾ സന്ധ്യാവന്ദനവേളയിൽ എത്ര പ്രാവശ്യം കലുക്കൊഴിയണം—കൊപ്പിളിക്കണം" എന്നും മററുംഉള്ള ദുർഘടപ്രശ്നങ്ങളെ (?) കുറിച്ചു് വാദപ്രതിവാദംചെയ്തു് എത്ര യുവാക്കന്മാരുടെ മാനസികശക്തികളാണു് ഛിന്നഭിന്നമായി നശിച്ചുപോകുന്നതു്? ഏററവും നിസ്സാരമായ കാര്യങ്ങളിലും, നിരർത്ഥകങ്ങളായ ചടങ്ങുകളിലും, വികാരങ്ങളുടെ വേരുറയ്ക്കുന്ന കേന്ദ്രങ്ങളെ സ്ഥാപിക്കത്തക്കവണ്ണം

അജ്ഞതാജഡിലമായ പക്ഷപാതബുദ്ധിയെ അഗാധമായി ലയിപ്പിച്ച്, ഹ്രസ്വങ്ങളായ വർഗ്ഗീയമേഖലകളിൽ അടങ്ങിയൊതുങ്ങിച്ചുരുങ്ങിയിരിക്കാനും; വെറും അധികാരപ്രമാണങ്ങളിൽ അതിരററ വിശ്വാസം സ്ഥാപിക്കാനും ഇടവന്നിരിക്കുന്നു. ഇൻഡ്യയിലെ ജനസാമാന്യമതത്തിന്റെ ഏററവും പാവനവും പ്രധാനവും ആയ അംശം ഇപ്പോഠം പശുവിനോടു അങ്ങേഅററത്തെ ഭക്തിയും, ബഹുമാനവും കാണിക്കുന്നതായിരിക്കുന്നു. ഹിന്ദുമതത്തിലെ ചില വർഗ്ഗങ്ങഠംതമ്മിൽ ഉത്തരദക്ഷിണധ്രുവങ്ങളെപ്പോലുള്ള അകലിച്ചയുണ്ടു്. എന്നാൽ ഈ വർഗ്ഗങ്ങഠംക്കെല്ലാം ഒരുപോലെ പശുവിനോടു അസാമാന്യഭക്തി കാണുന്നു. പശുവിന്റെ ശരീരത്തോടുള്ള പരിശുദ്ധഭക്തി ഹിന്ദുക്കഠംക്ക പൊതുവെ ഏററവും പ്രിയകരവും, അടുത്തതും ആയ ഒരു ഓമനക്കിറുക്കാണു്. ഈ കേന്ദ്രബിന്ദുവിൽ തൊട്ടാൽ ഉടനെ ഹിന്ദുവിന്റെ അത്യഗാധമായ ക്ഷോഭവും, അടങ്ങാത്ത കോപവും പുറപ്പെടുന്നതുകാണാം. ഈ തീപിടിപ്പിക്കുന്ന പ്രശ്നംമൂലം പ്രതിദിനം അവിടെ അസംഖ്യം ശണ്ഠകളും, കലാപങ്ങളും നടക്കുന്നു. ൧൮൫൭-ലെ വിപ്ലവം—ശിപ്പായിലഹള—ഈ പശുവിന്റെ പേരിൽ ഉത്ഭവിച്ചു. ഹിന്ദുക്കളുടെ ഈ ഓമനക്കിറുക്കിനെ ആശ്രയിച്ചാണു് ആദ്യത്തെ മുഹമ്മദൻ ആക്രമണം സാധിച്ചതെന്നു പറയപ്പെട്ടിരിക്കുന്നു. മുഹമ്മദുഘോറി ആദ്യം ഇൻഡ്യയെ ആക്രമിച്ചപ്പോഠം ധീരന്മാരായ ഹിന്ദുരാജപുത്രന്മാർ അയാളെ തിരിച്ചോടിച്ചു. എന്നാൽ അയാഠം പോയി വീണ്ടും മടങ്ങിവന്നു ആക്രമണം തുടങ്ങി. ഈ സമയം ഹൈന്ദവഹൃദയത്തിനു ഏററവും അടുത്തുള്ള പ്രിയാപ്രിയചിന്തകളെ നല്ലവണ്ണം ഗ്രഹിച്ചുംകൊണ്ടാണു് അയാഠം വന്നതു്. തന്റെ സൈന്യങ്ങളുടെ ചുററും കുറെ പശുക്കളെ നിരത്തിനിൎത്തി ഒരു വേലിപോലെ സംരക്ഷിച്ചുകൊണ്ടാണു് ഈ പ്രാവശ്യം അയാഠം പോയതെന്നു പറയപ്പെട്ടിരിക്കുന്നു: എന്തൊരാശ്ചൎയ്യകരമായ കോട്ട? ഹിന്ദുക്കഠംക്ക എതിൎക്കാൻ സാധിച്ചില്ല! പരിശുദ്ധഗോക്കളുടെ മുമ്പിൽ ആയുധങ്ങളെടുത്തു് എങ്ങിനെ പോർചെയ്യും? കരുണാമസൃണഹൃദയരായ ഹിന്ദുക്കഠം സൗമ്യതയും, പരിശുദ്ധിയും നിറഞ്ഞ പശുക്കളെക്കണ്ടു്, നിരസ്തധൈൎയ്യരായി വീണുപോയിപോലും! പശുക്കളെ രക്ഷിക്കയും രാജ്യം വിട്ടുകൊടുക്കയും ആയിരുന്നു ഫലംപോലും! നൂറുനൂറുവർഷങ്ങളായി —എന്നുമാത്രമല്ലാ— ഇപ്പോഴും നൂററുക്കണക്കിനു്, അല്ലല്ല, ആയിരക്കണക്കിനു്, അതുമല്ലാ, കോടിക്കണക്കിനു്—പശുക്കളെ നിൎദ്ദയരായ ആക്രമണകാരികഠംക്ക കൊന്നുതിന്നാൻ അനുവദിച്ചുകഴിഞ്ഞു! ഇപ്പോഴും സമ്മതിച്ചുകൊണ്ടിരിക്കയും ചെയ്യുന്നു! ഈ പറഞ്ഞ കഥ, പക്ഷേ, യഥാൎത്ഥമല്ലെന്നു വരാം; എന്നാൽ ഇപ്പോഴും ഈവിധം

സംഭവങ്ങൾ അവിടെ ഉണ്ടാകാനിടയുണ്ട്. പുരാതനമതത്തിന്റെ നാമധേയത്തിൽ ഇത്തരം പാശ്ചവിസ്ഥിത്തം തികഞ്ഞ അജ്ഞാനം നടപ്പിലിരിപ്പുണ്ട്. ഇതിന്റെ അബദ്ധപ്രകൃതം നോക്കുക. ഏററവും പരിപാവനമായ വേദങ്ങളിൽപോലും—വന്ദ്യമായ ഉപനിഷത്തുകളിൽപോലും—മാട്ടിറച്ചിയെ തടയുന്നില്ലെന്നു മാത്രമല്ല, പലപ്പോഴും ഗോയജ്ഞം—പശുമേധയാഗം—തന്നെ വിധിച്ചിട്ടുള്ളതായിക്കാണാം. ഒരു ഉദാഹരണം പറയാം. യജുർവേദത്തിൽ—ശതപഥബ്രാഹ്മണത്തിൽ—ബൃഹദാരണ്യകോപനിഷത്തിൽ ൬-ാം അദ്ധ്യായം ൪-ാമതു ബ്രാഹ്മണം ൧൮-ാമതു ശ്ലോകത്തിൽ ഇങ്ങിനെ പറയുന്നു:—

"ഒരുത്തൻ ഏററവും വലിയ പണ്ഡിതനും, പ്രശസ്തനും, ജനസ്വാധീനതയുള്ളവനും, പൊതുക്കാര്യപ്രസക്തനും, വാഗ്മിയും ആയ ഒരു പുത്രനുണ്ടാകണമെന്നു കാംക്ഷിക്കുന്നുവെങ്കിൽ—അവനു വേദങ്ങളെല്ലാം അറിവുണ്ടായിരിക്കയും, പൂർണ്ണായുസ്സംഭവിക്കയും വേണമെങ്കിൽ—ഹവിസ്സ് തയ്യാറാക്കി മാട്ടിറച്ചിയും നെയ്യും ചേർത്തു ഭർത്താവും ഭാര്യയുംകൂടി അതു ഭക്ഷിക്കണം; സന്താനോല്പാദനത്തിനു തയ്യാറായിട്ട് അതു ഭക്ഷിക്കണം. മാംസം ഉക്ഷാണത്തിന്റെയോ, ഋഷഭന്റെയോ—അതായതു്, മൂരിക്കിടാവിന്റെയോ, പ്രായമായ കാളയുടെയോ—മാംസമായിരിക്കണം."

ഹാ! നമ്മുടെ പരിശുദ്ധചിന്തകളെ പശുക്കളുടെയും, എരുമകളുടെയും മരങ്ങളുടെയും വെറും ദേഹത്തിൽ ചെലവുചെയ്യാതെ, നേരേമറിച്ചു് "എന്റെശരീരം" എന്നു പറയുന്ന ചെറുശരീരത്തെമാത്രമല്ലാ, അച്ഛൻ, അമ്മാവൻ, മുത്തച്ഛൻ, ഗുരുക്കന്മാർ, ബന്ധുക്കൾ എന്നു വിളിക്കപ്പെടുന്നവരുടെ ദേഹത്തിനുപോലും, അനർഹമായ ബഹുമാനംകൊടുത്തു് കണക്കിലധികം സ്നേഹിക്കാൻ ഇടംകൊടുക്കുന്ന ക്ഷീണകരമായ മായാപടലത്തിൽനിന്നു നമ്മെ ഉദ്ധരിക്കുവാൻതക്കവിധം, ശ്രീകൃഷ്ണഭഗവാൻ ഉപദേശിച്ച വേദാന്തത്തിന്റെ പ്രബലപ്രതിഷ്ഠമായ ശക്തിയെവിടെ? സകല സൂര്യന്മാരേയും നാശത്തിലേയ്ക്കു എറിഞ്ഞുകളഞ്ഞാലും, ലക്ഷോപലക്ഷം ലോകങ്ങൾ ശൂന്യതയിലേയ്ക്കുരുക്കിക്കളയപ്പെട്ടാലും, ജ്ഞാതാവിനു്—ദ്രഷ്ടാവിനു്—ക്ഷണനേരംപോലും ചാഞ്ചല്യമുണ്ടാകാതിരിക്കത്തക്കവിധം അത്രയ്ക്കു യഥാർത്ഥാത്മാവിനെ—അനശ്വരമായ പരമാർത്ഥതത്വത്തിനെ—പററി ബോധ്യംവരുത്തുന്ന സൌഭാഗ്യകരമായ വേദാന്തം ആവശ്യംതന്നെ.

അവർ ബുദ്ധിശക്തികൊണ്ടു ബലശാലികളാണു്; ശരീരശക്തിയിൽ ബലിഷ്ഠന്മാരാണു്; ആദ്ധ്യാത്മികശക്തിയിലും അവർ പ്രബ

ലന്മാരാണു്; എന്നാൽ ജലസമ്മർദ്ദശാസ്ത്രത്തിൽ (Hydrostatics) നിങ്ങൾ വായിക്കുന്നതുപോലെ ഫലപ്രദമായ സമ്മർദ്ദമെന്നും, നിഖിലസമ്മർദ്ദമെന്നും (Resultant Pressure & Total Pressure) രണ്ടു വിധപ്രയോഗങ്ങൾ ഉണ്ടു്. ഒരു സാധനത്തിൽ പ്രയോഗിക്കപ്പെടുന്ന നിഖിലസമ്മർദ്ദം വളരെ വലുതും, ആശ്ചര്യകരവും, ഭീമവും ആയേക്കാം; എന്നാൽ ഫലപ്രദമായ സമ്മർദ്ദം നിസ്സാരമോ ശൂന്യമോ ആയിവരാം. ഇൻഡ്യായിൽ കണക്കററവുള്ള ജനാവലികൾ പുറപ്പെടുവിക്കുന്ന അതിഘോരമായ ശക്തികൾ സംയോജിക്കയോ, സഹകരിക്കയോ ചെയ്യാതെ പരസ്പരം ഛിന്നഭിന്നമാകുന്നു. ഒരു ശക്തി മറെറാരു ശക്തിക്കെതിരായി പ്രവർത്തിക്കുന്നു തന്മൂലം ഫലത്തിൽ രാഷ്ട്രീയശക്തി ശൂന്യമായി കാണപ്പെടുന്നു. ചടങ്ങുകളിലും ബാഹ്യരൂപങ്ങളിലും പ്രേമത്തെ കേന്ദ്രീകരിക്കുന്ന അബദ്ധവിശ്വാസം—അടിയന്തിരങ്ങളിലും പുറംശരീരങ്ങളിലും വികാരങ്ങളെ അന്ധമായി പ്രയോഗിക്കുന്ന നടപടി—കാണപ്പെടുന്നതെല്ലാം സത്യമാണെന്നും, പരിതഃസ്ഥിതികൾ ശാശ്വതമാണെന്നും വിശ്വസിക്കുന്ന അജ്ഞതാപാരമ്യം—ഇതുകൾ വന്നു്, വംശവിദ്വേഷം, വർഗ്ഗപക്ഷപാതം, കക്ഷിമത്സരം, ജാതിനിന്ദ മുതലായതു് ഉണ്ടാക്കിയിരിക്കുന്നു. തന്മൂലം ജനങ്ങൾക്കു് അവരുടെ ഇച്ഛകളേയും മനഃശക്തികളേയും സംയോജിപ്പിക്കാൻ കഴിവില്ല. ക്ഷണപ്രഭാക്ഷണികങ്ങളായ ബാഹ്യസംഭവങ്ങളെ വകവെയ്ക്കാതെ എല്ലാത്തിലും അന്തർഭവിക്കുന്ന ഐക്യം—അഭിന്നത പ്രായോഗികമായി അനുഭവപ്പെടുത്തിയാൽ ഒരു രാജ്യത്തിനുണ്ടാകാവുന്ന അത്യത്ഭുതപ്രയോഗശക്തി അവിടെ—ഇൻഡ്യായിൽ—ഉണ്ടാകുന്നില്ല. ഭാരതത്തിലെ സാമാന്യജനങ്ങളിൽ, പ്രയുക്തമായ ഈ വേദാന്തം ഇല്ലാത്തതിനാൽ പരസ്പരം കലഹിക്കുന്ന അംഗങ്ങളുടെ ഒരു കുടുംബം പോലെ, ആ രാജ്യം ഭവിച്ചിരിക്കുന്നു. ഈ അസംഖ്യകക്ഷിക്കാർ തമ്മിൽതമ്മിലുള്ള ബന്ധങ്ങൾ വളരെ ശിഥിലങ്ങളാണു്.

ഇതാണു് ഭാരതത്തിന്റെ നാശം. ബ്രിട്ടീഷുഗവമെന്റു് ഈ മത്സരശക്തിയെ പ്രോത്സാഹിപ്പിക്കയാണെന്നുള്ള കാര്യം രാമൻ മറയ്ക്കുന്നില്ല. 'ഭിന്നിപ്പിച്ചു ജയിക്കുക' എന്ന ഭരണാധിപന്മാരുടെ നയം അവിടെ ഹിന്ദുക്കളുടേയും, മുസൽമാന്മാരുടേയും ഇടയ്ക്കുള്ള അകലം വിപുലീകരിക്കുന്നു; അതുപോലെ ഭിന്നസംഘങ്ങളായ ഹിന്ദുക്കളുടെ ഇടയ്ക്കും; ആത്മീയമായോ, രാഷ്ട്രീയമായോ, സാമൂഹ്യമായോ, മറേറതുതരത്തിലോ ഇൻഡ്യായെ രക്ഷിക്കണമെന്നുണ്ടെങ്കിൽ, ഏതു മടിയും മത്സരവും ഇടിച്ചുപൊടിക്കുന്ന—ജാതി

ളയുന്ന സംസ്കാരവിശേഷംകൊണ്ടല്ലാതെ സാദ്ധ്യമല്ല. ഇൻഡ്യാ എഴുന്നേററു മററു രാഷ്ട്രങ്ങൾക്കുമുമ്പിൽ തലപൊക്കി അഭിമാനസമേതം നില്ക്കണമെന്നും, അങ്ങനെ അമേരിക്കായ്ക്കും ഇംഗ്ലണ്ടിനും, ലോകത്തിനുമുഴുവനും അനുഗ്രഹങ്ങളുടെ ഉല്പത്തിസ്ഥാനമായി ഭവിക്കണമെന്നും നാം ആഗ്രഹിക്കുന്നുവെങ്കിൽ ഈ സ്വാർത്ഥ്യം, അസൂയയും, മത്സരവും അവിടെനിന്നു ബഹിഷ്കരിക്കണം. ഒരു മനുഷ്യൻ രോഗിയായിരുന്നാൽ അവൻെറ ആന്തരപ്രകൃതിയെ സഹായിക്കുന്ന മരുന്നുകൾ കൊടുത്താലെ അവനു ഭേദമുണ്ടാകയുള്ളു. പരമാത്ഥത്തിൽ ഈ അന്തഃശക്തിയാണു് രോഗത്തെ ഹനിക്കുന്നതു്; മരുന്നുകൾ ബാഹ്യസഹായംമാത്രമാണു്. മരുന്നുകൾ പ്രകൃതിയെ സഹായിക്കുന്നു; പ്രകൃതി രോഗനിവാരണംചെയ്യുന്നു. അതുപോലെ, ഇൻഡ്യായെ പുനരുദ്ധരിക്കണമെങ്കിൽ, അവളുടെ ആഭ്യന്തരജീവൽതത്വം ശക്തിമത്തായിവരാൻ വല്ലതും കൊടുക്കണം; അതുകൊണ്ടു് ആന്തരപ്രകൃതിയെ ഉത്തേജിപ്പിക്കയും പുഷ്ടിപ്പെടുത്തുകയുംവേണം.

ഇൻഡ്യായുടെ ദീനങ്ങളും കഷ്ടപ്പാടുകളും എന്താണെന്നു നിങ്ങളോടു പറഞ്ഞുകഴിഞ്ഞു. ഇനി അവയുടെ പരിഹാരമാർഗ്ഗങ്ങളെ നിർദ്ദേശിക്കാം.

സിദ്ധാന്തങ്ങളും നിബന്ധനകളുംകൊണ്ടു് കേടുകൾ തീക്കാമെന്നു ലോകരും, മിക്ക മതങ്ങളും, നിരവധി ന്യായവാദികളും യഥാത്ഥമായി വാദിക്കുന്നുണ്ടു്. എന്നാൽ അതു് ഒരിക്കലുമില്ല! ഒരിക്കലുമില്ല!! തീച്ചയായുംഒരിക്കലുമില്ല!!! തത്വങ്ങളും, കുട്ടിത്തളയ്ക്കുന്ന പ്രമാണങ്ങളും, അനുഷ്ഠാനത്തിനുള്ള കൃത്രിമനിയമങ്ങളും, പ്രകൃതിപ്രതികൂലമായ നീതിതത്വങ്ങളും ഒരിക്കലും കേടുതീക്കയില്ല. അതോമ്മിക്കുക. "നീ അങ്ങനെ ചെയ്യരുതു്; നീയിങ്ങനെ ചെയ്യണം" എന്നുംമററുമുള്ള ആജ്ഞകൾ യാതൊരു പരിഷ്കാരവും വരുത്തുകയില്ല. ഈ ശാസനങ്ങളും സാരോപദേശങ്ങളും സംഗതികളെ ശരിപ്പെടുത്തുമായിരുന്നുവെങ്കിൽ, വാഗ്ദാനംചെയ്യപ്പെട്ട സ്വർഗ്ഗരാജ്യം എത്രയോമുമ്പേ സ്ഥാപിക്കപ്പെട്ടേനെ!—ലോകം സ്വർഗ്ഗമായി ഭവിച്ചേനെ; ഇന്നത്തെ ലോകം ഇതുപോലെ ഇരിക്കയില്ലായിരുന്നു. ഇതൊന്നും കാര്യം ശരിപ്പെടുത്തുന്നില്ല. നിങ്ങളുടെ ശിക്ഷകളും, നിങ്ങളുടെ ജയിലുകളും, ഠാണാകളും യാതൊരു ഗുണവും ചെയ്യുന്നില്ല. ഇന്നല്ലെങ്കിൽ നാളെയെങ്കിലും, ഈ ജയിലുകളുടേയും ലോക്കപ്പുകളുടേയും ഗുണമോ, ശക്തിയോകൊണ്ടു് സംഗതി നന്നാക്കാമെന്നുള്ള വിശ്വാസം — വ്യാമോഹം — പരമാബദ്ധമാണെന്നു ഭൂലോകത്തിനു ബോദ്ധ്യംവരും. ഭയപ്പെടുത്തലും, ശിക്ഷ

യുംകൊണ്ടു പാപത്തെ ഭഞ്ജിക്കാനും തടയാനും കഴികില്ല. കാര്യക്ഷമമായ ദോഷപരിഹാരത്തിനു് അറിവും, സംസ്കാരവും ജീവത്തായ ജ്ഞാനവും ജനങ്ങളിൽ അടിച്ചുകയററണം. അല്ലാതെ നിവൃത്തിയില്ല. ഭംഗിയുള്ള തത്വങ്ങളും, കുയുക്തികളും ഒന്നും കൊണ്ടുവന്നു് ഉപദ്രവിക്കരുതെന്നു ആളുകൾ പറയും. ഈ സിദ്ധാന്തം മാത്രം കൊണ്ടുവരരുതു്.

ഹേ! മനുഷ്യരെ! നിങ്ങളെ ഭരിക്കുന്നതെന്താണു്? അതു് ആശയങ്ങൾ ആശയങ്ങൾ — ആശയങ്ങൾമാത്രം — നിങ്ങളുടെ ആഭ്യന്തരപ്രകാശം — നിങ്ങളുടെ അന്തഃപ്രകാശം — ജ്ഞാനം; മറെറാന്നുമല്ല നിങ്ങളെ നയിക്കുന്നതു്. ജയിലുകളും, തടങ്കലുകളും ഏർപ്പെടുത്തുന്നതിനുപകരം, കുററക്കാരെ പഠിപ്പിച്ചു വിവരവും വിവേകവും ഉണ്ടാക്കി ലോകത്തെ ഭരിക്കുന്ന ഈശ്വര നിയമങ്ങളെ അവർക്കു മനസ്സിലാക്കിക്കൊടുക്കണം. "അറിവു നന്മയാണു്" എന്നു പറയപ്പെടുന്നു. എത്ര ശരി! ഇതാ! ഒരു കുഞ്ഞു് ഇരിക്കുന്നു. അതു തീയ്യിൽ തൊട്ടു കൈ പൊള്ളിക്കുന്നു. എന്തു കൊണ്ടു്? തീയ്യിൽ തൊട്ടാൽ കൈ പൊള്ളുമെന്നു് അതിന്നറിവില്ലാത്തതുകൊണ്ടു്. തീ പൊള്ളുമെന്നു് അതിനെ അറിയിക്കുക; അതു പിന്നെ തീയ്യിൽ തൊടുകയില്ല ആദ്ധ്യാത്മികനിയമങ്ങളെ ജനങ്ങളെ പഠിപ്പിക്കുക; മനുഷ്യവംശത്തിനു വെളിച്ചംകൊടുക്കുക. ഇതാണു് ചികിത്സ. ഈ മാർഗ്ഗം കുറെ സാവധാനമായേക്കാം; തീരെ മന്ദമായേക്കാം; എന്നാൽ ഇതു് സൂക്ഷ്മവും, കൃത്യവും ആണു്. ഇതു വളരെ പതിഞ്ഞതും സാവധാനവും ആയിരിക്കാമെങ്കിലും നിശ്ചിതമായ ആ ഒരു പരിഹാരംമാത്രമേ ഉള്ളു; ഫലപ്രദമായ ഒരേ ചികിത്സ.

വേറൊരു മാർഗ്ഗവുമില്ല. ഇങ്ങനെ ക്രിസ്തീയനീതിശാസ്ത്രം കൊണ്ടു്, ശിക്ഷകളും, ചട്ടങ്ങളും, നിബന്ധനകളുംകൊണ്ടു്, ഇൻഡ്യായെ ഉയർത്താൻ സാധിക്കയില്ല. സത്യത്തിൻെറ സജീവമായ ജ്ഞാനം ഒന്നുമാത്രമാണാവശ്യം.

അമേരിക്കക്കും ഇംഗ്ലീഷുകാർക്കും ഭംഗിയേറിയ കെട്ടിടങ്ങളുണ്ടു്; ഭാരതീയർക്കു് ചെററക്കുടിലുകളും മാടങ്ങളുമേ ഉള്ളൂ. ഇതു് സത്യംതന്നെ. എന്നാൽ നല്ല സുന്ദരമനോഹരങ്ങളായ കൊട്ടാരങ്ങൾ ഇൻഡ്യായിൽ പണികഴിപ്പിച്ചു് ഭാരതീയരെ യൂറോപ്യന്മാരെപ്പോലെ, 'ചുടുശ്മശാനച്ചെടി'കളാക്കിത്തീർക്കുന്നതുകൊണ്ടു ഫലമില്ല. കൊട്ടാരങ്ങളും, കോവിലകങ്ങളുംപോലെയുള്ള രമ്യഹർമ്മ്യങ്ങളിൽ താമസിക്കുന്നവർക്കു് മുക്കാലും സംതൃപ്തിയില്ല. പുഴക്കളും, കൃമികളും, ഇഴയുന്ന പാമ്പുകളും പലപ്പോഴും ഭംഗിയേറിയ കല്ലറകളിൽ വസി

ക്കുന്നു. സാധാരണ ഇങ്ങനെയല്ലായിരിക്കാം. എന്നാലും, ബാഹ്യാലങ്കാരങ്ങളും മോടികളും ആനന്ദംകൊടുക്കാതിരിക്കുന്ന അനേകം തെളിവുകൾ ഉണ്ട്. ഇതു് പരമാർത്ഥമാണ്. ലോകത്തിനു ഇതു് ബോധ്യംവരുന്നില്ലെങ്കിൽ, അതു് ലോകത്തിൻെറ കുററമാണു്. ധനംകൊണ്ടും, സംഗതി നന്നാകയില്ല. രാമനിവിടെ വേദാന്തം കൊണ്ടുവന്നു് എല്ലാവരുടേയും ആഗ്രഹഗതിക്കു് വിപരീതമായി വല്ലതും പറയുന്നുവെങ്കിൽ—എല്ലാവക്കും ഒരുപോലെ രസിക്കാത്തതു് പ്രസ്താവിക്കുന്നുവെങ്കിൽ—അതിനെ ഗണ്യമാക്കേണ്ടതില്ല. എന്നാൽ, ധനം യഥാർത്ഥമായ ആനന്ദപ്രാപ്തിക്കുതകുകയില്ലെന്നുള്ളതു് പരമാർത്ഥമാണ്. ധനത്തിൻെറ പുറകേ യൂറോപ്പും അമേരിക്കയും ഓടിക്കൊണ്ടു്, ധനം ആനന്ദത്തിൻെറ അടിസ്ഥാനമാണെന്നു് സങ്കല്പിക്കുന്നുവെങ്കിൽ, യൂറോപ്പും അമേരിക്കായും വിഡ്ഢിത്തം കാണിക്കുന്നു. അമേരിക്കായുടേയും, യൂറോപ്പിൻെറയും തെററുകളെ പകർത്തിക്കൊണ്ടു് ഇൻഡ്യാ പുരോഗമിക്കണമെന്നു് രാമൻ ശുപാർശചെയ്യുന്നില്ല. ഭൗതികൈശ്വര്യത്തിനു വേണ്ടിമാത്രമുള്ള പരിശ്രമങ്ങൾ ആരെയും വിജയിയാക്കിയിട്ടില്ല. ലോകത്തിലെ സകല സമ്പത്തുകളും കരസ്ഥമാക്കണമെന്നു് ഏതു വ്യക്തിയും രാഷ്ട്രവും ആണു് മോഹിക്കാത്തതു്? എന്നിട്ടും, എത്രവളരെ കുറച്ചുപേരെങ്കിലും ഇതു് സാധിക്കുന്നുണ്ടോ? വേലയിലും, സ്നേഹത്തിലുംനിന്നു് അഥവാ, സ്നേഹപ്രവൃത്തിയിൽനിന്നു്, നിരന്തരം ഐശ്വര്യം ഉത്ഭവിക്കുന്നു, പ്രായോഗികവേദാന്തചൈതന്യം—വിജയത്തിൻെറ വിലയേറിയ ഈ താക്കോൽ—അറിഞ്ഞോ അറിയാതെയോ കരസ്ഥമാക്കുന്ന രാഷ്ട്രങ്ങൾ മാത്രമേ പുരോഗമിക്കുന്നുള്ളൂ. അജ്ഞന്മാരായ ഭോഷന്മാർ വൃക്ഷം നടാതെ അതിൻെറ പഴങ്ങൾ പറിച്ചുതിന്നാൻ കൊതിക്കുന്നു. മോചനത്തിൻെറയും, പ്രേമത്തിൻെറയും ചൈതന്യമാകുന്ന—ശക്തിയുടെ മൗലികമായ താക്കോൽ കൈക്കലാക്കാതെ രാഷ്ട്രീയമായ സമുന്നമനം സാധിക്കാമെന്നു് രാജ്യതന്ത്രജ്ഞാഭാസന്മാർ വിചാരിക്കുന്നു. സ്വാതന്ത്ര്യം ന്യായം, സ്നേഹം ഇതുകളുടെ ചൈതന്യം ആയ, അനവദ്യയവേദാന്തമാണു് എല്ലാനാട്ടുകളുടെയും ജീവിതസിദ്ധാന്തങ്ങൾ. ഇതു് ഇതര നാട്ടുകളിൽ യഥാമതി അറിയപ്പെടുന്നില്ല; ഇൻഡ്യായിൽ ഇതു് ശരിക്കറിയപ്പെടുന്നു. ഇൻഡ്യായുടെ ഈ ആന്തരപ്രകൃതി ബലിഷ്ഠമാക്കണം. ഗാർഹികവും, സാമൂഹ്യവും, രാഷ്ട്രീയവും, ധാർമ്മികവും ആയ മോക്ഷത്തിനു് എല്ലാനാട്ടുകളിലും ഈ വേദാന്തം നടപ്പിലാക്കേണ്ടതാണു്.

ഇൻഡ്യായ്ക്കു് ഒരു പ്രത്യേക വിശേഷതയുണ്ടു്. മതത്തിൻെറ യഥാർത്ഥമായ അർത്ഥത്തിൽ ഹിന്ദുക്കൾ അതിമതനിഷ്ഠയുള്ളവർ

ഷല്ലെങ്കിലും, മതത്തിനോടു് ബഹുമാനവും, ഉത്സാഹവും അവിടെ അതിശക്തിമത്താണു്. അതുകൊണ്ടു് സാമൂഹ്യമോ, രാജ്യതന്ത്രപരമോ ഏതുതരത്തിലുള്ളതോ, ആയ എന്തെങ്കിലും ഒന്നു് അവിടെ പ്രചരിക്കണമെങ്കിൽ, അതു് മതത്തിൻെറ പേർപറഞ്ഞായിരിക്കണം. സാമുദായികമോ, ഭരണപരമോ ആയ പരിഷ്കാരങ്ങളെ ഉദ്ദേശിച്ചു് പ്രവർത്തിക്കുന്ന ഇൻഡ്യൻനാഷനൽകോൺഗ്രസ്സോ, വേറെ ആരെങ്കിലുമോ സ്ഥാപനമോ സാധാരണജനങ്ങളെ സ്പർശിക്കുന്നില്ല. മതത്തിൻെറ മാർഗ്ഗത്തിൽക്കൂടി വരാത്തതുകൊണ്ടു് അതുകളൊന്നും ജനങ്ങളുടെ ആത്മാവിൽ കയറുന്നില്ല. ഈ സ്ഥിതിയിൽ ഇൻഡ്യയിൽ വരുത്തേണ്ട പരിഷ്കാരങ്ങൾ പ്രായോഗികവേദാന്തം പഠിപ്പിച്ചുകൊണ്ടുതന്നെവേണം. അല്ലാതെ ഫലപ്രദമായ വേറെ മാർഗ്ഗമില്ല. പ്രായോഗികവേദാന്തം രാഷ്ട്രീയവും, ഗാർഹികവും, ബുദ്ധിപരവും, നീതിപരവും ആയ എല്ലാ സ്വാതന്ത്ര്യത്തിനും പ്രേമത്തിനും സ്ഥാനംകൊടുക്കുന്നു. അതു് അത്യത്ഭുതകരമായി സ്വാതന്ത്ര്യവും, സമാധാനവും, ഓജസ്സും, ശാന്തിയും, ധൈര്യവും, സ്നേഹവും മതത്തിൻെറ നാമധേയത്തിൽ സംയോജിപ്പിക്കുന്നു. ഹിന്ദുവിൻെറ ഹൃദയത്തിനു് ഏററവും അടുത്തിരിക്കുന്ന ശ്രുതി—ഉപനിഷത്തുകൾ ഇവയുടെ നാമധേയത്തിൽ ഹിന്ദുക്കൾക്കു് അഭിവന്ദ്യതമമായ വേദങ്ങളുടെപേരിൽ—യാതൊന്നിനുവേണ്ടി ഹിന്ദുക്കൾ മടിക്കൂടാതെ പെട്ടെന്നു ജീവൻകളയാൻ തയ്യാറാണോ ആ വേദങ്ങളുടെപേരിൽ ഇതു് സാധിക്കണം. എന്നാൽ സ്വാതന്ത്ര്യപ്രേമങ്ങളുടെ ചൈതന്യം ഹിന്ദുക്കളുടെ ബൈബിളായ ഉപനിഷത്തുകളുടെ വാക്യങ്ങൾ ഞെക്കിയൊടിച്ചു് പിഴിഞ്ഞൊന്നും എടുക്കാനില്ല. അതു് ഏററവും ലളിതമായും വ്യക്തമായും അങ്ങിനെ അവയിൽ കാണപ്പെടുന്നു. തങ്ങളുടെ ബൈബിളിലെ ശാസനങ്ങൾ ആണല്ലോ എന്നുമാത്രം കരുതി സാധാരണ ജനങ്ങളും, വേദാന്തത്തിൻെറയും സത്യത്തിൻെറയും സ്ഥാപനയ്ക്കും അഭിവൃദ്ധിക്കും എല്ലാ സയൻസുകളും സഹായിക്കുന്നതുകൊണ്ടും, വേദാന്തത്തിൽ പ്രതിപാദിക്കുന്ന അദ്വൈതമതത്തെ താങ്ങാതെ സൂര്യപ്രകാശം കണ്ടിട്ടുള്ള യാതൊരു തത്വജ്ഞാനപദ്ധതിയും ഇല്ലാത്തതുകൊണ്ടും അഭ്യസ്തവിദ്യരായ ഹിന്ദുക്കളും, വേദാന്തത്താൽ ആകർഷിക്കപ്പെടുന്നു.

സുപ്രസിദ്ധിപെററ ടാൻടലസ് എന്നതുപോലെ തങ്ങളുടെ വേദങ്ങളിൽക്കൂടി അനാദ്യന്തമായി ഒഴുകിക്കൊണ്ടിരിക്കുന്ന വേദാന്തമാകുന്ന അമൃതം ഉണ്ടായിട്ടും, ഇൻഡ്യാക്കാർ കഷ്ടപ്പെടുന്നതു് അത്ഭുതംതന്നെ. അവർ ഈ അമൃതം ഭുജിക്കുന്നില്ല. ലോകത്തിലേയ്ക്കു് അവർക്കു് ഏററവും പ്രിയപ്പെട്ട ബൈബിളിനെക്കുറിച്ചു്

ഉള്ള ഭയങ്കരമായ അജ്ഞതമൂലം റോമൻകത്തോലിക്കന്മാർ വളരെക്കാലം കഷ്ടപ്പെട്ടതുപോലെ, വേദാന്തം വൃത്തിയായി അറിയാവുന്നകുറേപ്പേർ—അധികമെണ്ണമില്ലെങ്കിലും—ഇൻഡ്യയിൽ ഉണ്ട്. എന്നാൽ അവരുടെ അറിവ് അനുഷ്ഠാനപരമല്ല; വെറും ആദർശപരംമാത്രമാണ്. ഗുണിക്കാനും ഹരിക്കാനും മനസ്സിൽ സുഖമായി പഠിച്ചിരിക്കയും, എന്നാൽ ഒരു കണക്കെങ്കിലും ആ പഠിപ്പുപയോഗിച്ച് ക്രിയചെയ്യാതിരിക്കയും ചെയ്യുന്ന ഒരു വിദ്യാർത്ഥിയെപ്പോലെ, അവർ ഇരിക്കുന്നു. ഒരൊററ പരീക്ഷണംപോലും ചെയ്യാതെ കെമിസ്ത്രി—രസായനവിദ്യ—പഠിക്കുന്ന ഒരു വിദ്യാർത്ഥിയെപ്പോലെ, പണ്ഡിതന്മാർ മിക്കവരും വേദാന്തം ഉരുക്കഴിച്ചുപഠിക്കുന്നു. സന്യാസിമാരിൽ ഭൂരിപക്ഷംപേർ യഥാർത്ഥസ്വാമിമാർ—യജമാനന്മാർ ആകുന്നതിനുപകരം ജാതിയുടെ അടിമകളും ദാസന്മാരും ആയിരിക്കുന്നു. ഇൻഡ്യയിൽ വേദാന്തപ്രൊഫസറന്മാരെ നിങ്ങൾക്ക് ധാരാളം കാണാം. എന്നാൽ വിമാനം ഉയരുക, കപ്പൽ സഞ്ചരിക്കുക, നീന്തുക മുതലായ Hydro dynamics (ജലശക്തിശാസ്ത്രം)പഠിപ്പിക്കാമെങ്കിലും, യാതൊരു പരീക്ഷയുംചെയ്തു പരിചയിക്കാത്ത ഒരു സർവകലാശാലാപ്രൊഫസറെപ്പോലെ ആണ് അവർ മുക്കാലും; അമേരിക്കയിലെ പ്രജകളായ നിങ്ങൾ ജലശക്തിശാസ്ത്രപ്രൊഫസ്സറന്മാരല്ലായിരിക്കാം; എന്നാൽ ആ ശാസ്ത്രത്തിലെ ഉയർന്നതത്വങ്ങൾ പഠിച്ചിട്ടുണ്ടെന്നു് അഹങ്കരിക്കയോ ഞെളിയുകയോ ചെയ്യാതെ ആ ശാസ്ത്രതത്വങ്ങളെ ശരിയായിട്ട് വാസ്തവത്തിൽ അറിയാതെതന്നെ, പ്രൊഫസ്സർതന്നെ പരീക്ഷിക്കുന്നതരത്തിൽ, വഞ്ചി പ്രായോഗികമായിനടത്തിക്കൊണ്ടുപോകുന്ന ഒരു വള്ളക്കാരനെപ്പോലെ, നിങ്ങൾ സംഗതികൾ നിർവഹിക്കുന്നു. ഹേ! അമേരിക്കരേ! ഇൻഡ്യായുടെ കാര്യം നന്നാക്കുന്നതിനുവേണ്ടി—അങ്ങിനെ ലോകത്തിനെല്ലാം നന്മകൈവരുത്തുവാൻ—നിങ്ങളുടെ പ്രായോഗികശക്തികളെ വേദാന്തത്തിൻെറ ആദ്ധ്യാത്മികോജസ്സുമായി സംയോജിപ്പിച്ചു സമ്പൂർണ്ണമായ ഒരു സംസ്കാരവിശേഷം ഇൻഡ്യായിൽ നടപ്പാക്കുമോ? ഇന്ത്യായിലെ, സ്വാമിമാരും പണ്ഡിതന്മാരും ജനങ്ങളുടെ വംശത്തിൻെറ പഴയ തന്ദ്രിപ്രധാനമായ ഉറക്കം നീണ്ടുനിൽത്താൻ പ്ലുവിയും താരാട്ടും പാടിക്കൊണ്ടിരിക്കുന്നതേ ഉള്ളൂ.

വ്യവസായകോളജ്ജുകളും സ്ഥാപനങ്ങളും ഉണ്ടാക്കിയാൽ കാര്യങ്ങൾ എല്ലാം ഭംഗിയാകുമെന്നു പറയപ്പെടുന്നു. അതു ശരിയാണോ? അല്ല. അത്തരം സ്ഥാപനങ്ങൾ പക്ഷേ ക്ഷണികമായ കുറെയൊരു സഹായമായേക്കാം. എന്നാൽ ഇൻഡ്യായിൽ വ്യവസായപാഠശാലകൾ സ്ഥാപിക്കുന്നതുകൊണ്ടുമാത്രം അവിടത്തെ

പ്രധാനകഴപ്പവും, വലിയ വേദനയും, യഥാൎത്ഥമായ കഷ്ടപ്പാടും നീക്കാൻ നിവൃത്തിയില്ല. ഇപ്പോൾ ഇൻഡ്യായിൽ കൂലിവേലക്കാൎക്കു എന്തു ശമ്പളംകിട്ടുന്നു? ഒരു മൺപണിക്കാരനെ—കുലാലനെ എടുത്തുനോക്കുക. അവൻ പ്രതിദിവസം ഇരുപതുകുടമോ, പിഞ്ഞാണമോ ഉണ്ടാക്കുന്നു, വളരെനേരം വേലചെയ്യുന്നു; ഇരുപതുകലത്തിനുംകൂടി ഒരു സെൻറു അവനു വിലകിട്ടുന്നു! ഇരുപതുകലത്തിനു ഒരുസെൻറു! മററുചില വേലക്കാൎക്കു അവരുടെ സുദീൎഘപ്രതിദിനവേലയ്ക്കു അഞ്ചുസെൻറുവരെ കൂലികിട്ടുന്നു. കോളജുകളിലും സൎവ്വകലാശാലകളിലും പഠിച്ച് ഡിഗ്രികളും ബിരുദങ്ങളും നേടി എം. എ. ക്കാരും, ബി. എ. ക്കാരുമായി നിറംപകന്ന വസ്ത്രങ്ങളുമായി മേൽജാതിക്കാർ ചിലർ പുറത്തുവരുന്നു. അവൎക്കു മാസംപ്രതി എന്തുശമ്പളം കിട്ടുന്നു? സാധാരണ് പ്രതിമാസം അറുപതുരൂപാ—മാസം ഇരുപതുഡോളർ—ഒരുദിവസം മൂന്നിൽരണ്ടു ഡോളർ, അതായതു് ഏകദേശം അറുപത്താറുസെൻറുമാത്രം. ഒരു സാധാരണ എം. എ-ക്കാരനു ഇതുപോലും കിട്ടുന്നില്ല; അവനു് ദിവസം നാല്പത്തഞ്ചുസെൻറു കിട്ടുന്നു. ഇതാണു് ഇൻഡ്യായിലെ സ്ഥിതി. അമേരിക്കായിൽ നിങ്ങളുടെ സാധാരണവേലക്കാരനു് എന്തുകിട്ടുന്നു? ദിവസം രണ്ടുഡോളർ. ഇൻഡ്യായിൽ ശമ്പളം ഇത്ര കുറയാൻ എന്താണു് കാരണം? അവർ നിസ്സാരവസ്ത്രങ്ങൾ ധരിക്കുന്നു; നിസ്സാരഭക്ഷണംകഴിക്കുന്നു; അവരുടെ വീടുകൾ പാവപ്പെട്ടതാണു്; അവരുടെ സുഖത്തിന്റെ മാത്രകതന്നെ വളരെ താഴ്ന്നതാണു്. അതെന്തുകൊണ്ടു്? രാജ്യത്തിൽ മൂലധനം തീരെ കുറവാണു്. നിങ്ങൾ കാണുന്നില്ലേ? മൂലധനം മുഴുവനും തൂത്തുവാരി പുറമേ കൊണ്ടുപോകപ്പെടുകയാണു്. അമേരിക്കൻഇൻഡ്യക്കു കാർലൈൽ ഇൻസ്റ്റിററ്യൂട്ടും, നീഗ്രോവൎഗ്ഗക്കാൎക്കു റാസ്കീഗീഇൻസ്റ്റിററ്യൂട്ടും ഇന്നാട്ടിൽ ഉള്ളതുപോലെ, വ്യവസായകോളജുകൾ ഇൻഡ്യായിൽ സ്ഥാപിച്ചാൽ അതു തീൎച്ചയായും കുറെ ഗുണം ചെയ്യും. അതു ജനങ്ങളെ തൊഴിൽ ചെയ്യാനും, പണിയെടുക്കാനും പഠിപ്പിക്കും. പക്ഷേ, അതു ആരുടെ ഐശ്വൎയ്യത്തിനാണു്? ആരുടെ അഭിവൃദ്ധിയ്ക്കാണു്? ആരുടെ ഗുണത്തിനാണു് ഈ തൊഴിൽചെയ്യുന്നതു്? ദയവുചെയ്തു പറവിൻ! ഇൻഡ്യാക്കാൎക്കല്ല; ഇംഗ്ലണ്ടിലെ മുതലാളികളുടെ കീശവീപ്പിക്കാനാണു് പ്രധാനമായിട്ടു്. ഇൻഡ്യായിലെ പ്രധാനതൊഴിലെല്ലാം ഇംഗ്ലീഷുവ്യാപാരികളുടെ കയ്യിലാണു്. ഇൻഡ്യൻവ്യാപാരികൾ നാമമാത്രമുതലാളികളത്രെ. യൂറോപ്യനും, അമേരിക്കനുമായ ധനപ്രഭുക്കന്മാർ അവരെ വിഴുങ്ങിക്കളയുന്നു. വ്യവസായകോളജും പരിശീലനവും കൊണ്ടു ഇൻഡ്യായ്ക്കു എന്തുകിട്ടും? ജനങ്ങൾക്കു ഗുണമുണ്ടാകുമോ?

അവർ പഴയതുപോലെ കഷ്ടപ്പെടണം. അതുകൊണ്ടു അവരുടെ പട്ടിണിയും ക്ഷാമവും പരിഹരിക്കാവതല്ല. വ്യവസായകോളജ്ജുകൾകൊണ്ടു ശാശ്വതമായ ഗുണം വരുകയില്ല. പിന്നെ നമ്മൾക്കെന്താണ് ആവശ്യം? നമുക്കു വളരെ കാര്യങ്ങൾ വേണ്ടതുണ്ടു്. ഇപ്പോൾ വേണ്ടതു്—അത്യാവശ്യമായി വേണ്ടതു്—മേൽജാതിക്കാരെയും കീഴ്ജാതിക്കാരെയും വേണ്ടതുപോലെ പഠിപ്പിച്ചു സ്വാതന്ത്ര്യചൈതന്യവും സത്യത്തിന്റെ നിസ്സ്വാർത്ഥപരമായ ശക്തിയും അവരിൽ നിറച്ചു ഓജസ്സും പൗരുഷവും വർദ്ധിപ്പിക്കണം. അതാണാവശ്യം. ഈ സമ്പൂർണ്ണസംസ്കാരണം സാംസ്കാരികവിദ്യയേയും ഉൾക്കൊള്ളണം. അല്ലാതെ വ്യവസായങ്ങൾമാത്രംപോരാ. അവ പ്രാഥമികാവശ്യങ്ങളല്ല. അതിനെക്കാൾ ഉയർന്നു ഏതാണ്ടാണാവശ്യം.

ആശാസ്യമായി ശരിയായ മാർഗ്ഗത്തിൽക്കൂടി ഏറെക്കുറെ പ്രവർത്തിക്കുന്ന ചില ശക്തികൾ മുമ്പേതന്നെ ഇൻഡ്യായിൽ ഉണ്ടു് അവരുടെ പ്രവൃത്തിയെപ്പററി അല്പം ചിന്തിക്കാം. ക്രിസ്ത്യൻ മിഷനറിമാർ പുറത്തുനിന്നു അവിടെപ്പോയി കഠിനമായി വേലചെയ്യുന്നു. അവർ ജാതിഭേദം ഇല്ലായ്മചെയ്യാൻ പണിയെടുക്കുന്നതായി അവർ അവകാശവാദം ചെയ്യുന്നു. അവർ ജനങ്ങൾക്കു വിദ്യാഭ്യാസം കൊടുക്കയും, പറയരെ സഹായിക്കയും ചെയ്യാൻ ഉത്സാഹിക്കുന്നു. എന്നാൽ അവരുടെ അവകാശവാദങ്ങൾ എത്രകണ്ടു ശരിയാണെന്നുനോക്കാം. ഏറ്റവും താഴ്ന്ന ജാതികൾക്കും വേണ്ടി ഏതാണ്ടു ചെയ്യുന്നതിനു് ഇൻഡ്യാ അവരോടു കൃതജ്ഞയാണു്. മററുയാതൊരു വിധത്തിലും എഴുതാനും വായിക്കാനും പഠിക്കാൻ തരമില്ലാത്ത താഴ്ന്ന ജാതിക്കാരെ അവർ കുറെയൊക്കെ വിദ്യ അഭ്യസിപ്പിക്കുന്നു. ഇതു മഹത്തായ ജോലിതന്നെയാണു്. മിഷൻസ്കൂളുകളും കോളജ്ജുകളും മേൽജാതിക്കാർക്കും വിദ്യാഭ്യാസം കൊടുക്കുന്നുണ്ടു്. ഇൻഡ്യാക്കാർക്കു വിദ്യാഭ്യാസം കൊടുക്കാൻ വളരെ ചെയ്തുകഴിഞ്ഞിട്ടുള്ള അമ്മേരിക്കൻ മിഷൻകാരോടു ഞങ്ങൾ വളരെ നന്ദിയുള്ളവരാണു്. എന്നാൽ ഇതിന്റെ ഇരുണ്ട ഒരു വശമുള്ളതു് വിട്ടുകളയാൻ പാടില്ല. ഇൻഡ്യായിൽപോകുന്ന ഈ ക്രിസ്ത്യൻ മിഷനറിമാർ മാസംപ്രതി 300 രൂപാ—300 ഇൻഡ്യൻ ഡോളർ—ശമ്പളം വാങ്ങുന്നു. അവർ രാജകീയപ്രതാപത്തിലും, നവാബിന്റെ പ്രൗഢിയിലും ജീവിച്ചുകൊണ്ടു ജനങ്ങളുടെമേൽ കുതിരകയറുന്നു; ഹിന്ദുകുടുംബങ്ങളിൽ ശണ്ഠയും വഴക്കും ഉണ്ടാക്കുന്നു; മുമ്പേതന്നെ ജാതിസമൂഹംകൊണ്ടു വലയുന്ന ഇൻഡ്യായിൽ വീണ്ടും ഒരു ജാതികൂടി സൃഷ്ടിക്കുന്നു. മതപരിവർത്തനം ചെയ്തു ക്രിസ്ത്യാനികളാകുന്ന ഇൻഡ്യാക്കാർ സാധാരണമായി മററു

ഹിന്ദുക്കളോടു വിരോധികളായിത്തീരുന്നു. അവരും മററു ഹിന്ദുക്കളും തമ്മിൽ അന്യോന്യം സമ്മേളിക്കുന്നില്ല. അവർ തമ്മിലുള്ള ബന്ധം ശിഥിലമാകുന്നു. അവർ തമ്മിൽ തീരെ ശത്രുക്കളായി അകന്നുപോകുന്നു. ദിവസംപ്രതി അവിടെ ഇതിലും കഷ്ടതരമായ ശത്രുതയും പിണക്കവും വൎദ്ധിപ്പിക്കുന്നു. പെൺകുട്ടികളെ മാതാപിതാക്കന്മാരിൽനിന്നും, ഭാൎയ്യമാരെ ഭൎത്താക്കന്മാരിൽനിന്നും അവർ അകററുന്നു. അനഭ്യസ്തവിദ്യരായ ഹിന്ദുജനതയുടെ മതസിദ്ധാന്തങ്ങളെ ഉടച്ചു് അവയെക്കാൾ എത്രയോ മോശമായ പള്ളിമതതത്വങ്ങളെ അവർ പ്രതിഷ്ഠാപിക്കുന്നു. ക്രൂസ്തൃൻഔദാൎയ്യം, കഠിന കുററാരോപണംകൊണ്ടും, ധനപ്രലോഭനംകൊണ്ടും, കുട്ടികളെ അച്ഛനമ്മമാരിൽനിന്നു വേർപെടുത്തി അവരുടെ ലളിതസ്കന്ധങ്ങളിൽ പള്ളിമതത്തിന്റെ അന്ധവിശ്വാസങ്ങളാകുന്ന നുകംകയററിവെക്കുന്നു. ഹിന്ദുക്കളുടെ ഹൃദയത്തിൽ ജാതിസ്പൎദ്ധയും, വിരോധവും കക്ഷിമത്സരവും നശിപ്പിച്ചതിനുശേഷം എന്തെങ്കിലും സഹാനുഭൂതിയോ, സ്നേഹമോ ശേഷിച്ചിട്ടുണ്ടെങ്കിൽ, ഈ പരിതഃസ്ഥിതികളിൽ നിങ്ങളുടെ സദ്ദേശം നിറഞ്ഞ ക്രൂസ്തുമതം അതു സകലവും തല്ലിവിരട്ടി ഉണക്കിക്കളയുന്നു. ഇതാണു് ഇരുളടഞ്ഞവശം. ഇങ്ങിനെ ഇതുകൊണ്ടും കാൎയ്യമാകുന്നില്ലെന്നുവരുന്നു. ഒന്നാംതരം സദ്ദേശസഹിതം അമ്മേരിക്കർ കോടാനുകോടിപ്പണം ചെലവുചെയ്യുന്നതിനു ഞങ്ങൾ തീൎച്ചയായും നന്ദിയുള്ളവരാണു്. എന്നാൽ ഉദ്ദേശിക്കപ്പെടുന്ന പരിഹാരമാൎഗ്ഗം കാൎയ്യസാദ്ധ്യത്തിനു പററിയതല്ലെന്നും, കൂടുതൽ കുഴപ്പം ഉണ്ടാക്കുന്നതേഉള്ളുവെന്നും രാമൻ നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരാൻ ആഗ്രഹിക്കുന്നു.

പല ഹേതുക്കളാലും ഞങ്ങൾ ഇംഗ്ലീഷുഗവമ്മെണ്ടിനോടു കൃതജ്ഞരാണു്. ഇൻഡ്യായിലെ അത്യകാലത്തെ ജാതിവ്യവസ്ഥ ഉടയ്ക്കുന്നതിനു ബ്രിട്ടീഷുഗവമ്മെണ്ടു വളരെയൊക്കെ ശ്രമിച്ചിട്ടുണ്ടു്. ബ്രിട്ടീഷുഗവമ്മെണ്ടു ഇൻഡ്യായിൽ വിദ്യാഭ്യാസം ഏതാണ്ടു പ്രോത്സാഹിപ്പിച്ചിട്ടുണ്ടു്. അതവിടെ കോളജുകളും, സൎവ്വകലാശാലകളും സ്ഥാപിച്ചിരിക്കുന്നു; അവരുടെ പുരാതനവേദങ്ങളെ പഠിക്കാൻപോലും ക്രമാനുഗതമായ കഴിവു ഹിന്ദുക്കൾക്കുണ്ടാക്കിക്കൊടുത്തു വിട്ടതു ബ്രിട്ടീഷുഗവമ്മെണ്ടാണു്. ഇത്രയുമെല്ലാം തെളിഞ്ഞവശത്തേയ്ക്കു പറയാനുണ്ടു്. ഇനി ഇരുണ്ടവശം നോക്കാം. ബ്രിട്ടീഷുഗവമ്മെണ്ടു ഇൻഡ്യായിൽനിന്നു സകലതും തൂത്തുവാരിക്കൊണ്ടു പൊയ്ക്കളഞ്ഞു. ബ്രിട്ടീഷുസക്കാർ ഇൻഡ്യാക്കാൎക്കു നിരുപയോഗവും നിസ്സാരവും ആയ വിദ്യാഭ്യാസംമാത്രമേ അല്പാല്പം കൊടുത്തുള്ളു. എന്നാൽ സകല മാൎഗ്ഗങ്ങളിലുംകൂടി ഇൻഡ്യായെ ദരിദ്രീ

കരിച്ചുകളഞ്ഞു. ഗവമെൻറിൻെറ ഭരണപദ്ധതികൾ ഭേദപ്പെടുത്തുകയോ തടയുകയോ ചെയ്യാത്തപക്ഷം സ്വല്പകാലത്തിനകം ഹിന്ദുക്കളെ ദാരിദ്ര്യവും ദുർഭിക്ഷതയും വിഴുങ്ങി ലോകത്തിൽനിന്നു നിഷ്കാസനംചെയ്തു പോകത്തക്കവണ്ണം ഉള്ള ദുഃസ്ഥിതിയിൽ അതു ഇൻഡ്യായെ താഴ്ത്തിക്കളഞ്ഞു. ഇൻഡ്യൻരാജാക്കന്മാരും പ്രഭുക്കന്മാരും അവരുടെ അനർഘരത്നങ്ങളും ശക്തികളുംപോയി, വെറും പൊള്ളസ്ഥാനമാനങ്ങളും, കാലിനാമധേയങ്ങളുംകൊണ്ടു ചിത്രമെഴുതിയ പാവകളെപ്പോലെയായിരിക്കുന്നു. ഇൻഡ്യായിൽ നൽകപ്പെടുന്ന വിദ്യാഭ്യാസത്തെപ്പററി സ്വല്പംകൂടി. അക്കാലത്തു് ബ്രിട്ടീഷുഗവമെൻറു ജനങ്ങളുടെ ബുദ്ധിപരമായ വളർച്ചയോടു അസൂയപ്പെടാൻ തുടങ്ങിയിരുന്നു. രാമൻ ഇൻഡ്യായിൽ ഇരുന്നപ്പോഴും സാമാന്യജനങ്ങളുടെ ഇടയിൽ ഉന്നതവിദ്യാഭ്യാസം തീരെ തടയാൻ നടപടികൾ നടത്തപ്പെട്ടിരുന്നു. ആട്ടെ! ഈ സർവ്വകലാശാലകളിൽ എന്തുപഠിക്കാം? മരിച്ചുപോയ ഭാഷകൾ, കേവലം ചിന്തായോഗ്യമായ തത്വജ്ഞാനം, ഗണിതശാസ്ത്രം, പുരാതനചരിത്രം, അപ്രായോഗികരസതന്ത്രം മുതലായതു്. ഒരു കലാശാലയിലും, ഒരു കോളജിലും ഇംഗ്ലീഷല്ലാതെ, വേറൊരു ഉപയോഗപ്രദമായ ഭാഷയും പഠിപ്പിക്കുന്നില്ല. ഇംഗ്ലീഷുദ്യോഗസ്ഥന്മാരുടെ കീഴിൽ പണിയെടുക്കണമെന്നാകരുതി ജനങ്ങളെ ഇംഗ്ലീഷുപഠിപ്പിച്ചുവരുന്നതാണു്. ഇംഗ്ലീഷുകാർക്കു ജനങ്ങളുടെ ഭാഷ പഠിക്കാൻ ബദ്ധപ്പാടുകഴികയില്ല. അവരെ സേവിക്കാൻ അവരുടെ ഭാഷ നാട്ടുകാർ പഠിക്കണമെന്നാണു് അവർ ആവശ്യപ്പെടുന്നതു്. ഗണിതശാസ്ത്രം പഠിപ്പിക്കപ്പെടുന്നുണ്ടു്; എന്നാൽ അവിടുത്തെ കലാശാലകളിലെ ഗണിതശാസ്ത്രപാഠങ്ങളുടെ സ്റ്റാൻഡാർഡു്—തോതു്—അമേരിക്കായിലെക്കാൾ തുലോം അധികം ഉയർന്നതാണു്. അഭൗതികശാസ്ത്രങ്ങൾ, ചിന്താപ്രധാനമായ തത്വജ്ഞാനം മുതലായ ആദർശപ്രധാനങ്ങളായ സയൻസുകൾ പഠിപ്പിക്കപ്പെടുന്നു. എന്നാൽ ആർട്ട്സുകോളജുകൾ (കലാപാഠശാലകൾ) എന്നു വിളിക്കപ്പെടുന്നവയിൽപോലും, പ്രായോഗികസയൻസോ, പ്രയോജനകരമായ കലകളോ പഠിപ്പിക്കപ്പെടുന്നില്ല. പ്രായോഗികരസതന്ത്രം പഠിപ്പിക്കയില്ല. നെയിത്തും, ഖനനവിദ്യയും സർവ്വകലാശാലകളിലില്ല; ചിത്രമെഴുത്തു്, കലാലവിദ്യ, യാന്ത്രികശില്പവിദ്യ (Mechanical Engineering) ഇതുകൾ പഠിപ്പിക്കാറില്ല. ഉപയോഗപ്രദമായ ഈ കലകൾപോലും ജനങ്ങളിൽനിന്നു മാററിവെച്ചിരിക്കുന്നു; സൈനികവിദ്യാഭ്യാസത്തെപ്പററി പറയാനുമില്ല. ജനങ്ങൾ അവരുടെ വീട്ടിൽപോലും ആയുധങ്ങൾവെച്ചുകൂടാ. വീട്ടിൽപോലും ഒരു വലിയകത്തി അവർ വെയ്ക്കാൻപാടില്ല. വലിയകത്തി

സൂക്ഷിച്ചുവെക്കുന്നവരെ പിടിച്ചു തടവിൽപാപ്പിക്കും. ആയുധം ധരിക്കുക കവാത്തുചെയ്യുക മുതലായതു അനുവദിക്കപ്പെട്ടുകില്ല. ഇൻഡ്യൻകോളജ്ജുകളിലെ അത്യുന്നതമായ ഫീസുകൊട്ടുക്കാൻ തക്കവകയുള്ള കുറച്ചു ധനികഹിന്ദുക്കൾക്കും മുഹമ്മദീയക്കും പോലും ലഭിക്കുന്ന വിദ്യാഭ്യാസത്തിൻെറ നിസ്സാരസ്വഭാവം ഇതിൽ നിന്നു നിങ്ങൾക്കറിയാമല്ലൊ.

മനോഹരമായി അധ്വാനിക്കുന്ന പരിഷ്കാരേച്ഛുക്കളായ പുതിയ ചില ഉൽക്കൃഷ്ടകക്ഷികൾ ഇപ്പോൾ ഇൻഡ്യായിൽ ഉണ്ട്. എന്നാൽ, മുമ്പേതന്നെ അഗാധമായി ഉറച്ചിട്ടുള്ള വീരാരാധനയുടെയും, അധികാരവർണ്ണത്തിൻെറയും ചുട്ടുചൈതന്യംകൊണ്ട്, തങ്ങളുടെ നേതാക്കന്മാരിൽനിന്നു വരുന്നതല്ലാതെ യാതൊന്നും സ്വീകരിക്കയില്ലെന്നു ജനങ്ങൾ മക്കടമുഷ്ടിപിടിക്കുന്നു. ഓരോ വർഗ്ഗവും, പ്രസ്ഥാനവും ചില പേരുകളെയും, വ്യക്തികളെയും കൊണ്ടു സംരക്ഷിക്കപ്പെടുന്നു. മരിച്ചുപോയ നേതാക്കന്മാരുടെ പ്രവൃത്തികളും വാക്കുകളും തുടങ്ങി മുമ്പോട്ടുപോകുന്നതിനു പകരം, അവയെ കടക്കാനും മുമ്പോട്ടുപോകാനും തരമില്ലാത്തവിധം അവയെ അതിരുകളും, കോട്ടകളും ഭിത്തികളും ആക്കിനിത്തുന്നു ഇങ്ങിനെ ഇൻഡ്യായിലെ സ്വഭ്രജാതങ്ങളായ പരിഷ്കാരപ്രസ്ഥാനങ്ങൾ വല്ലാതെ മുരടിച്ചു മുരണ്ടുനിന്നുപോകുന്നു.

ഇൻഡ്യായുടെ രോഗത്തിൻെറ പ്രകൃതവും, എളുമാർഗ്ഗത്തിൽ കൂടി അതിനെ നീക്കാമെന്നും നിങ്ങളുടെ മുമ്പിൽ പ്രസ്താവിച്ചുംവെച്ചു് രാമൻ നിങ്ങളോടത്ഥിക്കുന്നതു്, ഇൻഡ്യായ്ക്കുവേണ്ടി അനുഭാവപൂർവ്വം ചിന്തിക്കാനാണു്; അതാണാവശ്യമായ പ്രാഥമിക കാര്യം. നിങ്ങൾ ഇൻഡ്യായ്ക്കുവേണ്ടി സഹാനുഭൂതിയോടുകൂടി ചിന്തിക്കയും, ആത്മാർത്ഥമായി പ്രവർത്തിക്കാനാരംഭിക്കയും ചെയ്യുന്നപക്ഷം എല്ലാം സുലഭസുന്ദരമായി ചെയ്തുതീക്കാം. "മനസ്സുണ്ടെന്നുവന്നീടിൽ, മാർഗ്ഗവും മുന്നിൽ വന്നിടും." ഇൻഡ്യായ്ക്കുവേണ്ടി വല്ലതും ചെയ്യാൻ മനസ്സുണ്ടാകട്ടെ. മനുഷ്യവംശത്തിൻെറ നന്മയെ പുരോഗമിപ്പിപ്പാൻ ഇൻഡ്യായ്ക്കുവേണ്ടി വല്ലതും ചെയ്യാൻ നിങ്ങൾക്കിഷ്ടമുണ്ടോ? നിങ്ങൾ സമ്പൂർണ്ണഹൃദയത്തോടുകൂടി ഇൻഡ്യായെ സ്നേഹിക്കുമോ? അധഃകരിക്കപ്പെട്ട ജനവംശത്തിനു വേണ്ടി നിങ്ങൾ ജീവൻ ബലികൊടുക്കാൻ ഇഷ്ടപ്പെടുമോ? നിങ്ങൾ ഇൻഡ്യയ്ക്കുവേണ്ടി സമയവും ജീവനും സമർപ്പിക്കാൻ തയ്യാറുണ്ടോ? മുപ്പതുകോടി ജനങ്ങൾ ലോകത്തിലെ മൊത്ത ജനസംഖ്യയുടെ ഒരു സുപ്രധാനഭാഗമാണു്. മുപ്പതുകോടിജനങ്ങൾ! നമുക്കവരെ പരിശീലിപ്പിക്കാം, വിദ്യാഭ്യാസം ചെയ്യിക്കാം, അവരുടെ ശക്തികളെ ഒന്നാംതരമായി

പ്രവർത്തിപ്പിക്കാം. ഈ മുപ്പതുകോടി ജനങ്ങൾ നിങ്ങളോടുകൂടി പണിയെടുക്കാൻ തുടങ്ങിയാൽ—നിങ്ങളെപ്പോലെ അവരും ഒരേനിരപ്പിൽ, ലയിനിൽ ചിന്തിക്കാൻ തുടങ്ങുമ്പോൾ—നിങ്ങൾ ചെയ്യുന്നതുപോലെ അവരും അവരുടെ തലച്ചോറുകൾ വ്യാപരിപ്പിക്കാൻ ശ്രമിച്ചാൽ—നിങ്ങൾക്കും സഹായവും ഉപകാരവും ആകയില്ലേ? ഇൻഡ്യാക്കാരുടെ ശക്തികളും മസ്തിഷ്കങ്ങളും നിസ്സാരശണ്ഠകളിലും കഷ്ടതകളിലും ഛിന്നഭിന്നമായിപ്പോകാതെ അവയെ രക്ഷിച്ച് ഉന്നതചിന്തകൾക്കും ഉൽകൃഷ്ടവിചാരങ്ങൾക്കും ആയി അവയെ പ്രയോഗിച്ചാൽ ഇൻഡ്യായിലെ അവധിയററ ജനങ്ങളിൽനിന്നു അനേകം ഫ്രാൻക്ലിൻമാരും, എഡിസൺമാരും, നമുക്കുണ്ടാകാം. ഇങ്ങിനെ ഭാരതത്തിൻെറ ഓജസ്സുപയോഗിച്ച് ലോകത്തിനെ സമ്പൽസമൃദ്ധമാക്കിക്കൂടെയോ? ലോകം മുഴവൻ സമൃദ്ധമാക്കുവാൻ നിങ്ങളുടെ സഹജീവികളെ സഹായിപ്പാൻ—നിങ്ങളെ സ്വയം സഹായിപ്പാൻവേണ്ടി ഇൻഡ്യായോടു സഹഭാവം തോന്നട്ടെ! നിങ്ങളുടെ നിരപ്പിൽ അവരെ ഉയർത്തി നിർത്തുവിൻ! അതാണ് ചെയ്യേണ്ടതു്.

## ഇൻഡ്യയെ ഉയർത്തുന്നതിനുള്ള നിർദ്ദേശങ്ങൾ

ഇപ്പോൾ അതെങ്ങിനെ നിർവ്വഹിക്കാം. രാമൻ രണ്ടു നിർദ്ദേശങ്ങൾ സമർപ്പിക്കുന്നു. ഒന്നു് പൂർണ്ണമായ ആത്മാർത്ഥതയും, ഉത്സാഹവും ഉള്ള അമേരിക്കരെ—സത്യത്തിനുവേണ്ടി ബലികൊടുക്കാൻ തയ്യാറുള്ള അമ്മേരിക്കരെ—ഇൻഡ്യായിലേക്കു അയയ്ക്കുകയാണ്. അമ്മേരിക്കായിലെ വൃത്തികെട്ട ശപ്പുചവറുകൾ ഇൻഡ്യായിലേക്കയയ്ക്കരുതു്. അമേരിക്കായിൽ തൊഴിലില്ലാതെ കിടക്കുന്നവരെ ഇൻഡ്യായിൽ കയററിഅയയ്ക്കരുതു്. സമുദായത്തിലെ അത്യുത്തമപൗരന്മാരെ, അമ്മേരിക്കായിലെ രത്നംപതിച്ച ഉത്തമന്മാരെ ഇൻഡ്യായിലേക്കയയ്ക്കണം; അതാണവിടെ ആവശ്യം. ഏററവും താഴ്ന്നജാതിക്കാരായ പറയരുടെ ഇടയിൽചെന്നു നല്ല ജോലിചെയ്യുന്നവരെ, പ്രതിഫലമോ, നന്ദിപോലുമോ പ്രതീക്ഷിക്കാത്തവരെ, അവിടെ ആവശ്യമുണ്ടു്. ഈ കൂട്ടർ നിങ്ങൾക്കു സമ്മാനമൊന്നും തരുകയില്ല. അവർ നിങ്ങളോടു കൃതജ്ഞതയുള്ളവരായിപ്പോലും ഇരിക്കുകയില്ല; എന്തെന്നാൽ, അവർ തീരെ ദരിദ്രരും നിരക്ഷരകുക്ഷികളും അജ്ഞാനതുന്ദിലന്മാരും ആണു്. അവക്ക്വേണ്ടി ചെയ്യുന്നതിനു പകരം, പ്രത്യുപകാരമായി അവർ അന്നവസ്ത്രങ്ങൾപോലും നിങ്ങൾക്കുതരുകയില്ല. എന്തുകൊണ്ടു്? അവക്ക്പോലും ഉണ്ണാനും ഉടുക്കാനും യാതൊന്നും ഇല്ലാത്തതുകൊണ്ടു്. പട്ടിണികിടന്നുകൊണ്ടു് ഈ പാവപ്പെട്ടവരെ സഹായിക്കാൻ

തയ്യാറുള്ള—അവരുടെ ഇടയിൽപോയി പണിയെടുക്കാൻ മടിയില്ലാത്ത—ആളുകളെയാണവിടെ ആവശ്യം. അമ്മേരിക്കായിൽനിന്നു ആളുകൾപോയി ഈ ജോലി ചെയ്കയില്ലേ? അവർ, ഉൽകൃഷ്ടരായ അമ്മേരിക്കരിൽ, ത്യാഗസന്നദ്ധരായ അമ്മേരിക്കരിൽനിന്നുണ്ടാകണം. ഈ കൃത്യം കയ്യേൽക്കാൻ തയ്യാറുള്ള ഒരു കൂട്ടം മഹാന്മാരെ, വളരെ യോഗ്യന്മാരെ, രാമൻ പ്രതീക്ഷിക്കുന്നു. ഇൻഡ്യായിൽ പോയി, രമ്യങ്ങളായ ബംഗ്ലാവുകളിൽ പാൎത്തു് ജനങ്ങളുടെമേൽ കുതിരകളിക്കുന്ന ഇരട്ടക്കുതിരകെട്ടിയ വണ്ടികളിൽ ആനന്ദിച്ചു സഞ്ചരിക്കുന്ന, ലൌകിക ബഹുമതികളിലും, ആഡംബരങ്ങളിലും അഹങ്കരിക്കുന്ന, മിഷനറിമാരുടെ മാതൃകയിൽ ഉള്ളവരെ രാമനാവശ്യമില്ല. ഈമാതിരിക്കാൎക്കു ഇൻഡ്യയെ ഉയൎത്താനോ രക്ഷിക്കാനോ സാധിക്കയില്ല. സത്യത്തിനുവേണ്ടി രക്തസാക്ഷികളായിരുന്നു്, പരമാൎത്ഥവേലചെയ്തു്, പറയരോടുകൂടി തറയിൽതന്നെ കിടക്കാനും, അവരുടെ കീറത്തുണികൾതന്നെ ഉടുക്കാനും, അവരോടുകൂടിപ്പട്ടിണികിടക്കാനും, അവൎക്കു കിട്ടുന്ന എച്ചിലും തവിടും എല്ലാം പങ്കിട്ടുഒരുവീതം സന്തോഷമായി ഭക്ഷിക്കാനുംതക്കവണ്ണം ത്യാഗമൂൎത്തികളായ ആളുകളാണു് ആവശ്യമുള്ളതു്. വിഷയാനുഭവസൌഖ്യങ്ങളെ ഉപേക്ഷിച്ചു്, സ്വാൎത്ഥപരമായ രസികത്വങ്ങളെ സന്യസിച്ചു്, പണിയെടുക്കാവുന്ന ഇത്തരക്കാരെയാണു് അവിടെ വേണ്ടതു്.

നിങ്ങൾ പക്ഷേ പറയും:—"ഇതു വിഷമമുള്ള ജോലിയാണു്, ഇതു നടത്താൻ വളരെ പ്രയാസമുണ്ടു്." ഇതു് ബുദ്ധിമുട്ടിക്കുന്ന, നന്ദിയില്ലാത്ത വേലയാണെന്നു പറയാതിരിക്കുവിൻ! അതിനുവേണ്ടിടത്തോളം ഫലമുണ്ടു്. നാം വേറൊരുത്തനെ ഉയൎത്താൻ ശ്രമിച്ചാൽ, ആ അന്യൻ ഉയൎന്നാലും ഇല്ലെങ്കിലും, നാം സ്വയം ഉയരുന്നുണ്ടെന്നുള്ളതു് തീൎച്ചയാണു് എന്നു നമ്മുടെ വ്യക്തിപരമായ അനുഭവംകൊണ്ടു് അറിയാം. ക്രിയയും പ്രതിക്രിയയും (Action and Reaction) ഒരേവിധം സമവും, പരസ്പരവിരുദ്ധവും ആണു്. അന്യന്മാൎക്കു ഗുണപ്പെട്ടുമെന്നു വിചാരിച്ചു് എന്തെങ്കിലും പ്രവൃത്തിചെയ്യുന്നതു് ജനങ്ങളുടെ നിരൎത്ഥകബുദ്ധിയും ഒരു വിരോധാഭാസവും ആണു്. ഹേ! അമ്മേരിക്കരേ! രാമന്റെ പ്രഭാഷണങ്ങൾകൊണ്ടു നിങ്ങൾക്കു ഗുണമുണ്ടായെന്നും ഇല്ലെന്നും വരാം; എന്നാൽ രാമനു് അവകൊണ്ടു തീൎച്ചയായും ഗുണപ്പെട്ടിട്ടുണ്ടു്; അതു ധാരാളം പ്രതിഫലവുമായിട്ടുണ്ടു്; ആരുടേയും അനുഭവം അങ്ങിനെതന്നെയാണു്. ഫലേച്ഛയോടുകൂടാതെ ഈ ഭാരം കയ്യേൽക്കുക. നിങ്ങളുടെ പണിതന്നെ അതിന്റെ പ്രതിഫലമാകും. നിഃസ്വാൎത്ഥജോലികൊണ്ടു് ഈശ്വരൻ നിങ്ങളോടു കടപ്പാടുകാരനായിത്തീരും.

ഈശ്വരൻ പലിശകൂട്ടി നിങ്ങൾക്ക കടം തിരിയെതരുകയും ചെയ്യും. അമേരിക്കരേ! ഇൻഡ്യായിൽ പോകുവിൻ! അവിടെപോയി ആത്മജ്ഞാനം, ആത്മാശ്രയം, ആത്മാഭിമാനം, അഥവാ വേദാന്തം തുറന്നു പ്രചരിപ്പിക്കുവിൻ! "വിജയത്തിൻെറ രഹസ്യം" എന്നു രാമൻ ഇന്നാൾ ഒരുദിവസം പ്രസംഗിച്ചതു നിങ്ങൾ കേട്ടല്ലോ. പ്രായോഗികവേദാന്തംമാത്രമേ വിജയരഹസ്യം ആയിട്ടുള്ളു എന്നു അതിൽ തെളിയിച്ചിട്ടുണ്ട്. ഭൂമിയിൽ വേറൊരു വിജയരഹസ്യവും ഇല്ല; വേറൊന്നും വിജയരഹസ്യമല്ല. അതുമാത്രമാണു ജയത്തിൻെറ സൂത്രം. ആ വേദാന്തം അനുഭവപ്പെടുത്തുക, അതു നിങ്ങൾ തന്നത്താൻ ശീലിക്കുക, അതിനെ ജീവിതത്തിൽ നടപ്പാക്കുക, ഇൻഡ്യായിൽ പോകുക! നിങ്ങൾ മിണ്ടിയില്ലെന്നുവരാം, എന്നാൽ നിങ്ങളുടെ വെറും നടത്ത, നിങ്ങളുടെ ഭാവം, നിങ്ങളുടെ പെരുമാററം മാത്രം കൊണ്ടു അവർ വിദ്യ അഭ്യസിക്കും.

ഇൻഡ്യായെ സന്ദർശിക്കുന്നവർ അവിടുത്തെ ജനങ്ങളിൽ, അവരുടെ ശ്രദ്ധയിൽ പതിപ്പിക്കാൻ യോഗ്യമായ ഏററവും പ്രധാനമായ കടമ, അവരിൽ ഒരു സാഹസികചൈതന്യം ഉണ്ടാക്കി ഉറപ്പിക്കയാണു്. ആ പാവപ്പെട്ടവർ വ്യാപ്തിയേറിയ ലോകത്തിലല്ല ജീവിക്കുന്നതു്; അവർ അവരുടെ സ്വയം നിർമ്മിതങ്ങളായ, സ്വസങ്കല്പസൃഷ്ടങ്ങളായ, സ്വന്തമായ, ചെറു ചെറു പാവപ്പെട്ട ലോകങ്ങളിൽ ജീവിക്കുകയാണു്. ഇൻഡ്യായിൽനിന്നു പുറത്തുപോകാൻ തടസ്സമായിനില്ക്കുന്ന ജാതിവ്യവസ്ഥാക്രമം അവരെ ബന്ധിക്കുന്നു. വിദേശരാജ്യങ്ങൾ കാണുകയോ കപ്പലുകളിൽ സഞ്ചരിക്കയോ ചെയ്യുന്നതു് നിഷ്കൃഷ്ടമായ യാഥാസ്ഥിതികത്വത്തിനു വിരോധമാണു്. ഇപ്പോൾ ഇൻഡ്യായിലെ ധനികരായ ഹിന്ദുക്കൾ കുറെ ധൈര്യവും "മതദ്വേഷ"വും കയ്ക്കൊണ്ടു യാഥാസ്ഥിതികരെ മുഷിപ്പിച്ചു് പ്രധാനമായി ഇംഗ്ലണ്ടിലും, ഇതരരാജ്യങ്ങളിലുംപോയി വിദ്യാഭ്യാസം കഴിച്ചു് അനേകായിരം ഡോളർ അവിടങ്ങളിൽ ചെലവുചെയ്തു്, 'വിളഞ്ഞു കൊന്തൊടിഞ്ഞ' ബാരിസ്റ്റാർമാരും, വക്കീലന്മാരും മററുമായി തിരികെവരുകയും, നേരിട്ടോ അല്ലാതെയോ വ്യവഹാരം വർദ്ധിപ്പിക്കയും, സാധുക്കളായ കൃഷകരെ—കക്ഷികളെ—ഞെക്കിപ്പിഴിഞ്ഞു് പണമുണ്ടാക്കി അതുകൊണ്ടു ക്ഷണം പൊടിഞ്ഞുപോകുന്ന സ്ഫടികസാമഗ്രികളും, കത്തികളും, പരവതാനികളും, ഇംഗ്ലീഷുപടങ്ങളും—പോരെങ്കിൽ, നാശകരമായ ഇംഗ്ലീഷുമദ്യങ്ങളും ലഹരിസാധനങ്ങളുംകൂടി വാങ്ങി നശിക്കയുംചെയ്യുന്നു. ദാരിദ്ര്യവും പട്ടിണിയുംമൂലം അടിയ്ക്കടി ദ്വേഷവും, ശണ്ഠാശീലവും വർദ്ധിപ്പിക്കുന്ന പാവപ്പെട്ട വേലക്കാരിൽനിന്നു അപഹരിക്കപ്പെടുന്ന ധനത്തിൻെറ

ഭയങ്കരവും പ്രത്യുല്പാദനഹീനവും ആയ വിനിയോഗം എന്നുമാത്രമെന്നു നോക്കുക!

ഇൻഡ്യാക്കാരായ സാധുജാതിക്കാരിൽ ജപ്പാൻകാരുടെ ധീരസാഹസചൈതന്യം (Enterprising Spirit) അവതരിപ്പിക്കേണ്ടത്ത്യാവശ്യമുണ്ട്. ജാപ്പനീസ് ബാലന്മാർ, ഒഴിക്കാൻ നിവൃത്തിയില്ലാത്ത, കപ്പൽക്കൂലിക്കു മാത്രമുള്ള തുക എടുത്തുംകൊണ്ട് അമേരിക്കായിൽ എത്തുന്നു; അവർ അവിടെ മാന്യന്മാരുടെ ഗൃഹങ്ങളിൽ ജോലിചെയ്കയും, ബഹുവിധം സ്കൂളുകളിൽപോയി വിദ്യ കരസ്ഥമാക്കുകയും ചെയ്യുന്നു; ഇങ്ങിനെ അമേരിക്കായിൽ കുറെ വൎഷങ്ങളും ചെലവാക്കിയുംവെച്ച്, അവരുടെ കീശകളിൽ ധാരാളം പണവും, തലച്ചോറുകളിൽ അത്യധികം അറിവുംകൊണ്ട് അവർ ജപ്പാനിലേയ്ക്കു മടങ്ങിപ്പോകുന്നു. ജന്മഭൂമിയിൽ, ജനിച്ച മണ്ണിൽതന്നെ കിടക്കണമെന്നുള്ള ഭാരതീയവിഡ്ഢിവിശ്വാസം നശിപ്പിക്കേണ്ടതത്യാവശ്യമാണു്. ജാതിചിന്തകൊണ്ട് അവർ മണ്ണിൻെറ അടിമകളായിട്ടുണ്ട്. തങ്ങളുടെ പൂൎവ്വികന്മാരുടെ നാടുവിടുന്നതു് മതദ്രോഹമാണെന്നു അവർ പരിഗണിക്കുന്നു. ഇങ്ങിനെ അവർ മണ്ണിൻെറ ദാസന്മാരായിരിക്കുന്നു. കാലാനുരൂപമായി ജീവിക്കുന്നതിനു് അവർ നാടുവിട്ടു പുറത്തിറങ്ങണമെന്നു് അവരെ പഠിപ്പിക്കണം. യൂറോപ്പിൽനിന്നു ജനങ്ങൾ പുറത്തുചാടി, ഇവിടെ അമേരിക്കായിൽ വന്നു്, അമേരിക്കായെ ഉയൎത്തി; ഇതാ; ഇപ്പോൾ യൂറോപ്പു മങ്ങിപ്പോയിരിക്കുന്നു. ഭാരതീയർ പുറത്തുപോയി, അമേരിക്കായിലും ഇതരനാട്ടുകളിലും ചെല്ലുന്നപക്ഷം, ഇൻഡ്യായിൽ തിറെറിപ്പോററാനുള്ള ജനസംഖ്യ കുറയും; അവിടെ ശേഷിക്കുന്നവൎക്ക് കൂടുതൽ നന്മയുണ്ടാകും; പുറത്തുപോകുന്നവരും അഭിവൃദ്ധിപ്പെടും. നമ്മുടെ ശരീരഘടന അരോഗമായിരിക്കണമെങ്കിൽ രക്തം സ്വതന്ത്രമായി സഞ്ചരിക്കണം. അതുപോലെ, ലോകത്തിനു് ആരോഗ്യം വരണമെങ്കിൽ, ഏതെങ്കിലും രാജ്യത്തിനു ആരോഗ്യമുണ്ടാകണമെങ്കിൽ, ജനങ്ങൾ ചലിച്ചുകൊണ്ട്, സഞ്ചരിച്ചുകൊണ്ട്, അന്യോന്യം സമ്മേളിച്ചുകൊണ്ടിരിക്കണം; അല്ലാതിരുന്നാൽ ഒരിടത്തു ഒന്നിച്ചു ചേൎന്നു കെട്ടിനിന്നുപോകും; മരിച്ചുപോകും. ഇംഗ്ലണ്ടിലും അമേരിക്കായിലുംനിന്നു നാം അവിടെ, ഇൻഡ്യായിൽപോയി ഹിന്ദുക്കളെ പഠിപ്പിക്കാൻ നാം എത്രകണ്ടുത്സാഹിച്ചാലും, യഥാൎത്ഥസ്വാതന്ത്ര്യത്തിൻെറ ജീവൻ അവിടെ ഉല്പാദിപ്പിക്കാൻ സാധിക്കയില്ല. സാമാന്യ ചുറെറുപാടുകളും, പൊതുപരിസരങ്ങളും അവിടെ ജനങ്ങളെ സ്തംഭിപ്പിച്ചിരിക്കുന്നു. എല്ലാവശത്തുനിന്നും ഉള്ള സൂചനകൾ അവരെ ക്ഷീണതയിലേയ്ക്കു ആകൎഷിക്കുന്നു. ഈ ക്ഷീണവിചാരം വെടിയണമെങ്കിൽ, അവർ രാജ്യത്തെവിട്ടു പുറത്തുപോകണം.

അമേരിക്കായും മററു നാട്ടുകളും അവർ സന്ദർശിക്കമെങ്കിൽ, അവർ അവിടെ പുസ്തകങ്ങളോ തൊഴിലോ ഒന്നും പഠിച്ചില്ലെങ്കിൽത്തന്നെയും, വിദേശികളായ പരിഷ്കാരികളുമായി ഇടപെടുന്നതുകൊണ്ടു മാത്രം അവർ, അറിയാതെതന്നെ, ഇഷ്ടമായാലും അല്ലെങ്കിലുംശരി, സ്വാതന്ത്ര്യചൈതന്യം സമ്പാദിക്കും; അവരുടെ ചക്രവാളം വ്യാപിക്കും; അവരുടെ ലോകം വിജൃംഭിച്ചു വിസ്താരമാകും; അവരുടെ ചിന്തകൾ വികസിക്കും. ഇതുതന്നെ വിദ്യാഭ്യാസമാണ്. അന്യരാജ്യങ്ങൾ കാണുന്നതുതന്നെ വിദ്യാഭ്യാസമാണ്.

ഇൻഡ്യായിൽ ഒരു ഹിന്ദുവോ, മുഹമ്മദനോ, സാധാരണ നാട്ടുകാരൻ, ഇംഗ്ലീഷുകാരെയോ അമേരിക്കരെയോ സമീപിക്കാൻ ധൈര്യപ്പെടുന്നില്ല; അവൻ വെള്ളക്കാരനെ ഭയപ്പെട്ടു ഇരുപത്തു മൂപ്പതടി അകലെ നില്ക്കുന്നു; യൂറോപ്യൻവേഷവും ഹാററും കാണുമ്പോൾ അവൻ നടുങ്ങുകയും വിറയ്ക്കുകയും ചെയ്യുന്നു. ഒരു റയിൽവണ്ടിമുറിയിൽ ഒരു യൂറോപ്യൻ ഇരിക്കയാണെങ്കിൽ, ഒരു നാട്ടുകാരനെ അയാളുമായിട്ടൊന്നിച്ചിരിപ്പാൻ വളരെ ചുരുക്കമായേ അനുവദിക്കുന്നുള്ളു. തീവണ്ടി സ്റ്റേഷൻസിൽ ഇംഗ്ലീഷുകാർ നാട്ടുകാരെ തൊഴിച്ചു പുറത്താക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. ഒരു നാട്ടുകാരൻ തന്റെ ബംഗ്ലാവിലേക്കു വരുന്നതുകണ്ടാൽ, ഒരു യൂറോപ്യൻ വേലക്കാരനെ അയച്ച് അവനെ ഓടിക്കയും, തൊഴിച്ചു തല്ലി പുറത്താക്കുകയും ചെയ്യുന്നു. ഇങ്ങിനെ വിദേശികൾ ഇൻഡ്യാക്കാരെ ഭയപ്പെടുത്തി ബലഹീനതയിലേയ്ക്കു അവരെ തള്ളിവിടുന്നു. വീണ്ടും, അവരുടെ സ്വന്തനാട്ടിലെ സഹോദരന്മാർ അസൂയ, കോപം, ദ്രോഹം, ഭേദവിചാരങ്ങൾ — ഇവമൂലം അവരെ അധഃകരിക്കുന്നു. "അവൻ ഇന്നവൻ; ഞാൻ വേറെ ഇന്നവൻ; അവൻ എന്റെ വിരോധി, എതിരാളി; മററവൻ എന്റെ ബന്ധു" എന്നിത്യാദി ചിന്തകൾ ഉണ്ടാകുന്നു. പിന്നെ, ഗവമ്മെൻറാഫീസുകളിൽ, അഭികാമ്യമായ ഉദ്യോഗങ്ങൾ ജാതിമതവംശവ്യത്യാസങ്ങളെ ആസ്പദമാക്കി വിതരണം ചെയ്യപ്പെടുന്നതുകൊണ്ട്, കക്ഷിമത്സരവും കലാപവും ഉണ്ടാകുന്നു. ഓരോരുത്തനും അവന്റെ സഹോദരൻ ശത്രുവും ബദ്ധവൈരിയും ആണെന്നു സങ്കല്പിക്കാൻ ഇതു ഇടയാക്കുന്നു. ഇപ്പോഴത്തെ രാഷ്ട്രീയവും സാമുദായികവുമായ നില ഇൻഡ്യായിൽ ജനങ്ങൾക്കു സ്വാതന്ത്ര്യജീവൻ മുട്ടപിടിക്കത്തക്കതല്ല. വിദ്യാഭ്യാസം എന്നാൽ എന്ത്? വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം സ്വാതന്ത്ര്യം അല്ലാതെ മറെറാന്നുമല്ല. വിദ്യ എനിക്കു സ്വാതന്ത്ര്യവും മോക്ഷവും തരുന്നില്ലെങ്കിൽ അതു നശിക്കട്ടെ; അതകലെ പോകട്ടെ, എനിയ്ക്കുതാവശ്യമില്ല. വിദ്യാഭ്യാസം എന്നെ ബദ്ധനാക്കുന്നുവെ

കിൽ എനിക്കതുകൊണ്ടുപയോഗമില്ല. ഇങ്ങിനെ അവൎക്കു യഥാൎത്ഥവിദ്യാഭ്യാസം അഥവാ സ്വാതന്ത്ര്യം ജനിക്കണമെന്നുവരുകിൽ അവരുടെ ചുററുപാടുകൾ മാററാൻ അവരെ സഹായിക്കണം. ഇതെങ്ങിനെ സാധിക്കാം? അവിടെപ്പോയി അവരെ പഠിപ്പിക്കുന്നതാണൊരു മാൎഗ്ഗം.

അത്യാവശ്യവും അത്യന്താപേക്ഷിതവുംആയ പരിഹാരം.

ഇതിനെക്കാൾ കൂടുതൽ അത്യന്താപേക്ഷിതവും തിടുക്കവും ആയ ഒരു വഴിയുണ്ടു്. അല്ലയോ! അമ്മേരിക്കരേ! സത്യത്തിനും നീതിക്കുംവേണ്ടി, മതത്തിനും, തത്വശാസ്ത്രത്തിനുംവേണ്ടി, സയൻസിൻെറയും കലയുടെയും പേരിൽ, ഇൻഡ്യൻ സൎവ്വകലാശാലകളിൽനിന്നും കുറെ ബിരുദധാരികളെ അമ്മേരിക്കായിൽ കൊണ്ടുവരാനും, നിങ്ങളുടെ വ്യാവസായികവും, യാന്ത്രികവും, മററു പ്രയോജനകരവും ആയ സ്ഥാപനങ്ങളിലും, നിങ്ങളുടെ കലാലയങ്ങളിലും നിങ്ങളുടെ ആയുധശാല മുതലായ ഇതരസ്ഥലങ്ങളിലും അവരെ പ്രവേശിപ്പിച്ചു പഠിപ്പിക്കാനും അത്യാവശ്യമുള്ള പണം നിങ്ങൾക്കുണ്ടാക്കിക്കൂടെയോ? അവരെ വിദ്യാഭ്യാസം ചെയ്യിക്കുക; നെയിത്തു്, ഖനനവിദ്യ മുതലായ പ്രയോജനകരമായ തൊഴിലുകൾ അവരെ പഠിപ്പിക്കുക. ഇതു് ഇൻഡ്യയെ ഉദ്ധരിക്കാനുള്ള ഏററവും പ്രത്യക്ഷമായ ഒരു നേർമാൎഗ്ഗമാണു്. ഇവിടെ പണം പിരിക്കണം; ഇൻഡ്യാക്കാരെ ഈ നാട്ടിലേയ്ക്കു കൊണ്ടുവരണം. ഇവിടെ, അമ്മേരിക്കായിൽ അഭ്യാസം പൂൎത്തിയാക്കി ആ ഭാരതീയർ ഇൻഡ്യായിൽ തിരിയെ പോയി വ്യവസായസൎവ്വകലാശാലകൾ സ്ഥാപിക്കണം. ദരിദ്രരായ സാമാന്യജനങ്ങളുടെ പോക്കു അവൎക്കറിയാം. ഇൻഡ്യാക്കാരുടെ ഭാഷയും സ്വഭാവവും, ആചാരങ്ങളും അവൎക്കു നിശ്ചയമുണ്ടു്. അമ്മേരിക്കരെക്കാൾ, തന്മൂലം, അവൎക്കു ഇൻഡ്യായിൽ പ്രഫസ്സറന്മാരായി കൂടുതൽ നല്ല വേലചെയ്യാം. അമ്മേരിക്കൻ പ്രഫസ്സറന്മാർ മേൽജാതിക്കാരെ, ഇംഗ്ലീഷറിയാവുന്ന സമ്പന്നരെ, മാത്രമേ പഠിപ്പിക്കാൻ പററുകയുള്ളു. താഴ്ന്നവൎഗ്ഗക്കാർ ഇംഗ്ലീഷു പഠിച്ചിട്ടില്ല. അതിനാൽ അവരെ പഠിപ്പിക്കാൻ, അവരുടെ ഭാഷയും പെരുമാററവും അറിയുന്നവർ വേണം. ഇൻഡ്യാക്കാരെ ഉദ്ധരിക്കുന്നതിനു് ഇതു് ഏററവും പ്രയോഗക്ഷമവും ശരിയും ആയ പദ്ധതിയാണു്.

ഇൻഡ്യാക്കാർ അമ്മേരിക്കായുടെ സ്വതന്ത്രനാട്ടുകളിൽ ഇറങ്ങി, വെള്ളക്കാരായ മഹതീമഹാന്മാരുമായി സ്നേഹപൂൎവ്വം കൈകൊട്ടുത്തു സമന്മാരെപ്പോലെ പെരുമാറിത്തുടങ്ങുമ്പോൾ, അവരുടെ ഭയങ്ങളെല്ലാം തീരുന്നു; വെള്ളക്കാരൻ അവരുടെ യമകിങ്കരനല്ലാതാ

കുന്നു; ആത്മവിശ്വാസം പുനഃസ്ഥാപിക്കപ്പെടുന്നു; മായാതിരസ്കരിണി നീക്കപ്പെടുന്നു; സ്വാതന്ത്ര്യചൈതന്യം കാര്യമായി സമ്പാദിക്കപ്പെടുന്നു: അമേരിക്കായിൽ പരിശീലിക്കപ്പെട്ട ഇന്ത്യൻബിരുദധാരികൾ തിരിയെ എത്തി മിഷ്യനറിമാരെപ്പോലെ, ആ ആവേശപൂർവം, വേലയും സ്വാതന്ത്ര്യവും മാതൃഭൂമിയിൽ പ്രചരിപ്പിക്കട്ടെ. സയൻസിൻെറയും കലാവിദ്യകളുടെയും സുവിശേഷം—സന്ദേശം—അവർ ഇൻഡ്യായിൽ പ്രസംഗിക്കട്ടെ. പ്രായോഗികവേദാന്തം ഇൻഡ്യൻജനങ്ങൾ അവരുടെ സ്വന്തരാജ്യത്തിൽ പ്രചരിപ്പിക്കട്ടെ ഇങ്ങിനെ മുറിവുഭേദമാകുമ്പോൾ, അതിൻെറ പാടുകൾ താനേ പൊയ്ക്കൊള്ളും. ജനങ്ങൾക്ക ശരിക്കുള്ള വിദ്യാഭ്യാസം ലഭിക്കുമ്പോൾ മററുകുഴപ്പങ്ങളെല്ലാം ഒളിച്ചുമാറിക്കളയും. കുറെ ഇൻഡ്യൻ ഗ്രാഡ്വേററുകളെ ഇവിടെ കൊണ്ടുവന്നു് വിദ്യയും തൊഴിലും പഠിപ്പിച്ചു പരിശീലിപ്പിച്ചു രണ്ടോ മൂന്നോ വർഷത്തിനു ശേഷം തിരിയെ അയയ്ക്കുയും, അവർ ഉടനെ ഇൻഡ്യായിൽ തിരിച്ചുപോയി പണിതുടങ്ങി അവർക്കും ദരിദ്രജനങ്ങൾക്കും പ്രയോജനകരമായ തൊഴിലുകൾ ആരംഭിക്കയും ചെയ്യേണ്ടതാകുന്നു.

അമേരിക്കായിലെ ഒരു ധനപ്രഭുവിനുപോലും ഈ മഹൽപ്രവൃത്തി ചെയ്യാം. ഇൻഡ്യൻ സർവ്വകലാശാലകളിലെ ഗ്രാഡ്വേററുകളെ പഠിപ്പിക്കാൻ പത്തുലക്ഷം ഡോളർ ചെലവുചെയ്യാൻ പോകുന്നുവെന്നു അയാൾക്ക എഴുന്നേററുനിന്നു പ്രഖ്യാപിക്കാം. നിങ്ങളിൽ ആരെങ്കിലും ഒരാൾ ഈ ചുമതല, ജോലി ഏറെറടുക്കാമെങ്കിൽ, ഇന്നുതന്നെ ലക്ഷം ഡോളർ അതിലേയ്ക്കു നീക്കിവെക്കാമെങ്കിൽ, ദരിദ്രഭാരതീയരെ അമേരിക്കായിൽ വരുത്തി വിദ്യ അഭ്യസിപ്പിക്കാൻ മാന്യമായ സ്കോളർഷിപ്പുകൾ ഏർപ്പെടുത്താം. രാമൻ അമേരിക്കൻ പത്രപ്രവർത്തകരോടും, അമേരിക്കരോടു് ഓരോരുത്തരോടും എല്ലാം മൊത്തമായിട്ടഭ്യർത്ഥിക്കുന്നു. നിങ്ങളിൽ ആരെങ്കിലും ഒരാൾ മുന്നോട്ടുവന്നു് ഈ കടമ കയ്യേൽക്കുമെങ്കിൽ, നിങ്ങൾ ലോകത്തെ ആസകലം സഹായിക്കയായിരിക്കും ചെയ്യുന്നതു്. ഇവിടെ ഇരിക്കുന്നവരിൽ ആരും അത്രയ്ക്കു ധനികരല്ലെങ്കിൽ, നിങ്ങൾക്കീസംഗതി നിങ്ങളുടെ ധനികസ്നേഹിതരുടെയും, സമ്പന്നന്മാരായ അയൽക്കാരുടെയും ശ്രദ്ധയിൽ കൊണ്ടുവരരുതോ? നിങ്ങളുടെ മുതലാളിസ്നേഹിതന്മാരെ രാമൻെറ അടുക്കലേയ്ക്കു പറഞ്ഞയയ്ക്കരുതോ? നിങ്ങൾക്ക ആയിരക്കണക്കിനു കൊടുക്കാൻ കെല്പില്ലെങ്കിൽ യഥാശക്തി കൊടുക്കാമല്ലൊ. അതെങ്കിലും നിങ്ങൾക്ക ചെയ്യാം. രാമനു തിന്നാൻ യാതൊന്നും കൊടുക്കണമെന്നോ, ഉടുക്കാൻ വസ്ത്രം വേണമെന്നോ ആവശ്യമില്ല. സ്വന്തംആവശ്യത്തിനുവേണ്ടി എന്തെ

ക്കിലും യാചിക്കുകയാണെങ്കിൽ ഈ ചുണ്ടുകൾ നശിക്കട്ടെ! ഈ കാര്യം രാമന്റേതുപോലെതന്നെ, നിങ്ങളുടേതുമാണ്. രാമൻ ഒരു ഭാരതീയനായിരിക്കുന്നിടത്തോളം ഒരു അമേരിക്കനുമാണ്. വ്യാപ്തിയേറിയ ലോകം അശേഷം രാമന്റെ വീടും, നന്മ ചെയ്യുന്നത് രാമന്റെ മതവും ആണ്. രാമന് യേശുക്രിസ്തു ശ്രീകൃഷ്ണനോളം ഹൃദയത്തിനടുത്തും പ്രിയപ്പെട്ടും ഇരിക്കുന്നു. രാമന് ശ്രീബുദ്ധൻ ശങ്കരനെപ്പോലെതന്നെ വലിയവനാണ്. രാമൻ ഈ സംഘത്തിലോ, ആ കക്ഷിയിലോ ചേർന്നവനല്ല രാമൻ നിങ്ങളുടെ ആകുന്നു. സത്യം നിങ്ങളുടെ ആകുന്നു. സത്യത്തിന്റെ പേരിൽ, ന്യായത്തിന്റെ പേരിൽ, മനുഷ്യത്വത്തിന്റെ പേരിൽ, അമേരിക്കൻ സ്വാതന്ത്ര്യത്തിന്റെ പേരിൽ, മുമ്പോട്ടുവരാൻ നിങ്ങൾ ക്ഷണിക്കപ്പെടുന്നു. ഇൻഡ്യയ്ക്കുവേണ്ടി സഹഭാവം മനസ്സിൽ തോന്നട്ടെ. നിങ്ങൾക്ക് എന്തുചെയ്യാനാണ് ഇഷ്ടം? ചിലർക്ക് പേനാകൊണ്ടു സഹായിക്കാം ചിലർക്ക് നാവുകൊണ്ടു സഹായിക്കാം, സ്നേഹിതന്മാരോടു സംഭാഷിക്കാം, പ്രസംഗിക്കാം, ചിലർക്ക് ശരീരപ്രയത്നം ചെയ്യാം, ചിലർക്ക് പണംകൊടുത്തും സഹകരിക്കാം. ഹേ! അമേരിക്കരേ! പറയുവിൻ! ഓരോരുത്തരും, എല്ലാവരും പറയുവിൻ. എങ്ങനെയാണ് നിങ്ങൾ ഈ വിഷയത്തിൽ സഹായിക്കാൻ ഇഷ്ടപ്പെടുന്നത്? നിങ്ങൾ എങ്ങനെ സേവിക്കും? പണക്കാർ പണം കൊടുക്കണം. ധീരന്മാർ ഇൻഡ്യയിൽ ഉപാദ്ധ്യായന്മാരായിപ്പോയി സാമാന്യജനങ്ങളുടെ, ഏററവും താഴ്ന്നജാതിക്കാരായ പറയരുടെ, ഇടയ്ക്കു വേലചെയ്യണം. വാസനയുള്ള സംഭാഷണചതുരന്മാർ ഇതിനുവേണ്ടി അവരുടെ സമ്പന്നരായ സ്നേഹിതരെ ഉൽബോധിപ്പിക്കണം. പത്രങ്ങൾ പേനാകൊണ്ടു ഇക്കാര്യത്തിൽ സഹായിക്കണം. ഇതിൽ സഹകരിക്കാൻ തയ്യാറുള്ള, ആത്മാർത്ഥതയും ഉത്സാഹവും നിറഞ്ഞവർ എല്ലാം, സത്യത്തെ വളർത്തുവാൻ തന്നത്താൻ സ്നേഹിക്കുന്നവർ, രാമന്റെ അടുക്കൽ വന്ന് അവരുടെ പേരും മേൽവിലാസവും കൊടുക്കട്ടെ, ഏതുവിധം അവർ സേവനം അനുഷ്ഠിക്കുമെന്നും അറിയിക്കട്ടെ. അവർ പണം കൊടുക്കുന്നുവെങ്കിൽ, നിങ്ങളുടെ സ്വന്തം അമേരിക്കരിൽനിന്നു കുറെ ട്രസ്റ്റികൾ തിരഞ്ഞെടുക്കപ്പെട്ട്, പണം അവരെ ഏല്പിക്കുക. അമേരിക്കർതന്നെ പണം സൂക്ഷിക്കട്ടെ. മററുവിധത്തിൽ നിങ്ങളുടെ സേവനങ്ങൾ സമർപ്പിക്കുന്നപക്ഷം ഉടനെ അങ്ങനെ ചെയ്യുക. കൃത്യമായും, ക്രമാനുസൃതമായും നമുക്ക അതിനുള്ള വ്യവസ്ഥകൾ നിശ്ചയിക്കാം. നിങ്ങൾ എന്തുചെയ്യും? ഇതാണ് ഇൻഡ്യായ്ക്കുവേണ്ടി രാമൻ ചെയ്യുന്ന അഭ്യർത്ഥന. രാമൻ അവ്യക്തിപരമായിട്ട്—ഒരു വ്യക്തിയെന്നനിലയിൽ അല്ലാതെയാണ് ഈ അഭ്യർത്ഥന ചെയ്യു

ന്നതു്. രാമനു സ്വന്തമായി ഇതിൽ ഒരു കാര്യവുമില്ല. രാമൻ എവിടെയായിരുന്നാലും സ്വതന്ത്രനാണു്, രാമനു് ബന്ധങ്ങളുമില്ല. ലോകങ്ങൾ എല്ലാം രാമന്റെയാണു്, രാമനു് എവിടെയും താമസിക്കാം. എന്നാൽ നിങ്ങൾ നോക്കുവിൻ! ഇൻഡ്യാ നിങ്ങളുടെ പാദങ്ങളാണു്, നിങ്ങൾ ശിരസ്സാണു്. പാദങ്ങളെ ഉപേക്ഷിക്കരുതേ! പാദങ്ങൾ വ്രണപ്പെട്ടു വേദനിക്കുമ്പോൾ തലയ്ക്കു കറക്കംവന്നു താഴെവീഴും. ഇൻഡ്യാക്കാരുടെ ദേഹങ്ങളിൽക്കൂടി ഈശ്വരൻ വിശന്നു വലഞ്ഞുവരുന്നു. അദ്ദേഹത്തിനു ഭക്ഷണം കൊടുക്കുവിൻ! ഹിന്ദുക്കളുടെ ശരീരങ്ങളിൽക്കൂടി ഈശ്വരൻ നഗ്നനായി നിങ്ങളുടെ അടുത്തുവരുന്നു. അദ്ദേഹത്തെ മുണ്ടുടുപ്പിക്കുവിൻ! ഈ മനുഷ്യരുടെ രൂപത്തിൽ ഈശ്വരൻ കഷ്ടപ്പെട്ടു വലഞ്ഞു, നിങ്ങളുടെ മുമ്പിൽ വരുന്നു. നിങ്ങൾ അദ്ദേഹത്തെ ശുശ്രൂഷിപ്പിൻ! നിങ്ങളുടെ ധർമ്മം, സ്നേഹം മുതലായ സൽഗുണങ്ങൾമൂലം നിങ്ങൾക്കു അനുഗ്രഹം ലഭിക്കുന്നതിനുവേണ്ടി, ഈ കൂട്ടർ അന്ധരായിട്ടുഴന്നു് കഷ്ടപ്പെടുകയാണു്. നിങ്ങൾക്കു രക്ഷകിട്ടാൻവേണ്ടി അവർ അധഃപതിച്ചുകിടക്കുന്നു. നിങ്ങളുടെ ഉൽകൃഷ്ടഭാവങ്ങളും, ഉന്നതശ്രമങ്ങളും പ്രയോജനപ്പെടുത്താൻ സന്ദർഭം കിട്ടുന്നതുകൊണ്ടു നിങ്ങളുടെ ജന്മനക്ഷത്രങ്ങളോടു നിങ്ങൾ കൃതജ്ഞരായിരിപ്പിൻ! ഈ സന്ദർഭം പാഴാക്കാതെ പ്രയോജനപ്പെടുത്തുവിൻ! സന്തോഷമായി ആഹ്ളാദപുരസ്സരം, നിങ്ങളുടെ സഹായഹസ്തങ്ങളെ പ്രദാനം ചെയ്യുവിൻ!

അമ്മേരിക്കർ ചൈനാക്കാരെയും ജപ്പാൻകാരെയും, ചുവന്ന ഇൻഡ്യാക്കാരെയും, (Red Indians), നീഗ്രോകളെയും വിദ്യാഭ്യാസം ചെയ്യിപ്പിക്കുന്നു. മൃഗജാതികളോടുള്ള ക്രൂരതയെ തടയുന്നതിനും അമ്മേരിക്ക കഷ്ടപ്പെട്ടു പലതും ചെയ്യുന്നുണ്ടു്. അപ്പയോ! അമ്മേരിക്കേ! നിങ്ങളുടെ സ്വന്തം മാംസവും, രക്തവും ആയ ഹിന്ദുക്കൾ ഇതാ!; ആര്യന്മാർ വളരെ നന്ദിയുള്ളവർ, സ്നേഹശാലികൾ, വിശ്വാസികൾ! അവരെ ഉപേക്ഷിക്കരുതേ!.

നോട്ടു്:—ഈ തരത്തിൽ കൂടുതൽ അറിയണമെന്നുള്ളവർ താഴെക്കാണുന്ന വിലാസത്തിൽ എഴുതുക:—രാമസ്വാമി, C o ഡീ. ആൽബർട്ടു് ഹില്ലർ, എം. ഡി, ൧൦/൧൧ സത്തർതെരുവ്, സാൻ ഫ്രാൻസിസ്കോ California U. S.

---

നോട്ടു്—ഈ പ്രസംഗം ആദ്യം അമ്മേരിക്കായിൽ അച്ചടിക്കപ്പെട്ടു. ൧൯൦൨ ഒടുക്കം കൽക്കത്താ Indian Mirror പത്രത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടു. ൧൯൦൩ ഏപ്രിലിൽ സുക്കൂർ, എഡ്വർഡ് പ്രസ്സിൽനിന്നും ഒരു ലഘുലേഖാരൂപത്തിൽ പുറപ്പെടുവിക്കപ്പെട്ടു.

# ൮. ഇൻഡ്യായെക്കുറിച്ചുള്ള വസ്തുതകളും സംഖ്യകളും

ഇൻഡ്യായുടെ ഭൂമുഖവിസ്തീർണ്ണം ഏകദേശം ഇരുപതുലക്ഷം ചതുരശ്രമൈൽസാണു്; അതായതു്, അലാസ്കായും, ഓറിഗോണും, കാലിഫോർണിയായും നീക്കി ശേഷമുള്ള ഐക്യനാടുകളോളം.

ജനസംഖ്യ മുപ്പതുകോടി, അതായതു്, ലോകത്തിലെ മനുഷ്യവംശത്തിന്റെ സുമാർ അഞ്ചിലൊന്നു്. പർവ്വതങ്ങളും, മണലാരണ്യങ്ങളും, കാടുകളും ഉൾപ്പെടെ ഇൻഡ്യാസാമ്രാജ്യം മുഴുവനും മൊത്തമായി നോക്കിയാൽ ഒരു ചതുരശ്രമൈലിനു ൧൬൪ ജനങ്ങൾവീതം ശരാശരിവരും. ഐക്യനാടുകളിൽ (അമേരിക്കായിൽ) ഇതു ൨൧൪ ആണു്. ബംഗാൾ സംസ്ഥാനത്തു് ഒരു ചതുരശ്രമൈലിനു ൬൪൮ ജനങ്ങൾവീതമുണ്ടു്. ലോകത്തിൽ മറെറാരുസ്ഥലത്തും ഇല്ലാത്തത്ര ജനസംഖ്യ ഇൻഡ്യായിലെ ചില ഭാഗങ്ങളിലുണ്ടു്.

ഇൻഡ്യായിൽ എല്ലാവിധ ശീതോഷ്ണാവസ്ഥകളുമുണ്ടു്. അവിടെ ഒരിടത്തു ലോകത്തിലേയ്ക്കു ഏററവും വലിയ വർഷപാതംഉണ്ടു്; വേറെ അനേകലക്ഷം ചതുരശ്രമൈൽ സ്ഥലത്തു് ഒരു തുള്ളിമഴ പോലും പെയ്യാതെയും കാണപ്പെടുന്നു.

ഇൻഡ്യായിൽ ൧൧൮ പ്രത്യേകഭാഷകൾ സംസാരിക്കപ്പെടുന്നു. ഇതിൽ അമ്പത്തൊമ്പതു ഭാഷകൾ ഓരോന്നും ലക്ഷംപേരിലധികം ജനങ്ങൾ സംസാരിക്കുന്നവയാണു്.

ഇരുപതുലക്ഷത്തിലധികം ക്രിസ്ത്യാനികൾ അവിടെയുണ്ടു്. ഇതിൽ പത്തുലക്ഷത്തിലധികം റോമൻകത്തോലിക്കരും ൪൫൬, ൩൯൦ ഇംഗ്ലീഷുചർച്ചുകാരും, ൩൨൨,൫൮൩ യാഥാസ്ഥിതിക (Orthodox) ഗ്രീക്കുചർച്ചുകാരും, ൨൨൦,൭൦൨ ബാപ്റ്റിസ്റ്റുകളും, ൧൫൫,൪൫൫ ലൂതറൻകാരും, ൫൪,൭൭൯ പ്രെസ്ബിറ്റീറിയൻകാരും, ൧൫൬,൭൪൦ പലവകക്കാരുമാണു്. ൨൦ ലക്ഷത്തിൽകവിഞ്ഞ ഈ ക്രിസ്ത്യാനികൾ വിദേശികളും, ബ്രിട്ടീഷുസൈനികരും, വിദേശമിഷനറിമാരും മററും, ഉൾപ്പെട്ടവരാണു്. നാട്ടുകാരിൽ നിന്നു ക്രിസ്തുമതത്തിൽചേർന്നവർ ഇങ്ങിനെ വളരെ വലിയ സംഖ്യയല്ല. ഇൻഡ്യായിൽ ക്രിസ്തുമതത്തിലേയ്ക്കു പരിവർത്തനം ചെയ്യപ്പെട്ടവർ ഏററവും താഴ്ന്നജാതികളിൽ ഉൾപ്പെടുന്നു; പരിവർത്തനസംരംഭം മേൽജാതിക്കാരെ തീരെ സ്പർശിച്ചിട്ടില്ല. ക്രിസ്തുമതപ്രചരണത്തിനായി ബ്രിട്ടീഷുഗവർമ്മെണ്ടു ഇൻഡ്യൻ ഖജനാവുകളിൽ നിന്നു ൪,൫൦൦,൦൦൦ രൂപാ പ്രതിവർഷം ചെലവുചെയ്യുന്നു.

കഴിഞ്ഞ സെൻസസ്സിൽ (കാനേഷുമാരിക്കണക്കിൽ)നിന്ന ൯൪൬,൨൨൪,൯൬൪ ഏക്കർ സ്ഥലം—ഇത്ര വളരെ—കൃഷിസ്ഥലം ആണെന്നും, ഓരോരുത്തൎക്കും ശരാശരി ഉദ്ദേശം രണ്ടേക്കർ കൃഷി സ്ഥലമുണ്ടെന്നും, ഇതിൽ ൨൨,000,000 ഏക്കർ സ്ഥലം ഇരുപ്പുവാണെന്നും കാണുന്നു. ൧൫,൯൮൦,000 എന്ന വലിയ സംഖ്യ ജനങ്ങൾ മുഴുവനും കൃഷിത്തൊഴിൽമാത്രം ഉള്ളവരാണു്. ൨൫,൪൬൭,000 ജനങ്ങൾ കന്നുകാലിവളൎത്തലിലും, ൧൪,൫൬൭,000 ഭക്ഷണപാനീയങ്ങൾ ഉണ്ടാക്കുന്നതിലും ഏൎപ്പെട്ടിരിക്കുന്നു. ൧൧,൨൨൦,000 പേർ വീട്ടുഭൃത്യന്മാരും ൧൨,൬൧൧,000 പേർ നെയിത്തുകാരും, ൨,൩൬൧,000 പേർ സ്ഫടികം, മണ്ണു്, കല്ലു് ഈ വേലകളിൽ ഏൎപ്പെട്ടവരും, ൩,൨൭൫,000 പേർ തുകൽപ്പണിയിൽപെട്ടവരും, (ഇവരെല്ലാം മുസൽമാൻമാരാണു്.) ൪,൨൭൩,000 പേർ മരം, ചൂരൽ, പായു് (എല്ലാം മുഹമ്മദീയർ) എന്നീ വ്യവസായത്തിൽ പെട്ടവരും ആണു്. സെൻസസ്സിലെ വാക്കുകളിൽപറഞ്ഞാൽ അനേകലക്ഷം ഹിന്ദുക്കൾ "മാനഹീനത്തൊഴിലുകളിൽ" പെട്ടവർ (Disreputable Occupations) യാതൊന്നും പ്രവൎത്തിക്കാതെയിരിക്കുന്നവർ—ആണു്. അവരുടെമുൻഗാമികൾ ചെയ്തിരുന്ന പണിചെയ്യാൻ സാധിക്കാത്തപക്ഷം അവർ യാതൊന്നും ചെയ്യുകയേ ഇല്ല.

ആകെസംഖ്യയായ ൧൪൦,൪൯൬,൧൩൫ സ്ത്രീജനങ്ങളിൽ. ഇൻഡ്യയിൽ എഴുതാനും വായിക്കാനും അറിയാവുന്നവർ ൫൪൩,൪൯൫ പേർ മാത്രമാണു്—ആയിരത്തിൽ ഒന്നിൽ കുറവു്. ൨൪൬,൫൪൬,൧൭൬ പേരാണു് ആകെ ജനസംഖ്യയായ ൩൦ കോടിയിൽ "നിരക്ഷരകുക്ഷികൾ" എന്നു രേഖപ്പെടുത്തപ്പെട്ടിരിക്കുന്നതു്.

ക്രിസ്താബ്ദം ൧൯൦൦-ാമാണ്ടു ൫൪,000,000 ജനങ്ങൾ ക്ഷാമബാധിതരായി. ഡർബാർ നടത്തിയ ആണ്ടിൽ ൫,000,000 ജനങ്ങൾപട്ടിണികൊണ്ടു മരിച്ചു. പ്രത്യബ്ദം ജീവിതമത്സരം കൂടിക്കൂടി വരുകയാണു് കൂലികൂടുന്നതിനു പകരം കുറയുകയാണു്. വ്യവസായങ്ങൾ വൎദ്ധിക്കയും, തീവണ്ടിപ്പാതകൾ നീളുകയും, ധനവും തൊഴിലുംവൎദ്ധിക്കാനുള്ള മററു ഏൎപ്പാടുകൾ പെട്ടെന്നു് അധികപ്പെടുകയും ചെയ്തിട്ടും, കൂലി കുറയുകയാണു് ദിവസംപ്രതി അഞ്ചുസെൻറിൽകുറഞ്ഞ വരവുകൊണ്ടു ൨00,000,000 ആളുകൾ ഇൻഡ്യായിൽ നിത്യതകഴിക്കുന്നു. ൧00,000,000 പേർ ദിവസം മൂന്നുസെൻറിൽ കുറഞ്ഞ വരവുകൊണ്ടു് ആണു് കാലക്ഷേപം ചെയ്യുന്നതു്. ൫0,000,000 പേരിൽ അധികം ജനങ്ങൾക്കു പ്രതിദിനം ഒരു സെൻറിൽ കുറഞ്ഞ വരുമാനമേ ഉള്ളൂ. മനുഷ്യശരീരത്തിനു് അത്യാവശ്യമായ പോഷണം കൊടുക്കാൻ, അവരുടെ ജീവിതകാലത്തിൽ ഒരു വൎഷത്തേയ്ക്കു മതി

യാകുന്ന ആഹാരം, മുഴുവൻ ജനസംഖ്യയിൽ മൂന്നിൽ രണ്ടുപങ്കിനു പോലും ലഭിക്കുന്നില്ല. നാട്ടിന്റെ പല ഭാഗത്തും, ശരാശരി, കാൽ ഏക്കർ ഭൂമികൊണ്ടു കുടുംബങ്ങൾ കാലക്ഷേപം കഴിക്കാനും അനേകലക്ഷം പേർ അരഏക്കർകൊണ്ടു നിത്യത കഴിക്കാനും നിർബ്ബന്ധിതരാണു്.

പരുത്തിക്കൃഷിസ്ഥലങ്ങളിൽ വേലചെയ്യുന്ന ഇൻഡ്യൻ സ്ത്രീപുരുഷന്മാർക്കു പ്രതിമാസം ഒന്നരഡോളറിൽ അധികം ശമ്പളമില്ല. ഒരു ക്ഷൌരത്തിനു് ഒരു സെൻറു കൊടുക്കണം. ഗവെർമ്മെൻറു നിയമിച്ചിട്ടുള്ള പോസ്റ്റുമാൻ—എഴുത്തു കൊടുക്കുന്നവൻ മാസംപ്രതി രൂപാ അതായതു് ഏകദേശം മൂന്നു ഡോളർ ശമ്പളം പററുന്നു. ദൃഢശരീരരും, സമർത്ഥകർമ്മശാലികളുമായ യന്ത്രപ്പണിക്കാർ, ശില്പികൾ, ആശാരിമാർ, കൊല്ലന്മാർ ഇവർക്കു മാസംതോറും രണ്ടോ മൂന്നോ ഡോളറിൽ അധികം ശമ്പളമില്ല. കണക്കെഴുത്തുകാർ, ക്ലാർക്കന്മാർ മുതലായവർക്കു മാസം ൪ മുതൽ ൫ വരെ ഡോളർ ശമ്പളമേ ഉള്ളു. ഇൻഡ്യായിലെ ശമ്പളക്കാർക്കു് മുഴുവൻ ഒരു മാസത്തേയ്ക്കു കിട്ടുന്ന പ്രതിഫലം ഐക്യനാടുകളിൽ അവരുടെ കൂട്ടുകാർക്കു ഒരുദിവസം കിട്ടുന്നിടത്തോളംതന്നെയേ വരൂ.

ഏകദേശം മുഴുവൻ ജനസംഖ്യയിൽ മൂന്നിൽ രണ്ടുപങ്കിനു അവരുടെ സകല ഐശ്വര്യത്തിനും, നിത്യവൃത്തിക്കുതന്നെയും ആശ്രയം വർഷപാതമാണു്. ഒരു ഉണക്കു വന്നെങ്കിൽ, ഒരു ക്ഷാമവും ഉണ്ടാകും. പട്ടിണികൂടാതെ കഴിക്കാൻമാത്രം ആഹാരം സംഭരിക്കാൻ അവർക്കു വകയില്ല. ഭക്ഷണപദാർത്ഥദാരിദ്ര്യംകൊണ്ടല്ലാ, പണമില്ലാത്തതുകൊണ്ടാണു് ക്ഷാമകാലത്തു കഷ്ടത വരുന്നതു്. എന്തെന്നാൽ സാധാരണ ഇൻഡ്യായുടെ ഒരു ഭാഗത്തു ക്ഷാമമുണ്ടാകുമ്പോൾ അന്യഭാഗങ്ങളിൽ സുഭിക്ഷമായി ഭക്ഷണദ്രവ്യങ്ങൾ ഉല്പാദിപ്പിക്കപ്പെടുന്നുണ്ടു്.

റയിൽവേഡിപ്പാർട്ടുമെൻറിൽനിന്നു ബ്രിട്ടീഷുഗവർമ്മെൻറു് പ്രതിവാരം സമ്പാദിക്കുന്ന നികരലാഭം, അററലാഭം ൧,൩൦൦,൦൦൦ ഡോളർ അത്രെ. (൧൯൦൪, മാർച്ച് ൨൪ കൊണ്ടവസാനിച്ചവാരം) ഈ ലാഭം കൂടിക്കൂടി വരുകയാണു്.

ഇൻഡ്യായിലെ സർക്കാർ ഉദ്യോഗസ്ഥന്മാരിൽ ൯൫ ശതമാനം നാട്ടുകാരാണു്. എന്നാൽ മൊത്തം ഗവർമ്മെൻറു ശമ്പളത്തുകയുടെ ൫൫ ശതമാനംമാത്രമേ ഇവർക്കു കിട്ടുന്നുള്ളു. ശേഷമുള്ള ൩൫ ശതമാനം ശമ്പളവും ബാക്കി അഞ്ചുശതമാനംവരുന്ന ഇംഗ്ലീഷുദ്യോഗസ്ഥന്മാർക്കു്—വെള്ളക്കാർക്കു്—ആണു് കിട്ടുന്നതു്.

വിദേശമിഷനറിസംഘങ്ങളുടെ ൧൯൦൩-ലെ വരവു് ൨൦,൨൯൮,൫൫൬ ഡോളറായിരുന്നു. ഇതു മിക്കവാറും ഇൻഡ്യായിൽ തന്നെ ചെലവാക്കപ്പെട്ടു.

൭൦,൦൦൦ പവൻ മൂലധനം എടുത്തു് ൧൬൦൦-ൽ ഇൻഡ്യായിൽ ഈസ്റ്റിൻഡ്യാകമ്പനി സ്ഥാപിച്ചതോടുകൂടി ബ്രിട്ടീഷുമുതലാളിപ്രഭുത്വം അവിടെ ആരംഭിച്ചു. കമ്പനിയുടെ വ്യാപാരം ൧൮൩൩-ൽ അവസാനിപ്പിച്ചതുമുതൽ ൧൮൫൮-വരെ കമ്പനി ഇൻഡ്യായുടെ ഭരണകർത്താവായിരുന്നു. ൧൮൫൭-ൽ ഇൻഡ്യൻവിപ്ലവത്തിനു ശേഷം കമ്പനി നിർത്തലാക്കപ്പെട്ടു. എന്നാൽ കമ്പനിയുടെ നയം പിന്തുടരുന്നു. കമ്പനിയുടെ മൂലധനം കടംവാങ്ങി തിരിയെ കൊടുക്കയും, ഈ കടം ഇൻഡ്യായുടെ കടമായി കണക്കെഴുതി ഇൻഡ്യായിലെ നികുതിയിൽനിന്നു അതിനു പലിശകൊടുത്തുവരുകയും ചെയ്യുന്നു. ഇൻഡ്യൻസാമ്രാജ്യത്തെ ഈസ്റ്റിൻഡ്യാകമ്പനിയിൽനിന്നു ബ്രിട്ടീഷുരാജാവു വിലയ്ക്കുവാങ്ങി. എന്നാൽ വില കൊടുത്തതു് ഇൻഡ്യയിലെ ജനങ്ങളാണു്! ൧൮൫൭-ൽ ൫൧,൦൦൦,൦൦൦ പവൻ ആയിരുന്നു ഇൻഡ്യൻ ഋണബാധ്യത. ൧൮൬൨-ലേക്കു അതു് ൯൭,൦൦൦,൦൦൦ പവനായി ഉയൎന്നു! ഇതിനുശേഷമുള്ള നാല്പതു സമാധാനവൎഷങ്ങളിൽ ഈ കടം തുടൎച്ചയായി അധികപ്പെട്ടുവന്നു. ൧൯൦൧-ൽ ഇതു് ൨൦൦,൦൦൦,൦൦൦ പവനായി ഉയരുകയും, ഇതിന്മേൽ ഇൻഡ്യായിലെ ജനങ്ങൾ പ്രതിവർഷം ൩൦ മുതൽ ൪൦ വരെ ലക്ഷം പവൻ (അല്ലെങ്കിൽ ൧൫ മുതൽ ൨൦ വരെ ദശലക്ഷം ഡോളർ) പലിശയായി ബ്രിട്ടനു കൊടുക്കേണ്ടിവരുകയും ചെയ്തു. അതായതു് പ്രത്യബ്ദം പലിശ കൊടുക്കേണ്ടതായ ൧൦൦ കോടി ഡോളറിന്റെ ഒരു കടത്തോടു തുല്യമായ കടമാണിതു്. ലോകത്തിലെ ഏതു രാജ്യത്തിനു് ഇതുപോലുള്ള ഭാരം താങ്ങാൻ കഴിയും? ഇൻഡ്യായുടെ വാർഷികാദായത്തിൽനിന്നു ആണ്ടുതോറും സ്വന്തച്ചെലവിനു (Home Charges) ബ്രിട്ടനിലേയ്ക്കു അയയ്ക്കേണ്ടസംഖ്യ ൧൬,൦൦൦,൦൦൦ പവനായി വൎദ്ധിച്ചിരിക്കുന്നു. ഉയൎന്ന സൎക്കാർഉദ്യോഗങ്ങളുടെ ... തയുള്ള ബ്രിട്ടീഷുകാർ അവരുടെ ശമ്പളംവകയ്ക്കു പ്ര... ഒരുകോടി പവൻ (അതായതു്, ൫൦,൦൦൦,൦൦൦ ഡോളർ) കൊടുക്കേ... തുണ്ടു്.

ഇൻഡ്യായുടെ മൊത്തവരവായ ൪൪,൦൦൦,൦൦൦ പവനിൽ പ്രതിവർഷം ഒന്നുപകുതി ഇൻഡ്യായിൽനിന്നു പുറത്തേക്കു ഒഴുകിക്കൊണ്ടിരിക്കുന്നു.

(സർ രമേശചന്ദ്രദത്തു് സി-ഐ-ഈ-യുടെ "ബ്രിട്ടീഷ്ഇൻഡ്യായുടെ സാമ്പത്തികചരിത്രം" എന്നു് ഇംഗ്ലീഷിൽ പ്രസിദ്ധീകരി

ച്ചിട്ടുള്ള പുസ്തകത്തിൽനിന്നാണു് മേൽപറഞ്ഞ സംഖ്യകൾ ഉദ്ധരിച്ചിട്ടുള്ളതു്.)

൧൮൦൧-ൽ ഇൻഡ്യായിൽ ൭,൪൯,൯൮,൨൨൦ വിധവകൾ ഉണ്ടായിരുന്നു. ബംഗാൾസംസ്ഥാനത്തു് ൧൧൨൭,൦൪൫ ബാലവിധവകൾ ഉണ്ടു്.

## ൯. ഇൻഡ്യൻ വനിതകൾ

......ഒരു ഇൻഡ്യൻപത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതും ലണ്ടനിൽവെച്ചു ഒരു ഇംഗ്ലീഷുകാരി ചെയ്തതും ആയ ഒരു പ്രസംഗത്തിലെ ചില ഭാഗങ്ങൾ രാമൻ ഇവിടെ വായിക്കാം. ഇൻഡ്യായിലെ ജീവിതരീതികളെപ്പററി ഈ നാട്ടിൽ പ്രചരിപ്പിക്കപ്പെടുന്ന വ്യാജപ്രസ്താവനകളും തെററിദ്ധാരണകളും എന്തുമാത്രമെന്നു നിങ്ങളെ അറിയിക്കാനാണു് രാമൻ ഈ പ്രസംഗത്തിൽനിന്നു വായിക്കുന്നതു്. ഇൻഡ്യാ സന്ദർശിക്കുന്നവർക്കു അവിടെ യാതൊരു ജോലിയും ചെയ്യാൻ സാധിക്കയില്ലെന്നു ചിലർക്കൊരു ധാരണയുണ്ടു്. യാതൊരു അമേരിക്കനും ഇൻഡ്യൻജനങ്ങളുമായി പെരുമാറാൻ തരമില്ലാതിരിക്കത്തക്കവിധം അവിടെ ജാതിക്കെട്ടു അത്ര കഠിനമാണെന്നൊരു ധാരണയുമുണ്ടു്. ഇൻഡ്യാക്കാരുമായി പരിചയപ്പെടാത്ത പലരും പ്രചരിപ്പിക്കുന്ന പല അഭിപ്രായങ്ങളും ആവിധം കാണപ്പെടുന്നുണ്ടു്.

നാം സ്നേഹിക്കുന്നവർക്കുവേണ്ടി മരിക്കുന്നതു എന്തൊരു മഹത്കാര്യമാണു്? എത്ര വലിയ ആനന്ദമാണു്?

സ്നേഹത്തിനു വിഷയമായതിനു്—പ്രേമത്തിനു പാത്രമായതിനു—വേണ്ടി ജീവിതം സമർപ്പിക്കാൻ തയ്യാറുള്ളവനേ യഥാർത്ഥമായി സ്നേഹിക്കുന്നുള്ളു. ജീവിക്കാനും, വലിയ സേവനങ്ങൾ ചെയ്യാനും ഒരുവനെ പ്രേരിപ്പിക്കുന്നതു് അത്തരം പ്രേമമത്രെ. ആവിധം സ്നേഹമാണു് ഇൻഡ്യായ്ക്കാവശ്യം. സ്ത്രീപുരുഷന്മാരിൽനിന്നു്, ആ—തരം സ്നേഹംകൊണ്ടു്, അവിടെവന്നു്, ചെയ്യപ്പെടുന്ന-ജോലിയാണു ഇൻഡ്യായ്ക്കു വേണ്ടതു്.

ഇൻഡ്യായിൽ താമസിക്കയും, എന്നാൽ ഇൻഡ്യായിലെ ജീവിതരീതികൾ കാണാതിരിക്കയും ചെയ്യുന്ന ജനങ്ങൾ പരത്തുന്ന അനേകം കള്ളക്കഥകൾ ഉണ്ടു്. ഒരു പുസ്തകംഎടുത്തു് എണ്ണത്തുണിയിൽ വൃത്തിയായി പൊതിഞ്ഞു് വെള്ളത്തിൽ മുക്കിയാൽ പുസ്തകത്തിനു് എല്ലാവശത്തും വെള്ളമിരുന്നാലും, അതിലേയ്ക്കു വെള്ളം

ചെല്ലാത്തതുപോലെ, ചില ആളുകൾ ഇൻഡ്യായിൽ താമസിച്ചാലും, അവിടുത്തെ ജനങ്ങളുമായി ഇടപെഴകാത്തതുകൊണ്ടു്, അവരുമായി സാത്മ്യം ഭാവനചെയ്യാൻ ശക്തരല്ല. ഇതാ! ഈ സ്ത്രീ ഇൻഡ്യായിൽ താമസിച്ചു; ഇൻഡ്യായിലെ രീതിയിൽ ജീവിച്ചു; അവൾ സാക്ഷ്യംവഹിക്കുന്നു. ഈ സ്ത്രീയെപ്പോലെ അമ്മേരിക്കായിൽനിന്നു ആളുകൾ ഇൻഡ്യാ സന്ദൎശിക്കണമെന്നാണു് രാമൻ ആഗ്രഹിക്കുന്നതു്. യഥാൎത്ഥപ്രവൎത്തകരായി ചെല്ലുന്നപക്ഷം, നിങ്ങൾ നിങ്ങളുടെ കീശയിൽനിന്നു സ്വന്തപണം ചെലവു ചെയ്യേണ്ടതായിട്ടില്ല. അവിടുത്തെ ജനങ്ങൾ ലക്ഷോപലക്ഷം ആളുകളെ രക്ഷിക്കുന്നുണ്ടു്. അവിടുത്തെ ജനങ്ങൾ വളരെ ദരിദ്രരാണെങ്കിലും, അവർ അത്യന്തം ഉദാരശീലരാണു്.

ഭാരതീയസന്ന്യാസിമാർ അവരുടെ പക്കൽ പണം ഉണ്ടായിരുന്നതായി രാമൻ ഒരിക്കലും കണ്ടിട്ടില്ല. അവർ തെരുവുകളിൽ ചെല്ലുമ്പോൾ വിശപ്പടക്കാൻവേണ്ടി ഭിക്ഷയ്ക്കായിട്ടാണവർ വരുന്നതെന്നു എപ്പോഴും ആളുകൾക്കറിയാം. വീട്ടിനു സമീപം വരുന്നവർ വിശപ്പുകൊണ്ടോ, മററവശതകൊണ്ടോ വരുന്നതാണെന്നും, അവരുടെ വിഷമതകളെ പരിഹരിക്കുന്നതു് ഈശ്വരൻ തങ്ങളെ ഏല്പിച്ചിട്ടുള്ള കടമയാണെന്നും ഇൻഡ്യായിൽ ഓരോ സ്ത്രീകളും പരിഗണിക്കുന്നു. വിശക്കുന്നവൎക്കു ഭക്ഷണംകൊടുക്കാൻ വീട്ടിൽ യാതൊന്നുമില്ലാത്ത ഒരു സ്ത്രീയുടെ ഗൃഹത്തിനു് സമീപം ഒരു സന്ന്യാസി ചെല്ലുന്നപക്ഷം എന്താണു സംഭവിക്കുന്നതെന്നു രാമൻ അറിയുന്നു. സാധുസന്ന്യാസിക്കു ഭക്ഷണം കൊടുക്കാൻ വകയില്ലെങ്കിൽ സ്ത്രീകളുടെ കണ്ണിൽനിന്നു ദയനീയമായി കണ്ണുനീർ വൎഷിക്കുന്നു. വിശപ്പുകൊണ്ടോ മറേറാ സങ്കടപ്പെട്ടു സാധുവായി വരുന്നവരെല്ലാം സന്ന്യാസിമാരാണെന്നു് ആണു് ഗണിക്കപ്പെടുന്നതു്. സന്ന്യാസിയെന്നാൽ സ്വാമിയല്ലാ; നിങ്ങൾ ഇൻഡ്യായിൽപോയി, നിങ്ങൾക്കു വിശപ്പുണ്ടാകുന്നപക്ഷം നിങ്ങളെയും ഒരു സന്ന്യാസിയായി ബഹുമാനിക്കും. പണമോ, തുണിയോ ഇല്ലാത്തവനും സന്ന്യാസിതന്നെ.

---

## ൨൦. ഭാൎയ്യാനിലയെസംബന്ധിച്ച്

ഇൻഡ്യായിൽ ഭാൎയ്യമാർ മാനിക്കപ്പെടുകയോ, സ്നേഹിക്കപ്പെടുകയോ ചെയ്യുന്നില്ലെന്നു ഇംഗ്ലണ്ടിലും, അമ്മേരിക്കയിലും പൊതുവെ അതിസാമാന്യമായി പ്രസ്താവിക്കപ്പെടുന്നു. ഇതു തീരെ കളവായ ഒരു പ്രസ്താവനയാണു്. എന്തെന്നാൽ ഈ 'നാട്ടിലെക്കാൾ

ഇൻഡ്യായിൽ ഭാര്യമാർ അധികം സ്നേഹിക്കപ്പെടുകയും, ബഹുമാനിക്കപ്പെടുകയും ആണു് ചെയ്യുന്നതു്. ഈ നാട്ടിൽ പരസ്യമായി ഭാര്യ സ്നേഹിക്കപ്പെടുകയും ചുംബിക്കപ്പെടുകയും, താലോലിക്കപ്പെടുകയും ചെയ്യുന്നുവെങ്കിലും, പ്രൈവററായി ഭാര്യ വിഗണിക്കപ്പെടുന്നു. ഭാരതത്തിൽ ഭർത്താവു പരസ്യമായി ഭാര്യയോടു വലിയ സ്നേഹമോ ബഹുമതിയോ കാട്ടുന്നില്ലെങ്കിലും, അയാളുടെ ഹൃദയത്തിൻെറ അഗാധതയിൽ അയാൾ അവളെ ആരാധിക്കുന്നു.

ഇന്നാട്ടിൽ ഭാര്യയോടു പബ്ളിക്കായി പെരുമാറുന്നതാണു് പ്രൈവററു നടപടികളെക്കാൾ കൂടുതൽ പ്രധാനം; എന്നാൽ ഇൻഡ്യായിൽ അങ്ങിനെയല്ല. ഭർത്താവു അവിടെ പബ്ളിക്കായി ഭാര്യയോടു ശ്രദ്ധ നടിക്കാറില്ല; എങ്കിലും അവളുടെ താല്പര്യത്തിനു വേണ്ടി അവൻ സകലതും ത്യാഗംചെയ്യാൻ തയ്യാറായിരിക്കുന്നു. അവളുടെ സൌഖ്യം വർദ്ധിപ്പിക്കാൻവേണ്ടി അവൻ എന്തുകഷ്ടപ്പാടും സഹിക്കുന്നു. പക്ഷേ, ഒരു വ്യത്യാസമുണ്ടു്. അതുമാത്രം. ഇൻഡ്യായിൽ സ്ത്രീകൾ പുരുഷന്മാരോളം വിദ്യാഭ്യാസം ചെയ്തിട്ടുള്ളവരല്ലാ. ആട്ടെ! ഇവിടെ സ്ത്രീകളെല്ലാം പുരുഷന്മാരോളം പഠിച്ചവരാണോ? ഇവിടുത്തെ പുരുഷന്മാരെപ്പോലെ അവിടുത്തെ പുരുഷന്മാർ അത്രയ്ക്കു പഠിച്ചവരല്ല; അതുപോലെ സ്ത്രീകളും.

ഇൻഡ്യായിലെ വിവാഹബന്ധമാണു് സകല ന്യൂനതകൾക്കും കാരണമെന്നു ഇപ്പോൾ പറയപ്പെടുന്നു, എന്നാൽ ഇതു ശരിയല്ല. ഇതു യഥാർത്ഥദോഷപരിഹാരവുമല്ല.

ഇൻഡ്യായിൽ ഒരുത്തൻ തൻെറ ഭാര്യയെ "എൻെറഭാര്യ" എന്നു വിളിക്കയോ, "എൻെറഭാര്യ" എന്നുപറഞ്ഞു ഭാര്യയെ പരാമർശിക്കയോ പതിവില്ല. അത്തരം പദങ്ങൾ അസാന്മാർഗ്ഗികമെന്നോ, മതവിരുദ്ധമെന്നോ, ലജ്ജാകരമെന്നോ പരിഗണിക്കപ്പെടുന്നു. ഇൻഡ്യായിൽ ഒരു പുരുഷൻ ഈ വാക്കുകൾ ഒരിക്കലും പ്രയോഗിക്കയില്ല. അയാൾ ഭാര്യയെക്കുറിച്ചു പറയേണ്ടിവരുമ്പോൾ അഥവാ അവളെ സംബോധനചെയ്യുമ്പോൾ "എൻെറ മകൻെറ അമ്മ" എന്നു പറയുന്നു. "എൻെറ കൃഷ്ണൻെറ അമ്മ", "എൻെറ രാമൻെറഅമ്മ" എന്നിങ്ങനെ.

ഒരു ബാലൻ പ്ലേഗുരോഗം ബാധിച്ചുകിടന്നിരുന്ന ഒരു കുടിൽ ഉണ്ടായിരുന്നു.

പ്ലേഗു ബാധിക്കപ്പെട്ട ഒരുവൻെറ അടുത്തു് അവൻെറ കുടുംബാംഗങ്ങളിൽ ആരുംപോകാൻ അനുവദിക്കരുതെന്നു ഇൻഡ്യായിൽ നിയമമുണ്ടു്.

ആ ഉൽകൃഷ്ടവനിത—കുട്ടിയുടെ അമ്മ—പ്ലേഗുരോഗിയായ ബാലൻെറ കുടിലിൽ എത്തി. ഏതുതരത്തിലോ അവൾ അക ത്തുപ്രവേശിച്ചു. അവർ അവിടെയിരുന്നു് പ്ലേഗുകൊണ്ടു മരി ക്കാൻപോകുന്ന കുട്ടിയെ പരിചരിക്കാൻവേണ്ടി രോഗബാധയെ അവൾ സ്വയം ഭയപ്പെടാതെയിരുന്നു. കടശി ആ അമ്മയെ അകത്തിരിക്കാൻ അധികാരികൾ അനുവദിച്ചു. കുട്ടി അമ്മയുടെ മടിയിൽ തലയുംവെച്ചു് കിടന്നു. അയാൾ അവിടെ കിടന്നുമരിച്ചു. ഹിന്ദുമതശാസനപ്രകാരം ആവിധമുള്ള മരണം പരിപാവനസ്ഥല ത്തിൽവെച്ചുള്ള മരണമാണു്; യേശുക്രിസ്തുവിൻെറ കാലിൽ തല വെച്ചുകൊണ്ടു മരിക്കുന്ന ഒരു കൃസ്ത്യാനിയുടെ മരണംപോലുള്ള മര ണമാണു്. ഒരു ഇൻഡ്യൻബാലൻ തൻെറ അമ്മയുടെ മടിയിൽ തലവെച്ചു മരിക്കുന്നതു വളരെ പരിപാവനപുണ്യമായി ഗണിക്കുന്നു.

ഈ നാട്ടിൽ നിങ്ങൾ ഈശ്വരനെ "പിതാവേ!" എന്നു പറ ഞ്ഞു് ആരാധിക്കുന്നു. "സ്വർഗ്ഗരാജ്യത്തിരിക്കുന്ന എൻെറ പിതാവു" എന്നാണല്ലോ. ഇൻഡ്യായിൽ ദൈവത്തിനെ വന്ദിക്കുന്നതു് പിതാ വുമാത്രമായിട്ടല്ലാ, എന്നാൽ മാതാവുകൂടി ആയിട്ടാണു്. ഭാരതീയ ഭാഷകളിൽ 'അമ്മ'യെന്നശബ്ദം ഏററവും പ്രിയതമം—അത്യന്തം പ്രിയപ്പെട്ടതു്—ആണു്. 'മാതാജീ'—അനുഗൃഹീതദൈവം; ഏ ററവും പ്രിയപ്പെട്ട ദൈവം.

ഒരു ഹിന്ദുവിനു ദീനംപിടിച്ചു് അസഹ്യമായ വേദന അനുഭ വപ്പെടുമ്പോൾ—കഠിനനോവു് ഉണ്ടാകുമ്പോൾ—ആ നിമിഷ ത്തിൽ അവനിൽനിന്നു പുറപ്പെടുന്ന വാക്കുകൾ സാധാരണ "എൻെറ ഈശ്വരാ!" എന്നല്ലാ, ഒരിക്കലും അല്ല. പിന്നെയോ, "മാ, മാ"—അഥവാ, "അമ്മാ അമ്മാ" എന്നാണു്. ഇതാണു് അവൻെറ ചുണ്ടുകളിൽനിന്നു പുറപ്പെടുന്ന ശബ്ദം. ഒരു ഹിന്ദുവി ൻെറ ഹൃദയത്തിൽ—അതിൻെറ അടിത്തട്ടിൽനിന്നുത്ഭവിക്കുന്ന ശബ്ദം ഇതാണു്. ഒരു ഹിന്ദുവിൻെറ ആത്മാവിൽനിന്നു ഏററവും അഗാധമായി വികാരങ്ങളെയോ, ക്ഷോഭത്തെയോ ഉല്പാദിപ്പിക്കുന്ന ശബ്ദം 'മാതൃ'ശബ്ദമാണു്.

(നോട്ട്:—'മാ' 'അമ്മ'—മുതലായ ശബ്ദങ്ങൾക്കു പ്രണവവുമായിട്ടുള്ള സാമ്യം ചിന്തിക്കുക—പരിഭാഷകൻ)

# ൧൭. ചില കത്തുകൾ

## No. I

ഗംഗോത്രി, 1901
സെപ്റ്റംബർ, ൧൯൦൧

### ഗംഗോത്രി

പവിത്രഗംഗയ്ക്കു രാമന്റെ വിയോഗം സഹിക്കാൻ കഴിഞ്ഞില്ല. ഒരു മാസത്തിൽ അല്പം കവിഞ്ഞകാലത്തോളമുള്ള അഭാവത്തിനുശേഷം അവൾ രാമനെ തന്നിലേക്കു വശീകരിക്കുന്നതിൽ വിജയിനിയായി. അവളുടെ ജ്ഞാനമെല്ലാമിരുന്നിട്ടും, അവൾ രാമനെ കണ്ടപ്പോൾ, ആനന്ദമധുരമായ ബാഷ്പങ്ങൾ വർഷിക്കാൻ ആരംഭിച്ചു. ഗംഗോത്രിയിലെ പ്രിയപ്പെട്ട ഗംഗയുടെ നവ്യസൌന്ദര്യവും, ക്രീഡാലോലതകളും വർണ്ണിക്കാനാൎക്കു സാധിക്കും? അവളുടെ കളിക്കൂട്ടുകാരായ വെളുത്ത പർവ്വതങ്ങളുടെയും, നിർഘോഷികളായ ദേവദാരുവൃക്ഷങ്ങളുടെയും ഉൽകൃഷ്ടസ്വഭാവം ബഹുപ്രശംസാർഹമത്രെ. ഈ വൃക്ഷങ്ങൾ അവയുടെ ഉന്നതശരീരംകൊണ്ടു പേഷ്യൻ കവിയുടെ പ്രണയിനിയോടു മത്സരിക്കയും, കാണികളെ ഉന്നമിപ്പിക്കയും ചെയ്യുന്നു.

"ഈശ്വരൻ കല്ലിൽ ഉറങ്ങുന്നു, ചെടിയിൽ ശ്വസിക്കുന്നു, മൃഗത്തിൽ സഞ്ചരിക്കുന്നു, മനുഷ്യനിൽ ബോധമായിട്ടുണരുന്നു" എന്നതു് ഇവിടെ എത്ര ഭംഗിയായിട്ടു ഒരുത്തനുകാണാം!

യമുനോത്രി വിട്ടുംവെച്ചു തീർത്ഥാടനക്കാർ ഗംഗോത്രിയിൽ എത്തിച്ചേരുന്നതു് സാധാരണ പത്തിൽകുറയാത്ത ദിവസങ്ങൾകൊണ്ടാണു്. രാമൻ, യമുനോത്രിവിട്ടു മൂന്നുദിവസംകൊണ്ടു ഗംഗോത്രിയിൽ എത്തി. സമതലപ്രദേശങ്ങളിലെ മനുഷ്യരാരും ഇതേവരെ ചവിട്ടിയിട്ടില്ലാത്ത ഒരു മാർഗ്ഗത്തിൽക്കൂടെയാണു് രാമൻ വന്നതു്. പർവ്വതാരോഹകർ ഇതിനെ 'ഛായൻമാർഗ്ഗം' എന്നു വിളിക്കുന്നു. തുടരെ മൂന്നുരാത്രി വിജനമായ കാട്ടുഗുഹകളിൽ കഴിച്ചു. യാതൊരു കുടിലും മാടവും വഴിയിൽ കാണപ്പെട്ടില്ല. ആ യാത്രയിലെങ്ങും ദ്വിപാത്തുകളെയും (മനുഷ്യരെ) കണ്ടില്ല.

"ഛായൻമാർഗ്ഗം" എന്ന പേരുവന്നതു് മിക്കവാറും വർഷം മുഴുവനും അതു 'ഛായ' (തണൽ)കൊണ്ടു മൂടിയിരിക്കുന്നതുകൊണ്ടാണു്. മരത്തണലെന്നു ഞാൻ പറഞ്ഞോ? ഇല്ല; ഒട്ടുമില്ല. അതുപോലെയുള്ള, തലതിരിപ്പിക്കുന്ന ഉച്ചസ്ഥാനങ്ങളിൽ, അത്ര ശീതമായ സ്ഥലത്തു് പ്രത്യക്ഷപ്പെടാൻ വൃക്ഷങ്ങൾക്കെന്തുകാൎയ്യമാണുള്ളതു്? ആവഴി മുക്കാൽപങ്കും മേഘങ്ങളാൽ ആവൃതമാണു്. യമുനോത്രി

യുടെയും, ഗംഗോത്രിയുടെയും സമീപങ്ങളിലുള്ള ഗ്രാമങ്ങളിലെ ആട്ടിടയന്മാർ ആട്ടിൻപററങ്ങളെ മേച്ചുകൊണ്ടു് ആണ്ടിൽ രണ്ടു മൂന്നു മാസം വനങ്ങളിൽ കഴിക്കാറുണ്ടു്. ആ സുപ്രസിദ്ധകളായ നദീസഹോദരികളുടെ (ഗംഗ, യമുനാ) ഉത്ഭവസ്ഥാനങ്ങളെ തമ്മിൽ സംബന്ധിപ്പിക്കുന്ന 'ബന്ദർപൂഛ്', 'ഹനുമാൻമുഖ്', എന്നു വിളിക്കപ്പെടുന്ന ഹിമാവൃതമായ കൊടുമുടികളിൽ അവർ സമ്മേളിക്കാറുണ്ടു്. അങ്ങിനെയാണീമാർഗ്ഗം കണ്ടുപിടിക്കപ്പെട്ടതു്. അതിസമൃദ്ധമായ കുസുമസഞ്ചയം ഏകദേശം ഈവഴി മുഴുവനും കനകവസ്ത്രം യാഥാർത്ഥ്യത്തിൽ വിരിച്ച ഭൂതലംപോലെ പ്രകാശിപ്പിച്ചു. മഞ്ഞയും, നീലയും, തവിട്ടുനിറവും കലർന്ന വിവിധപുഷ്പങ്ങൾ അവിടെ അവിരളമായി സ്വയം വളർന്നു കാണപ്പെടുന്നു വെളുത്തതും, വയലററുനിറമുള്ളതും, പലവിധം മററുനിറം കലർന്നതുമായി ധാരാളം ഇതരപുഷ്പങ്ങളും അവിടെയുണ്ടു്. ഗുഗ്ഗൽ, ധൂപ്, മിടാതേലിയാ, സാലബ്മിസ്രി, തുടങ്ങിയ ഔഷധച്ചെടികളുടെ നാനാവർണ്ണാങ്കിതങ്ങളായ മനോഹരദലങ്ങളും കാണ്മാനുണ്ടു്. മനോജ്ഞസുരഭിലങ്ങളായ ചെടികളും അവിടെ സുലഭമായി കാണാം. ഭേർഗന്ധാ, പ്രഭൂതപംപേറുന്ന ബ്രഹ്മകണപാൽ, എന്നിവയുടെകുടങ്ങളിൽ മഞ്ഞു നിറഞ്ഞു് സുന്ദരതരങ്ങളായി വിലസുന്നു. ഭൂമിയുടെയും, സ്വർഗ്ഗത്തിൻെറയും നായകനു് അനുരൂപമായ ഒരു കേളീപൂന്തോട്ടമായിട്ടു ഇതുകളെല്ലാം ഈ പർവ്വതങ്ങളെ അലങ്കരിച്ചു നിലനിൽക്കുന്നു.

നിറമേ! പലവിധം നിറമേ! പ്രേമത്തിൻെറ
നിറയും പരമസൽസമ്പത്തേ! നിനക്കുള്ള

സാർവ്വലൌകികഭാഷ സമസ്തമനോജ്ഞതാ-
സർവ്വസാരത്തെയുൾക്കൊണ്ടല്ലയോ വർത്തിക്കുന്നു?

നിൻെടവേലത്തര,മതീതം പ്രകൃതിയ്ക്കും,
തന്നുടെകുറയററ പരമാനന്ദം ഭൂമൌ

നിഴലിപ്പിക്കാനായിട്ടീശ്വരൻ പ്രയോഗിക്കും
മൊഴിതാൻനാനാരൂപം കയ്ക്കൊണ്ടതിവയെല്ലാം.

കാന്തി സകലയിടത്തും പൊട്ടിപ്പുറപ്പെട്ടുകൊണ്ടിരിക്കുന്നു. ചുററും കാണപ്പെടുന്നതിനെയെല്ലാം സ്വതന്ത്രമായി ചുംബിച്ചുംകൊണ്ടു മാരുതൻ കളിയാടുന്നു; പ്രത്യേകമായിട്ടവൻ വിവിധവർണ്ണാങ്കിതമായ പുഷ്പജാലത്തെ ചുംബിക്കുന്നു. ഇളകിക്കളിക്കുന്ന മന്ദവാതത്തിൽ വന്നുംപോയുംകൊണ്ടിരിക്കുന്ന സൌരഭ്യസ്പന്ദനങ്ങൾ മധുരസംഗീതംപോലെ ചില സ്ഥലങ്ങളിൽ രാമനെ ആകർഷിക്കുന്നു. ഇവിടെ ഗന്ധവാഹവാന്ദോളിതമായ മധുരമൃദുവാസന അതിധാരാള

മായി സന്നിധാനം ചെയ്യുന്നു. ഗാഢപ്രണയബദ്ധരായ യുവാക്കൾ കണ്ടുമുട്ടുമ്പോളത്തെ മന്ദസ്മേരംപോലെ മധുരവും, അവർ പിരിഞ്ഞു പോകുമ്പോഴുള്ള കണ്ണുനീർപോലെ മൃദുവും ആണിതു്. ആ രാക്ഷസീയപൎവ്വതസാനുക്കളിലെ വിസ്താരമേറിയ ഭൂതലങ്ങൾ അലംകൃതപരവതാനികൾപോലെ നീണ്ടുകിടക്കുന്നു. ദേവന്മാൎക്കിവ ഭക്ഷണമേശകളോ, നൃത്തശാലകളോപോലെ പ്രയോജനപ്പെടുന്നുവോ? ഈ അപ്സരോചിതമായ കാഴ്ചകളിൽ മുരുമുരുക്കുന്ന ചെറുനദികളും, കിഴുക്കാംതൂക്കുകളിൽ മറിഞ്ഞു ഗൎജ്ജിക്കുന്ന വലിയ നദികളും ഇല്ലായ്കയില്ല. ചില കൊടുമുടികളിൽ കാഴ്ച പൂൎണ്ണസ്വാതന്ത്ര്യമാണു്. തടസ്സമില്ലാതെ നാലുവശവും നീണ്ടുനീണ്ടു കാണാം. മലകൾ ഒന്നും വിഘ്നകാരികളല്ല. കോപിഷ്ഠരായ മേഘങ്ങൾ ഇടയ്ക്കു ചാടിത്തടയുന്നില്ല. ഗംഭീരങ്ങളായ ചില ഭൂധരശിരസ്സുകൾ ആകാശത്തെ പിളൎക്കാനും, മേഘമണ്ഡലം ഭേദിക്കാനുമുള്ള ഉൽക്കണ്ഠകൊണ്ടു് അത്യുന്നത സ്വൎഗ്ഗങ്ങളിലേയ്ക്കു ഉരുകിലയിക്കുവാൻ തയ്യാറാകാതെ, തീരെ മറന്നുനിന്നുപോകുന്നതായി തോന്നുന്നു.

ഗൎവ്വിഷ്ഠങ്ങളായ ധരണീധരങ്ങളുടെ, ഭയാവഹമായ മഹത്വത്തെപ്പററി വൎണ്ണിക്കുന്നതിനിടയിൽ, ഈ മാൎഗ്ഗത്തിന്റെ ആകൎഷകത്വത്തെ അവിരളമായി വൎദ്ധിപ്പിക്കുന്ന പ്രഭാതത്തിലെ മഞ്ഞുതുള്ളികളുടെ രത്നസമാനമായി ചലിക്കുന്ന ശോഭയെ നമുക്കു അവഗണിക്കാവതല്ല. താമരയിലകളിൽ വൎത്തിക്കുന്ന ക്ഷണികങ്ങളായ ചെറുഹിമബിന്ദുക്കൾ മനുഷ്യഹൃദയത്തിന്റെ ചിഹ്നങ്ങളായി എത്ര ഭംഗിയോടുകൂടെ പ്രകാശിക്കുന്നു? ചെറുതു്! വെറും ക്ഷണികങ്ങൾ! ഹാ! എന്നിട്ടും എത്ര പരിശുദ്ധവും, പ്രോജ്വലത്തും! അതിന്റെ ഉള്ളിൽ അപരിമേയപ്രകാശോത്ഭവനായ ധൎമ്മാദിത്യനെ പ്രതിബിംബിച്ചുകൊണ്ടു്! ഹേ! മനുഷ്യാ! നീയ്ചെറിയ ബിന്ദുവോ? അതോ, അളവററ സൂൎയ്യനോ? സംശയരഹിതമായിട്ടു പ്രകാശങ്ങളുടെ പ്രകാശം നീയാണു്; ലഘുവായ ഒരു തുള്ളിയല്ല. നിന്റെ പ്രഭാപൂൎണ്ണമായ മഹത്വമാണു് അത്തരം ഹൃദയാവൎജ്ജകമായ ഭൂമിയ്ക്കു ജീവനും, തിളക്കവും പ്രദാനംചെയ്യുന്നതു്. എന്നു് തെററിദ്ധരിക്കാനിടയില്ലാത്ത ശക്തിയോടുകൂടി, സകല വേദങ്ങളും രാമനും പരസ്യംചെയ്യുന്നു. ഉയരെയും കീഴെയും സൎവ്വത്ര നിന്റെ പ്രഭാവദ്യോതകമായ സാന്നിധ്യമാണു് പ്രകാശിക്കുന്നതു് "അളവിനെ മാനിക്കാത്തതും, സകലത്തിനെയും, അതിന്റെ അംശങ്ങളെയും തുല്യഭാരങ്ങളാക്കിത്തീൎക്കുന്നതും" ആയ ആ ശക്തി നീയാകുന്നു. പ്രഭാതത്തിനു അതിന്റെ മന്ദസ്മിതവും, റോസാപ്പൂവിനു് അതിന്റെ വികാസവും വീതിച്ചുകൊടുക്കുന്നതു് നീതന്നെയാണു്.

അൎദ്ധരാത്രിയിൽകാണും ഗ്രഹത്തിൻപ്രദീപ്തിയും,
പ്രത്യുഷസ്സിലേ ഹിമബിന്ദുക്കഠം തിളക്കവും,
ഹൃദ്യസുന്ദരങ്ങളായ്വൎത്തിച്ചീടുന്ന സമസ്തവും,
ഇത്തവപ്രതിബിംബംതന്നെയാണവിടെല്ലാം.
രാത്രിയിൽ താരാഗണമാനിതൻ നിശാകരൻ,
വ്യക്തമല്ലാത്ത സന്ധ്യാകാലത്തെ വെളിച്ചവും,
മഞ്ഞുതുള്ളികഠംചേൎന്ന പ്രാതഃകാലവും നിന്റെ
മഞ്ജുളവസ്തുക്കഠംതാൻ; നിന്നുടെകരങ്ങഠംതാൻ
കാന്തിയുംപ്രകാശവും ഉള്ളതൊക്കയും നൂനം
സന്ധിപ്പിച്ചലങ്കരിപ്പിച്ചുകൊണ്ടിരിക്കുന്നു.
നിന്മഹത്വമോരോരോ മണ്ഡലേചരിക്കുന്നു,
"ചിന്മയനിത്യ!"യെന്നു ചൊല്ലുന്നു സകലതും.

ഗോപികമാരുടെ വെണ്ണമോഷ്ടിച്ചു തനിക്കു തൃപ്തിയാകുന്നിടത്തോളം ഭക്ഷിച്ചതിനുശേഷം, ഉണ്ടായിരുന്ന ബാക്കികൊണ്ടു കന്നുകുട്ടികളുടെയും, ആട്ടുകളുടെയും പുറത്തു തലോടുന്ന പ്രത്യേക ശീലം ബാലഗോപാലനുണ്ടായിരുന്നു. അജ്ഞരായിരുന്ന ഗൃഹനായികമാർ സാധുമൃഗങ്ങളെ തല്ലുകയും, ശകാരിക്കയും ചെയ്തിരുന്നു. പ്രിയപ്പെട്ട ചെറിയ നിരപരാധിയായ് ചോരൻ സ്വതന്ത്രനായി ചാടിക്കളഞ്ഞിരുന്നു. നിഖിലാത്മാക്കളുടെയും ആത്മാവാണു് തന്റെ ഇഷ്ടംപോലെ സകല കാൎയ്യങ്ങളും നടത്തുന്നതു്. പരമാൎത്ഥത്തിൽ ഇന്ദ്രജാലക്കാരൻ രാമൻ എല്ലാം സംഭവിപ്പിക്കുന്നു. എന്നാൽ അവന്റെ വിചിത്രസൃഷ്ടിയായ മായയിൽക്കൂടി, ചുമതലകളിൽ വ്യാപൃതമായ... ണംകുഴങ്ങുന്ന വ്യാജാഹങ്കാരം അവനുണ്ടാകുന്നു. ആ വെണ്ണതീററിക്കാരനായ കൃഷ്ണനെ നിരപരാധിയെന്നോ, ദ്രോഹിയെന്നോ എന്തെങ്കിലും വിളിക്കുക. നീ—ഹാ! വായനക്കാരാ!—അവൻ തന്നെയാണു് ചെപ്പടിക്കളിക്കാരനായാലും, ഐന്ദ്രജാലികനായാലും രാമൻ നിങ്ങളുടെ സ്വന്തം ആത്മാവാണു്. എന്തെല്ലാം ജീവിക്കുന്നുവോ, അതെല്ലാം നിങ്ങളിൽ ജീവിക്കുന്നു. നിങ്ങഠം ഓരോന്നും സൎവ്വവും വഹിക്കുന്നു. ഒരു ചെറുശരീരമാകുന്ന, വേർതിരിക്കപ്പെട്ട, വിളറിയ. ദ്വീപിൽ തടവിൽബന്ധിക്കപ്പെട്ടവനല്ല നിങ്ങഠം. കുററവാളിയായ, ചതിയനായ, അഹങ്കാരമല്ലാ നിങ്ങളുടെ ആത്മാ. നിങ്ങഠം പാവപ്പെട്ട, ക്ഷുദ്രമായ ബിന്ദുവല്ലാ; പ്രബലസമുദ്രമത്രെ.

## II

## ഇപ്പോഴത്തെ വാസസ്ഥലം

(ബാഹ്യരൂപത്താൽ ആകർഷിക്കപ്പെട്ട കണ്ണിൽക്കൂടെനോക്കിയാൽ) രാമന്റെ ഇപ്പോഴത്തെ വാസസ്ഥലം, പൎവ്വതങ്ങളുടെ

നാടകശാലയിൽ, ഒരു പൂമുഖത്തു് തൂങ്ങിയ ഒരു സുന്ദരമായ കുടിലാണു്. ഏകാന്തവും, പ്രകൃതിരമ്യവുമായ ഒരു തോട്ടത്തിൽ നാലുവശവും പച്ചഭൂമിയാൽ ചുററപ്പെട്ട ദിക്കിലാണതു്; ഗംഗാനദിയുടെ ഗംഭീരമായ ഒരു കാഴ്ചയെ ആവിഷ്കരിക്കുന്നതാണു്. നാരായണനും തുലാരാമനും വേറൊരിടത്തു താമസിക്കുന്നു. രാമഭൂതി ഇവിടെ നിബിഡമായി വളരുന്നു. പകലെല്ലാം കുരുവികളും, മററു പക്ഷികളും ഹൃദ്യമായി ചിലച്ചുകൊണ്ടിരിക്കുന്നു. ശീതോഷ്ണാവസ്ഥ ഉത്തേജകമാണു്. സർവ്വദാ ഗംഗയുടെ ഗാനവും പക്ഷികളുടെ ശ്രുതിയും ചേൎന്നു് ഒരു ദിവ്യമഹോത്സവം നിലനിർത്തുന്നു. ഇവിടെ ഗംഗാതാഴ്വാരം ബഹുവിസ്തൃതമാണു്. ഗംഗി ഒരു വലിയ മൈതാനത്തിലെന്നതുപോലെ, പ്രവഹിക്കുന്നു. ഒഴുക്ക എങ്ങിനെയോ അതിശക്തിമത്താണു്. എന്നിട്ടും രാമൻ പലതവണയും അതു നീന്തി കടന്നിട്ടുണ്ടു്. കേദാരവും, ബദരിയും പലപ്പോഴും അതിവപ്രേമപൂർവ്വം രാമചക്രവൎത്തിയെ ക്ഷണിച്ചിരുന്നു. എന്നാൽ പ്രിയപ്പെട്ട ഗംഗി രാമന്റെ വിയോഗത്തെപ്പററി ചിന്തിക്കുമ്പോൾ വളരെ കഠിന സങ്കടാവസ്ഥയിൽ മന്ദിഭവിക്കുന്നു. രാമനവളെ മുഷിപ്പിക്കാനോ, അവളുടെ മനഃക്ഷയം കാണ്മാനോ ഇഷ്ടപ്പെടുന്നില്ല.

## III

## സുമേരു ദൎശിച്ചു

രാമൻ യമുനോദ്രിഗുഹയിൽ പാൎക്കുമ്പോൾ രാമന്റെ പ്രതിദിനഭക്ഷണം ഇരുപത്തിനാലുമണിക്കൂറിൽ ഒരിക്കൽ 'മച്ചാ'യും ഉരുളക്കിഴങ്ങും ആയിരുന്നു. ഇതുകാരണം ദഹനക്കേടുണ്ടായി. തുടരെ മൂന്നു ദിവസത്തേയ്ക്കു പ്രതിദിനം ഏഴുപ്രാവശ്യം വയററിളക്കം വന്നു. രോഗത്തിന്റെ നാലാംദിവസം പ്രഭാതത്തിൽ ഉഷ്ണജലത്തിൽ, ഉറവകളിൽ, കുളികഴിച്ചശേഷം സുമേരുവിലേയ്ക്കു രാമൻ തിരിച്ചു. വസ്ത്രമൊന്നും ധരിച്ചിരുന്നില്ല. അരയ്ക്കുചുററും കീറിപ്പറിഞ്ഞ ഒരു കൌപീനം മാത്രം; ചെരുപ്പില്ലാ, തലപ്പാവില്ല, കുടയില്ല; ഉഷ്ണവസ്ത്രങ്ങൾധരിച്ച അഞ്ചുബലിഷ്ഠകായന്മാരായ പൎവ്വതനിവാസികൾ രാമനെ അനുഗമിച്ചു. നാരായണനെയും തുലാരാമനെയും താഴെ ഹൎസാലിയിലേയ്ക്കയച്ചിരുന്നു.

ആരംഭത്തിൽതന്നെ ഞങ്ങൾക്കു മൂന്നുനാലുതവണ ശീഘ്രയമുനയെ തരണംചെയ്യേണ്ടിയിരുന്നു. പിന്നീടു യമുനാതാഴ്വാരം ഉദ്ദേശം നാല്പത്തഞ്ചുവാര പൊക്കത്തിൽ ഒന്നരഫർലോംഗ് നീളത്തിൽ, ഒരു ഭീമഹിമമണ്ഡലത്താൽ തടയപ്പെട്ടിരിക്കുന്നതായികണ്ടു. ഇരുവശത്തും രണ്ടുയൎന്ന ഭിത്തികൾപോലെ അഹങ്കാരപൂർവ്വം രണ്ടു

പർവ്വതങ്ങൾ കുത്തനെ നിന്നിരുന്നു. രാമചക്രവത്തി (രാമ ബഡ്ഷാ) മുമ്പോട്ടു ഇനിയും പോകാതെ തടസ്സപ്പെടുത്താൻ ഇവ ദൂരാലോചനചെയ്തു കൂട്ടുകൂടിയിരിക്കയാണോ? സാരമില്ല. പ്രബലവും, വജ്രസദൃശവും ആയ ഇച്ഛയുടെ മുമ്പിൽ സകലവിഘ്നങ്ങളും അപ്രത്യക്ഷമാകണം. പടിഞ്ഞാറുവശത്തെ പർവ്വതഭിത്തിയിൽ ഞങ്ങൾ കയറാൻതുടങ്ങി. പലപ്പോഴും ഞങ്ങൾക്കു കാലുകുത്താൻ ഇടംകിട്ടാതെ, ശരീരം താങ്ങാൻ സുരഭിലങ്ങളും, എന്നാൽ കണ്ടകാകീർണ്ണവും ആയ റോസാപ്പടപ്പുകളുടെ കമ്പുകളിൽ പിടിക്കേണ്ടതായും, 'ചാ' എന്നുവിളിക്കപ്പെടുന്ന മലംപുല്ലുകളുടെ മൃദുവായ നാമ്പുകളിൽ ഞങ്ങളുടെ കാൽവിരലുകൾ ചുററിപ്പിടിക്കേണ്ടതായും വന്നിട്ടുണ്ടു്. പലപ്പോഴും സുനിശ്ചിതമരണത്തിൻെറ ഒരംഗുലത്തിനടുത്തു ഞങ്ങൾ അകപ്പെട്ടു. അല്പമെങ്കിലും കാൽ ഇടറിയാൽ, ഇക്കൂട്ടരിൽ ആരെയെങ്കിലും ഉദാരമായി സ്വീകരിച്ചു സല്ക്കരിക്കാൻ തയ്യാറായി, വിസ്തൃതമായ ഒരു കല്ലറപോലെ, യമുനാതാഴ്വാരത്തിൽ നിറഞ്ഞുകിടന്ന തണുത്ത മഞ്ഞുകട്ടികൾനിറഞ്ഞ അഗാധഗഹ്വരം സ്ഥിതിചെയ്തിരുന്നു. മൂടിവെച്ചിരിക്കുന്ന ചെണ്ടകളുടെ മൃത്യുദ്യോതകമായ അലച്ചപോലെ, താഴെനിന്നു യമുനയുടെ മന്ദവും, ക്ഷീണിച്ചതും, മുറുമുറുക്കുന്നതുമായ ശബ്ദം ഇപ്പോഴും ഞങ്ങളുടെ ചെവികളിൽ പതിച്ചുകൊണ്ടിരുന്നു. മുക്കാൽമണിക്കൂറുനേരം ഇങ്ങനെ, മൃത്യുവിൻെറ വായ്ക്കകത്തെന്നതുപോലെ, ഞങ്ങൾക്കു സഞ്ചരിക്കേണ്ടിവന്നു. വളരെ വിചിത്രമായ സ്ഥിതിതന്നെ. ഒരുവശത്തു മൃത്യു കണ്ണുതുറിച്ചു മുഖത്തുനോക്കുന്നു. മറുവശത്തുനിന്നു മധുരസൌരഭ്യംകൊണ്ടു പ്രസരിക്കുന്ന കാററു് താലോലിക്കയും, ഉത്തേജിപ്പിക്കയുംചെയ്യുന്നു. വളഞ്ഞുള്ള ആപല്ക്കരമായ സഞ്ചാരപ്രയത്നംകൊണ്ടു് കടശി ഞങ്ങൾ ഹിമമണ്ഡലത്തിൻെറ അപ്പുറത്തുകടന്നു. ഇവിടെ യമുനാനദി ഞങ്ങളെ വിട്ടുപിരിഞ്ഞു. ഞങ്ങൾ കുത്തനെ നിന്ന ഒരുപർവ്വതശിഖരം ആരോഹണംചെയ്തു. അവിടെ റോഡോ പാതയോ യാതൊരുവകയുമില്ല. വൃക്ഷങ്ങളുടെ തടികാണാൻ പാടില്ലാത്ത നിബിഡവും സാന്ദ്രവും ആയ ഒരു വനം കടക്കപ്പെട്ടു. രാമനു് ശരീരത്തിൽ അനേകം ഉരവുകളും, കീറലുകളും ലഭിച്ചു. ഗംഭീരവൃക്ഷങ്ങൾ നിറഞ്ഞ ഈ വനം ഒരു മണിക്കൂറോളംകൊണ്ടു പരിശ്രമപൂർവ്വം കടന്നപ്പോൾ, ചെറിയ സസ്യങ്ങളാൽ നിറയപ്പെട്ട തുറന്ന ഭൂതലം ഞങ്ങൾക്കു കാണാറായി. ഞങ്ങളതിൽ പ്രവേശിച്ചു. അന്തരീക്ഷം ആസ്വാദ്യഗന്ധങ്ങൾകൊണ്ടു പൂർണ്ണം—ലയപൂർണ്ണം ആയിരുന്നു. ഈ കയററം പർവ്വതവാസികളെ—രാമൻെറക്കൂട്ടുകാരെ—ശ്വാസരഹിതന്മാരാക്കി. രാമനുപോലും ഇതു് ഒരു ഒന്നാംതരം വ്യായാമമായി തോന്നി. എൺപതുഡിഗ്രിയും അധികവും വളവുകൾ

കയറേണ്ടിയിരുന്നു. ഭൂമി മുക്കാലും വഴുക്കുന്നതും തെററുന്നതുമായിരുന്നു. എന്നാൽ, ഈ ദുർഘടയാത്രയെ ആകർഷകമാക്കാൻ ചുററുപാടുകളിലെല്ലാം ഗംഭീരമായ കാഴ്ചകളും, ഹൃദയാവർജ്ജകമായ പുഷ്പസമൂഹവും, അളവററ പത്രാവലികളും ഉണ്ടായിരുന്നു. ഇൻഡ്യായിലെ കമ്പനിത്തോട്ടങ്ങളെ അലങ്കരിക്കാൻ, ഇതുപോലെയുള്ള സ്ഥലങ്ങളിൽനിന്നു, പുഷ്പച്ചെടികളുടെ കാപെറുക്കിക്കൊണ്ടുപോയി നട്ടിട്ടാണു് സാധാരണ യൂറോപ്യൻതോട്ടക്കാർ സസ്യങ്ങളും പുഷ്പങ്ങളും ഉണ്ടാക്കുന്നതു്. എന്നാൽ വിവരമില്ലാത്ത, ഇംഗ്ലീഷു സംസാരിക്കുന്ന യുവാക്കന്മാർ ഇവയെ ഇംഗ്ലീഷുകുസുമങ്ങൾ എന്നുവിളിക്കുന്നു. പക്ഷേ ഈ പുഷ്പങ്ങളുടെ പ്രസ്താവ്യമായ ഒരു പ്രത്യേകത, മററുസ്ഥലങ്ങളിൽ വളർത്തിയാൽ അവയ്ക്കു ആദ്യത്തെ നിറവും ശോഭയും ഉണ്ടാകുമെങ്കിലും, ആദ്യസ്ഥലത്തു വളർന്നാലത്തെപ്പോലെ അവയ്ക്കു വാസന ഉണ്ടാകുന്നില്ലെന്നുള്ളതാണു്.

യൈറോപ്യവിദ്യാഭ്യാസംകൊണ്ടു് അഹങ്കാരികളും ഉദ്ധതന്മാരും ആയിത്തീരുന്ന യുവാക്കന്മാർ, യൂറോപ്യൻ പ്രഫസ്സറന്മാരുടെ ഗ്രന്ഥങ്ങളിൽക്കൂടി വേദാന്തത്തിന്റെ പ്രതിധ്വനികൾ വായിക്കുമ്പോൾ, പാശ്ചാത്യചിന്തയെന്നു അവർ വ്യാജമായി പരിഗണിക്കുന്ന അതിന്റെ ഭക്തിയേറിയ ആരാധകന്മാരായിഭവിക്കുന്നു. അവക്കു രസംകൊടുത്തു ആനന്ദിപ്പിക്കുന്ന ഈ ചിന്താപ്രസൂനങ്ങൾ അവരുടെ മാതൃഭൂമിയിൽനിന്നു പറിച്ചുനട്ടതു്—കൊണ്ടുപോയതു്—ആണെന്നു അവർ തീരെ അറിയുന്നില്ല. മാത്രമല്ലാ, ഈ യൂറോപ്യൻ ഗുരുക്കന്മാരുടെ കയ്യിൽ ഈ അത്ഭുതപുഷ്പങ്ങളുടെ വൈരാഗ്യമാകുന്ന—ത്യാഗമാകുന്ന—സുമധുരസൌരഭ്യം നഷ്ടപ്പെട്ടിരിക്കുന്നുവെന്നു പ്രതിപാദ്യമായ ഒരു ഭേദവുമുണ്ടു്. യൂറോപ്യർ അവതരിപ്പിക്കുന്ന വേദാന്തത്തിൽ തത്വജ്ഞാനത്തിന്റെ നിറവും, രൂപവും കാണപ്പെട്ടേയ്ക്കാം. എന്നാൽ സാക്ഷാൽക്കാരത്തിന്റെ—അനുഭൂതിയുടെ—ആസ്വാദ്യവും, മനോഹരവും ആയ സൌരഭ്യം അതിൽ നഷ്ടപ്പെട്ടുപോകുന്നു.

അക്സ്ലേ ഗുൽമെ റംഗ്ഹൈ ഗുൽകാ,
വാ ലേക്കിൻ ബൂ നഹി.

(റോസായുടെ നിറം കണ്ണിൽകാണാമെങ്കിലും വാസനയില്ല).

ശീതംപിടിച്ചുകിടന്ന രാമന്റെ ആരോഗ്യാവസ്ഥ എങ്ങിനെ? ആ ദിവസം സകലതും സുഖമായി. ശീതമില്ല, ക്ഷീണമില്ല, ഒരുതരം പരാതിയുമില്ല. പർവ്വതവാസികൾക്കാക്കും രാമന്റെ മുമ്പിൽ കടക്കാൻ സാധിച്ചില്ല. എല്ലാവക്കും, വളരെ വിശക്കുന്നതുവരെ

ഞങ്ങൾ മുകളിലേയ്ക്കു, മുകളിലേയ്ക്കു കയറി. ഇപ്പോഴേയ്ക്കും ഒരിക്കലും മഴ പെയ്യാത്തതും, എന്നാൽ ഭംഗിയേറിയവിധം ധാരാളമായി മഞ്ഞുവീഴുന്നതും ആയ ഒരു സ്ഥലത്തു ഞങ്ങൾ വന്നുചേർന്നു.

ഈ മൊട്ട, കഷണ്ടിപോലെയുള്ള, മരുഭൂമിയായ ഉയർച്ചയിൽ, സസ്യവർഗ്ഗത്തിന്റെ ഒന്നിന്റെയും പൊടിപോലും ഉണ്ടായിരുന്നില്ല. ഞങ്ങളുടെ വരവിനു മുമ്പ് പുതിയ മഞ്ഞുവീഴ്ച്ചയുമുണ്ടായിരുന്നു. രാമന് ഒരു പരവതാനിപോലെ; ഒരു വലിയ കൽതളിരത്തിൽ ഒരു ചുവന്ന പുതപ്പു വിരിക്കപ്പെട്ടു. തലേരാത്രി വേവിക്കപ്പെട്ട ഉരുളക്കിഴങ്ങു അയാൾക്കു തിന്നാൻ. നൽകപ്പെട്ടു. കൂട്ടുകാർ അവരുടെ ലഘുവായ സാധാരണ ഭക്ഷണം വളരെ കൃതജ്ഞതാപൂർവം കഴിച്ചു

ഘനം കുറഞ്ഞ, ശോഭയേറിയ മഞ്ഞുകട്ടികൾ, ഉണങ്ങിയ (ഘന) ജലമായും, അസുലഭമായ ഒരു ആഡംബരമായും ഉപയോഗിക്കപ്പെട്ടു. ഭക്ഷണം കഴിഞ്ഞ ഉടനെ വീണ്ടും എഴുന്നേററു സഞ്ചാരം തുടങ്ങി. മുമ്പോട്ടും, മുകളിലേയ്ക്കുമായി ക്രമേണ ഞങ്ങൾ പണിപ്പെട്ടു കയറി. ശ്വാസകോശങ്ങളും, അവയവങ്ങളും മുമ്പോട്ടു കൊണ്ടുപോകാൻ കൂട്ടാക്കായ്കയാൽ ഒരു ചെറുമനുഷ്യൻ ക്ഷീണിച്ചു വീണു. അയാൾക്കു തലച്ചുററൽ ഉണ്ടായി എന്നു അയാൾ പറഞ്ഞു. അവനെ അപ്പോൾ അവിടെ തനിയേവിട്ടു. കുറച്ചുദൂരം പിന്നെയും പോയപ്പോൾ വേറൊരു കൂട്ടുകാരൻ ബോധരഹിതനായി നിലംപതിച്ചു. "എന്റെ തല കറങ്ങിക്കറങ്ങിത്തിരിയുന്നു" എന്നു അവൻ പറഞ്ഞു. അവനെയും തൽക്കാലം അവിടെത്തന്നെ വിട്ടു. ശേഷമെല്ലാരും പുരോഗമിച്ചു. കുറെക്കൂടി കഴിഞ്ഞപ്പോൾ മൂന്നാമതൊരുത്തൻ നിലത്തുവീണു. അവന്റെ മൂക്കിൽകൂടി ചോര പുറപ്പെട്ടു. രണ്ടുപേരോടുകൂടി രാമൻ ഇപ്പോൾ യാത്ര ചെയ്യുന്നു. രമണീയങ്ങളായ മൂന്നു മലയാടുകൾ അതിവേഗത്തിൽ പാഞ്ഞു കടന്നുപോയി. നാലാമത്തെ കൂട്ടുകാരൻ പുറകിലായി; കടശി മഞ്ഞുകൊണ്ടു നിറഞ്ഞ ഒരു കുഴിയിൽ അവൻ കിടപ്പായി. ചുററിലെങ്ങും ദ്രാവകരൂപത്തിൽ ജലമില്ലായിരുന്നു. എന്നാൽ ആ മനുഷ്യൻ കിടന്നതിന്റെ കീഴിൽ അഗാധതയിൽ ജലം കുലുങ്ങുന്ന ശബ്ദം കേൾക്കാമായിരുന്നു. ഒരു ബ്രഹ്മൻ ഇനിയും രാമന്റെ കൂടെയുണ്ട്. മുമ്പറഞ്ഞ ചുവന്ന കംബളം, ഒരു ടെലസ്കോപ്പ് (ദൂരദർശിനിക്കണ്ണാടി), പച്ച മൂക്കുകണ്ണാടി, ഒരു കുന്താലി ഇത്രയും അയാൾ എടുത്തിരുന്നു. ശ്വസിക്കാൻ പററാത്തവിധം വായു അത്രയ്ക്കു ഘനം കുറഞ്ഞുവന്നു. അത്യത്ഭുതമായി രണ്ടു ഗരുഡന്മാർ (പരുന്തുകൾ) ഇവിടെ ഞങ്ങളുടെ തലയ്ക്കു മുകളിൽ പറന്നു. പഴയ പഴയ,

കറുത്ത നീലനിറമുള്ള മഞ്ഞു നിറഞ്ഞ ഒരു പ്രയാസമേറിയ കയററം കടക്കേണ്ടിയിരുന്നു. ഞങ്ങളുടെ പാദം ചവിട്ടാൻ മാത്രം, തെററുന്ന മഞ്ഞിൽ, പടിവെട്ടിയുണ്ടാക്കാൻ കൂട്ടുകാരൻ ആരംഭിച്ചു. എന്നാൽ സാധുവിൻെറ കൃന്താലി ഒടിഞ്ഞുപോകത്തക്കവണ്ണം ഈ പുരാണഹിമസംഹതി അത്ര കൎക്കശമായിരുന്നു. അപ്പോൾതന്നെ അവിടെ വലിയ ഒരു ഹിമപാതം ഞങ്ങളെ ആക്രമിച്ചു. ഹിമവൎഷംകൊണ്ടു സൎവ്വജ്ഞനായ ഈശ്വരൻ ദോഷത്തെക്കാളധികം ഗുണംചെയ്യാൻ ആഗ്രഹിക്കുന്നുവെന്നുള്ള ഉറപ്പുകൊടുത്തു് രാമൻ കൂട്ടുകാരൻെറ ഹൃദയഭാരം തീൎത്തുത്സാഹിപ്പിച്ചു. അങ്ങിനെ അതു തെളിയിക്കയുംചെയ്തു. എന്തെന്നാൽ, ഭയപ്പെട്ടുതിക്കൊണ്ടിരുന്ന ഹിമവൎഷം ഞങ്ങളുടെ പാദചാരത്തിനു ഒരു സുഗമതയും ലഘുത്വവും ഉണ്ടാക്കിത്തന്നു. കൂൎത്തുള്ള വലിയ കമ്പുകളുടെ സഹായത്താൽ ഞങ്ങൾ വളഞ്ഞ കയററം കയറി. അതാ! ഞങ്ങളുടെ മുമ്പിൽ, വളരെ മൈൽ വീതിയിൽ മിന്നുന്ന ഹിമം നിറഞ്ഞ, ഭംഗിയുള്ള സമതലമായ, വിസ്താരമേറിയ വനപ്രദേശങ്ങൾ കാണാറായിരിക്കുന്നു! സകലയിടത്തും മിന്നിക്കൊണ്ടിരിക്കുന്ന രജതാഭപൂൎണ്ണ ഭൂമി ശോഭായമാനമായിക്കാണുന്നു. ആനന്ദം! ആനന്ദം!! അതു് അത്യാശ്ചൎയ്യകരമായ, വിസ്മയകരമായ, ജ്വലിച്ചു പ്രകാശിക്കുന്ന, സൎവ്വോൽകൃഷ്ടമായ ഒരു ക്ഷീരസാഗരം അല്ലയോ? രാമൻെറ ആഹ്ലാദത്തിനു് അതിരുണ്ടായില്ല. ഈ സമയം തൻെറ പൂൎണ്ണവേഗതയിൽ രാമൻ ഹിമക്കൂട്ടത്തിൽ ഓടി. ചുമലിൽ ചുകന്നചകലാസും, കാലിൽ കാൻവാസ്ചെരിപ്പും ഇട്ടിരുന്നു.

തൻെറ കൂട്ടത്തിൽ ഇപ്പോൾ മററാരും ഇല്ല. ഉദ്ദേശം മൂന്നു മൈലോളം മഞ്ഞിൻെറ പുറത്തു രാമൻ നടന്നു. ചിലപ്പോൾ കാലുകൾ തീരെ മഞ്ഞിൽ മുങ്ങിപ്പോയിരുന്നു. പ്രയാസശ്രമംകൂടാതെ അവ വലിച്ചൂരിയെടുക്കാൻ സാധിച്ചിരുന്നില്ല. അവസാനം ഒരു ഹിമാവൃതമായ കുന്നിൽ ചുവന്ന ചവുക്കാളം വിരിച്ചു് രാമൻ അതിൽ ഇരിക്കുന്നു. ലോകത്തിലെ ബഹളങ്ങൾക്കും, ലഹളകൾക്കും എല്ലാം മീതെ, പൂൎണ്ണമായ ഏകാന്തതയിൽ തനിയേ, ജനസംഘങ്ങളുടെ അക്രമങ്ങൾക്കും, കലാപങ്ങൾക്കും എല്ലാം അപ്പുറത്തു്; സമ്പൂൎണ്ണനിശ്ശബ്ദത ഇവിടെ വിജയിക്കുന്നു. എന്തൊരു ശാന്തത കളിയാടുന്നു! "ആനന്ദഘനഘോരം" (ആനന്ദഘോഷം) അല്ലാതെ വേറൊരുവക ശബ്ദവും കേൾക്കാനില്ല. ഏററവും അനുഗൃഹീതമായ, ഗംഭീരമായ, ഏകാന്തത!

മേഘങ്ങളുടെ മൂടുപടം കറെ ഘനം കുറഞ്ഞു കാണാറായി. കട്ടികുറഞ്ഞ മേഘങ്ങളിൽകൂടി അരിച്ചെടുത്ത സൂൎയ്യകിരണങ്ങൾ

കാഴ്ചയിൽ പതിച്ചു. പെട്ടെന്നു വെളുത്തു പ്രകാശിക്കുന്ന ഹിമശേഖരം കനകവർണ്ണമായി മാറി. ഈ സ്ഥലത്തിനു സുമേരു അഥവാ കനകാദ്രി എന്നു പേരിട്ടതു് അത്യന്തം ഉചിതമായിട്ടുണ്ടു്.

ഹേ! ലോകവാസിജനങ്ങളേ! ശ്രദ്ധിക്കുക! സുന്ദരിമാരുടെ കപോലങ്ങളിലെ കാന്തികൊണ്ടു ഫലമില്ല; പ്രകാശമാനങ്ങളായ രത്നങ്ങളോ, വിശേഷപ്പെട്ട ഭൂഷണങ്ങളോ സാരമില്ല. ഈ സുമേരുവിന്റെ അഭൌമമായ വശ്യതയും, ആവർജ്ജകതപവും നിങ്ങളുടെ ഉന്നതമനോഹരങ്ങളായ സൌധവിശേഷങ്ങളിൽ ലവലേശം കാണപ്പെടുന്നില്ല. നിങ്ങൾ നിങ്ങളുടെ ഉള്ളിലെ യഥാത്മസത്തയെ സാക്ഷാൽക്കരിച്ചാൽ ഇതുപോലെ സംഖ്യാതീതങ്ങളായ സുമേരുക്കളെ നിങ്ങൾ കാണും; പ്രകൃതിയെല്ലാം നിങ്ങളെ നമസ്കരിക്കും! "മേഘം തുടങ്ങി മേഘംവരെ, നീലാകാശംതുടങ്ങി പച്ചഭൂതലംവരെ, ഒട്ടകപ്പക്ഷിമുതൽ മറുകുവരെ സകലജീവികളും ഉൾപ്പെടെ" എല്ലാം. ഒരു ദൈവവും അനുസരിക്കാതിരിക്കാൻ ധൈര്യപ്പെടുകയില്ല!

ഹേ! വ്യോമമേ! തെളിയുക. ഇൻഡ്യയുടെ മേൽ മൂടിനില്ക്കുന്ന അജ്ഞാനമേഘങ്ങളെ! മാറിനില്പിൻ! ഈ അനുഗൃഹീതരാജ്യത്തിന്റെ മുകളിൽ മേലാൽ നിങ്ങൾ ചുററിക്കറങ്ങി നിഴൽ പതിപ്പിക്കരുതു്. ഹേ! ഹിമാലയൻ ഹിമങ്ങളേ! നിങ്ങളുടെ പരിശുദ്ധിയിലും, സത്യ(പ്രകാശ)ത്തോടുള്ള ഭക്തിയിലും ഉറച്ചുനില്ക്കാൻ നിങ്ങളുടെ നാഥൻ ആജ്ഞാപിക്കുന്നു, ദൈപതഭാവം ഗതത്താൽ വഹിക്കുന്ന ജലങ്ങളെ നിങ്ങൾ സമതലപ്രദേശങ്ങളിലേയ്ക്കു അയയ്ക്കരുതേ!

മേഘങ്ങളൊക്കെ ഛിന്നഭിന്നമായി. ഹിമങ്ങൾ കൈ അഗ്നിവർണ്ണംകലർന്നു കാണപ്പെടുന്നു. പർവ്വതങ്ങളെല്ലാം സന്യാസം കൈവരിച്ചുവോ? അവയെല്ലാം രാമന്റെ വസ്ത്രധാരണരീതി തീർച്ചയായും സ്വീകരിച്ചിരിക്കുന്നു! എന്തൊരു സംഭവം! രാമന്റെ സന്ദേശവുംകൊണ്ടു ഓടുവാൻ വിനയപുരസ്സരം ഇഷ്ടപ്പെട്ടു് പർവ്വതഹിമങ്ങൾ രാമന്റെനേരെ നോക്കുന്നു.

ഓം

ഹാ! ഹാ! ഹാ! രസം! രസം! ഹാ! ഹാ! ഹാ! രസം! രസം!
മോഹനമത്രേകാണ്മാനുണ്ടു മഹീതലം,
രഹസ്യമതിൽ ചുരുണ്ടോൻപത്തുപരിവൃത്തി!;
മഹർഷിവീരന്മാർക്കുമതിന്റെ ഹൃദയത്തിൽ
നടക്കും ജോലികൾതൻരഹസ്യമറിയിക്കാൻ
മിടുക്കില്ലാതെതോൽവിപെടുന്നുവെന്നാകിലും.

പ്രകൃതി ഹൃദയത്തിൻ സ്പന്ദനത്തോടുതാളം
തകരാതൊരുമിച്ചുചേർന്നിടിക്കട്ടേ; അപ്പോൾ
കിഴക്കതൊട്ടു പടിഞ്ഞാറോളം സമസ്തവും
വഴിയേ സുസ്പഷ്ടമായ് സൂദ്ധ്വം ദർശിച്ചീടാം.

ഒരമേരിക്കൻ പണ്ഡിതൻപറയുന്നു:—"ശരി! പ്രകൃതി ഒരു ചിന്തയുടെ അവതാരമൂർത്തിയാണ്. മഞ്ഞുകട്ടി വെള്ളമായും ആവി (വാതക)യായും തിരിയുന്നതുപോലെ അതു ചിന്തയിലേയ്ക്കു തിരിയുന്നു. ലോകമെല്ലാം ഘനീഭവിച്ച ചിന്ത—മനസ്സ്—ആണ്. വാതകീഭവിക്കുന്ന സാരാംശം സദാ സ്വതന്ത്രചിന്താവസ്ഥയിലേയ്ക്കു വീണ്ടും നിഷ്ക്രമിക്കുന്നു. തന്മൂലമാണ് ചരങ്ങളായാലും അചരങ്ങളായാലും പ്രകൃതിവസ്തുക്കൾ മനസ്സിന്മേൽ പ്രയോഗിക്കുന്ന ബലം മധുരമായ നന്മയായും എരിയുന്ന തിന്മയായും പരിണമിക്കുന്നതു്. ബദ്ധനായ മനുഷ്യൻ—ഘനീഭൂതനായ മനുഷ്യൻ—സസ്യഭൂതനായ മനുഷ്യൻ,—അമൂർത്തിമാനായ മനുഷ്യനോടു സംഭാഷണം ചെയ്യുന്നു!"

ചോദ്യം:—ലോകം എൻെറ സ്വന്തം ഭാവന, സങ്കല്പം (ഘനീഭൂതമനസ്സു) ആണെങ്കിൽ, എന്തുകൊണ്ടു എൻെറ ഇച്ഛയ്ക്കനുരൂപമായി ബാഹ്യവസ്തുക്കൾ ഭേദപ്പെടുന്നില്ല?

ഉത്തരം:—ഗൌഡപാദാചാര്യർ പറയുന്നു:—"സ്വപ്നരാജ്യത്തിലെ വെറും ചിന്ത ഒരു പുറത്തു് ബാഹ്യവസ്തുക്കളായും, മറുവശത്തു് ആഭ്യന്തരവികാരങ്ങൾ, കാമങ്ങൾ മുതലായവയായും സ്വയം രണ്ടായി തിരിയുന്നു. മാത്രമല്ല, ആ അവസ്ഥയിലെ ആന്തരചിന്ത ഒരുവൻെറ സ്വയംനിയന്ത്രണത്തിൽ ഇരിക്കുന്നതായും, മാറത്തക്കതായും, താരതമ്യേന അയഥാർത്ഥമായും തോന്നപ്പെടുന്നു. എന്നാൽ (ഒരുസ്വപ്നത്തിലെന്നതുപോലെ) ബാഹ്യവസ്തുക്കൾ താരതമ്യേന നിയന്ത്രണാതീതവും, സ്ഥിരവും ആയി അവയുടെ സ്വന്തസത്വം ഉൾക്കൊള്ളുന്നതായി കാണപ്പെടുകയും ചെയ്യുന്നു."

ഇവിടെ വാസ്തവത്തിൽ ജാഗ്രദവസ്ഥയിൽ ഇരിക്കുന്ന മനുഷ്യൻെറ നോട്ടത്തിൽ, സ്വപ്നത്തിലെ യഥാർത്ഥവും അയഥാർത്ഥവും, ബാഹ്യവും ആഭ്യന്തരവും ആയ ഉപാധികൾ രണ്ടും, വെറും തനിചിന്തമാത്രമാണ്. എന്നുമാത്രമല്ല, അതുകൾ ഒരുവൻെറ സ്വന്തഭാവനയും, സ്വന്തസൃഷ്ടിയും ആകുന്നു. വീണ്ടും, ജാഗ്രദവസ്ഥയിൽ ജനങ്ങൾ സ്ഥൂലവും സ്ഥിരവും ആയ ബാഹ്യപദാർത്ഥങ്ങൾ എന്നു പറയപ്പെടുന്നവയെയും, യഥാർത്ഥമല്ലാത്ത ആഭ്യന്തരചിന്ത എന്നു പറയപ്പെടുന്നതിനെയും വേർതിരിച്ചറിയുന്നു. എന്നാൽ ആത്മസാ

ക്ഷാൽക്കാരം സിദ്ധിച്ചമനുഷ്യന് സ്ഥൂലഭൌതികപദാത്ഥങ്ങളും, ഒട്ടും കുറയാതെ മാറുന്നചിന്തകളും കാലക്രമേണ വെറും സ്വപ്നംപോലെ അനസ്തിത്വമായി—ഇല്ലാത്തതായി—ഭവിക്കുന്നു. അവയുടെ കാഴ്ച നിലനില്ക്കുന്നിടത്തോളംകാലം അവ അവന്റെ സ്വന്തമെന്നുപോലെ അവനെ ബാധിക്കുന്നു. ഇഷ്ടംപോലെ അവയെ മാററാൻ അവനുകഴിവില്ലെങ്കിലും, എന്നിട്ടും, അതുകൾ അവന്റെസ്വന്തസങ്കല്പങ്ങൾ മാത്രമാണ്. നിങ്ങളുടെ രോമവളച്ചയെയോ, മുഖകാന്തിയെയോ പററി തെളിയിക്കാൻ ബുദ്ധിയ്ക്കു പ്രയാസമാണെങ്കിലും രോമവും, മുഖഭംഗിയും നിങ്ങളുടെ സ്വന്തമാണെന്നു പരിഗണിക്കുന്നു. അതുപോലെതന്നെ ഒരു ജീവന്മുക്തൻ സ്വയം സകലത്തിന്റെയും സത്ത—നിലനില്പ്—തന്നിൽതന്നെ കണ്ടുകൊണ്ട് എല്ലാ വസ്തുവും തന്റെ സ്വന്തമെന്നു ഗണിക്കുന്നു. അവൻ സവ്വപ്രേമമാണ്. അവന് സമസ്തവും ഏകം മാത്രമാണെന്നും, രണ്ടാമതായിട്ടൊന്നുമില്ലെന്നും ഉള്ളബോധം, കാലക്രമേണ യഥാത്ഥമായും താത്വികമായും ഉള്ള കാഴ്ച—ഉണ്ടെന്നുള്ള തോന്നൽ—ഇതിനെപ്പോലും നശിപ്പിക്കുന്നു.

## മായ

ഇൻഡ്യായിലെ ചിലഭാഗങ്ങളിൽ "ജ്വാല" (മഹാരാഷ്ട്രം) എന്നുപറയുന്ന തീച്ചുഴററുചടങ്ങു ഒട്ടും അസാധാരണമല്ല. കത്തിക്കൊണ്ടിരിക്കുന്ന അഗ്നി ചിലപ്പോൾ വൃത്താകാരത്തിലുള്ള ഒരു തീജ്വാലയായും, ചിലപ്പോൾ മുറിയാത്ത നെടുനീളത്തിലുള്ള ഒരു തീക്കമ്പു പോലെയും, മററു ചിലപ്പോൾ അണ്ഡാകൃതിയിൽ നീണ്ടവൃത്തമായും തീരുകയും അതു മുകളിലും കീഴെയും തിരിഞ്ഞും, മറിഞ്ഞും വളരെ രസകരമായ കാഴ്ചകളും സംഭവങ്ങളുമായി മാറുകയും ചെയ്യുന്നു. ഈ പ്രത്യേകതകൾ എല്ലാം തീയ്യിനുള്ളതാണോ? അവ പന്തത്തിലോ ദീപത്തിലോ നിന്നുണ്ടാകുന്നതാണോ? മഹാരാഷ്ട്രമനുഷ്യൻ ചുററിക്കൊണ്ടിരിക്കാതിരുന്നാൽ ഈ മാററങ്ങൾ അതിൽകാണുമോ? അവ മററു സ്ഥലത്തേയ്ക്കുപോകുമോ? ഈ ചോദ്യത്തിനെല്ലാം നിഷേധത്തിലേ ഉത്തരം പറയാനുള്ളു: "അല്ല, ഇല്ല" എന്നുമാത്രം. പന്തം കറങ്ങുന്നചലനത്തിൽ നേരെയും, വൃത്താകാരത്തിലും കാണപ്പെടുന്നു. ചലനം നില്ക്കുമ്പോൾ, പന്തത്തിൽ അത്തരംകാഴ്ചകൾ ലേശവും ഉണ്ടാകുന്നില്ല. അതിവേഗത്തിൽ ചലിക്കുമ്പോഴും, വൃത്തങ്ങൾ കാണപ്പെടാമെങ്കിലും അവ ഒട്ടും യഥാത്ഥമല്ല.

ഇതുപോലെ ശുദ്ധബോധം—ചൈതന്യം—വെറുതെ ഇരിക്കുന്ന തിപ്പന്തംപോലെ ബഹുവിധനാമരൂപങ്ങൾ (സാംഭവികലോകം) വഹിക്കുന്നില്ല. ഈ നാമരൂപങ്ങളുടെ വൈവിധ്യം സ്വീകരി

ക്കമ്പോൾതന്നെ അവ, മഹാരാഷ്ട്രത്തിച്ചുഴററുകൾപോലെ കേവലം മായികങ്ങളത്രെ. ചൈതന്യം (ചിത്ത്) ഒരിക്കലും സ്പർശിക്കപ്പെടുകയോ, കളങ്കപ്പെട്ടുകയോ ചെയ്യുന്നില്ല. ഏകവും, അവിഭാജ്യവും ആയ തീ(ജ്യോതിസ്സ്, പ്രകാശം) സകല സംഭവങ്ങളിലും ചലനങ്ങളിലും സന്നിഹിതമാണ്. എന്നാൽ അതുകൾ അതിൽ ഒരിക്കലും ഇരിക്കുന്നില്ല. അതുപോലെതന്നെ എല്ലാനാമരൂപങ്ങളിലും രാമൻ പ്രകടിതബ്രഹ്മം—ബ്രഹ്മപ്രകാശം—ആണ്. എന്നാൽ രാമനിൽ നാമരൂപങ്ങൾ ക്ഷണികചഞ്ചലങ്ങളാണ്. മഹാരാഷ്ട്രത്തിച്ചുററലുകൾ ചലനംകൊണ്ട് ഉണ്ടാകുന്നതുപോലെ ലോകസൃഷ്ടി എന്ന നാമരൂപങ്ങൾ, അവയുടെ തോന്നപ്പെടുന്ന അസ്തിത്വത്തിനു (ഉണ്മയ്ക്കു) ചൈതന്യത്തിൻെറ മായാശക്തിയെ ആശ്രയിക്കുന്നു.

ഇന്ദ്രോ മായാഭിഃ പുരുരൂപ ഈയതേ.

ശക്തി അഥവാ ഓജസ്സ് സ്വയം അസ്തിത്വമുള്ളതല്ല. അതു് പ്രകാശിതമോ, അപ്രകാശിതമോ ആയിരിക്കാം! അതിനു പ്രത്യേക സത്തയില്ല. വ്യക്തിയിലെ ഈ മായാശക്തി, ബോധത്തിൻെറ—അഥവാ ചൈതന്യത്തിൻെറ—ചലനമോ, ക്രിയയോ ആയ മനസ്സ്ആയി പ്രകടിതമാകുന്നു. ചലനത്തിൽ പ്രകടിതമാകുന്ന മനസ്സും, സാംഭവികലോകവും ഒരേഒരു സാധനത്തിൻെറ, ഒരു പുറവും, മറുപുറവുംപോലെയുള്ള, രണ്ടുവശങ്ങളാണ്. ശാന്തമായിരിക്കുന്ന മനസ്സു ചൈതന്യംതന്നെയാണ്. കാമങ്ങൾ, സക്തി എന്നീ വൃത്തികേടുകൾനീക്കി ശുദ്ധമാക്കപ്പെട്ട, അനാപേക്ഷികമനസ്സ് (ബ്രഹ്മം) ചാപല്യരഹിതമായി സ്ഥിരമായിരിക്കുന്നു. സമ്പൂർണ്ണ സ്ഥിരത ലഭിക്കുമ്പോൾ മനസ്സ് ബ്രഹ്മവുമായി ഏകംതന്നെയാണ്. ഈ സാക്ഷാൽക്കാരംകൊണ്ട് മായ ജയിക്കപ്പെടുന്നു; ലോകം ഒരു ഏദൻതോട്ടമായി—സ്വർഗ്ഗമായി—പെട്ടെന്നു രൂപാന്തരം പ്രാപിക്കുന്നു; നഷ്ടപ്പെട്ടപറുദീസാ വീണ്ടുംലബ്ധമായ്തീരുന്നു; സകലയിടത്തും സൌന്ദര്യം പൊട്ടിപ്പുറപ്പെടുന്നു. വിയോഗബോധം—പ്രത്യേകതാബോധം—ഭിന്നതാബോധം തീരെ നശിക്കപ്പെടുകയാൽ ഉൽക്കണ്ഠകളും, കഷ്ടതകളും, വ്യാകുലതകളും സമസ്തം പരമശ്രേഷ്ഠമായ സത്തിലും, ചിത്തിലും, ആനന്ദത്തിലും (സച്ചിദാനന്ദത്തിൽ) ആയി എന്നന്നേയ്ക്കും ലയിക്കുന്നു.

രാമൻെറ മുമ്പിൽവെച്ച് ഒരു യുവാവ് മണക്കുന്നതിനുവേണ്ടി ഒരു സുന്ദരമായ റോസാപ്പൂപറിച്ചു. അവനതു് മൂക്കിനുസമീപം വെച്ച ഉടനെ, പെട്ടെന്നൊരു തേനീച്ച മൂക്കിൻെറ അററത്തു ഒരു കൊട്ട്—കുത്ത്—കൊടുത്തു. അയാൾ വേദനകൊണ്ടു നിലവിളിക്കയും, പൂവ് കയ്യിൽനിന്നു താഴെവീഴുകയുംചെയ്തു. എല്ലാറോസാ

മലങ്ങളിലും ഓരോ തേനീച്ച ഇരിപ്പുണ്ടോ? വിഷയസുഖമാകുന്ന ആനന്ദത്തിൽ—റോസായിൽ—ദ്രോഹമാകുന്ന തേനീച്ചയില്ലാതെ തീച്ച്യായും കാണപ്പെടുകയില്ല. അനിയന്ത്രിതമായ ആശകൾ സുനിശ്ചിതമായ വേദനകൊണ്ടു ശിക്ഷിക്കപ്പെടുന്നു.

ഭയങ്കരമായ വിസ്മരണത്തിൽ—മറവിയിൽ—അടിമപ്പെടവരെ! നിങ്ങളുടെ യഥാൎത്ഥസത്തയെ മറക്കരുതു്. ആഡംബരക്കാഴ്ചതരുന്ന റോസാ പറിക്കരുതു്. പൂൎണ്ണവികസിതമായ റോസാ ഇരിക്കുന്നിടത്തെല്ലാം നിങ്ങളുണ്ടു്. അതിന്റെ സുമധുരഗന്ധം നിങ്ങളുടെ സ്വന്തമാണു്. രാജാവു്—അദ്ദേഹത്തിന്റെ വിലാസം നിങ്ങളുടേതാണു്; സൌന്ദൎയ്യം—അതിന്റെ വശ്യതകൾ നിങ്ങളുടേതാണു്; വജ്രം അഥവാ സ്വൎണ്ണം—അതിന്റെ ഉജ്ജ്വലപ്രകാശം നിങ്ങളുടേതാണു്. വ്യൎത്ഥമായ കാമങ്ങളെ എന്തിനുവഹിക്കുന്നു? എന്തുകൊണ്ടു്? സൎവ്വസ്വവുമായി നിങ്ങൾക്കുള്ള സാത്മ്യം അനുഭവപ്പെടുത്തുക. ഈശ്വരനുമായി ഏകത്വം ഭാവന ചെയ്യുക. ഒരു സമയം അനേകശതം ഗോപിമാരുടെ ഓരോരുത്തരുടെയും കയ്യുംപിടിച്ചു് നൃത്തംചെയ്ത ആ ദിവ്യശ്രീകൃഷ്ണൻ നിങ്ങളാകുന്നു. സമുദ്രത്തിലും രാജസൌധത്തിലും, ഉദ്യാനത്തിലും മണലാരണ്യത്തിലും, യുദ്ധക്കളത്തിലും! രഹസ്യമുറിയിലും, നിങ്ങൾ ഒരുപോലെ സദാ സന്നിഹിതനാണു്.

ഉന്നതതമപൎവ്വതങ്ങളുടെ അത്യുച്ചസ്ഥാനത്തുനിന്നു രാമൻ വിളിച്ചുപറയുന്നു:—"ക്ഷീണതയെന്നും ദാരിദ്ര്യമെന്നും പറഞ്ഞു പരിതപിക്കുന്ന ജനങ്ങളേ! നിങ്ങളെല്ലാം സൎവ്വശക്തനാണു്; തീച്ച്യായും ശക്തികേന്ദ്രമാണു്; നിങ്ങൾ രാമൻതന്നെയാണു്! നിങ്ങൾ നിങ്ങളുടെ ചിന്തയിൽ സ്വയംബന്ധിതരാകരുതു്. ജാഗ്രത! ജാഗ്രത! നിങ്ങളുടെ ഉറക്കം പരിത്യജിക്കുക! ഈ പ്രപഞ്ചസ്വപ്നം കുടഞ്ഞെറിയുക! നിങ്ങളുടെ സ്വന്തസത്തതന്നെ സമസ്തത്തിലും സമസ്തവുമല്ലാതെ വേറൊന്നില്ലാത്തപ്പോൾ, എന്തിനു ക്ലേശത്തിലും നിസ്സഹായതയിലും കിടന്നു നരകിക്കുന്നു? ഹാ! സ്വന്തചൈതന്യത്തിലേയ്ക്കു ഉണരുക! സകലസങ്കടങ്ങളും മാഞ്ഞുപോകും; നിങ്ങൾ സകല ആനന്ദത്തിന്റെയും സാരവും ആത്മാവുമാണു്. യാതൊന്നും നിങ്ങളെ ദ്രോഹിക്കയില്ല. രാമനുവേണ്ടി നിങ്ങളുടെ ആത്മാവിനെ അറിയുക. എന്തിനു അമാന്തിക്കുന്നു? അതറിയപ്പെടണം; അറിയുക! രാപകൽ നിൎത്താത്ത ഉത്സാഹപ്രകൎഷത്തോടും, കുറയാത്ത പരിശ്രമങ്ങളോടും നിങ്ങൾ ആനന്ദം അന്വേഷിക്കുന്നില്ലേ? തോൽവിയല്ലാതെ ഫലമുണ്ടാകുന്നുണ്ടോ? നിങ്ങളെ സ്വയം ദോഷനാക്കരുതു്. ഇന്ദ്രിയവിഷയങ്ങളിൽ ആനന്ദം തേടരുതു്. ഇന്ദ്രി

യങ്ങളുടെ കളിപ്പാട്ടങ്ങൾ! വ്യർത്ഥമായ ബാഹ്യാന്വേഷണം നിൎത്തു ക! അമരത്വസമുദ്രം നിങ്ങളുടെ ഉള്ളിലുണ്ടു്. സ്വൎഗ്ഗരാജ്യം നിങ്ങളിലുണ്ടു്. നിങ്ങൾ അമൃതങ്ങളുടെ അമൃതമാണു്. ഈശ്വരചൈതന്യത്തിൽ മനസ്സും ലോകവും അലിഞ്ഞുചേരട്ടെ! നിങ്ങളുടെ ചെറുസത്തയെ ദിവ്യഭ്രാന്തിലേയ്ക്കുപേക്ഷിക്കുക. ഹേ! പ്രിയപ്പെട്ടവരേ! മരിക്കുന്ന ശരീരമാകുന്ന രോഗബാധിതസ്ഥലത്തു എന്തിനു ശ്രദ്ധവെക്കുന്നു? ഈ അനാത്മാവിനു എന്തു സംഭവിക്കുന്നുവെന്നുള്ള ഒറ്റച്ചിന്തപോലും ഉള്ളിൽവെക്കരുതു്. ബന്ധുത്വങ്ങളുടെ അന്ധവിശ്വാസം തള്ളിക്കളയുക! ഈശ്വരനെ കാണാത്ത കണ്ണുകൾ നശിക്കട്ടെ! കാമങ്ങളാകുന്ന രോഗങ്ങളെ താലോലിക്കുന്ന ഹൃദയം നശിക്കട്ടെ! അനീശ്വരത്വമെല്ലാം തുരത്തുകളയുക. നിങ്ങളുടെ യഥാൎത്ഥനിലയോടു—പദവിയോടു—ചേൎന്നുനില്ക്കുക. അവിടെ പ്രശംസയോ, വിമർശനമോ എന്തുമില്ല. താപമോ നിസ്സാരസന്തോഷമോ നിങ്ങളെ ഉപദ്രവിക്കയില്ല. കപ്പലിലേയ്ക്കു ഈശ്വരത്വം സ്വീകരിക്കുക. പിന്നെ സകലതും പോകട്ടെ! കരയും ചെറിയ സത്തയും കപ്പൽപ്പായും എല്ലാം പോകട്ടെ. അതെ' വൈരാഗ്യം (ഈശ്വരപ്രേമം)ആകുന്ന കാററുവന്നു് പാവപ്പെട്ട, നിസ്സാരമായ, കറുത്ത, പഞ്ഞിപ്പായാകുന്ന ദുർബ്ബലമനുഷ്യനൌകയുടെ കാററുപായെ ആവേശിക്കയും, ഈശ്വരചൈതന്യമായ സമുദ്രത്തിലേയ്ക്കു നേരെ ഊതിഅടിക്കയും ചെയ്യട്ടെ! ദിവ്യസ്വർഗ്ഗീയലഹരിയിൽ മുങ്ങിച്ചാകുന്നവൻ ഭാഗ്യവാനാണു്! ദിവ്യഭ്രാന്തിൽ കുടിച്ചുചാകുന്നവൻ അനുഗ്രഹിക്കപ്പെട്ടവൻ! അഗാധമായ ആത്മാനന്ദത്തിൽ—പരമാനന്ദത്തിൽ—നിമഗ്നനായി ലോകത്തിനു നഷ്ടപ്പെടുന്നവൻ ആരാധനീയനത്രെ.

രാമൻ

ഓം! ഓം! ഓം!

നീതന്നെവൎത്തമാനഭവിഷ്യൽഭൂതങ്ങളാ-
മേതൊരുപദാൎത്ഥങ്ങൾക്കൊക്കെയുമേകം മൂലം,
നീതന്നേ മാതാ, പിതാ നീതന്നേ പുരുഷത്വം,
നീതന്നേ വനിതാത്വം. ലോകത്തിൻബീജം ഹാഹാ!
സ്വാഗതം! വസ്തുക്കൾതൻകേന്ദ്രമേ! ദിവ്യസംഖ്യാ-
യോഗമൂലമാമക്കം ഒന്നുനീ ഹാഹാ വരൂ!
നീതന്നെസമസ്തവുമുല്ലാദിപ്പിച്ചീടുന്നു,
നീതന്നെയല്ലന്നങ്ങൾ സൎവ്വുംസമഗ്രമായ്,
നീതന്നെ സംസ്കാരത്തിൻപ്രകാശപ്രചാരകൻ
നീതന്നേ പ്രകാശത്താൽ സംസ്കൃതമായതെല്ലാം,

നീതന്നേപ്രത്യക്ഷവും, ഗൂഢമപ്രത്യക്ഷവും,
നിതരാം നിൻശോഭയാൽ ഭാസിച്ചീടുന്നു സർവ്വം.

ഓം! ഓം! ഓം!

## IV

## വസിഷ്ഠാശ്രമം

ഇന്നു വൈകുന്നേരം മഴനിന്നു. സകലവിധവിചിത്രാകൃതികളും ഭിന്നഭിന്നഭാരങ്ങളും വഹിച്ചിരുന്നമേഘങ്ങൾ പലഭാഗങ്ങളിലേയ്ക്കും മിക്കവാറും മാറി. അവയിൽക്കൂടെയും, പ്രതിബിംബിച്ചും, കാണുന്ന കാന്തി മുഴുവൻ കാഴ്ചയും പ്രോജ്ജ്വലൽപ്രഭാപൂർണ്ണമാക്കുന്നു. സ്വർഗ്ഗത്തിലെ കളിക്കുട്ടികൾ അവിടെ വിവിധവശ്യവർണ്ണങ്ങൾ ധരിച്ചിരിക്കുന്നു ഏതൊരു ചിത്രകാരനു് ഇതിന്റെ ചിത്രമെഴുതാം? മാറിമാറിക്കൊണ്ടിരിക്കുന്ന ബഹുവിധനിറങ്ങളും, ഛായകളും ഏതു നോട്ടക്കാരനു് സൂക്ഷിച്ചുനോക്കാൻകഴിയുന്നു? നിങ്ങളെവിടെ നോക്കിയാലും, നാരങ്ങാനിറം, ചുവപ്പുനിറം, വയലററുനിറം, റോസ്സാപ്പൂനിറം ഇതുകളും, ഇവയുടെ അവർണ്ണനീയവൈവിധ്യങ്ങളുംകൊണ്ടു കണ്ണുകളെ ആകർഷിക്കുന്നു. ഇവയുടെ ഇടയ്ക്കു സർവ്വദാ സ്വാഗതാർഹമായ നീലക്കറുപ്പായ പശ്ചാത്തലം അവിടവിടെ പിൻവശത്തുണ്ടുതാനും. പ്രദീപ്യമാനമായ ഈ പ്രഭാപൂരം ആനന്ദപാരവശ്യം ഉണ്ടാക്കുന്നു. രാമന്റെ കണ്ണുകളിൽ ആനന്ദബാഷ്പം പ്രത്യക്ഷമാകുന്നു. മേഘങ്ങൾ മറയുന്നു. എന്നാൽ ഒരു സുസ്ഥിരസന്ദേശം അവ പിന്നിൽ തന്നുംവെച്ചാണു് പോകുന്നതു്. അവ ജഗന്നാഥന്റെ പക്കൽനിന്നും ഒരുകപ്പു് അമൃതംകൊണ്ടുവന്നു തന്നുംവെച്ചു് അദ്ദേഹത്തിങ്കലേക്കു മടങ്ങിപ്പോയതാണു്. വാസ്തവത്തിൽ ആകർഷകവസ്തുക്കളെല്ലാം അപ്രകാരമുള്ളവയാണു്. അവ പ്രത്യക്ഷമായിട്ടു്, ഒരു ക്ഷണനേരത്തേക്കു രാമന്റെ മാഹാത്മ്യം പ്രതിബിംബിച്ചു കാണിച്ചുംവെച്ചു് മറഞ്ഞുകളയുന്നു. മാറുന്ന മേഘങ്ങളോടുള്ള പ്രേമത്തിൽ പതിക്കുന്നവൻ നിശ്ചയമായും ഭ്രാന്തനാണു്. എന്നിട്ടും, കാണപ്പെടുന്ന വസ്തുക്കളായ അസ്ഥിരമേഘങ്ങളോടു ജനങ്ങൾ പററിപ്പിടിച്ചു പ്രണയിക്കാൻ ശ്രമിക്കയും, അതുകൾ മറഞ്ഞുപോകുമ്പോൾ, കുഞ്ഞുങ്ങളെപ്പോലെ നിലവിളിക്കയും ചെയ്യുന്നു. എന്തൊരു നേരമ്പോക്കു്? ഹാ! എനിക്കൊരുചിരി അടക്കാൻ തരമില്ല.

മററുപലരും വന്നു് മേഘങ്ങളുടെ ചപലങ്ങളായ മാററങ്ങളിലെ (ലോകസംഭവങ്ങളുടെ) ഏററവും ചെറിയചെറിയ അംശങ്ങൾ

വരെ ഭക്തിശ്രദ്ധാപൂൎവ്വം വിശകലനംചെയ്തുകുറിച്ചുവെച്ചു കൃത്യമായി നിരീക്ഷിച്ചും പരീക്ഷിച്ചും അവരുടെ സമയമെല്ലാം വൃഥാ തുലയ്ക്കു ന്നു. എന്തേ കഷ്ടമേ! ഈ സൃഷ്ടികളെല്ലാം — ഈ മനുഷ്യർ — എന്താ ണു്? അവൎക്കുചുററും ഒരു മഹിമാതിശയപ്രഭയുണ്ടു്; എന്നിട്ടും പ്രകാശത്തിനുവേണ്ടിയുള്ള അവരുടെ ദീപ്തപിപാസ ശ മിപ്പിക്കാൻ അവർ കൂട്ടാക്കുന്നില്ല. ഇവരാണു് സയൻസുകാരെന്നും, തത്വജ്ഞാനികളെന്നും, പറയപ്പെട്ടുന്നവർ രോമംകീറാൻ പണി പ്പെട്ടു് വലിയ പരിശ്രമത്തിൽ ഏൎപ്പെട്ടിരിക്കുന്ന ബഹളത്തിൽ, ആ രോമത്തിൻെറ ഉടമസ്ഥനായ പ്രിയപ്പെട്ടവൻെറ മാഹാത്മ്യസ ന്ദോഹമായ തലയെ അവർ ഗണിക്കുന്നില്ല. ഹാ! എനിക്കു ചിരി അടക്കാൻ നിവൃത്തിയില്ല! നാമങ്ങളും രൂപങ്ങളും ആയ മേഘ ങ്ങൾ യാതൊരുവൻെറ ദൎശനത്തെ തടയുന്നില്ലയോ, ആകൎഷിക്കു ന്ന പ്രകാശത്തെ അതിൻെറ ജന്മസ്ഥാനത്തു്-ആത്മാവിൽ—സദാ ചെന്നുനോക്കിക്കാണുന്നതാരോ, സമുദ്രത്തിൽ എത്തുംമുമ്പു് ഉണങ്ങി പ്പോകുന്ന നദികളെപ്പോലെ, വഴിയിൽ നഷ്ടപ്പെടാതെ യാതൊരു വൻെറ സ്നേഹങ്ങൾ ലക്ഷ്യസ്ഥാനമായ ജഗന്നാഥനിൽ എത്തുന്നു വോ, അവൻ ഭാഗ്യവാൻതന്നെ. പ്രീണിപ്പിക്കാൻവരുന്ന ബന്ധ ങ്ങൾ നശിക്കണം. അവ പോസ്ററുശിപായിമാരെപ്പോലെ മാത്ര മാണു്. അവർ നിങ്ങൾക്കു കൊണ്ടുവന്നിട്ടുള്ള ലോകനായക ൻെറ പ്രണയലേഖനം കൈവിട്ടുകളയരുതു്. തിപ്പെട്ടിക്കോൽ പെട്ടെന്നു കത്തിയെരിഞ്ഞു താഴെപ്പോകണം. എന്നാൽ അതുകൊ ണ്ടു സ്ഥിരമായി കത്താനുള്ള വിളക്കു കൊളുത്തിയവൻ അനുഗ്രഹീ തൻ അത്രെ! ആവിയും സ്റ്റോക്കിലുള്ള ഭക്ഷ്യപദാൎത്ഥങ്ങളും ക്ഷ ണം അവസാനിക്കണം; എന്നാൽ അപായകരമായ നാശത്തിനുമു മ്പേ,തുറമുഖത്തു് — സ്വന്തവീട്ടിൽ — എത്തിച്ചേരുന്ന കപ്പൽ പൂൎണ്ണ പുണ്യം ഉൾക്കൊണ്ടതത്രെ. ഏതൊരു പദാൎത്ഥമായാലും അതി നെ ഈശ്വരനിലേയ്ക്കു കയറാൻ ഒരു ചവിട്ടുപടി ആക്കുന്ന ഒരു ത്തൻ — അഥവാ, ഈശ്വരനെ കാണ്മാൻ ഒരു കണ്ണാടിയാക്കുന്ന ഒരുത്തൻ — ജീവിക്കുന്നു. അഖിലതാരങ്ങളും, പൎവതങ്ങളും, നദിക ളും, രാജാക്കന്മാരും, സയൻസുകാരും മററും ഉൾപ്പെട്ട ഈ പ്രപ ഞ്ചം അവനായിട്ടു സൃഷ്ടിക്കപ്പെട്ടതാണു്. നിസ്തൎക്കം അങ്ങിനെ യാണു്. ഞാൻ നിങ്ങളോടു സത്യം പറയുന്നു.

മുഷിപ്പിക്കുന്ന, രോഗമുണ്ടാക്കുന്ന, ധൂമാവൃതമായ നഗരത്തെ രുവുകളെയും, വിമൎശനങ്ങളാലും പ്രശംസകളാലും ദ്രോഹിക്കുന്ന സ്ഥ ലങ്ങളെയും അപേക്ഷിച്ചു്, നവജീവൻ പ്രദാനംചെയ്യുന്ന വശീക രണശക്തികൾ വഹിക്കുന്ന ഭൂതലകാഴ്ചകളും, ഭൂഭാഗങ്ങളും മനുഷ്യ

നിൽ പരിമിതത്വബോധം—സങ്കുചിതഭാവം—ഉദ്ദീപിപ്പിക്കാതിരിക്കുന്നു. അവ മനുഷ്യനെ അവന്റെ ഒരു കോണിലേയ്ക്കു (ശരീരബോധത്തിലേയ്ക്കു) ഓടിച്ചു ഒളിപ്പിക്കുന്നില്ല, അവയുടെ സാന്നിദ്ധ്യത്തിൽ മനുഷ്യനു് ഒരു സാക്ഷിയുടെ—സാക്ഷിപ്രകാശത്തിന്റെ—സ്ഥാനം വഹിക്കാം. സസ്യലോകത്തിനു് പരിഷ്കൃതസമുദായങ്ങളെക്കാൾ കൂടുതലായോ, സമമായോ, ആഭ്യന്തരമത്സരവും, എതിർപ്പും, അശാന്തിയും മററും നേരിടാനുണ്ടു്. എന്നാൽ ഉന്നതവൃക്ഷങ്ങളുടെ മദ്ധ്യത്തിൽ ഇരിക്കുന്ന ഒരു മനുഷ്യനു്, താൻ അതുകളിൽ ഒന്നാണെന്നുള്ള വിചാരമില്ലാതെ, അവയെ കാണുകയും, എന്നാൽ വെറും സാക്ഷിയായി നിഷ്പക്ഷനായി നില്ക്കുകയും ചെയ്യാവുന്നതുകൊണ്ടു്, അവയുടെ മത്സരങ്ങളും കഷ്ടപ്പാടുകളുംപോലും അവനു് വിനോദകരമായി ഭവിക്കുന്നു. വനങ്ങളിൽ സഞ്ചരിക്കുന്നതുപോലെ ആരെങ്കിലും ആൾത്തിരക്കുള്ള തെരുവുകളിൽ ജീവിക്കയും, സ്വാത്മാവിനെ നിസ്സത്വരനായ സാക്ഷിപ്രകാശംപോലെ ഭാവനചെയ്കയും, സസ്യങ്ങളുടെ ഇടയിലുള്ള ഒരു സസ്യംപോലെ, സ്വശരീരത്തെ തന്നോടു ഏകമായി ഗണിക്കാതിരിക്കയും ചെയ്യുന്നവൻ ഈവിധമുള്ള ഒരുത്തനു് പ്രപഞ്ചമെല്ലാം ഒരു ഏദൻതോട്ടം—സ്വർഗ്ഗരാജ്യം ആണെന്നുള്ളതു് ആക്കു നിഷേധിക്കാൻകഴിയും? ഈശ്വരജീവിതം നയിക്കുന്ന അത്തരം ജനങ്ങൾ ലോകത്തിന്റെ വെളിച്ചമാണു്. താല്പര്യവും മമതയും യാതൊന്നുമില്ലാത്ത ഒരു സാക്ഷിയായി കാണപ്പെടുന്ന വെളിച്ചം, അതു ദശിക്കുന്ന സകലത്തിന്റെയും ജീവൻതന്നെയാണു്

ജീവനാകുന്ന വാഹിനി ഒഴുകിക്കൊണ്ടിരിക്കുന്നു. ഈശ്വരനല്ലാതെ മററു യാതൊന്നും—യാതൊരുവനും സ്ഥിതിചെയ്യുന്നില്ല. ഞാനാരെ ഭയപ്പെടുന്നു? ആരെക്കുറിച്ചു ലജ്ജിക്കുന്നു? ജീവനെല്ലാം എന്റെ (ഈശ്വരന്റെ) ജീവനാണു്; വേറൊന്നുമല്ല. ഞാനും അവനും അവൻതന്നെയാണു്; പ്രപഞ്ചം സമസ്തവും എന്റെ സ്വന്തം ഹിമാലയവനങ്ങളാണു്. പ്രകാശം ഉദിക്കുമ്പോൾ, പുഷ്പങ്ങൾ മന്ദഹസിക്കാൻ തുടങ്ങുന്നു. പക്ഷികൾ പാടാൻതുടങ്ങുന്നു, നദികൾ ആനന്ദനൃത്തംചെയ്യുന്നു, ഹാ! പ്രകാശങ്ങളുടെ ആ പ്രകാശം!—പ്രകാശസമുദ്രം—അതു പ്രവഹിക്കുന്നു! ആനന്ദമാരുതൻ വീശുന്നു! ഈ മനോജ്ഞമായ വനത്തിൽ ഞാൻ ചിരിക്കുന്നു, പാടുന്നു; കൈകൊട്ടുന്നു, നൃത്തംചെയ്യുന്നു. അവർ കളിയാക്കുന്നുവോ? അതു് കാററിന്റെ ഊത്തുശബ്ദമാണു്. അവർ ആക്ഷേപിക്കുന്നുവോ? അതു ഇലകളുടെ മർമ്മരശബ്ദമത്രെ. എന്റെ സ്വന്തജീവൻ നദികളിലും, വൃക്ഷങ്ങളിലും, പക്ഷികളിലും, കാററുകളിലും സ്പന്ദിക്കുന്നതുകൊണ്ടു ഞാൻ മറയ്ക്കപ്പെട്ടു—മൂടപ്പെട്ടു—പോകുമോ?

ഞാൻ തുള്ളിക്കളിക്കുന്നു, ഞാൻ തുള്ളിക്കളിക്കുന്നു,
ഞാൻ തുലോം ചിരിക്കുന്നു, ഞാൻ തുള്ളിക്കളിക്കുന്നു.
നൃത്തത്തിൽനിന്നുപൊങ്ങിയുൽഗമിക്കുന്ന ധൂളി-
യൊത്തനക്ഷത്രങ്ങളെ ഞാനുയർത്തിനിർത്തുന്നു;
സ്പർദ്ധയില്ലി,ല്ലാഭയം, പ്രിയത്തിൽപ്രിയതമ-
മത്രഞാൻ, എനിക്കില്ലാ പാപവും, സങ്കടവും,
ഭൂതവുമില്ല, നാളെയെന്ന ഭാവിയുമില്ലാ,
പ്രതിയോഗിയില്ലമേ, നമുക്കില്ലെതിരൊന്നും,
ദ്രോഹമില്ലേതും, പരിതാപവുമെനിക്കില്ലാ,
ദ്രോഹിപ്പാനെനിക്കാരും യാതൊന്നും നാസ്തി, നാസ്തി.
എനിക്കു ഭീതിചേർപ്പാൻ യാതൊന്നും ശക്തമല്ലാ,
തനിയേ സർവ്വത്തിൻമാത്മാവുതന്നെയഹം,
ഹൃദ്യമാമമൃതത്തിൻവർഷവും, മധുരമാം
സത്തയും ഞാനാകുന്നു സർവ്വദാ മനോഹരം
ശരിതാൻ! ആരോഗ്യമെന്നുള്ളതു് നിഖിലവും,
തരസാ പാടിപ്പായുമരുവികളും ഞാനേ.
ആസ്വാദ്യസ്വപ്നങ്ങൾഞാൻ, കുളുർമ്മകൊട്ടുകുന്ന
സുസ്നിഗ്ദ്ധതൈലങ്ങളും, സുഗന്ധതൈലങ്ങളും,
രാവണനൻ, രാമൻ എല്ലാം ഞാനല്ലാതെ വേറല്ലാ।
പവിത്രൻ,ശാന്തൻ രാമൻ, ഞാൻതന്നെ രാമൻ, രാമൻ
സ്വർഗ്ഗങ്ങൾ, നക്ഷത്രങ്ങൾ, അട്ടത്തുമകലത്തും
നില്ക്കുന്ന ലോകജാലം— ഇതുകൾ സമസ്തവും
ഞാൻ പാടിനിന്നീടുന്ന ഗാനത്തിൻരാഗങ്ങളിൽ
സമ്പ്രതി സംബദ്ധമായ്നില്ക്കുന്ന താങ്ങിത്താങ്ങി.

V

## ബസൂനിന്റെ ശിഖരം—(വസിഷ്ഠാശ്രമം)

ചന്ദ്രൻ പ്രകാശിച്ചു് രജതച്ഛവിനിറഞ്ഞ ശാന്തിസമുദ്രം പ്രസരിപ്പിച്ചുകൊണ്ടിരിക്കുന്നു. രാമന്റെ വക്ഷോൽമെത്തയിൽ ചന്ദ്രപ്രഭ പൂർണ്ണമായി പതിച്ചുകൊണ്ടിരിക്കുന്നു. ഈ പർവ്വതരാജനിൽ സ്വതന്ത്രമായും, നിർഭയമായും തനിയേ വളരുന്ന അസാധാരണ പൊക്കമുള്ള വെളുത്ത റോസാപ്പുഷ്പങ്ങളുടെ നിഴൽ ചന്ദ്രപ്രകാശിതമായ മെത്തയെ ക്രമേണ മറയ്ക്കുകയും ലീലാലോലമായി ആട്ടുകയും ചെയ്യുന്ന രാമന്റെ മുമ്പിൽ സൈ്വരശാന്തമായിട്ടുറങ്ങുന്ന സമാ

ധാനപൂർണ്ണമായ ജ്യോത്സ്നികയുടെ ഭംഗിയേറിയ ചെറുസ്വപ്ന ങ്ങൾപോലെയാണിതു്.

താലോലം പൈതലേ! നീയൊന്നുറങ്ങുക!
താലോലമോമനേ! നീയുറങ്ങൂ;
ലോലപനിനീർസുമമയസ്വപ്നങ്ങ-
ളാലേ കുറച്ചിങ്ങു പുഞ്ചിരിക്കൂ!

യമുനോത്രി, ഗംഗോത്രി, സുമേരു, കേദാരം, ബദരി—എന്നീ ഹിമകൂടങ്ങൾ ഒരുത്തനു കൈ നീട്ടിയാൽ തൊടാമെന്നു തോന്നത്തക്കവിധം അത്ര അടുത്തുനില്ക്കുന്നു. വാസ്തവത്തിൽ ഒരു രത്നവ്യാപാരിയുടെ തലപ്പാവുപോലെ, വൈരംനിറഞ്ഞ പ്രകാശപ്രകാണ്ഡങ്ങളായ മഹീധരശിഖരങ്ങളുടെ ഒരു അർദ്ധവൃത്താകൃതി ഈ വസിഷ്ഠാശ്രമത്തെ അലങ്കരിക്കുന്നു. അവയുടെ ഹിമാവൃതമായ കൊടുമുടികൾ ചന്ദ്രികാക്ഷീരസമുദ്രത്തിൽ സമ്പൂർണ്ണം ആറാടിക്കൊണ്ടിരിക്കുന്നു. അവയുടെ അഗാധമായ 'സോഹം'ശ്വാസഗതി ശീതവാതങ്ങളുടെ രൂപത്തിൽ അനവരതം ഇവിടെ എത്തിക്കൊണ്ടിരിക്കുന്നു.

ഈ പർവതത്തിലെ മഞ്ഞെല്ലാം ഉരുകിപ്പൊയ്ക്കഴിഞ്ഞു. ഈ സമയംകൊണ്ടു ഈ ശിഖരത്തിന്റെ സമീപമുള്ള തുറന്ന വിസ്തൃതമായ ഭൂഭാഗം അശേഷം നീലയും, റോസും, മഞ്ഞയും, വെളുപ്പും നിറങ്ങൾ കലർന്ന പുഷ്പങ്ങളാൽ സകലവും മൂടപ്പെട്ടിരിക്കുന്നു. ഈ കുസുമങ്ങൾ പലതും വളരെ സുരഭിലങ്ങളാണു്; ജനങ്ങൾക്കിവിടെ വരാൻ ഭയമാണു്. എന്തെന്നാൽ ഈ സ്ഥലം അപ്സരസ്സുകളുടെ ഉദ്യാനംആണെന്നു വിശ്വസിക്കപ്പെടുന്നു. പ്രകൃതിയുടെ സൌന്ദര്യത്തെ ധ്വംസിക്കുന്ന പാപികൾ വന്നുകയറി ദേവന്മാരുടെ ആനന്ദോദ്യാനമായ ഇതിനെ നശിപ്പിക്കാതിരിക്കാൻ ഈ വിശ്വാസം പ്രയോജനപ്പെടുന്നു. രാമൻ വളരെ കരുതലോടെ ബഹുസാവധാനമായി ഈ പുഷ്പഭൂമിയിൽ തന്റെ പാദങ്ങൾ വെക്കുന്നു. എന്തെന്നാൽ കർക്കശമായ കാൽപെരുമാററംകൊണ്ടു മൃദുലമന്ദസ്മേരമുഖികളായ ചെറുസുമങ്ങൾക്കൊന്നിനും കേടുവരാതെ ഇരിക്കണമെന്നു വിചാരമുണ്ടു്.

കുയിലുകളും, പ്രാവുകളും, മററനവധി പക്ഷധാരികളായ പാട്ടുകാരും രാമനെ പ്രഭാതത്തിൽ ആനന്ദിപ്പിക്കുന്നു. ചിലപ്പോൾ രാവിലെ ഒരു തടിച്ചപെരുമ്പാമ്പു് ഗുഹയുടെ മുകൾത്തട്ടുവരെ വന്നു തന്റെ വിചിത്രമായ പേർഷ്യൻചക്രംപോലുള്ള സംഗീതംകൊണ്ടു രാമനെ രസിപ്പിക്കുന്നു. രാജകീയഗരുഡന്മാരായ പരുന്തുകൾ അത്യുച്ചത്തിൽ പറന്നു് ഉച്ചസമയം കറുത്ത മേഘങ്ങളെ സ്പർശിക്കുന്ന

ഇവ വിഷ്ണുവിനെ പുറത്തു വഹിക്കുന്ന ഗരുഡന്മാരല്ലയോ? ഒരു രാത്രി ഒരു വ്യാഘ്രം രാമനെ കടന്നു ചാടിപ്പോയി.

ആ പർവ്വതപ്പൊയ്കയുടെ ചുററും വികസിക്കുന്ന വനരാക്ഷസന്മാരുടെ (വൃക്ഷങ്ങളുടെ) എന്തൊരു മനോഹരഗ്രാമമാണതു്! എന്തൊരു ബന്ധമാണവരെ യോജിപ്പിക്കുന്നതു്? അതു പരസ്പരമുള്ള ബന്ധമൊന്നുമല്ല; വ്യക്തിപരമായ സംബന്ധമൊന്നുമില്ല, അവക്ക് ഒരു സാമുദായികസ്ഥാപനംപോലെ ഒന്നുണ്ടു്; അവയെല്ലാം തങ്ങളുടെ വേരുകളെ പൊയ്കയിലേയ്ക്കു നീട്ടുന്നുവെന്നുള്ളതേയുള്ളു. ഒരേ ജലത്തിനോടുള്ള പ്രേമം അവരെ ഒന്നിച്ചു നിർത്തുന്നു. നമുക്കു ഒരേ സത്യത്തോടുള്ള ഭക്തിമൂലം അതിൽ സമ്മേളിക്കാം;—സ്വർഗ്ഗത്തിൽ—ഹൃദയത്തിൽ—രാമനിൽ—സമ്മേളിക്കാം.

---

## VI

## 'ജഗദേവി'മൈതാനം

ബസൂൻപർവ്വതത്തിൻെറ ശിരസ്സിനു സമീപമുള്ള ഗൃഹങ്ങൾ എല്ലാം മഴയോടു ഇടപെട്ടു് തിരക്കിൽ ഇരുന്നതിനാൽ, രാമനു് മുകൾഭാഗത്തുള്ള അപ്സരോദ്യാനത്തിൽനിന്നു വിട്ടുമാറേണ്ടിവന്നു. മനോജ്ഞവും, ശ്രേഷ്ഠവും, സമനിരപ്പുള്ളതും ആയ ഒരു മൈതാനത്തിൽ, സദാ കാററു വീശിക്കളിക്കുന്നിടത്തു് രാമൻ ഇറങ്ങിവന്നു. വെള്ളയും മഞ്ഞയും നിറമുള്ള Jasmin പുഷ്പങ്ങൾ മററുവിധ കുസുമസഹോദരിമാരോടുകൂടി ഇവിടെ പ്രകൃത്യാ വളരുന്നു. ബഹുവിധത്തിലുള്ള ഫലച്ചെടികളും ഇവിടെ സുലഭമായി ഉണ്ടാകുന്നു. പുത്തനായി തയ്യാർചെയ്യപ്പെട്ട കുടിലിൻെറ ഒരുവശത്തു് വൃത്തിയായ ഒരു പച്ചത്തകിടി ബഹുദൂരം വിസ്താരമായിക്കിടന്നു്, ക്രമേണ രണ്ടു കുതിച്ചുപായുന്ന നദികളുടെ ഇടയിലുള്ള കയററത്തിലേയ്ക്കു ആരോഹണം ചെയ്യുന്നു. മുൻവശത്തു് ഹൃദയാവർജ്ജകമായ ഒരു കാഴ്ചയാണുള്ളതു്: ഒഴുകുന്ന ജലങ്ങൾ, പുതിയ ഇലകൾകൊണ്ടു മൂടപ്പെട്ട കുന്നുകൾ, തിരിഞ്ഞും മറിഞ്ഞും പോകുന്ന കാടുകളും വയലുകളും. രാമൻെറ രാജകീയമേശകളും കസേരകളും മൈതാനത്തിലെ മിനുസമേറിയ, പരിശുദ്ധമായ കൽത്തളിരങ്ങളാണു്. തണൽ വേണമെങ്കിൽ നീണ്ടുപോകുന്ന തോട്ടങ്ങൾ ആഹ്ലാദപ്രദമായ സൌകര്യം തരുന്നു.

# VII

## വർഷം

കാട്ടിലെ ആട്ടിടയന്മാർ മൂന്നുമണിക്കൂർനേരംകൊണ്ടു് രാമനു് ഒരു മാടം ഉണ്ടാക്കിത്തന്നു. അവക്കു കഴിഞ്ഞിടത്തോളം അതിനെ ചോച്ചവരാതെ ബലമായി കെട്ടിയിരുന്നു. രാത്രി അതികഠിനമായ ഘോരമാരി പെയ്തു. മുമ്മൂന്നുനിമിഷങ്ങളിൽ ഇടിവാൾ മിന്നിത്തുടങ്ങി. ഇടി ഉരുണ്ടങ്ങിനെ ഗർജ്ജിച്ചു. പർവ്വതങ്ങൾ വിറച്ചു് ഇളകിവശായി. മൂന്നുമണിക്കൂറോളം ഇന്ദ്രവജ്റം (ഇടിവാൾ) ഇങ്ങിനെ തുടച്ചയായിട്ടടിച്ചു; വെള്ളം ഭ്രാന്തുപിടിച്ചതുപോലെ ഒഴുകി. പാവപ്പെട്ട മാടം ചോന്നുതുടങ്ങി. വർഷത്തെ തടുക്കാനുള്ള അതിന്റെ ശക്തി തീരെ ക്ഷയിക്കയാൽ, പുസ്തകങ്ങൾ നനയാതിരിക്കാൻ മുകളിൽ സദാ ഒരു കുട നിവിൎത്തുപിടിച്ചുകൊണ്ടിരിക്കേണ്ടതായി വന്നു. തുണിയൊക്കെ നനഞ്ഞു. നിലത്തു പുല്ലു നിറഞ്ഞിരുന്നതിനാൽ ചെളി കെട്ടിയില്ല. എന്നിട്ടും മുകളിൽ നിന്നുവീണ ജലം നിലം ധാരാളം കുടിച്ചു. രാമൻ ആമയുടെയും, മത്സ്യത്തിന്റെയും ജീവിതം ഏകദേശം ആസ്വദിക്കാൻ തുടങ്ങി. രാത്രി ഇങ്ങിനെ ജലവാസം പരിചയിച്ചതുകൊണ്ടു് അതിന്റെ പ്രത്യേകരസം അനുഭവിച്ചു. "നിങ്ങളുടെ ജീവിതകാലത്തിന്റെ മുഴച്ചാൺനീളത്തിൽനിന്നു ഒരു രാത്രി കുറച്ചു കണക്കാക്കി ഒട്ടും ഉറങ്ങാതിരിക്കുക." ജഗന്നായകന്റെ സംസർഗ്ഗത്തിൽ നമ്മെ സൂക്ഷിച്ചുനിൎത്തുന്ന ഘോരവർഷം അനുഗ്രഹിക്കപ്പെട്ടതുതന്നെ.

"ഹേ! പർവ്വതത്തെ ഇളക്കുന്നവനേ! ഏതുവിലയ്ക്കായാലും ഞാൻ നിന്നെ കൈവെടിയുകയില്ല, ആയിരത്തിനുമില്ല, ഹേ! മേഘഗർജ്ജന! പതിനായിരത്തിനുമില്ല, അതിന്റെ നൂറിരട്ടിയ്ക്കുമില്ല. ഹേ! ഗണനാതീതമായ ഔദാര്യത്തിന്റെ നായകാ!"

(ഋഗ്വേദം-മണ്ഡലം.VIII)

വീണ്ടും:—"ഹേ! ശക്ര! (സർവ്വശക്താ!) നീ ദൂരെയായാലും (ഗർജ്ജിക്കുന്ന മേഘങ്ങളിൽ) അഥവാ, ഹേ! വൃത്രാരേ! (സംശയത്തെ ഛേദിക്കുന്നവനേ!) നീ സമീപത്തായാലും (അടിക്കുന്ന കാററിൽ) ഇവിടെ സ്വർഗ്ഗത്തിൽ ചുഴിഞ്ഞുകയറുന്ന ഗാനങ്ങൾ (കുതിച്ചുകയറുന്ന പ്രാൎത്ഥനകൾ) ജടനീണ്ട കുതിരകളെപ്പോലെ നിന്നിലേയ്ക്കു യ്ക്കുന്നു; (സവാരിയ്ക്കായി) നിനക്കുവേണ്ടി ചാറുപിഴിഞ്ഞുവെച്ചിരിക്കുന്ന ഒരുവനിലേയ്ക്കു ക്ഷണം വരുക! വരുക! എന്റെ ഹൃദയത്തിൽ വന്നിരിക്കുക! എന്റെ ജീവാമൃതത്തെ പങ്കിട്ടു ഭുജിക്കുക."

(ടി—രാമന്റെ വ്യാഖ്യാനം)

ക്ഷുദ്രഭയങ്ങളിലും, കരുതലുകളിലും, തന്റെ സമയമെല്ലാം ചെലവുചെയ്യാനല്ലാ മനുഷ്യനെക്കൊണ്ടുദ്ദേശിക്കപ്പെട്ടിരിക്കുന്നതു്. "ഞാനെങ്ങിനെ ജീവിക്കും? ഹാ! കഷ്ടം! എനിക്കെന്തു സംഭവിക്കും?" ഇത്തരം മൂഢമായ അസംബന്ധം! മത്സ്യങ്ങൾക്കും, പക്ഷികൾക്കും, വൃക്ഷങ്ങൾക്കുപോലും ഉള്ളിടത്തോളമെങ്കിലും, സ്വാത്മാഭിമാനം അവനുണ്ടായിരിക്കണം. അതുകളൊന്നും വർഷപാതംകൊണ്ടോ, കൊടുങ്കാററുകൊണ്ടോ സൂര്യാതപംകൊണ്ടോ മുറുമുറുക്കുന്നില്ല; എന്നാൽ പ്രകൃതിയുമായി രമ്യപ്പെട്ടു യോജിച്ചുജീവിക്കുന്നു. എന്റെ ആത്മാ—ഞാൻതന്നെയാണു്—പെയ്യുന്ന മഴ, ഞാൻ മിന്നലുകളിൽ മിന്നുന്നു, ഞാൻ മേഘനിർഘോഷത്തിൽ ഗർജ്ജനംചെയ്യുന്നു. ഞാനെത്ര സുന്ദരനും, ഭയങ്കരനും, പ്രബലനുമാണു്! ഹൃദയത്തിൽനിന്നു "ശിവോഽഹം" (ഞാൻ ശിവനാണു്) ഗാനങ്ങൾ കുതിച്ചു ചാടുന്നു.

ആമേഖലം സഞ്ചരതാം ഘനാനാം
ഛായാമധഃ സാനുഗതാം നിഷേവ്യ
ഉദ്വേജിതാ വൃഷ്ടിഭിരാശ്രയന്തേ
ശൃംഗാണി യസ്യാതപവന്തി സിദ്ധാഃ

ഭാഗീരഥീനിർഝരശീകരാണാം
വോഢാ മുഹുഃ കമ്പിതദേവദാരുഃ
യദ്വായുരന്വിഷ്ടമൃഗൈഃ കിരാതൈഃ
ആസേവ്യതേ ഭിന്നശിഖണ്ഡിബർഹൈഃ

കഠിനവർഷപാതമില്ലാതെ ഒരു രാത്രിയോ, പകലോ പോയില്ല. മേൽപ്പറഞ്ഞ കാളിദാസശ്ലോകങ്ങളിലെ ആദ്യശ്ലോകത്തിൽ വർണ്ണിക്കപ്പെട്ടതുപോലെ, രാമൻ ദിവസംപ്രതി മലകളിൽ കയറുമ്പോൾ പലപ്പോഴും മഴവന്നു പിടിക്കാറുണ്ടു്. എന്നാൽ സമീപത്തെങ്ങും ഗുഹകൾ ഇല്ലാത്തതുകൊണ്ടു്, മേഘങ്ങളെത്തന്നെ കുടയായി സങ്കല്പിച്ചു മഴ തന്റേതെന്നു കരുതി അതിനെ ആസ്വദിച്ചിട്ടുണ്ടു്.

മേൽ രണ്ടാംശ്ലോകത്തിൽ ചിത്രീകരിക്കപ്പെട്ട വൃക്ഷങ്ങൾ ഭാഗ്യവസ്തുക്കളത്രേ. അവ തണുത്തു വിറച്ചുകഴിയുകയാണെങ്കിലും, ഗംഗാനദിയുടെ ശീതജലാഭിഷേകത്തിനു് അവ പലപ്പോഴും തങ്ങളുടെ ശരീരങ്ങൾ ലക്ഷ്യമാക്കപ്പെട്ടുകാണുന്നു.

ഹാ! നമ്മുടെ ഞെഞ്ചുത്തുപ്പന്നു് ഭയങ്കരമായി ഘോഷിക്കുന്ന ശൈത്യത്തെയും, വർഷിക്കുന്ന ഭംഗിയെയും നേരിടാനുള്ള ഭാഗധേയം!

## VIII

## 'സഹസ്രതല'ത്തിലെ സന്ദർശനം

ജൂലൈ-൧൦൦൩.

"സപ്തർഷിഹസ്താവചിതാവശേഷാ-
ണ്യധോ വിവസ്വാൻ പരിവത്തമാനഃ
പത്മാനി യസ്യാഗ്രസരോരുഹാണി
പ്രബോധയത്യൂർദ്ധ്വമുഖൈർമ്മയൂഖൈഃ"

അർത്ഥം:—

അത്യന്തമാഹാത്മ്യമാളും ഹിമവാൻെറ-
യത്യുഗ്രപാർശ്വങ്ങളിൽ പ്രശാന്തങ്ങളായ്
പ്രത്യുല്ലസിക്കും ചെറുതടാകങ്ങളിൽ
മെത്തമേലെന്നപോൽ താങ്ങിയുറങ്ങുന്ന

ഹൃദ്യപത്മങ്ങളെക്കണ്ടുസപ്തർഷികൾ,
ഉത്തരാഹന്മാർ ഉയന്നസ്ഥാനസ്ഥിതർ,

മേത്തരംകാന്തിപെരുന്നസുമങ്ങളെ-
പ്പൂത്തുപറിച്ചുപയോഗിച്ചിട്ടുനതേ.
മാത്താണ്ഡദേവൻ പ്രഭാതകാലത്തുമി-
ച്ചെത്തുന്നു താഴത്തു ഭാസ്വൽപ്രഭാകരൻ

ചേത്തുജ്ജ്വലൽ കിരണങ്ങളെ പത്മാളി-
വക്ത്രങ്ങളിലവൻ ചുംബനംചെയ്യുയാര

പേത്തുമവൻെറ പ്രണയിനീവർഗ്ഗങ്ങൾ
നേത്തുണന്നേറ്റുന്നു നവ്യകാന്തിവ്രജം.

വളരെ താഴെ ഉത്തമവൃക്ഷങ്ങളാൽ സങ്കീർണ്ണമായ വനപ്രദേശങ്ങൾ ദൂരദൂരം വിസ്താരമാന്ന് ആടി സംക്രമിക്കുന്നതുകണ്ടുകൊണ്ടു് മൈൽക്കണക്കിന് അംബരചുംബികളായ പർവ്വതനിരകളിൽ സഞ്ചരിക്കുന്നതും, പുഷ്പസമൂഹങ്ങളായ കിഴക്കാംതൂക്കുകൾ വലത്തുവശത്തും ഇടത്തുവശത്തും കിടക്കുന്നതുകണ്ടു രസിക്കുന്നതും, പ്രേമാകുലരായ കുസുമതല്ലജങ്ങൾ കാലിൽതട്ടി കാൽവിരലുകളിൽ കട്ടിപ്പിടിപ്പിടിക്കുന്ന, മൃദുവായ പട്ടുതുണങ്ങൾകൊണ്ടുമൂടിയ, വിസ്താരമേറിയ, ഭൂതലങ്ങളിൽ നഗ്നപാദരായി നടക്കുന്നതും, വിദൂരസ്ഥങ്ങളായ കൈലാസശിഖരങ്ങളിൽ ചാടുന്ന ജലപാതങ്ങളുടെ വെള്ളിക്കാഴ്ചകൾ ആസ്വദിക്കുന്നതും, മിന്നൽവേഗത്തിൽ ഞങ്ങളുടെ മുമ്പിൽക്കൂടി ചാടിപ്പോകുന്ന സമത്ഥരായ ചെറുകസ്തൂരിമൃഗങ്ങളെ പയ്യാലോകനം ചെയ്യുന്നതും,—(ഇത്ര ഭംഗിയുള്ള ഒട്ടകക്കാരുടെപുറത്തു ചന്ദനസുഖമായി സവാരിചെയ്യാം)—ഒരിക്കൽ ഒരു പുറത്തും, ഉടനെ മറുവശ

ത്തുംആയി, ചായംതേച്ച വലിയ പക്ഷപുടങ്ങൾ വിടുത്തിത്തല്ലി ക്കൊണ്ടു ഗരുഡന്മാർ ഇടയ്ക്കിടയ്ക്കു പ്രത്യക്ഷമാകുമ്പോൾ നടുങ്ങി പ്പോകുന്നതും, തങ്ങളുടെ കാന്തിമോഹനമായ ഇതളുകളിൽ കനക വർണ്ണവും സൌരഭ്യവും ഒന്നിച്ചുചേക്കുന്ന (ബ്രഹ്മകമലങ്ങളായ) കൈ ലാസപത്മങ്ങളെ ഇടയ്ക്കിടെ പറിക്കാൻ കുനിയുന്നതും, ഹൃദയാവ ജ്ജകമായ സുലഭത്വത്തിൽ ഇവിടെ ലഭിക്കുന്ന മാശി, ലസാർ, ഗുഗ്ഗൽ മുതലായ ഭിന്നവർഗ്ഗത്തിൽപെട്ട സുഗന്ധദ്രവ്യങ്ങൾ കഴിച്ചെ ടുക്കാൻ കൂലിക്കാർ പരസ്പരം മത്സരിച്ചു തോല്പിക്കുന്നതു കാണുന്ന തിൽ സന്തോഷിക്കുന്നതും, സ്തോത്രങ്ങളും, ഓങ്കാരമന്ത്രവും പാടുന്ന തുംകൊണ്ടു് ഞങ്ങൾ സമയം വിനിയോഗിച്ചുവന്നു. ലോകജീവിത ത്തിൽനിന്നു് ദൂരദൂരം അകലെ, ബഹളങ്ങളിലും, ലഹളകളിലുംനി ന്നു ഉയരെ, നിർമ്മലവും സ്വതന്ത്രവുമായ കൈലാസവായുവിൻ കീ ഴിൽ അഗാധവും വിശാലവുമായ നീലപ്പൊയ്കകൾ അവയുടെ അച്ഛ സ്ഫടികസമാനമായ വിസ്താരത്തിൽ തുള്ളിക്കളിച്ചുകൊണ്ടും, പ്രകാ ശമാനവും, വ്രീളാഭരിതവുമായ സൂര്യമുഖത്തുതന്നെ കണ്ണാടിയെടുത്തു പിടിക്കുന്നതുപോലെയുള്ള മാലിന്യരഹിതവും, നവീനവുമായ ഹിമ മണ്ഡലങ്ങളാൽ ചുററപ്പെട്ടും ഇരിക്കുന്ന സ്ഥലത്തു്— അത്തരം ഉൽ കൃഷ്ടമായ ഏകാന്തതയിൽ ശാന്തഗംഭീരമായിനിന്നു ആദിത്യൻ തന്റെ വശീകരണപ്രഭാവം ആസ്വദിക്കുന്നു. ആ ഉന്നതികളിൽ കടികളോ, കടിലുകളോ യാതൊന്നുംതന്നെ ഇല്ല; പ്രതീക്ഷിക്കപ്പെ ടാവുന്നതുമല്ല. കാററുകൾ ഉറങ്ങുന്ന ഗുഹകളിൽ രാത്രികൾ നയി ക്കപ്പെട്ടുവന്നു.

ഹാ! പൊള്ളിക്കുന്ന ശരീരബോധമാകുന്ന അരസികസമതല ഭൂമികളെ പിന്നിലാക്കി ത്യജിച്ചുകൊണ്ടു ഉയരത്തിൽ കടക്കുന്നതി ലുള്ള ആനന്ദം! ഹാ! സൂര്യനോടും തെന്നലുകളോടും സമ്മേളിക്കുന്ന തിലുള്ള ആഹ്ളാദം! അഹോ! സ്വർഗ്ഗീയമായ അളവില്ലാത്ത വനാ ന്തരങ്ങളിൽ, "ഏകമേവാദ്വിതീയ"ത്തിന്റെ (രണ്ടാമതൊന്നില്ലാ ത്ത ഏകത്തിന്റെ) അഗാധതകളിൽ അലഞ്ഞുനടക്കുന്നതിലുള്ള ആമോദപാരമ്യം!

സ്ഥാനമാനസമ്പാദകരേ! ജ്ഞാനലോഭികളേ! സമുദായപരി ഷ്കാരികളേ! പ്രിയപ്പെട്ടവേലക്കാരേ! കൊള്ളാം! നന്നായി! ഈശ്വ രൻ (രാമൻ) നിങ്ങളെ അനുഗ്രഹിക്കുന്നു! മാധുര്യവാന്മാരേ! തുടൻ പണിയെടുത്തു മുമ്പോട്ടുകയറുവിൻ! ചെല്ലുവിൻ! നിങ്ങളുടെ സ്വന്ത പ്രത്യേകചുമതലകളെ ആശയോടും, ചുണയോടും ചെയ്തുതീർത്തു കൊണ്ടു പിന്തുടരുവിൻ! നിങ്ങളുടെ പ്രയത്നങ്ങൾ അത്യധികം വിജ യപ്രദമായി ഭവിക്കട്ടെ! നിങ്ങളുടെ പ്രത്യേകലക്ഷ്യസ്ഥാനങ്ങളെ നി ങ്ങൾ ഭംഗിയായും സുരക്ഷിതമായും പ്രാപിക്കട്ടെ! ഓരോ സ്റ്റേഷനി

ലും നിങ്ങളെ സന്തോഷം സ്വാഗതം ചെയ്യട്ടെ! എന്നാൽ രാമനെ ക്കുറിച്ചെന്തുപറയാം? രാമൻ ഒരു പ്രത്യേക ററിക്കററാണു് വാങ്ങി യിട്ടുള്ളതു്. അവനു് യാത്രമുടക്കി, ഏതെങ്കിലും വഴിമദ്ധ്യസ്ഥാന ത്തു് വളരെ താമസിക്കാനിടയില്ല. വന്ദനം! ഹേ! ഓമനകളെ! ഹോ! അന്തിമസ്ഥലം! അവസാനലക്ഷ്യം! ഒരിക്കലും അവസാനി ക്കാത്ത അന്തിമലക്ഷ്യം! ഓം! ഓം!!

---

ഭൂമികൾ, സ്വർഗ്ഗങ്ങൾ, പക്ഷികൾ, ജന്തുക്കൾ,
ആമിവ സൃഷ്ടിച്ചീവസ്തുക്കളിൽ
ജീവസമാത്മാവുമായി പ്രവേശിച്ചു
കേവലമങ്ങിനെയാരിരുപ്പൂ,
ദേഹചിത്തങ്ങളാം തോടിനകത്തുന്ന
സ്നേഹജ്ഞാനങ്ങടെ തല്ലുകൊണ്ടു
ഏതൊരുവസ്തു പുറത്തേയ്ക്കുചാടുന്നു
ആതങ്കംക്രൂടാതെ മെല്ലെമെല്ലെ,
രൂപങ്ങൾ, നാമങ്ങൾ — എല്ലാത്തിലുമായി
പ്രാപിച്ചു മൂടിയങ്ങാരുനില്പൂ,
സത്താകമായതു നീതന്നെ, നീതന്നെ,
സത്യമായായതു നീതാൻതന്നെ. I

... ... ... ...

പന്ഥാവിൽനിന്നു തിരിഞ്ഞോട്ടമശപത്തെ
നാംതല്ലി നേർവഴിക്കാക്കുംപോലെ,
ഇന്ദ്രിയഗോചരവസ്തുക്കളിൽനിന്നു
ചിന്തകളെ മാററി നിർത്തിനിർത്തി,
താനേനിയന്ത്രിച്ചു കൈവശംകൊണ്ടാക്കി
ജ്ഞാനമായീട്ടും കടിഞ്ഞാൺകൊണ്ടു്,
ജ്ഞാനികളായുള്ളോരായവയൊക്കെയും
ഊനമറേറാങ്കാരേ കൊണ്ടുനിത്തും
ഓങ്കാരമായോരപ്പത്തനം നീതന്നെ,-
യങ്കുരിച്ചീടേണ്ടാ ശങ്കാലേശം. II

... ... ...

എണ്ണമില്ലാതുള്ള മാററങ്ങൾ —-ആരോഗ്യം,
ജീർണ്ണതാ, രോഗങ്ങൾ, നിദ്രാ, ജാഗ്രൽ,

ശൈശവം, കൌമാരം, ലാഭവും, നഷ്ടവും-
പാശത്തിൽബന്ധിച്ച പുഷ്പങ്ങൾ താൻ,
മാററമില്ലാതെകണ്ടെല്ലാത്തിലുമൊന്നായ്
ചുററുന്ന ശുദ്ധമാമന്തൽതന്നെ
കെട്ടറേറാരാത്മാവു്, നീതന്നെയാമതു്,
സ്പഷ്ടമായ് നീയതു കാണ്ക! കാണ്ക! III

... ... ... ...

സൂര്യനിൽ ശോഭിക്കും ജീവി ഞാനല്ലാതെ—
യാരുമല്ലെ,ന്നിലേ ജീവിതന്നെ
സൂര്യനിൽ മിന്നുന്നു നിസ്തുക്കം, വേദങ്ങൾ
നേരിതു ഘോഷിപ്പൂ സൂക്തങ്ങളാൽ.
ജ്യോതിഷാം ജ്യോതിസ്സായ്, സവാദ്ധ്യക്ഷാത്മാവായ്
ദ്യോതിക്കമസ്സുത്ത നിങ്ങൾതന്നെ.
സന്ദേഹം തോന്നേണ്ടാ നീതന്നെ, നീതന്നെ,
നന്ദിച്ചു സൂക്ഷിച്ചു നോക്കു! നീതാൻ. IV

... ... ... ...

തക്കങ്ങൾ, കഷ്ടങ്ങൾ, ഭീതികൾ, സംഭ്രമം,
ദുർഘടം, ക്ഷീണവും, താഴ്ച, വീഴ്ച
ആപത്തു്, കാമങ്ങൾ, മോഹങ്ങൾ, ക്രോധങ്ങൾ,
കാപട്യം കശ്മലഭാവം—എല്ലാം
ആയിരംകൊല്ലത്തെയന്ധകാരംപോലെ
പോയിമറയും പ്രകാശംവന്നാൽ.
സങ്കടം പാപവുമെല്ലാമോടിഷവാൻ
തങ്കലേചൈതന്യമുൾപ്രകാശം.
ചൈതന്യമായതുമാത്മാവും നീതന്നെ,
നീതന്നെ, നിശ്ചയംതന്നെ, നീതാൻ. V

... ... ... ...

നിന്നുടെ കണ്ണുകൾ, നിന്നുടെ കൈകളും,
നിന്നേതു ശക്തി ചലിപ്പിക്കുന്നു
നിന്നരികത്തുള്ളതാണതു്, സർവ്വദാ
നിന്നരികത്തു നിന്നിടുന്നു.
ഉള്ളിലേയേകംതാൻ ബാഹ്യത്തിലൊക്കെയും,
ഉള്ളതായ്തോന്നുന്നതെല്ലാമേകം.

അന്യമാംശക്തിയും, ശത്രുവും, പിന്നൊന്നും
നിന്നന്തികത്തിങ്കൽ നില്ക്കുന്നില്ലാ.

നിന്നരികത്തുള്ളതൊക്കെയും നീതന്നെ
സന്ദേഹമില്ലയേ! നീതാൻ, നീതാൻ.

VI

ഈശ്വരചൈതന്യത്തിൻെറ—പരമാത്മാവിൻെറ—ദൃഷ്ടിയിൽനിന്നു നോക്കിയാൽ, സമസ്തപ്രപഞ്ചവും സൌന്ദര്യത്തിൻെറ ധോരണിയും, സന്തോഷത്തിൻെറ പ്രകാശനവും, ആനന്ദത്തിൻെറ വർഷപ്രവാഹവും അത്രെ. വീക്ഷണത്തിൻെറ പരിമിതികൾ നീക്കിയാൽ, നമുക്കു കുരൂപമായോ, വിരൂപമായോ യാതൊന്നും ശേഷിക്കുന്നില്ല. സകലതും ഞാൻതന്നെയായാൽ, മാധുര്യ്യാത്മസാരമല്ലാതെ വേറെയൊന്നു് എങ്ങിനെയുണ്ടാകും? ആത്മാ ആനന്ദമാണു്; അതിനാൽ ആത്മസാക്ഷാൽക്കാരമെന്നതു് പ്രപഞ്ചമശേഷം ഘനീഭവിച്ച ആനന്ദമാണെന്നുള്ള സാക്ഷാൽക്കാരംമാത്രമത്രെ. അഥവാ, പ്രകൃതിയുടെ ശക്തികളെല്ലാം എൻെറ സ്വന്തം കൈകാലുകൾ ആണെന്നു കാണുന്നതും, സർവ്വലോകവും എൻെറ മധുരമായ ആത്മാവു് മൂർത്തീഭവിച്ചതാണെന്നു ഭാവനചെയ്യുന്നതുമാണു്.

ഹാ! ആനന്ദം! വേറെയാതൊന്നുമില്ല!

"ജ്ഞാനിയെയകത്താക്കിനടയിൽനിന്നു സൂക്ഷി-
പ്പാനൊരുത്തനുമാകാ, സകലത്തിനുംമീതേ
സൂര്യ്യനെന്നതുപോലെ,യായവൻനിന്നുംകൊണ്ടി-
ട്ടാര്യ്യശോഭയാ കൊട്ടാരത്തെയും ജയിച്ചവൻ
ഭിത്തികൾവഴിയായി നിതരാംപുറപ്പെട്ടു
ശക്തിയായ് പ്രകാശിക്കും സർവ്വത്ര മഹാശയൻ"

വ്യോമമെന്നപോൽ അവൻ കാത്തുമേവുന്നു മേഘ-
സ്തോമമൊക്കെയും ദൂരെപ്പോയ്മറഞ്ഞിട്ടുംവരെ,

എന്നിട്ടും പ്രശാന്തഗംഭീരമായ് പ്രശോഭിച്ചു-
നിന്നിട്ടും നശിക്കാത്ത പകലൊക്കെയും സദാ,

അവകൾ പോയീടിലും; പോകാതെയിരിക്കിലും
അവനില്ലൊരുഭേദം, ഒരുപോൽ പ്രകാശിക്കും.

ഹേ! ഈശ്വരാ! ആരു് ലോകംഭരിക്കുന്നു? ഈശ്വരനല്ലാതെ ആരുമല്ല. ഈശ്വരനിയമങ്ങൾക്കു പ്രതികൂലമായിട്ടെന്തെങ്കിലും നടക്കുമോ? ഒരിക്കലുമില്ല. ഒരിക്കലുമില്ല. സകലതും ഭദ്രമാണു്. ലോകം യഥാർത്ഥമാണെന്നു കാണുന്നവർ നയങ്ങളും പ്ലാനുകളും തയ്യാർ

ചെയ്തുകൊണ്ടിരിക്കട്ടെ! ഈശ്വരൻ ഉണ്ട്; ഈശ്വരനല്ലാതെ മററു യാതൊന്നും വർത്തിക്കുന്നില്ല. മഹത്വം! മഹത്വം!

രക്ഷവേണമെന്ന ചിന്ത ഒരു സെക്കൻഡ് നേരം അതിൽ നില്ക്കുന്നുവെങ്കിൽ, ഈ ശരീരവും, മനസ്സും നശിക്കട്ടെ! എന്റെ ശരീരങ്ങൾ കോടിക്കണക്കിനുണ്ട്, എന്റെ ആത്മാ ഈശ്വരനാണ്, അതിനു രക്ഷ ആവശ്യമില്ല.

പാറകൾ തകർക്കാൻ അവയ്ക്കു പുറത്ത് യാതൊന്നുമില്ല. ഞാൻ മാത്രമാണ് ഒരു പാറ—പ്രപഞ്ചത്തിന്റെ പാറ. നേത്രരോഗബാധിതരായ ജനങ്ങളുടെ ചപലങ്ങളായ കൃഷ്ണമണിതാരങ്ങൾ ലവലേശം നമ്മുടെ ശ്രദ്ധയെ വ്യതിചലിപ്പിച്ചു ഷരിപ്പിക്കാൻ ഒരിക്കലും അനുവദിക്കരുത്.

ഒരുത്തനൊരു സ്വപ്നംകണ്ടിട്ടു ഭയപ്രദം,
കരയാൻതുടങ്ങിനാരയൽവാസികൾ! നോക്കൂ!
കേട്ടൊട്ടുംപററാതവൻ കരഞ്ഞോനവർക്കൂടെ,
പാടില്ലാ ചിരിയെനിക്കൊട്ടുമൊന്നടക്കുവാൻ!

തന്റെ ഹൃദയത്തിന്റെ ഹൃദയത്തിൽനിന്നു—ഹൃദയഗുഹയിൽനിന്നു—സകല ജീവികളെയും തന്റെ സ്വന്തസത്തയെപ്പോലെ പ്രേമിക്കുന്ന ഒരു മനുഷ്യൻ എപ്പോഴെങ്കിലും ഉണ്ടായിട്ടുണ്ടെങ്കിൽ, അതു രാമനാണ്. എന്റെ കുട്ടികൾ എന്നെ അറിഞ്ഞില്ലെന്നുവരാം. എന്നാൽ ഞാൻ എന്നിട്ടും അവരുടെ സ്വന്തമാണ്—പ്രശാന്തനും, ഗംഭീരനും, പ്രേമിയും, അനുഗ്രഹിക്കുന്ന ആത്മാവും ആയ രാമൻതന്നെ.

---

# IX

## ഹിമാലയാവനങ്ങളിൽനിന്ന് ഒരു ലേഖനം

1905
ഡാർജിലിംഗ്, ജൂൺ, ൧൮൦൭.

പകൽ രാത്രിയിലേയ്ക്കു തിരിയുന്നു; രാത്രി പകലിലേയ്ക്കു പകരുന്നു; നിങ്ങളുടെ രാമൻ ഇതാ! ഇവിടെ യാതൊന്നുംചെയ്യാൻ സമയമില്ലാതിരിക്കുന്നു; വളരെ വളരെ ജോലിയായിരിക്കുന്നു; യാതൊന്നുംചെയ്യാതെ ബഹുതിരക്കത്തിലിരിക്കുന്നു. കണ്ണുനീർ പൊഴിഞ്ഞുകൊണ്ട് ഏററവും അധികം വർഷമുള്ള ഈ ഡിസ്ട്രിക്ടിലെ തുടർച്ചയായ മഴയോടു നല്ലവണ്ണം മത്സരിക്കുന്നു; രോമാഞ്ചമുണ്ടാകുന്നു; മുമ്പിലുള്ള വസ്തുക്കളെ യാതൊന്നും കാണാതെതന്നെ കണ്ണുകൾ

വിശാലമായി തുറന്നിരിക്കുന്നു സംഭാഷണമെല്ലാം അടങ്ങി; പണി യെല്ലാം നിന്നു്; നിർഭാഗ്യവശാൽ (?), അല്ല, ഏററവും നല്ല ഭാഗ്യവ ശാൽ, നിന്നു. ഹോ! എന്നെ വെറുതെവിടുക!

അവാങ്മാനസഗോചരമായ ആനന്ദപാരവശ്യത്തിൻെറ അനസ്യൂത മായ ഈ തരംഗങ്ങൾ! പുറകേ പുറകേ. ഹാ പ്രേമമേ! അതങ്ങി നെ നടക്കട്ടെ! ഹാ! ഏററവും ആസ്വാദ്യമായ വേദന—നോവു്!

ചെല്ലട്ടതങ്ങിനെ! ചെല്ലട്ടെ! ഹാഹന്ത!
നല്ലരുചികരമീ വേദനാ!
ദൂരത്തുപോകട്ടെഴുത്തുന്നാജോലിയും!
ഭൂരിപ്രസംഗങ്ങൾക്കുത്സാഹവും!
പേരുംപെരുമയും, കീർത്തിയുംപോകട്ടെ!
ദൂരത്തുദൂരത്തു പാഞ്ഞുപോട്ടെ!
സ്ഥാനമാനങ്ങൾ! ഹാ! ഭ്രാന്തുകളൊക്കെയും!
മാനത്തിൻഹാനിയുമർത്ഥഹീനം!
ഇക്കളിപ്പാട്ടങ്ങൾ ജീവിതലക്ഷ്യമോ?
തർക്കവുംശാസ്ത്രവും എന്തെന്തയ്യോ?
ക്ഷുദ്രങ്ങൾ! മാർഗ്ഗത്തിൽ ഭ്രംശിച്ചപാവങ്ങൾ!
നേരെന്നെനോക്കട്ടെ! നീക്കട്ടാന്ധ്യം!

ശുദ്ധപ്രവാഹം കിനാവുകളിലൊന്നു
ബദ്ധവേഗമൊഴുകിക്കൊണ്ടിരിക്കുന്നു,
ജാഗ്രത്തിലായതു വദ്ധിച്ചുവദ്ധിച്ചു-
മഗ്രപ്രഭാവം പ്രകടമായ്ത്തീരുന്നു.
കാലേ നശിക്കുന്ന ദേഹക്കൂടത്തിൻെറ
കൂലവുമിന്ദ്രിയകൂലദേശങ്ങളും
എല്ലാംകവിഞ്ഞു ചിലപ്പോളതുജ്ജ്വിതാൽ
വല്ലാത്തശക്തിയിൽ കത്തിയൊലിക്കുന്നു.
ലോകത്തിലൊക്കെപ്പരന്നുപൊങ്ങുന്നതു
പ്രാകൃതശാന്തിയിൽ കാണ്മൂ പ്രളയമായ്.
സൂര്യനിതിനായി നിത്യമുദിക്കുന്നു,
കാര്യമിതിന്നു ബ്രഹ്മാണ്ഡം ചുരുണ്ടുപോയ്,
സർവ്വജനനവും, സർവ്വമരണവും
സർവ്വപ്രധാനമിതിന്നുതാൻവേണ്ടിയാം.
ഇങ്ങുരുണ്ടെത്തുന്നു പൊങ്ങുന്ന വിസ്മയം,
അങ്ങുമിങ്ങുംകളിച്ചീടുമാനന്ദവും
ഇങ്ങുവരുന്നുനൽ പൊട്ടിച്ചിരിയുടെ
തുംഗമുരുളും തരംഗമാംമൌനവും.

## പ്രായോഗികവേദാന്തം എന്തു്?

നിഷ്കർമ്മമന്ദതാലസ്യങ്ങൾ കൈവിട്ടു
തിക്കിത്തിരക്കി മുമ്പേറിപ്പണികയും,
ഉൾക്കനംകൊണ്ടു വലഞ്ഞു മുഷിഞ്ഞിഴ-
ഞ്ഞതാക്കാനുമെന്നപോൽ വേലചെയ്തീടാതെ
സൌഖ്യമാനന്ദാഹ്ലാദമോടുപ്രയത്നിച്ചു്
എല്ലാക്കമെലാനന്ദപൂരമശിക്കയും,
തക്കവും ശങ്കയും വന്നുകരണ്ടുകൊ-
ണ്ടക്കരൾനാശമായ് പോകാനയയ്ക്കാതെ
നില്ക്കും മനസ്സുമാധാനവും ശാന്തിയും
നിഷ്കമ്പമായിട്ടുറപ്പിച്ചുവെക്കയും,
ഛിദ്രീകരണപ്രകൃതിയെ ധ്വംസിച്ചു
ഭദ്രമായ്ശക്തികൾ കേന്ദ്രീകരിക്കയും,
അത്ഥമില്ലാത്ത യാഥാസ്ഥിതികക്രമം
യുക്തമായ് മാററിപ്പരിഷ്കൃതിചെയ്കയും,
വ്യത്ഥമധുരപ്പുറച്ചിൽനിത്തിപ്പുര-
മാത്ഥഘനവികാരങ്ങൾ കൈക്കൊൾകയും,
തീത്തപ്രയോഗക്ഷമങ്ങളാം സങ്കല്പ-
ചിത്രങ്ങളെബ്ബഹുമാനിച്ചുനില്ക്കാതെ
നേരിട്ടു യഥാത്ഥവസ്തുക്കൾതൻകാവ്യര-
സത്തെയെടുത്തു ഭുജിച്ചു രസിക്കയും,
ചത്തുനശിച്ചോരു ഗ്രന്ഥകത്താക്കൾത-
ന്നുക്തികളെന്നും പ്രമാണമാക്കീടാതെ
തത്തൽസമയം ഭവിക്കുന്നസംഭവ-
യുക്തിസാരത്തിനെയംഗീകരിക്കയും,
അത്ഥഹീനപ്രമാണോദ്ധാരണംവിട്ടു,
നിത്യജീവൽസത്ത സാക്ഷാൽകരിക്കയും
ഇത്രയുംചേരുന്നിടത്തു പ്രായോഗിക-
ഹൃദ്യവേദാന്തം ലസിക്കുന്നു ഭംഗിയിൽ.

ഇതാണു് പ്രായോഗികവേദാന്തം.

'അഹം ബ്രഹ്മാസ്മി'എന്ന മഹാവാക്യത്തെ ധ്യാനിച്ചു കേന്ദ്രീകരിക്കയും, പുരുഷവ്യക്തിത്വങ്ങളിലും കക്ഷിഭിന്നതകളിലും മനസ്സു നിത്തി ശക്തിഛിദ്രവും, കുഴപ്പവും ഉണ്ടാകാതെ സൂക്ഷിക്കയും ചെയ്യുന്നതായാൽ, അതു പ്രകൃത്യാ സ്വയം ശക്തിയായും സ്വാതന്ത്ര്യമായും, പ്രേമമായും പരിണമിക്കുന്നു. ശരീരത്തിന്റെ ഓരോ രോമ

ങ്ങളിലും സ്പന്ദിക്കുന്ന ഈ അപരിമേയമായ ഈശ്വരത്വം, ഈ മാംസപേശിപരമായ അദ്വൈതം, ഈ പ്രവൃത്തിക്ഷമമായ ഭക്തിബലം, ഈ ജ്വലിക്കുന്ന പ്രകാശം-ആണ് ശാസ്ത്രങ്ങൾ ഘോഷിക്കുന്ന അസ്ഖലിതമായ ബ്രഹ്മശരം (തെററുപററാത്ത ബ്രഹ്മാസ്ത്രം.)

അല്ലയോ! ആടിക്കളിക്കുന്ന, ചപലമായ, സംശയാലുക്കളായ ഹൃദയങ്ങളേ! മന്ദോഷ്ണമായയാഥാസ്ഥിതികത്വവും, ഉൽപ്പത്തിശ്ലഥത്വവും മതിയാക്കുക! സകല സംശയങ്ങളും ശങ്കകളും കത്തിച്ചുകളയുക! സകല 'doxies' (സിദ്ധാന്തങ്ങളും) നിങ്ങളുടെ സൃഷ്ടിയത്രേ. സൂര്യൻ രസംകൊണ്ടു നിർമ്മിതമായ ഒരു ചാണയാണെന്നു കാണിക്കപ്പെട്ടേയ്ക്കാം; ഭൂമി അർദ്ധവൃത്താകാരമായ ഒരു ഗോളമാണെന്നു തെളിയിക്കപ്പെട്ടേയ്ക്കാം; വേദങ്ങളൊന്നും ഈശ്വരപ്രചോദിതങ്ങൾ അല്ലെന്നു പ്രദർശിക്കപ്പെട്ടേയ്ക്കാം; എന്നാലും നിങ്ങൾ ഈശ്വരനല്ലാതെ മറെറാന്നുമല്ലാ. മറെറാന്നുമല്ലാ. മറെറാന്നുംആകാൻ തരമില്ലാ. നിങ്ങളുടെ ഈശ്വരത്വത്തിൽനിന്നു പുറപ്പെടുന്ന ഒരു കുറിപ്പു് തൃണത്തിന്റെ നാമ്പുകളും, മണലിന്റെ തരികളും, പൊടിയുടെ ശകലങ്ങളും, കാററിന്റെ ഊത്തുകളും, മഴയുടെ തുള്ളികളും, പക്ഷികളും, മൃഗങ്ങളും, ദേവന്മാരും, മനുഷ്യരും സ്വീകരിക്കതന്നെ—അനുസരിക്കതന്നെ—വേണം. ഗുഹകളിലും, കാടുകളിലും അതു ഇടിനാദംപോലെ പ്രതിധ്വനിക്കണം. വീടുകളിലും കുടിലുകളിലും അതു മാറെറാലിക്കൊള്ളണം. തെരുവുകളിലും, പട്ടണങ്ങളിലും അതു മുഴങ്ങണം. നഗരങ്ങളിൽനിന്നു നഗരങ്ങളിലേയ്ക്കു അതു സംക്രമിക്കണം; പ്രപഞ്ചം മുഴുവനും അതുനിറഞ്ഞു ആവേശമേററണം. ഹാ! സ്വാതന്ത്ര്യം! മുക്തി!

ഒരു നദിയുടെ ജന്മസ്ഥാനമായ മലയുറവകളിൽ കനകമയമായ ഹിമസംഹതിയുടെ വലിയ നിധികൾ നിറച്ചുവെക്കുക; അതിന്റെ ശാഖകളും, അരുവികളും, കൈവഴികളും, തോടുകളും എല്ലാം നിറഞ്ഞു്, സകല നിലംപുരയിടങ്ങളും സ്വതന്ത്രമായി സേചനം ചെയ്യാനുള്ള ജലം സുലഭമായിത്തീരുന്നു. ജീവന്റെ ഉത്ഭവസ്ഥാനം, പ്രേമത്തിന്റെ ജന്മസ്ഥാനം, ആനന്ദത്തിന്റെയും പ്രകാശത്തിന്റെയും ഉറവസ്ഥാനം, അളവററ ശക്തിയും പവിത്രതയും, ഈശ്വരത്വവും ചെറിയ സത്തയെ—വ്യക്തിയെ ആലിംഗനം ചെയ്തു മാററിനിർത്തട്ടെ! വികാരങ്ങളിൽ ലയിക്കട്ടെ! മനസ്സിനെ നിറയ്ക്കട്ടെ! അപ്പോൾ ആവശ്യമായിത്തന്നെ—നിശ്ചയമായിത്തന്നെ—കൈകളും, പാദങ്ങളും, കണ്ണുകളും, ശരീരഘടനയുടെ എല്ലാ നരമ്പും, പരിതഃസ്ഥിതികൾപോലും ഒരു രമ്യതാസ്വർഗ്ഗം—അനുരഞ്ജനാദിവം—സൃഷ്ടിക്കയും ഓജസ്സിന്റെ പ്രവാഹം പ്രസരിക്കയും ചെയ്യണം.

രാജസിംഹാസനത്തിൽ രാജാവു സന്നിഹിതനാകുമ്പോൾതന്നെ ഡർബാറിൽ എല്ലാം ഒരു സുക്രമമായ വ്യവസ്ഥ ഉണ്ടായിക്കൊള്ളും. അതുപോലെ, ഒരു മനുഷ്യൻ അവൻെറ ഈശ്വരത്വത്തിൽ (സ്വാരാജ്യത്തിൽ) ശാന്തനായി വിശ്രമിക്കുമ്പോൾ, വംശമശേഷവും—പ്രപഞ്ചമശേഷവും—ക്രമവും ജീവനും സംസ്ഥാപിക്കപ്പെടുന്നു.

ഹേ! അല്പവിശ്വാസികളേ! ഉണരുവിൻ! നിങ്ങളുടെ പരിപാവനമായ ഔന്നത്യത്തിലേയ്ക്കു ഉണരുവിൻ! നിങ്ങളുടെ രാജകീയമായ ഉദാസീനതയിൽനിന്നുള്ള ഒരു നോട്ടം, നിങ്ങളുടെ ദിവ്യമായ സാഹസികത്വത്തിൻെറ—ധൂർത്തിൻെറ—ഒരു പുറംതൊന്നൽ അതിഭയങ്കരനരകങ്ങളെ ഹൃദയാവർജ്ജകസ്വർഗ്ഗങ്ങളായി മാററിത്തരുവാൻ പര്യാപ്തമാണു്.

വീട്ടിലേയ്ക്കു വരുക! വീട്ടിലേയ്ക്കു വരുക! ഹേ! ചുററിത്തിരിയുന്നവരേ! വീട്ടു്! ഓം! ഓം!!

ഹേ! കാററുകളേ! നിങ്ങൾ വീശുക! ഹേ! പ്രാണവങ്ങളേ! നിങ്ങളുടെ ഉദ്ദേശംതന്നെയായ ഉദ്ദേശത്തോടുകൂടിയ ഈ വാക്കുകളുമായി സമ്മേളിക്കുവിൻ! ഹാ! ചിരി! ഹാ! ചിരി! അനശ്വരമായ ആനന്ദവും ചിരിയും!

"ദീർഘകാലങ്ങൾക്കു ശേഷം, പൊട്ടിയ ചരടു വീണ്ടും പിടിച്ചെടുത്തു് നീണ്ടതും എന്നാൽ ആവശ്യവുമായ വിരാമത്തിനു ശേഷം—കാടുകളിലെ മയിലിൻെറ വിളിയ്ക്കു തിരിയുക. കഴിഞ്ഞുപോയ സത്തകളുടെ മൃതമായ ചുള്ളികളുടെ മധ്യത്തിൽനിന്നു് ഉതിരുന്ന പന്നകളുടെ സമൂഹത്തോടുകൂടി എഴുന്നേൽക്കുക. ആദ്യരാത്രിയ്ക്കുശേഷം കാമുകീകാമുകന്മാർ കാണുന്നതുപോലെ, സൂര്യൻ ലോകത്തിൽ ഉദിക്കുന്നതു കണ്ടുകൊണ്ടു്, സകലതും മാറിയും, പ്രകാശിക്കപ്പെട്ടും ഏററവും ചെറിയ വസ്തുവും സൌന്ദര്യംകൊണ്ടു തുടിക്കവേ പഴയ കാഴ്ചയെല്ലാം പുതുതായി, സമസ്തവും ഈശ്വരനിൽ സജീവമാക്കപ്പെട്ടും, സ്നാനം ചെയ്യപ്പെട്ടും ഇരിക്കുന്നതു കാണുക!"

"ബുദ്ധിയെയും, പരിഷ്കാരത്തെയുംപററി വേണ്ട പാഠം പഠിച്ചുകൊണ്ടു് അതിൻെറ ഫലങ്ങളെ ഭുജിക്കയും, ദഹിപ്പിച്ചു തന്നോടുചേർക്കുകയും, വീണ്ടും യഥാക്രമം വിസർജ്ജിക്കയും ചെയ്തുകൊണ്ടു്, മൃഗങ്ങളോടും, വൃക്ഷങ്ങളോടും നക്ഷത്രങ്ങളോടും ചേർന്നു്, ഒരിക്കൽകൂടി രാജപാതയിൽ കടന്നു തിരിയെ പോരാൻ സഞ്ചരിച്ചുകൊണ്ടു് തിരിക്കുക. , സകല അകാരാദികളിലും (നിഘണ്ഡുക്കളിലും) പെട്ട പാദസമൂഹങ്ങളിൽ സ്വപ്നംപോലും കാണാത്ത മററു രാത്രികളിലേയ്ക്കും ദിവസങ്ങളിലേയ്ക്കും തിരിയുക!"

ഹേ! സൂര്യന്റെയും കാററുകളുടേയും ചുംബനങ്ങളേ!
ഹേ! മുക്താത്മാവിന്റെ ആനന്ദമേ! (സാധിതോദ്ദേശവും
കീഴ്നടപ്പു നശിപ്പിക്കയും),

എല്ലാം വസ്തുക്കളെയും എതിർത്തു! മൃദുവായ പാദചാരങ്ങൾ വെച്ചു്, ജീവനെ കയ്യിന്റെ ഉള്ളിൽ നിർത്തി!

അവസാനത്തിൽ അലഞ്ഞു തിരിയുന്നവൻ വീട്ടിലെത്തി. അവനെ വെറുതെ താമസിപ്പിക്കാൻ ശ്രമിച്ച ആ സമസ്തവസ്തുക്കളും — അവയ്ക്കൊന്നിനും വേണ്ടി വലത്തും ഇടത്തും നോക്കാതെ അവൻ വരുമ്പോൾ — അവയാൽ മോഹിപ്പിക്കപ്പെടാതെ, എന്നാൽ അവയെ എല്ലാം യഥാസ്ഥാനത്തു അതുപോലെ നിർത്തിക്കൊണ്ടു് അവയെ വിടാനും, കടന്നുപോകാനും നിർഭയം നിശ്ചയിച്ചുകൊണ്ടു്, അവൻ വരുന്നു. അപ്പോൾ എഴുന്നേററു അവനെ പിന്തുടരുക. മുമ്പിൽ മുള്ളുകളും മുൾച്ചെടികളും ആയിരുന്നുവെങ്കിലും — അവന്റെ വഴിയിൽ — അവ ഇപ്പോൾ ഫലങ്ങളും, പുഷ്പങ്ങളുമായിത്തീരുന്നു.

അവർ അവനിൽനിന്നു അവയെ താഴെ വെക്കുന്നതുവരെ, അവയിലുള്ള പ്രേമത്തെയും ഭക്തിയെയും അവൻ അറിയുന്നില്ല.

അവ എന്നൊന്നേയ്ക്കും ഭക്തിയുള്ളതും, എന്നാൽ അധികം അവന്റെ ഭൃത്യരുമാകുന്നു. ഈ ലോകം പറുദീസായും സ്വർഗ്ഗവും — ആകുന്നു!!!

---

X

## (റായിസാഹേബ് ബൈജ്നാഥിനയച്ച ലററർ)

വസിഷ്ഠാശ്രമം, മാർച്ച് ൨൭, ൧൯൦൬.
27, 1906

ഏററവും അനുഗൃഹീതമായ ഈശ്വരാത്മാവേ!

ശാന്തിയെന്നിലേയ്ക്കിതാ! നദിപോലൊഴുകുന്നു,
ശാന്തി വാതങ്ങൾപോലെയെന്നിലേയ്ക്കൂതീടുന്നു,
ശാന്തിഗംഗയെപ്പോലെ പ്രവഹിക്കുന്നു; പര-
മെൻതലരോമപാദങ്ങളിൽനിന്നൊലിയ്ക്കുന്നു.
ഉയർന്നുതാഴും ശാന്തിസമുദ്രതരംഗങ്ങൾ
നിയതം ശിരോഹൃൽപാദങ്ങളെ വിട്ടുപോട്ടെ.
ഓങ്കാരം സദാനന്ദം, ഓങ്കാരം സദാമോദം,
ഓങ്കാരം സദാശാന്തി, ഓങ്കാരം മനഃശാന്തിഃ

ഈ ആശ്രമം ഹിമമേഖലയ്ക്കുയരെയാണ്. വസിഷ്ഠഗംഗ എന്നുപറയപ്പെടുന്ന ഒരു സുന്ദരമായ ചെറുനദി രാമന്റെ ഗുഹയ്ക്കു കീഴിൽക്കൂടി ഒഴുകുന്നു. ഈ നദിയിൽ അഞ്ചോ ആറോ ജലപാതമുണ്ട്. ഈ നദീതാഴ്വാരത്തിൽ നിസ്സർഗ്ഗജമായ ജലാശയങ്ങൾ ശിവന്റെ കൈകളാൽ കർക്കശമായ പാറകളിൽ വെട്ടിത്തയ്യാറാക്കപ്പെട്ടതുകളായിട്ടുണ്ട്; ഇതുദ്ദേശം ഇരുപതു മനോഹരസരസ്സുകൾക്കു ഹേതുവാണ്. മലകൾ ആ യഥാർത്ഥപ്രകാശപ്രേമികളായ ബലിഷ്ഠവനഭൂരുഹരാക്ഷസന്മാരാൽ മൂടപ്പെട്ടവയാണ്. അവയ്ക്കു ചുററും ആറടിഘനത്തിൽ ഹിമം അടിഞ്ഞുകൂടിയാലും ഈ വൃക്ഷങ്ങൾ പച്ചകെട്ടവാടിപ്പോകുന്നതല്ല. അവ തീർച്ചയായും ആ മഹാത്മാവായ വനമാലിയുടെ സ്നേഹത്തിനും കാരുണ്യത്തിനും അർഹങ്ങളാണ്.

"അമും പുരഃ പശ്യസി ദേവദാരും
പുത്രീകൃതോസൌ വൃഷഭധ്വജേന"

ഈ ഉരുക്കു ഹൃദയവും ഹരിതസ്കന്ധങ്ങളും കലന്ന മഹാദേവശിശുക്കൾമാത്രമാണ് രാമന്റെ സുഹൃത്തുക്കൾ. രണ്ടുവർഷത്തിനു എങ്കിലും അകത്തു തിരിയെവന്ന രാമനെ കാണരുതെന്നു താക്കീതു കൊടുത്ത് നാരായണസ്വാമിപോലും താഴെ സമതലങ്ങളിലേയ്ക്കയക്കപ്പെട്ടിരുന്നു. ഒരു യുവാവു പ്രതിദിനംവരുകയും, ഭക്ഷണമുണ്ടാക്കിത്തരുകയും, ഏതെങ്കിലും സമീപത്തിലുള്ള ഗ്രാമത്തിൽപോയി രാത്രി കഴിച്ചുകൂട്ടുവാൻ വൈകുന്നേരം പോകയും ചെയ്യുന്നു. ഏററവും അടുത്തഗ്രാമം മൂന്നുമൈലധികം ദൂരത്തായിരുന്നു. അരമൈൽമേലോട്ടു സഞ്ചരിച്ചാൽ വസൂൻപർവ്വതത്തിന്റെ ഉച്ചത്തിൽ എത്താം. കേദാരം, ബദരീ, സുമേരു, ഗംഗോത്രി, കൈലാസം എന്നീ പവിത്രഹിമശിഖരങ്ങൾ ഇവിടെയിരുന്നാൽ കാണാം.

കേദാരഖണ്ഡത്തിൽ ഈ സ്ഥലം സവിസ്തരം വർണ്ണിക്കപ്പെട്ടിട്ടുണ്ട്. യോഗവാസിഷ്ഠകർത്താവ് അത്തരം സ്ഥലമാണ് ആശ്രമപദത്തിനു തിരഞ്ഞെടുത്തിട്ടുള്ളത്. ഭാഗ്യവശാൽ ഇവിടെ പട്ടണമോ, റോഡോ ഒന്നും ഇതേവരെ അടുത്തില്ല. രാമന്റെ ആനന്ദപാരവശ്യത്തെപ്പററി ചോദിക്കരുത്, കരകവിഞ്ഞൊഴുകുന്ന, സദാ പൊട്ടിപ്പുറപ്പെടുന്ന ശാന്തി! രാമന്റെ പ്രധാനകൃതി ചിലകൊല്ലങ്ങൾക്കുശേഷം പ്രസിദ്ധീകരണത്തിനായി സമതലങ്ങളിലേയ്ക്കുവരുമ്പോൾ, പ്രത്യക്ഷപ്പെടുന്നതാണ്. ദയവുചെയ്ത്, അതുവരെ ആരും രാമനെ സന്ദർശിക്കാതിരിക്കട്ടെ...ഈശ്വരൻ മാത്രമേ ഏകപരമാർത്ഥമായിട്ടുള്ളൂ.

(ഇതൊരു ഉർദ്ദുകവിതയാണ്. അതു പരിഭാഷപ്പെടുത്തിയാൽ ഈവിധം ആകും:—)

രാത്രികാലത്തിലെൻെറ നാഥനെക്കണ്ടീടാഞ്ഞിൽ
നേത്രത്തിൻ പ്രകാശംകൊണ്ടെന്തുള്ളൂ ഫലം മമ?
മൃതനായവൻ ശവക്കല്ലറതന്നിൽ വാഴും
ചിതയിൽ നട്ടപച്ചപ്പുല്ലു മേ നിരർത്ഥകം.
നല്ലതാകിലും ചീത്തയാകിലും ലോകരെന്നെ-
ച്ചൊല്ലുന്ന വൃത്താന്തങ്ങൾ നിഷ്ഫലം സാരഹീനം.
ഞാനെൻെറ ദേഹത്തിൽനിന്നയന്നകയറുമ്പോൾ
മാനിക്കില്ല ഞാൻ തെല്ലും സൌജന്യഭീഷണികൾ.
ആവനിൽകേറിച്ചെല്ലാനുള്ള സോപാനത്തിൻെറ
വിവിധപടികൾതാൻ പുണ്യപാപങ്ങളെല്ലാം.
ഇപ്പോളാ സോപാനത്തെച്ചുട്ടുതള്ളുക, യിനി-
ക്കീഴ്പ്പോട്ടുഗമിക്കുവാൻ എനിക്കില്ലാശ ചെററും.
അന്ധചിത്തരല്ലാതെയീശനെവിട്ടു വേറെ-
യെന്തിനെയെന്നാകിലും പ്രേമിക്കയില്ലാ,-ഹൃത്താം
'മെക്കാ'യിൽവേറൊന്നിനെ പ്രതിഷ്ഠിച്ചീടാനുള്ളൊ-
രാഗ്രഹം വഹിക്കില്ലാ; മറെറാരാളോടു മമ
ഭക്തിവിശ്വാസങ്ങൾ തെല്ലുംപാലിച്ചുപുലർത്തുവാൻ
പാത്രതാലെന്തുള്ളൂ കാര്യം? ലവലേശവുമില്ലാ.
ലോകമേ! നിൻേറതൊക്കെത്തന്നുതീർത്തു ഞാനിനി
പ്പോകുക, വേണ്ടാ നിന്നെ, നിൻെറ നന്ദിയുംവേണ്ടാ.
ഞാനീശനോടുചേർന്നു നർത്തനംചെയ്തീടുന്നു,
നാണവുമടക്കവും യാതൊന്നും വേണ്ടാ മമ.
ഈശ്വരലയംവിട്ടു ജീവിതമെല്ലാം വ്യർത്ഥം,
ദുഷ്ടുവക്കഴിപ്പുഴവായി നീയിരിക്കൊല്ലാ,
ഇത്തനുശവത്തിൻെറ കല്ലറയത്രേ,ചെറു-
വ്യക്തിസ്സത്തയോ വെറുമന്ധവിശ്വാസമല്ലോ,
അവയെത്തകർത്തങ്ങു പൊടിച്ചുനീക്കിത്തള്ളി-
സ്സുവിദൂരത്തിൽ പറത്തീടുക, യാചിക്കുന്നേൻ.

നിങ്ങളുടെ "പ്രയാഗകുംഭ" പ്രസംഗം നല്ലസമർത്ഥമായി. രാമൻ അതിൻെറ ഒരു പ്രതി ടെഹ്രി മഹാരാജാവിനു സമ്മാനിച്ചു. പ്രിയപ്പെട്ടവനേ ശ്രദ്ധിയ്ക്കുക! വേദാന്തം വെറും ജല്പനമല്ല. ഈ ലോകം യഥാർത്ഥത്തിൽ ഇല്ല. അതു സത്യമാണെന്നു ഗണിക്കുന്നവൻ തുലയുന്നു. ഈശ്വരൻമാത്രമാണ് കേവലസത്യം. അതെ! അതെ! അതേ! അതേ! ഓം!

രാമൻ—

## XI

## റായിബഹദൂർ ബൈജ്നാഥിന്

വസിഷ്ഠാശ്രമം, 190
ജൂൺ അവസാനം എൻറന്ന.

...........യാതനകളെയും, വിജയത്തെയും സംബന്ധിച്ചുള്ള ആദ്ധ്യാത്മികനിയമം — വേദം എത്ര മനോഹരമായിട്ടിതിനെ വിവരിക്കുന്നു? — "ബ്രഹ്മ തം പരാദാദ്യോ ʃന്യത്രാത്മനോ ബ്രഹ്മ വേദ" തൻെറ ഹൃദയത്തിൻെറ അന്തർഭാഗത്തു എന്തെങ്കിലും ഒന്ന യഥാർത്ഥമാണെന്ന ഒരുവൻ വിശ്വസിക്കട്ടെ — അതായതുവിശ്വാസത്തിനുപാത്രമാണെന്ന ഒരുവൻ ഗണിക്കട്ടെ; അപ്പോൾ സുനിശ്ചിതമായും ആ വസ്തു അവനെ പരിത്യജിക്കയോ ചതിക്കയോ ചെയ്യണം. ആകർഷണനിയമത്തേ (Law of Gravitation)ക്കാളും കർക്കശതരമാണ് ഈ നിയമം. ഏകമായ സത്യം—ആത്മാ മററുള്ളതെല്ലാം സത്യംപോലെ കാണുന്നതിലുള്ള വഞ്ചന നമ്മെ ബോദ്ധ്യപ്പെടുത്തുന്നു..........ഏതുവിധം കാമവും ഒരുത്തനോടു പററിപ്പിടിച്ചിരിക്കുന്ന കാലത്തോളം അവനു "ശിവോഹം" — ആനന്ദം — സാക്ഷാൽകരിക്കാവതല്ല. എന്നാൽ,

യദാ സർവേ പ്രമുച്യന്തേ കാമാ യേ ʃസ്യ ഹൃദിശ്രിതാഃ
അഥ മർത്ത്യോ ʃമൃതോ ഭവത്യത്ര ബ്രഹ്മ സമശ്നുതേ-
(ശ്രുതി)

---

## XII

## കൃഷ്ണഗ്രഹ് സ്വാമിശിവഗുണാചാര്യന്

1902
ടെഹ്റി, എൻറവു

നാരായണ!

ഭക്ഷണം എത്ര ആസ്വാദ്യവും സുഖകരവും ആയിരുന്നാലും, നമ്മുടെ പ്രിയസ്നേഹിതരും, ബന്ധുക്കളും ഭക്ഷിക്കാൻ നമ്മെ എത്രമാത്രം നിർബന്ധിച്ചാലും, ഉള്ളിൽനിന്ന വിശപ്പു തോന്നാത്തപക്ഷം നാം ഭക്ഷണം കഴിച്ചുകൂടെന്നു വൈദ്യന്മാർ പറയുന്നു. നിങ്ങൾ എഴുതിയിട്ടുള്ളതൊക്കെയും ശരിതന്നെയാണു്. ഞാനുടനെ പുറപ്പെട്ടുവന്നാൽ, എനിക്ക നിങ്ങളുടെയും, കൃഷ്ണഗ്രഹസംസ്ഥാനത്തെ പ്രധാനമന്ത്രിയുടെയും സംസർഗ്ഗം ആസ്വദിക്കാനും, നിങ്ങളുടെ ബുദ്ധിപൂർവ്വമായ ഉപദേശങ്ങളാൽ ഫലമുണ്ടാക്കാനും ഉള്ള വളരെ നല്ല സന്ദർഭം ഉണ്ടാകും. എന്നാൽ എൻെറ ആന്തരികശബ്ദം 'ഇനി

യും കുറെകഴിയട്ടെ' എന്നു കല്പിച്ചുകൊണ്ടു്, എനിക്കു പൂർണ്ണമായ, പ്രാപ്തിവന്നുചേരുമ്പോൾ ഇതെക്കാൾ അധികം നല്ല സന്ദർഭങ്ങൾ പോലും ഉണ്ടാകുമെന്നു മുന്നറിവുതരുന്നു. ഇതിനു മുമ്പിലുണ്ടായ എന്റെ തോൽവികൾ—അവ തോൽവികളാണെന്നുപറയാമെങ്കിൽ—അവകൊണ്ടു അശേഷം അധൈര്യപ്പെടാതെ എന്റെ ഭാവിജീവിതത്തിൽ വളരെയധികം വിജയമുണ്ടാകുമെന്നു ഞാൻ സർവ്വാശകളും വഹിക്കുന്നു. കൃഷ്ണഗൃഹത്തിൽവച്ചു്സ്നേഹപൂർവ്വമായി ആലോചിച്ചു നമ്മുടെ ചിന്തയുടെ ഫലം എന്തായിരിക്കണമോ, അതുതന്നെയാണു് ഞാനിവിടെ ചെയ്യുന്നതു്. സൌകര്യപ്രദമായ സന്ദർഭങ്ങളെ വിനിയോഗിക്കാൻ നാം സദാ ജാഗ്രതയോടിരിക്കണമെന്നുള്ളതു് നിസ്സംശയം ശരിയാണു്. എന്നാൽ, നാം അക്ഷമരായിരിക്കയുമരുതു്. ആകെക്കൂടിവേണ്ടതു് പ്രയത്നമാണു്. നമ്മുടെ രാജ്യവാസികൾക്കു പ്രവൃത്തിശക്തിയും, ഓജസ്സും പ്രചോദിപ്പിക്കുന്നതിനു ഞാൻ ശക്തനായി ഭവിക്കണമെങ്കിൽ, ഞാൻ തന്നെ സംഭരിക്കപ്പെട്ട ഓജസ്സിന്റെ വലിയ ഒരു കലവറയായിത്തീർന്നിട്ടുവേണം പുറപ്പെടാൻ. സമയം വരട്ടെ! നിങ്ങൾ നിശ്ചയമായും എന്റെ കൂടിയിരിക്കും.

നിസ്സാരസംഗതികളെക്കുറിച്ചു ബഹളംകൂട്ടിക്കൊണ്ടു ഞാൻ നടക്കാതിരിക്കണമെങ്കിൽ, എന്നാൽ മാതൃഭൂമിക്കുവേണ്ടി യഥാർത്ഥവും നിലനില്ക്കുന്നതുമായ വല്ലസേവനവും ചെയ്യണമെന്നുണ്ടെങ്കിൽ, നമ്മുടെ നാട്ടിനു ഞാൻ വാസ്തവത്തിൽ ഉപകാരകാരിയായി ഭവിക്കണമെങ്കിൽ, ആ മഹത്തരമായ പ്രയത്നത്തിനുതക്കവണ്ണം ഞാൻ തയ്യാറായിത്തീരുന്നതിനു കുറെക്കൂടി ഒരുങ്ങേണ്ടതാണെന്നു ഞാൻ വിചാരിക്കുന്നു.

ഞാനിവിടെ ശാസ്ത്രങ്ങളെ ക്രൂലങ്കഷമായി പഠിക്കയും അത്യുന്നതപാശ്ചാത്യചിന്തകളെ പൂർണ്ണമായി മനസ്സിലാക്കാൻ ശ്രമിക്കയും, അതേസമയം എന്റെ സ്വതന്ത്രപരിശോധനകളും ഗവേഷണങ്ങളും നടത്തുകയും ചെയ്തുകൊണ്ടിരിക്കുന്നു. എന്റെ ജീവിതം മുഴുവനും ഈ ജോലിക്കുചെലവാക്കാനില്ല. അനുസ്യൂതമായ കഠിനപ്രയത്നംകൊണ്ടു ഞാൻ സമ്പാദിച്ചുകൊണ്ടിരിക്കുന്നതിനെ മനുഷ്യവംശത്തിന്റെ ഹൃദയങ്ങളിലും വ്യാപാരങ്ങളിലും കടത്തിവിടാനും പ്രയോഗിക്കാനും ഞാൻ താമസിയാതെ ആരംഭിക്കും. വേണമെങ്കിൽ ഇതിനു മുമ്പേതന്നെ നാട്ടിൽ ഒരു വലിയ ഇളക്കമുണ്ടാക്കാൻ എനിക്കുകഴിയുമായിരുന്നുവെന്നു എനിക്കു പൂർണ്ണബോധ്യമുണ്ടു്. എന്നാൽ എനിക്കൊരു മനസ്സാക്ഷിയുണ്ടു്. ഞാൻ സാക്ഷാൽക്കരിച്ചു സത്യമാണെന്നു ഉറപ്പിക്കാത്തതിനെ വ്യക്തിപരപ്ര

ശംസയോ, ലാഭമോ, ഭയങ്ങളോ, പെട്ടെന്നുള്ള ആപത്തോ, മരണഭയംതന്നെയോ കരുതി എനിക്കു പ്രസംഗിക്കാവുതല്ല.

സത്യത്തിനു വല്ലശക്തിയുമുണ്ടെങ്കിൽ—നിശ്ചയമായും അതിനു അപരിമേയശക്തിയുണ്ടു്—രാജാക്കന്മാരും സാധുസന്ന്യാസിമാരും, ശ്രേഷ്ഠജാതിക്കാരും, സാധാരണജനങ്ങളും എല്ലാം രാമതീൎത്ഥസ്വാമി ഉയൎത്തിപ്പിടിക്കുന്ന ധൎമ്മപതാകയുടെ മുമ്പിൽ അന്തിമമായി നമസ്കരിക്കയും വണങ്ങുകയും ചെയ്യേണ്ടതായിത്തീരും. എനിക്കീത്തൊഴിലിനു് ഒരു വാസനയുണ്ടു്. പരിഭ്രമമോ, ക്ഷമകേടോകൊണ്ടു് ഇത്തിനെക്കാൾ കുറഞ്ഞജോലിക്കു ഞാൻ പുറപ്പെടുകയാണെങ്കിൽ എന്റെ ശക്തികളെ ഞാൻ വ്യൎത്ഥമായി ചിതറിക്കുകയായിരിക്കും ചെയ്യുന്നതു്.

എനിക്കു പ്രസംഗിക്കേണ്ടിയിരിക്കുന്നു, അല്ലെങ്കിൽ ശൈശവകാലംമുതൽ ഞാനെന്തിനു് ആ മോഹം വാത്സല്യപൂൎവ്വം പുലൎത്തിവന്നു? എനിക്കു പ്രസംഗിക്കേണ്ടിയിരിക്കുന്നു; അല്ലെങ്കിൽ ഞാൻ എന്റെ മാതാപിതാക്കന്മാരെയും, ഭാൎയ്യയെയും, കുട്ടികളെയും, ലൌകികസ്ഥാനങ്ങളെയും ആശാവഹമായിരുന്ന ഭാവിയെയും വെറുതെ എന്തിനുപേക്ഷിച്ചു? ദിവ്യമായ അഗ്നിനിറഞ്ഞു് എനിക്കു പ്രസംഗിക്കാനുണ്ടു്—അതാണു് ഞാനിവിടെ സാക്ഷാൽക്കരിക്കുന്നതു്; ധൈൎയ്യമായും നിൎഭയമായും സകലവിധദ്രോഹങ്ങൾക്കും എതിൎപ്പിനും മുമ്പിൽപോലും പ്രസംഗിക്കാനുണ്ടു്.

പണം ഭാവിഉപയോഗത്തിനു സൂക്ഷിക്കണമെന്ന ഉപദേശം കൃതജ്ഞതാപൂൎവ്വം സ്വീകരിക്കുന്നു.

മുറയ്ക്കു വ്യായാമംചെയ്യു. നല്ല ആരോഗ്യം. ശീതോഷ്ണാവസ്ഥ ബഹുമനോഹരം

നിങ്ങൾക്കും ബാബുസാഹേബിനും ശാന്തി! ശാന്തി!! ശാന്തി!!! ആശീൎവ്വദിച്ചുകൊണ്ടു്,

രാമതീൎത്ഥസ്വാമി.

---

## XIII

## ബ്രിജലാൽഗോസ്വാമിക്കു

(രാമന്റെ ഭാഗിനേയൻ) 1902

ടെഹ്രി, ഫെബ്ര.

പ്രിയപൈതലേ,

നിനക്കു ജോലികിട്ടിയെന്നു അറിയുന്നതിൽ സന്തോഷിക്കുന്നു. സദാ സത്യസന്ധനായും, ശുദ്ധചാരിത്രനായും ഇരിക്കുക. നിന്റെ

ച്യമതലകളെല്ലാം ഭക്തിപൂർവ്വംനിർവ്വഹിക്കുക. ദിവസംപ്രതി നിന്റെ സമയത്തിൽ ഏതാനും ഭഗവൽഗീതയും, യോഗവാസിഷ്ഠവും പാരായണം ചെയ്യാൻ വിനിയോഗിക്കുക. 'ഓം' ഒരിക്കലും ഉപേക്ഷിക്കരുതു്. ഓം!

നിന്റെ നടത്തകൊണ്ടു നിന്റെ വലിയ കുടുംബത്തിനു് നീ അനുരൂപനാണെന്നു തെളിയിക്കുക. ദുരാകർഷണങ്ങൾക്കു വഴിപ്പെടരുതു്.

ഹരസുഖരായിക്കു ഓം ആനന്ദം!

എതു നിലയിലും അനുഭാവവും സത്യവും ഉപേക്ഷിക്കരുതു്.

---

## XIV

## പണ്ഡിത് രാമധൻസാഹേബിനു്,

(അസിസ്റ്റൻറുസെററിൽമെൻറു ആഫീസ്സർ)

ജമ്മുസ്റ്റേററു്, കൌഡിയം,
ഫൻററ.
1902

ഏററവും പ്രിയപ്പെട്ട രാമാ,

രാമ ബാഡ്ഷാ (ചക്രവർത്തി) ഇപ്പോൾകൈ യമുനോത്രി, ഗംഗോത്രി, കേദാർ, ബദരി എന്നീ ഹിമാവൃതപർവ്വതങ്ങളുടെ ഏററവും വിചിത്രതരമായ കാഴ്ചയെ പ്രദാനംചെയ്യുന്ന ഒരു ഉയൎന്ന പർവ്വതശിഖരത്തിൽ ജീവിക്കുന്നു. ഏഴെട്ടുമൈൽ അകലത്തിൽ കിടക്കുന്നേ ഗംഗിയെ ഇവിടെ നിന്നാൽ കാണാം. ഡറഡൂൺ റയിൽവേസ്റ്റേഷനിൽനിന്നും ടെഹ്രിയിലേയ്ക്കുള്ള റോഡുവഴി രണ്ടുദിവസം സഞ്ചരിക്കുമ്പോൾ ഈ പരിപൂർണ്ണമനോജ്ഞമായ, ആഹ്ലാദപ്രദമായ, ഭൂപ്രദേശത്തു മനുഷ്യർക്കു വന്നുചേരാം.

പ്രേമത്തിനായിട്ടു സകലതും അർപ്പിക്കുക.

പ്രേമത്തിനായിട്ടർപ്പിക്കുകെല്ലാം — നീ മനമനുസരിച്ചാലും.
ഇഷ്ടന്മാരെയുംബന്ധുക്കളെയും — പുഷ്ടകീർത്തിയും, നാൾകളും,
സ്ഥാനമാനവും മാന്യതകളും — പ്രാണം വാക്കിന്റെദേവിയും,
ഹേ!മടിവേണ്ടാ! സംശയംവേണ്ടാ — പ്രേമത്തിനായിനൽകുക.

ഏപ്രിൽ മദ്ധ്യത്തിൽ റായിബൈജ്നാഥു് വീണ്ടും ഇവിടെ വരുന്നുണ്ടു്.

മേൽവിലാസം:—

രാമബഡ്ഷാഹ്, ഡർബാർ, കൌഡീയമല,
P. O. ടെഹ്രി ഗർവാൾ.

## XV

ഓം!

## പണ്ഡിതരാമധനസാഹേബിന്

ശാസ്തസ്പ്രിംഗ്സ്, കാലിഫോർണിയാ,
ജൂലൈ ൻ, ൧൯൦൩.
9, 1903

പ്രിയപ്പെട്ട അനുഗൃഹീതാത്മാവേ!

നിങ്ങളുടെ കത്തു കരസ്ഥമായി. സത്യം, സത്യംമാത്രമാണ് ഒരുത്തൻെറ യഥാർത്ഥ സ്നേഹിതനും, ബന്ധുവും; മാത്രമല്ല, ആത്മാവും; സത്യത്തെ അനുസരിക്കുക. ധർമ്മനീതികളുടെ മാർഗ്ഗത്തിൽചേരിക്കുക. നിൻെറ ശരീരത്തിലെ ഓരോ രോമത്തിനുപോലും, ഭംഗം വരുകില്ല. വീണ്ടുംവീണ്ടും ഭഗവൽഗീതയും യോഗവാസിഷ്ഠവും വായിക്കുക.

ആത്മാവിൽ, നിൻെറ രാമസ്വാമി (So am I)

---

## XVI

## സ്വാമി ശിവഗുണാചാര്യർക്ക്

ശാന്തിആശ്രമം, മധുര.

ഏററവും അനുഗൃഹീതാത്മാവേ!

൧. മിസ്റ്റർ ഏ എൻ-നാപ്പിൻെറ ഒരു ലററർ ഇതുസഹിതം ചേർക്കുന്നു. അദ്ദേഹം പക്ഷേ നേരിട്ടു നിങ്ങൾക്കെഴുതും; അദ്ദേഹം ക്ഷണം ബേക്ക്ലേ വിട്ടു പോകുന്നതിനാൽ അദ്ദേഹത്തിൻെറ ഇപ്പോഴത്തെ വിലാസം അനിശ്ചിതമാണു്.

൨. മിസ്സസ് ഈവാ ഏ വെൽമാൻ ഒക്ടോബർ ൨൩-ൽ സൈബീരിയാ എന്ന കപ്പലിൽ അമ്മേരിക്കാവിട്ടു.

......അവർ ഈ എഴുത്തു നിങ്ങൾക്കു കിട്ടുംമുമ്പേ, ആശ്രമത്തിൽ എത്തിയിട്ടില്ലെങ്കിൽ, നിങ്ങൾ സദയം അവക്ക് സ്വാഗതം പറഞ്ഞു ഉടനെ കമ്പിയടിക്കയോ, എഴുതുകയോ ചെയ്യുക. അവക്ക് ആശ്രമത്തിൽ വരാൻ ആഗ്രഹമുണ്ടു്.........

നിങ്ങളുടെ സ്വന്തം ആത്മാ-രാമസ്വാമി.

(ഉള്ളടക്കം)

ബേക്ക്ലേ, കാലിഫോർണിയാ,
ഏ. എൻ-നാപ്പിൽനിന്നു,
രാമസ്വാമിക്കു.

സഹോദരനും സ്നേഹിതനും ആയവനേ,

നിങ്ങളുടെ വളരെ സ്വാഗതാർഹവും, ദയാപൂർവ്വവും ആയ ഒട്ടവിലെ കത്തുകിട്ടി. "The Sermon on the Hill" എന്ന ലഘു

ലേഖകൾക്കുവേണ്ടി ആഡ്രിയൻ കൃതജ്ഞനാണു്. "A word of welcome" മുതലായതിനും. ഇതെല്ലാം രാമൻ അയച്ചല്ലോ. 'സാധാരണ ധർമ്മസഭ' നീണ്ടുനില്ക്കാൻപോകുന്നുവെന്നു ആഡ്രിയനു ഉറപ്പുതോന്നുന്നു. അതു അങ്ങിനെ നില്ക്കണം. അങ്ങിനെ പ്രഖ്യാപിക്കാൻ ആഡ്രിയനുള്ള കാരണങ്ങൾ ഇവയാണു്:—ഒന്നു്, അതിന്റെ സിദ്ധാന്തങ്ങൾക്കു സത്യത്തിന്റെ പിൻബലമുണ്ടു്; രണ്ടു്, ആധുനികപരിതഃസ്ഥിതികളിൽ, പ്രായോഗികമായ ലക്ഷ്യത്തിലേക്കു ചെന്നെത്താനുള്ള രാജകീയപാതയാണതു്; മൂന്നു്, ജനങ്ങൾ അറിഞ്ഞോ, അറിയാതെയോ ആയിപ്പെടുന്ന കാര്യത്തിന്റെതന്നെ സാക്ഷാൽക്കാരത്തിനുള്ള മാർഗ്ഗത്തിന്റെ ആരംഭമാണതെന്നുള്ളതു നിശ്ചയം. ൧-മുതൽ ൮-വരെ 'സാധാരണ ധർമ്മസഭയുടെ' സിദ്ധാന്തങ്ങൾ എല്ലാം ആഡ്രിയന്റെ ഹൃദയതന്തുക്കളെ അനുകൂലതരമായി സ്പർശിക്കുന്നു. സംഘത്തെപ്പററി കൂടുതലായിട്ടറിയാൻ അദ്ദേഹം ഇച്ഛിക്കുന്നു. 'സാധാരണ ധർമ്മസഭ', 'പരമാത്മാ' എന്നു പറഞ്ഞാൽ എന്തെല്ലാമാണു് അർത്ഥമെന്നു രാമൻ സദയം ആഡ്രിയനു് വിവരിച്ചുകൊടുക്കുമോ? സംഘത്തെയും അതു പഠിപ്പിക്കുന്ന തത്വജ്ഞാനത്തെയുംപററി കൂടുതൽ അറിയുന്നതിനു ഇൻഡ്യായിലെ സഹോദരന്മാർക്കെഴുതി അയയ്ക്കാൻ ആഡ്രിയനു കൌതുകംതോന്നുന്നു. പക്ഷേ, ക്രമേണ ചിന്തയിലും, പ്രവൃത്തിയിലും അദ്ദേഹം ആ സഹോദരന്മാരിൽ ഒന്നായിത്തീരും.

---

## XVII

## സ്വാമി ശിവഗുണാചാര്യന്

ശാസ്റ്റാസ് പ്രിംഗ്സ്,
കാലിഫോർണിയാ

പരിശുദ്ധാത്മാവേ!

... ... ... ... ... ...

പുരോഗമനനിയമത്തിന്റെ വെളിച്ചത്തിൽ ഭാരതപ്രശ്നത്തെ പരീക്ഷിച്ചുനോക്കിയാൽ സംഘടനയുടെയും, രാഷ്ട്രം അശേഷം യോജിപ്പിക്കേണ്ടതിന്റെയും അത്യാവശ്യകത പരിതാപപൂർവ്വം സാക്ഷാൽക്കരിക്കാം. അങ്ങിങ്ങു ചുററിത്തിരിയുന്ന ശക്തികൾ ക്രമീകരിക്കപ്പെടണം.

ഹാ! ഇൻഡ്യായിലെ വിഭിന്നസമാജങ്ങളും, സഭകളും, കക്ഷികളും ഒന്നിച്ചാക്കി ഐക്യവും പരസ്പരധാരണയും വ്യക്തമായി സ്ഥാപിക്കുന്നതിനു രാമൻ എത്രമാത്രം ആശിക്കയും, മോഹിക്കയും, ചെ

യ്യാൻ തീർച്ചയാക്കയുംചെയ്യുന്നു! 'സാധാരണധർമ്മം' അഥവാ 'പൊതുപന്ഥാവ്' എന്നതിനു രാമൻ ശുപാർശചെയ്യുന്ന താഴെപ്പറയുന്ന തത്വങ്ങളെ നിങ്ങൾ സദയം പര്യാലോചിക്കുക, നിങ്ങൾ സ്വയം ചിന്തിക്കുന്നതിനു പുറമേ, ഇന്ത്യായിലെ ചിന്താശീലരായ ജനങ്ങൾക്കു അവ അയച്ചുകൊടുത്തു അവരുടെ അഭിപ്രായം അറിഞ്ഞു്, പഴയ I മുതൽ VIII വരെ സിദ്ധാന്തങ്ങളുടെകൂടെ അവ പ്രസിദ്ധീകരിക്കയോ, അഥവാ സ്വാമിരാമനിൽനിന്നു ഒരു പ്രത്യേകകത്തായി പരസ്യംചെയ്കയോ ചെയ്യുമോ? യഥാസൗകര്യം അതുചെയ്യുക.

സാധാരണധർമ്മസഭയുടെ (Common Path Movement) നടപ്പിലിരിക്കുന്ന സിദ്ധാന്തങ്ങൾ:—

I. പ്രപഞ്ചത്തിനെ ക്രമവ്യവസ്ഥയിൽ സംരക്ഷിച്ചുകൊണ്ടു് അതിന്റെ പ്രാഥമികകാരണമായിരിക്കുന്നതു് സർവ്വശക്തനായ പരമാത്മാവാണു്. (പരമാത്മാവെന്നതു് ചിത്സ്വരൂപനായ അരൂപശക്തിയാണു്. വ്യാവഹാരികകാര്യങ്ങൾക്കു ഒരുവാക്കുവേണമെന്നു വെച്ചു അർത്ഥഗർഭമെന്നു കരുതി ഏററവും നല്ലതായ ഈ വാക്കു സ്വീകരിച്ചതാണു്.)

II. അദൃശ്യനായിനിന്നുകൊണ്ടു്, അവൻ സകല വ്യക്തികളുടെയും, വംശങ്ങളുടെയും, രാഷ്ട്രങ്ങളുടെയും പ്രകൃതങ്ങളും, പ്രവൃത്തികളും, പോക്കുകളും ഗ്രഹിക്കയും അവക്കെല്ലാം—അവയെല്ലാം—യഥായുക്തം സന്തോഷം, സന്താപം, ഉന്നമനം, അധഃപതനം ഇവ കൊടുത്തുവരുകയും ചെയ്യുന്നു.

III. ക്രമാനുഗതമായിട്ടു സാന്മാർഗ്ഗികവും, ശാരീരികവും, ആദ്ധ്യാത്മികവും ആയ ശക്തികളെ പോഷിപ്പിച്ചും, അവയെ യഥായോഗ്യം ഉപയോഗിച്ചും, അവയെ മനുഷ്യനന്മയ്ക്കായി പ്രയോഗിച്ചുംകൊണ്ടു്, ഒരുത്തനു പരമാത്മാവിനെ പ്രാപിക്കാം.

IV. മേല്പറഞ്ഞ സിദ്ധാന്തങ്ങളെ വിശ്വസിക്കുന്നവക്കെല്ലാം സാധാരണധർമ്മസഭയിലെ അംഗങ്ങളാകാം.

V. സ്വയം പ്രായോഗികമായി പുരോഗമിക്കുന്നതിനു പരിശ്രമിക്കവേ, അതായതു്, തന്റെ സ്വന്തം ശാരീരികവും, നൈതികവും, ആദ്ധ്യാത്മികവും ആയ ശക്തികളെ പോഷിപ്പിക്കാനും ശരിയായി പ്രയോഗിക്കാനും പ്രയത്നിക്കവേതന്നെ, ഓരോ അംഗവും തന്റെ കുടുംബവും, വംശവും, നിശ്ശേഷപ്രപഞ്ചവും അഭിവൃദ്ധിപ്പെടുന്നതിനു പരിശ്രമിക്കണം; ഇതു്—ഈ പരിശ്രമം—യഥാർത്ഥപുരുഷാർത്ഥവും (പ്രയത്നം) പരോപകാരവും (അന്യന്മാക്കു നന്മചെയ്ക) ആണെന്നു കരുതാൻ ശ്രമിക്കണം.

VI. ഓരോ മെംബരും സാമാന്യജനശ്രദ്ധയെ ധർമ്മത്തിലേയ്ക്കു (മതത്തിലേയ്ക്കു) തിരിച്ചുവിടുകയും ഭിന്നഭിന്നസംഘങ്ങളി

ലുള്ള പരസ്പരമത്സരങ്ങളും, വ്യത്യാസങ്ങളും, വിരോധങ്ങളും കുറയ്ക്കാൻ ശ്രമിക്കയും, ക്ഷമയും സഹനശീലവും ഉപദേശിക്കയും ചെയ്യണം

VII. "സാധാരണധമ്മം" മുതലായി മതത്തെയും നീതിയെയുംകുറിച്ചുള്ള ഗ്രന്ഥങ്ങൾ പഠിക്കയും, അവയിലുള്ള നിർദ്ദേശങ്ങളെ ആത്മാത്ഥമായും, ഉത്സാഹപൂർവ്വം അനുസരിക്കയും, അപ്രകാരം ചെയ്യാൻ അന്യന്മാരെ പ്രേരിപ്പിക്കയും ചെയ്യണം.

VIII. ധമ്മപ്രചാരണംചെയ്യുന്ന നല്ല സാധുസന്യാസിമാരെയും, മററുയോഗ്യതയുള്ളവരെയും എല്ലാ മെമ്പർമാരും യഥാശക്തി സഹായിക്കണം.

## കൂടുതൽ സിദ്ധാന്തങ്ങൾ

I. "സാധാരണധമ്മം"—പൊതുമാർഗ്ഗം—എന്നതിൽ സയൻസിൻെറ തത്വങ്ങളും, യഥാത്ഥവേദാന്തവിധികളും, അന്നത്തെ ആവശ്യങ്ങളും അനുസരിച്ചുള്ള ആചരണപദ്ധതി ഉൾപ്പെടുന്നു. പുരോഗമിക്കുന്ന സയൻസുകൾക്കൊപ്പം ചരിക്കയും, വത്തമാനകാലമൊത്തു ചലിക്കയും ചെയ്യുന്നതിനാൽ അതു ക്രിയാപരവും, നിഷ്ക്രിയാത്മകത്വത്തിനു എതിരും ആകുന്നു.

II. "സാധാരണധമ്മം" ഏതു വിശ്വാസപ്രമാണക്കാക്കും, വിശ്വാസപ്രമാണരഹിതന്മാക്കും ഒരുപോലെ സ്വീകാര്യമായിരിക്കും. സാധാരണധമ്മം സ്വീകരിച്ചുവെന്നതുകൊണ്ടു് ആരും അവരുടെ സ്വന്തവിശ്വാസങ്ങളെ പരിത്യജിക്കണമെന്നോ, നിഷേധിക്കണമെന്നോ ഇല്ല.

III ഇൻഡ്യായിലേയും ക്രമേണ ലോകത്തിലേയും, പ്രത്യേകമതവിശ്വാസങ്ങളും, വർഗ്ഗങ്ങളും ഏകരൂപമാക്കി സ്ഥാപിക്കണമെന്നല്ല; പിന്നെയോ, വൈവിധ്യത്തിൽ ഏകത്വം സ്ഥാപിക്കണമെന്നമാത്രമാണു് "സാധാരണധമ്മ"ത്തിൻെറലക്ഷ്യം. ഓരോ വർഗ്ഗക്കാരും പരസ്പരം കഴിവുള്ളതുയോജിക്കുന്നതിനും, കൂടുതൽ സഹകരണം സ്ഥാപിക്കുന്നതിനും, വ്യക്തിപരസ്പദ്ധയും, വർഗ്ഗസ്പദ്ധയും, രാഷ്ട്രീയമത്സരവും കുറയ്ക്കുന്നതിനും, ഓരോരോ വ്യക്തിയും, സംഘവും, രാഷ്ട്രവും അതാതിൻെറ പ്രത്യേകജോലിയിൽ കൌശല്യംനേടാൻ പരിശ്രമിക്കയുംആണു് അതിൻെറ ഉദ്ദേശം.

IV. "സാധാരണധമ്മ"മിഷനറിമാർമുഖേന പരസ്പരസമ്പക്കംപുലത്തികൊണ്ടു്, ഇൻഡ്യായ്ക്കും, ലോകത്തിലെ ഇതരരാജ്യങ്ങൾക്കും തമ്മിൽ സഹജീവിസ്നേഹവും, ബന്ധുത്വവും കൈവരുത്താൻ ഈ പൊതുമാർഗ്ഗം ഉദ്ദേശിക്കുന്നു.

V പഠനവും, ആദ്ധ്യാത്മികധ്യാനവുംപോലെ ശരീരവ്യായാമവും സംസ്കാരവും ഓരോ 'സാധാരണധർമ്മ'സഭാമെമ്പർക്കും തുല്യപ്രധാനമാണു്.

VI. നാട്ടിലെ ഗവൺമെൻറുസർവ്വകലാശാലകളിലെ പ്രവൃത്തികളെ കുറേക്കൂടി പൂർത്തീകരിക്കാനും, വിദ്യാർത്ഥികളായിവരുന്നവർക്കു ചാരിത്രപോഷണപരമായ വിദ്യാഭ്യാസം കൊടുക്കാനും "സാധാരണധർമ്മം" ഉദ്ദേശിക്കുന്നു. പുരാതനവും, അധുനാതനവുമായ തത്വജ്ഞാനം സംബന്ധിച്ച മുറപ്രകാരമുള്ള പ്രസംഗങ്ങൾക്കു ഏർപ്പാടുചെയ്യുന്നതിനുപുറമേ, മൃഗസസ്യശാസ്ത്രം മുതലായ പരീക്ഷണസയൻസുകളിൽ ഗവേഷണപ്രയത്നങ്ങളെയും അതു പ്രോത്സാഹിപ്പിക്കുന്നതാണു്. സയൻസ് പ്രചരിപ്പിക്കുന്നതിനും സ്വാതന്ത്ര്യചിന്തയെ ഉദ്ദീപിപ്പിക്കുന്നതിനുംവേണ്ടി എന്തു കഷ്ടതയും സഹിക്കുന്നതാണു്.

---

## XVIII

അഡ്വൊക്കേററ് ആഫീസ്
ലക്നൌ.

1902

൧൯൦൨ ആഗസ്റ്റ് ൨൬-ാംനു-യ്ക്കിടയ്ക്കു ജപ്പാനിലേക്കുള്ള കപ്പൽ കൽക്കത്താ വിടുന്നു. രാമൻ എന്നു ഇൻഡ്യായിൽ മടങ്ങിവരുമെന്നു അറിയുന്നില്ല. എവിടെ ഇറങ്ങിവരുമെന്നും മുൻകൂട്ടി പറയാവതല്ല.

സർവ്വദാ നിന്നോടുകൂടി, ഓം! രാമൻ.

---

## XIX

ഓം!

ആഗസ്റ്റ് ൧൦-൧൯൦൨

[നക്ഷത്രപ്രദീപ്തമായ ആകാശമേൽക്കട്ടിയുടെ കീഴിൽ, പ്രകൃതിസഹജമായ ഒരു തോട്ടത്തിൽ, ഒരു പർവ്വതനദിയുടെ കരയ്ക്കു്,]

പ്രിയപ്പെട്ട അനുഗൃഹീതാത്മാവേ!

൧൮൦൦൦ അടി പൊക്കമുള്ള ശാസ്താപർവ്വതത്തിന്റെ മുകളിലേയ്ക്കുള്ള അത്യാഹ്ലാദകരമായ ഒരു യാത്രകഴിഞ്ഞു മടങ്ങിയപ്പോൾ വേറെ ചില കത്തുകളോടുകൂടി നിങ്ങളുടെ എഴുത്തും കിട്ടി.

പ്രിയപ്പെട്ടവനേ! നിങ്ങൾ തീരെ യാതൊന്നും ചെയ്യേണ്ടതില്ല. നിങ്ങളുടെ വീടു് ശരിപ്പെടുത്തിവെയ്ക്കുക; കതകെല്ലാം തുറക്കുക; ആർക്കും പ്രവേശിക്കത്തക്കവിധം അതുകളെ തുറന്നുവെക്കുക

നോട്ടു്:—"സാധാരണധർമ്മ സഭയെപ്പററി കൂടുതൽ വിവരങ്ങൾ ലക്നൌ, രാമതീർത്ഥപ്രസിദ്ധീകരണലീഗ് കൊടുക്കുന്നതാണ്.

നിൻെറ നിധികൾ—ഏററവും ദരിദ്രരായവർ അതുകൾ എടുത്തു കൊള്ളട്ടെ! പിന്നീടു നീ പുറപ്പെട്ടു ഞാൻ നിന്നെ കാത്തുനില്ക്കുന്നിടത്തേയ്ക്കു വരുക.

സ്വാതന്ത്ര്യമായി പുറത്തുപോകുക. ഹാ! ആനന്ദം! സ്വാതന്ത്ര്യമായി ഒഴുകുക! സമത്വസമുദ്രത്തിൽ നീന്തുക; ഒരൊററ കുടച്ചിലിൽ പൊട്ടിക്കുക—സകല കെട്ടുകളും, ചുമതലകളും തകർത്തെറിയുക; നിൻെറ ഈശ്വരത്വത്തിൽ ശോഭിച്ചുകൊണ്ടു നില്ക്കുക.

പോർട്ടുലണ്ടിലെ (ഓറിഗോൺ) ജനങ്ങൾ രാമനു ഒരു ദീർഘപദ്യം എഴുതുന്നു. അതിൽ ചില ഭാഗം താഴെ കാണിക്കാം:—

ഏററംപ്രിയപ്പെട്ട പങ്കജപുഷ്പമേ!
മുററുംതണുപ്പുള്ള പച്ചിലകൾ
മദ്ധ്യത്തിൽനൻമ്മൃദുവള്ളികൾക്കിടയിലിൻെറ
മേദ്ധ്യമാം ശയ്യയിൽ മോദംപൂണ്ടു
മേവുകംനീതന്നെ കാണുവാൻ സൌഭാഗ്യ-
മാളുന്നകണ്ണുകൾക്കല്ലാതാകാ.
പുഞ്ചിരിച്ചുംകൊണ്ടും, വിശ്രമിച്ചുംകൊണ്ടും,
തഞ്ചമായ്താലോലമാന്ദംകൊണ്ടും,
മന്ദസമീരണൻ പ്രേമിച്ചണയവേ,
നിന്നുടെതാരാഭനേത്രങ്ങളെ
ദിവ്യാനന്ദത്തിൻെറ പൂർണ്ണതകോലുന്നോ-
രവ്യോമത്തോളവും പൊക്കിനിർത്തി,
മൌനമായ്,ശാന്തമായ്, വിസ്മയകാരിയായ്,
ആനന്ദമന്ദസ്മേരാഞ്ചിതനായ്
നീയുല്ലസിക്കുന്നു,ലോകം സമസ്തവും
നീയല്ലാതല്ലൊന്നും നിൻെറ ദൃഷ്ട്യാ.
പുഷ്പങ്ങൾപുഞ്ചിരിക്കൊണ്ടു ഹൃൽസന്തോഷ-
മൂപ്പാൽ തലയാട്ടിനിന്നീടുന്നു,
വേഗത്തിൽ, വേഗത്തിൽ നീയിങ്ങുവന്നീട്ടം
സ്വാഗതംചെയ്വാൻ പ്രിയനാം നിന്നെ,
വാരിദജാലങ്ങൾ മഞ്ഞുനീർബാഷ്പങ്ങൾ
തോരാതെവർഷിച്ചുനിന്നീടുന്നു,
കാററിതാ! നിന്നുടെ സന്ദേശമൂതുന്നു,
തെററന്നാശബ്ദമെവിടെനിന്നു്?

മുന്നിലും, പിന്നിലും, മേലിലും, കീഴിലും-
നിന്നിതാ! കേൾക്കുന്നു ശബ്ദമതു്:—
"ഞാനിതാ! ഞാനിതാ! ഞാനിതാ! കണ്ടാലും
ഞാനിതാ! കണ്ടാലും! വന്നീടുന്നു"

ഇനി രാമനു കത്തുകൾ അയയ്ക്കേണ്ട. രാമനിഷ്ടമുണ്ടെങ്കിൽ ഒന്നോ രണ്ടോ വരി എഴുതിഇട്ടും. എന്നാൽ രാമനയയ്ക്കുന്ന എഴുത്തുകൾ രാമനു കിട്ടുന്നതല്ല.

അകത്തേയ്ക്കു നോക്കുക! ഉള്ളിൽ അന്വേഷിക്കുക! എല്ലായ്പോഴും നിങ്ങൾക്കു മറുപടികിട്ടും; നിങ്ങൾതന്നെയാണു് രാമൻ.

എല്ലാഭാഗത്തുനിന്നും ക്ഷണം വന്നുകൊണ്ടിരിക്കുന്നു.

തൊഴിൽപുറം (Business Page)

൧. ഇന്നാൾ...ൻെറ വ൨ പുറം അയച്ചു. അതു പ്രസിദ്ധപ്പെടുത്താൻ ബാബു ഹർലാലിനു് ഇഷ്ടമുണ്ടെങ്കിൽ വളരെ നന്നായി. അല്ലാത്തപക്ഷം ആയാളുടെ അനുമതിയോടുകൂടി നിങ്ങളതു് അച്ചടിപ്പിക്കണം.

൨. ബാബുരാമനാരായണനുമായി നിങ്ങൾ എഴുത്തുകുത്തു ചെയ്യുക.

C/o രായി ചന്ദുമാൻ
ഡപ്യൂട്ടികലക്ടർ മാജിസ്രേട്ട്, ആഗ്രം.

അവർ അച്ചടിച്ചെങ്കിൽ, 'രാമവർഷാ' മുതലായ ഉർദുപ്രസംഗങ്ങളെപ്പററി ഗ്രഹിക്കുക.

൩. എട്ടുപേജു ഇംഗ്ലീഷുകവിത ഇതോടയയ്ക്കുന്നു.

൪. ഒരു വ്യക്തിപരമായ അഭിമുഖസന്ദർശനത്തിൽ, രാമൻ ഐക്യനാട്ടിലെ പ്രസിഡണ്ടിനു് "അഭ്യർത്ഥന" "ഇൻഡ്യായ്ക്കുവേണ്ടി അമേരിക്കരോടുള്ള ഒരഭ്യർത്ഥന" ഒരുപ്രതി കൊടുത്തു. സാൻഫ്രാൻസിസ്കോയിലെ പ്രഭുക്കന്മാരുടെ ഒരു കമ്മിററിയുടെ പക്കൽ തല്ക്കാലത്തേയ്ക്കു സകലതും ഏല്പിച്ചിരിക്കുന്നു.

൫. സാൻഫ്രാൻസിസ്കോയിൽനിന്നയച്ച പ്രസംഗങ്ങൾ നാലും ഇൻഡ്യായിൽ പുനഃപ്രസിദ്ധംചെയ്യേണ്ടതാണു്.

൬. ഓം! ഓം!! പണ്ഡിതു് ഉദയചന്ദ്രനും മററുമെല്ലാം.

ഓം! ഓം!! ഓം!!!

[മിസ്സസ് വേൎമാൻ (സൂൎയ്യാനന്ദൻ)എന്നയാൾ മി; പുരാൺസിംഗിനു അയച്ച കത്തും, സ്വാമിരാമൻ അമേരിക്കായിലും ഇൻഡ്യായിലുംനിന്നു വേൎമാനയച്ച വ കത്തുകളിലെ ഭാഗങ്ങളും അടിയിൽ ചേൎക്കുന്നു.]

ഓം! ഓം!! ഓം!!!

ജനുവരി, ൧൯൦൩ ശാന്തിആശ്രമം ഇൻഡൻഡയിൽ,
ലോസ്ആൻഗലസ്, കാലിഫോർണിയാ.

പ്രിയപ്പെട്ട, ഏററവും അനുഗൃഹീതനായ പുരാൺ!

ഹാ! നിങ്ങളുടെ ലററർ എനിക്കു കൈവരുത്തിയ ആനന്ദപാരവശ്യം! നമ്മുടെ രാമന്റെ പരിശുദ്ധചൈതന്യം ആ എഴുത്തിലും എന്റെആത്മാവിലുംവ്യാപിച്ചുവെന്നുതോന്നി; അഥവാ അതുശരിതന്നെയോ? തീൎച്ചയായും അതു് ഇനിയും ശരിതന്നെഎന്തെന്നാൽ ഒരെഴുത്തു എന്നോടുപറഞ്ഞു:—"അമ്മാ! രാമൻ സദാ നിന്നോടുകൂടിയുണ്ടു്." ആത്മാവിനു് അതിൎത്തികളില്ല; അതിനാൽ, അതേ! രാമൻ പുരാണിന്റെകൂടെ ഉണ്ടെന്നു എനിക്കു നിശ്ചയമാണു്. ഈ ദിനം എത്ര പവിത്രവും ശാന്തിമയവും! നിങ്ങൾ പ്രാൎത്ഥിക്കുന്നതുപോലെ, നിങ്ങളുടെ പ്രിയപ്പെട്ട കത്തിലുള്ള ആ മഹച്ചൈതന്യം ഇതിൽ സംക്രമിക്കുന്നതിനുള്ള മുന്നോടി! രാമൻ എനിയ്ക്കയച്ച എഴുത്തുകളിലെ ചില ഭാഗങ്ങളും, അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളുംസംബന്ധിച്ച എന്റെ ചില സ്മരണകളും ഞാൻ അയയ്ക്കാം. ഞങ്ങളിൽ ഏററവും ചെറിയ ആളിനോടും സദാ അവ്യക്തിപരമായ സ്നേഹവും ശ്രദ്ധയും ആവഹിച്ചുകൊണ്ടു്, ഈ മഹാമഹൎഷി, ശിശുസദൃശമായ സൌമ്യതയോടുകൂടി, നമ്മുടെ ഈശ്വരനായ—നമ്മുടെ സ്വന്തം ദിവ്യാത്മാവിലേയ്ക്കു ഞങ്ങളുടെ ഹൃദയങ്ങളും മനസ്സുകളും ഉയൎത്തിക്കൊണ്ടു നയിച്ചു. ഹാ! ആധുനികമഹൎഷിശ്രേഷ്ഠനായ രാമനിൽകൂടെ പ്രകാശിക്കുന്ന ആ മഹച്ചൈതന്യത്തിന്റെ മാധുൎയ്യവും, സൌരഭ്യവും! ഈശ്വരൻ ഞങ്ങളുടെകൂടിയായിരുന്നു; ഞങ്ങളിൽ ചിലർ അറിഞ്ഞിരുന്നതേഇല്ല. എന്നിട്ടും ഈശ്വരൻ ഞങ്ങളുടെകൂടെയാണു്. അനുഗൃഹീതരാമൻ പലപ്പോഴുംപറഞ്ഞിരുന്നതുപോലെ "മരണമില്ല"; കാണാൻ കണ്ണുകളും, കേൾക്കാൻ ചെവികളും ഉള്ളവൎക്കു അദ്ദേഹം ദൂരസ്ഥനല്ല, ഞാനീ മഹാത്മാവിനെ ആദ്യം സന്ദൎശിച്ചതു് ൧൯൦൨ ആദ്യം മാത്രമാണു്. അദ്ദേഹം സാൻഫ്രാൻസിസ്കോയിൽ പ്രസംഗങ്ങൾ ചെയ്തുകൊണ്ടിരുന്നു; മനസ്സില്ലാമനസ്സോടെ ഞാൻ പ്രസംഗം കേൾക്കാൻ പോയതാണു്; എന്നാൽ അദ്ദേഹത്തിന്റെ ഓങ്കാരധ്വനിമൂലം എന്റെ മനസ്സു ഉയൎത്തപ്പെട്ടു; ഞാൻ മുമ്പു അനുഭവിച്ചിട്ടില്ലാത്ത ഒരു ആനന്ദംകൊണ്ടു എന്റെ ജീവൻ മുഴുവൻ സ്പന്ദിച്ചു; ഒരു സ്വൎഗ്ഗീയമായ, ആനന്ദമയമായ ശാന്തി എന്നിൽ പ്രകാശിച്ചു.

അതിനുശേഷം അദ്ദേഹം അത്ര സ്വാതന്ത്ര്യമായി ദാനംചെയ്തു ജീവൽഭക്ഷണം ആസ്വദിക്കാനുള്ള വേറൊരു സന്ദർഭവും കിട്ടിട്ടില്ല. ഇൻഡ്യായിൽപോയി, അവിടുത്തെ കുടുംബങ്ങളിൽതന്നെ ഒരംഗമായി ജീവിച്ച്, ഭാരതീയജനങ്ങളെ സഹായിക്കണമെന്നു അദ്ദേഹം അമേരിക്കരോടു ഒരു അഭ്യർത്ഥനയുംചെയ്തു. തങ്ങൾ പോകാൻ തയ്യാറാണെന്നു വളരെപ്പേർ പറഞ്ഞിരുന്നു, പക്ഷേ അവരാരും പോയില്ല. ഒരുദിവസം ഞാൻ അദ്ദേഹത്തോടുപറഞ്ഞു:—"സ്വാമിരാമാ! അവിടുന്നു എനിക്കുചെയ്തു സഹായത്തിനുവേണ്ടി, അതിനുപകരമായി, എനിക്കു അവിടുത്തെ ജനതയ്ക്കു എന്തുചെയ്യാൻ കഴിയും?" അദ്ദേഹം പറഞ്ഞു:—"നിങ്ങൾക്കിഷ്ടമുണ്ടെങ്കിൽ വളരെയധികം ചെയ്യാൻകഴിയും, എന്നാൽ ഇൻഡ്യായിൽ പോകുക!" "ഞാൻ പോകും" എന്നു ഞാൻ പ്രതിവചിച്ചു. എന്നാൽ സ്നേഹിതർ തടയുകയും, കളിയാക്കുകപോലും ചെയ്തു. തിരിയെ വരാൻ പണമില്ലാത്തതിനാൽ പ്രത്യേകിച്ചും ഞാൻ പോകുന്നതിനെപ്പറ്റി ചിന്തിക്കുന്നതേ ഭ്രാന്താണെന്നു ചിലർ പറഞ്ഞു. എന്നാൽ രാമൻ അരുളിച്ചെയ്തു:—"നിങ്ങൾ വാസ്തവത്തിൽ വേദാന്തം അറിയുന്നുവെങ്കിൽ, നിങ്ങൾ ഭയപ്പെടരുത്, എന്തെന്നാൽ അമേരിക്കായിലെപ്പോലെ ഇൻഡ്യായിലും നിങ്ങൾ ഈശ്വരനെ കാണും." അതിൻപ്രകാരംതന്നെ, എന്റെ പ്രിയപ്പെട്ട ഹൈന്ദവസഹോദരീസഹോദരന്മാരുടെ—അതേ, എന്റെ കുഞ്ഞുങ്ങളുടെ, കരുണാപ്രേമമയമായ വാത്സല്യംമുഖേന, ജീവന്റെ ദിവ്യചേതനാതത്വമായ ദൈവം തന്റെ നിഖിലസംരക്ഷണശക്തി തെളിയിച്ചു. എന്നാൽ അനുഗൃഹീതരാമനോടുള്ള എന്റെ വാഗ്ദാനം നിറവേററാൻ അഞ്ചുമാസം താമസിച്ചു; ഞാൻ അദ്ദേഹത്തിന്റെ നാട്ടിലേയ്ക്കു കപ്പൽകയറി. തനിയേതന്നെ! ആ ദൂരനാട്ടിലെ യാതൊരാളെയും അറിയാതെ, എങ്കിലും രാമൻ പഠിപ്പിച്ചതുപോലെ "അപരിമേയത്തിന്റെ രക്ഷാഹസ്തത്തിൽ താങ്ങിനിന്ന വിശ്വാസത്തോടെ"ഞാൻ തിരിച്ചു. കാലിഫോർണിയായിൽ ശാസ്താസ്പ്രിംഗ്സിൽ ഞാൻ അദ്ദേഹത്തെ അവസാനമായി സന്ദർശിച്ചു. സാൻഫ്രാൻസിസ്കോയ്ക്കു ഞാൻ തിരിച്ചു തീവണ്ടി പുറപ്പെടുന്നതിനു സ്വല്പം മണിക്കൂർ മാത്രമേ ഉണ്ടായിരുന്നുള്ളു. ഞങ്ങളുടെ തലയ്ക്കുമീതെ, ഹിമാവൃതമായ ശാസ്താശിഖരം ഉയർന്നുനിന്ന ആ മലകളിൽ ഞാൻ നിന്നപ്പോഴത്തെ ആ ദിവസം ഒരിക്കലും എനിക്കു വിസ്മരിക്കാവതല്ല. അതുപോലെ, ഞാൻ അമേരിക്കായ്ക്കു മടങ്ങുന്ന കാലത്ത്, ആ മഹാത്മാവിനോടു യാത്രപറഞ്ഞു വിടവാങ്ങാൻ ഹിമാലയങ്ങളിലൂടെ "വ്യാസമുനി"യുടെ സമീപത്തുപോകാൻ, രണ്ടരവർഷത്തിനുശേഷം, പല ദി

മായ ആ യാത്രപറച്ചിൽ വിസ്മരിക്കാനോ, കുറിക്കാനോ എനിക്കു ശക്യമല്ല. അവസാനം കുറെമാസങ്ങൾ കഴിഞ്ഞു്, ഈ മഹാത്മാ ശരിരം പരിത്യജിച്ചു.

ഞാൻ ഇൻഡ്യായ്ക്കു കപ്പൽകയറുംമുമ്പു് അനുഗ്രഹീതരാമനിൽനിന്നു എനിക്കു ബഹുലേഖനങ്ങൾ കിട്ടി. അദ്ദേഹം അപ്പോൾ കാസിൽസ്പ്രിംഗ്സിലോ (Castle Springs), ശാസ്താ സ്പ്രിംഗ്സിലോ ആയിരുന്നു അദ്ദേഹം എഴുതുന്നു:—

കാസിൽ സ്പ്രിംഗ്സു്,
കാലിഫോർണിയാ
ജൂൺ ൧൪ ൧൯൦൪

എന്റെ ഏററവും പ്രിയപ്പെട്ട ആത്മാവേ!

എന്തെങ്കിലും എഴുതുകയോ, പറയുകയോ, ചെയ്യേണ്ട ആവശ്യമുണ്ടോ? രാമൻ എല്ലാം അറിയുന്നു. അതായതു്, നിങ്ങൾ എല്ലാം അറിയുന്നു. എന്നാൽ, എന്നിട്ടും, ഇവിടെ അടുത്തകാലത്തുണ്ടായ ചില കാര്യങ്ങൾ രാമൻ നിങ്ങളോടുപറയാം. അവ രാമനു ബഹുസന്തോഷപ്രദമായിരുന്നു. സകലതും രാമനു ആനന്ദം കൊണ്ടുവരുന്നു.

മെയ് ൧൯. നദീതീരത്തു് ഇരുന്ന ഒരു കൽതളിരത്തിൽ രാമൻ നീണ്ടുനിവിൎന്നുകിടക്കുമ്പോൾ, സിയാററിലിൽനിന്നു ഒരു സ്നേഹിതൻ അപ്രതീക്ഷിതമായിട്ടു അയച്ചുതന്നതും, ഇവിടുത്തെ ഡോക്ടർ ഹില്ലറുടെ മാനേജർകൊണ്ടുവന്നതും ആയ വളരെ മനോഹരമായ ഒരു ഊഞ്ഞാൽകട്ടിൽ (Hammock) രാമന്റെപക്കൽ എത്തി. അതു് ഉടനെ വായുവിൽ പൊക്കത്തിൽ രണ്ടു മരങ്ങളിലായി കെട്ടിത്തൂക്കി. തിളയ്ക്കുന്ന മോദത്തോടും കരകവിഞ്ഞ ചിരിയോടുംകൂടി, രാമൻ ഈ തൂങ്ങുന്ന മെത്തയിൽ തന്നത്താൻ ചുരുണ്ടുകിടന്നു. സുഗന്ധവാഹിയായ മന്ദാനിലൻ രാമനെ അങ്ങോട്ടുമിങ്ങോട്ടും ആട്ടിത്തുടങ്ങി. നദി അതിന്റെ 'ഓം'ഗാനം മുറയ്ക്കു മൂളിക്കൊണ്ടിരുന്നു. രാമൻ വീണ്ടും വീണ്ടും പൊട്ടിച്ചിരിച്ചു. നിങ്ങളതു കേട്ടുവോ? രാമൻ അങ്ങിങ്ങു ആടിക്കൊണ്ടിരുന്നപ്പോൾ, ചിലയ്ക്കുന്ന ഒരു പക്ഷി തലയ്ക്കുമുകളിലിരുന്നു സൂക്ഷിച്ചുനോക്കുകയായിരുന്നു. പക്ഷേ അതു രാമനോടു അസൂയാലുവായിരിക്കാം. അതാണോ? അല്ല. അതായിരിക്കാവതല്ല; ഓരോ കരികിലും, കയിലും, മററുപക്ഷികളും രാമൻ അവയുടെ സ്വന്തമാണെന്നു അറിയുന്നു. അതെന്തായാലും അനിയന്ത്രിതമായ ആഭ്യന്തരാനന്ദം പ്രകടിപ്പിക്കുവാൻവേണ്ടി രാമൻ എഴുന്നേററു അല്പനേരം തുള്ളിക്കളിക്കയും, നൃത്തംചെയ്കയും ചെയ്തപ്പോൾ, ആ ഊഞ്ഞാലിൽ കയറിയിരുന്നു ഒന്നാടുവാനുള്ള മധുരസന്ദേശം ആ കൌതുകപ്രദമായ പക്ഷി തട്ടിയെടുത്തു. പറയൂ! രാമന്റെ

ചെറുപക്ഷികളും, പുഷ്പങ്ങളും ലീലാലോലങ്ങളും, സന്തോഷപൂർണ്ണങ്ങളും, സ്വാതന്ത്ര്യങ്ങളുമല്ലയോ?

മെയ് ൨൦—മദ്ധ്യാഹ്നം ഐക്യനാടുകളുടെ പ്രസിഡണ്ട്, ഉത്തരദേശത്തേയ്ക്കുള്ള യാത്രയിൽ, സ്വല്പനേരം സ്പ്രിംഗ്സിൽ നിന്നു, സ്പ്രിംഗ്സ്കമ്പനിയുടെ പ്രതിനിധിയായ സ്ത്രീരത്നം അദ്ദേഹത്തിനു ഒരു കൂടനിറച്ച് ഉത്തമപുഷ്പങ്ങൾ കാഴ്ചവെച്ചു. അതു സ്വീകരിച്ചതിനുശേഷം, ഉടനെ അദ്ദേഹം വളരെ സ്നേഹമായും, യോഗ്യമായും, ആനന്ദകരമായും രാമനോടു "ഇന്ത്യയ്ക്കുവേണ്ടിയുള്ള ഒരു അഭ്യർത്ഥന" സ്വീകരിച്ചു. അദ്ദേഹം ആ പുസ്തകം അപ്പോഴെല്ലാം തന്റെ വലത്തുകയ്യിൽ വച്ചിരുന്നു. മനുഷ്യസംഘങ്ങളുടെ വന്ദനങ്ങൾക്കു വലത്തുകൈപൊക്കി അദ്ദേഹം അംഗീകാരം പ്രകടിപ്പിച്ചപ്പോൾ പുസ്തകം പ്രകൃത്യാ സ്വമേധയാ കുറഞ്ഞപക്ഷം ആറുപ്രാവശ്യമെങ്കിലും അദ്ദേഹത്തിന്റെ നെററിവരെ ഉയന്നു. തീവണ്ടി പുറപ്പെട്ടപ്പോൾ അദ്ദേഹം തന്റെ വണ്ടിയിൽ ഇരുന്നു ശ്രദ്ധാപൂർവ്വം പുസ്തകം വായിക്കുന്നതായി കാണപ്പെട്ടു. ഒരിക്കൽക്കൂടി, പുറപ്പെടുന്ന വണ്ടിയിൽ ഇരുന്നു്, അദ്ദേഹം രാമനോടു കയ്യാട്ടി കൃതജ്ഞത പ്രകടിപ്പിച്ചു.

എന്നാൽ, നോക്കുക! രസപ്രദമായ ഊഞ്ഞാലിൽ ഇരുന്നു് ഒരു ആട്ടം ആസ്വദിക്കാൻഉള്ള ആഡംബരത്തിലേയ്ക്കു രാമൻ പ്രസിഡണ്ടിനെ ക്ഷണിച്ചില്ല. എന്തുകൊണ്ടില്ലെന്നു നിങ്ങൾക്കൂഹിക്കാമോ? സദയം ഊഹിച്ചുനോക്കൂ! ശരി, നിങ്ങൾ പറയാത്തതുകൊണ്ടു രാമൻ പറയാം. കാരണം വെളിവാണു്. സ്വതന്ത്രരെന്നു വിളിക്കപ്പെടുന്ന അമേരിക്കരുടെ പ്രസിഡണ്ടു രാമന്റെ പ്രിയപക്ഷികളുടെയും, തെന്നലിന്റെയും ആയിരത്തിലൊരംശംപോലും സ്വതന്ത്രനല്ല.

പ്രസിഡണ്ടിനെ ഗൌനിക്കേണ്ട. നിങ്ങൾക്കു സ്വതന്ത്രമായിരിക്കാം. രാമനെപ്പോലെ സ്വതന്ത്രമായിരിക്കാം. വായുവും വെളിച്ചവും നിങ്ങളുടെ വിശ്വസ്തഭൃത്യരാകാം. രാമനാകുക! രാമൻ നിങ്ങൾക്കു സകലതും തരാം. സൂര്യന്മാർ, താരങ്ങൾ, വായു, സമുദ്രം, മേഘങ്ങൾ, വനങ്ങൾ, പർവ്വതങ്ങൾ മറെറന്തും, എല്ലാം തരാം. എല്ലാം നിങ്ങളുടേതായിരിക്കും. അതൊരു മനോഹരലാഭമല്ലേ? അല്ലയോ? പ്രിയപ്പെട്ടതേ! സദയം സകലതും ലഭിക്കുക!

പ്രഭാതത്തിൽ നാലുമണിക്കു, പ്രാതഃകാലത്തിന്റെ ചുംബനങ്ങളാൽ ഉണർത്തപ്പെട്ടു്, മന്ദമാരുതനാൽ തലോടിച്ചിരിപ്പിക്കപ്പെട്ടു്, അലഞ്ഞുതിരിയുന്ന പക്ഷികളുടെ മധുരഗാനങ്ങളാൽ സ്വാഗതംചെയ്യപ്പെട്ടു്, രാമൻ പർവ്വതാഗ്രങ്ങളിലും, നദീതീരങ്ങളിലും നടക്കാൻ പുറപ്പെടുന്നു.

വരൂ! നമുക്കൊന്നിച്ചു ചിരിക്കാം. ചിരി! ചിരി! ചിരി! എന്റെ ഹോ! ഹേ! ആദിത്യാ! വരൂ! നിർഭയമായി പുഞ്ചിരിക്കുന്ന രാമന്റെ കണ്ണുകളിൽ നോക്കുക! പ്രകൃതിക്കും രാമനും സമീപം ജീവിക്കുക! പരമാനന്ദംതന്നെയാണു് ഞാൻ!

നിങ്ങളുടെ ആത്മാ,
രാമൻ

(൨)

ശാസ്താം സ്പ്രിംഗ്സ്, കാലിഫോർണിയാ
ജൂലൈ ൻ, ൧൯൦൨.

പ്രിയപ്പെട്ട അനുഗൃഹീതാത്മാവേ,

നിങ്ങളുടെ കത്തുകിട്ടി, സത്യം—സത്യം മാത്രം ആണു ഒരുവന്റെ യഥാർത്ഥസ്നേഹിതനും ബന്ധുവും; പോരാ, ആത്മാവുതന്നെയും.

സത്യത്തിനോടു യോജിച്ചുനില്ക്കുക, ചാരിത്രത്തിന്റെ പാതയിൽ ചവിട്ടി സഞ്ചരിക്കുക. അപ്പോൾ നിങ്ങളുടെ ശരീരത്തിലെ ഒരു രോമംപോലും ഭഞ്ജിക്കപ്പെടുകയില്ല.

യോഗവാസിഷ്ഠവും ഭഗവൽഗീതയും വീണ്ടും വീണ്ടും പഠിക്കുക ആത്മാവിൽ നിങ്ങളുടെ രാമൻ (So am I)

(൩)

ശാസ്താം സ്പ്രിംഗ്സ്, കാലിഫോർണിയാ,
ഒക്ടോ: ൪, ൧൯൦൨.

ഏററവും അനുഗ്രഹിക്കപ്പെട്ട ദിവ്യമാതാവേ,

......നിങ്ങളുടെ ഓരോ നിമിഷനേരവും രാമൻ സമ്പൂർണ്ണം വിലമതിക്കുന്നു. തെററിദ്ധരിക്കാൻതക്കവണ്ണം രാമൻ സ്വാർത്ഥപരായണനല്ല. ഇൻഡ്യായ്ക്കും, സത്യത്തിനും, നരകിക്കുന്ന മനുഷ്യജാതിക്കുംവേണ്ടിയുള്ള പ്രേമത്തിൽ രാമനായി ഭവിച്ചിട്ടുള്ള ഒരാളിനെ എപ്പൊഴെങ്കിലും മറക്കുവാനുള്ള സംഭവ്യതയും ഇല്ലതന്നെ. സൂര്യനെന്നാൽ ആദിത്യനാണു്; രാമനും അങ്ങിനെതന്നെ. (സ്വാമി എനിക്കു സൂര്യാനന്ദനെന്നപേർ വിളിച്ചിരുന്നു.) "തിന്മയെ എതിർക്കരുതു്" എന്നതിന്റെ അർത്ഥം വെറും ഉദാസീനമായ നിർജ്ജീവതചം സ്വീകരിക്കണമെന്നല്ലാ; അങ്ങിനെയല്ല; തെല്ലുമല്ല; ശരീരത്തിന്റെ ക്രിയകളെ ഈ പ്രസ്താവന സ്പർശിക്കുന്നേ ഇല്ല. അതു മനസ്സിനെ—മനസ്സിനെമാത്രം—സ്പർശിക്കുന്ന ഒരു കല്പനയാണു്. മനഃശാന്തി പാലിക്കണമെന്നാണർത്ഥവും. മാനസികമായ നിരോധവും, എതിർപ്പും, വെറുപ്പും സദാ ശണ്ഠയും, മുഷിപ്പും, അനൈക്യവും, ഭാര

വും ഉണ്ടാക്കുന്നു. ചുരുട്ടിയെടുക്കുകയും, തന്മൂലം സ്വയം നിങ്ങൾ അസമാവസ്ഥയിൽ ആകയും ചെയ്യുന്നതിനു പകരം. തിന്മയെന്നു തോന്നപ്പെടുന്നതിനെ പ്രേമം (ത്യാഗം; ദാനം)കൊണ്ടു ജയിച്ചു അടക്കുക. അതിനെക്കാൾ ഉന്നതതരമായ ശക്തിയില്ല.

"തിന്മയെ എതിർക്കാതിരിക്കുക"യും, ഒരു ദാതാവിൻെറ ഘന ഹൃദയാഹ്ലാദത്തോടുകൂടി സംഭവങ്ങളെ സ്വാഗതം ചെയ്കയും ചെയ്യണം. മഹാത്മാക്കൾ അവരുടെ ഹൃദയസാമ്യാവസ്ഥ നഷ്ടപ്പെടുത്തുന്നില്ല. നമ്മുടെ മനഃസ്വാസ്ഥ്യം പാലിച്ചുകൊണ്ടു്, നമുക്കു സദാ വിഘ്നങ്ങളെ ചവിട്ടുപടികളാക്കാം. ഒരിക്കലും, ഒരിക്കലും നിസ്സഹായതാചിന്ത നിങ്ങളുടെ മനസ്സിൽക്കൂടി കടക്കാതിരിക്കട്ടെ.

ഇൻഡ്യയിൽ ചെന്നാൽ പഞ്ചാബിൽ എവിടെയെങ്കിലും കാണപ്പെടാവുന്ന പുരാണിൻെറ വാസസ്ഥലത്തെപ്പററി ഏററവും ക്ഷണത്തിൽ നിങ്ങൾ അന്വേഷിക്കേണ്ടതാണെന്നുള്ള വിചാരം എനിക്കിപ്പോൾതന്നെ ഉണ്ടാകുന്നു.

"ഗർജ്ജിക്കുന്ന പ്രഭാതം" എന്ന പത്രികയുടെ അധിപനാണു് അദ്ദേഹം. അയാൾക്കു പരിചയക്കത്തുകൾ ഒന്നും വേണ്ടിവരുകയില്ല.

കപ്പലിൽ സ്ഥാനംകിട്ടിയാലുടൻ രാമനു എഴുതിഅയയ്ക്കുമെന്നു് ആശിച്ചുകൊണ്ടു്, നിങ്ങളുടെ സ്വന്തം പരിശുദ്ധ, ധീരാത്മാവു്

രാമസ്വാമി

(എൻെറ ഉദ്ദിഷ്ടഭാരതയാത്രയെപ്പററി എനിക്കു വളരെ മനോവേദന സംഭവിച്ചപ്പോൾ എനിക്കു രാമൻ എഴുതിയതാണിതു് ഞാൻ പോകുന്നതിനെ വളരെ എതിർത്തിരുന്നവർ ഉണ്ടു്)

(൪)

ശാസ്താ സ്പ്രിംഗ്സ്, കാലിഫോർണിയാ,
ഒക്ടോ ൧൦, ൧൯൦൨.

ഓം!

പ്രിയമാതാവേ!

പേപ്പറും കൂട്ടംസഹിതം നിങ്ങളയച്ച കത്തുകിട്ടി. സഹോദരഭാവംഉള്ള ആ മണ്ണിൽ കാൽകുത്തുമ്പോൾ നിങ്ങൾക്കു ഹൃദയംഗമമായ സ്വാഗതം ലഭിക്കും. ഞാൻ മുമ്പേതന്നെ ഇൻഡ്യായിലേയ്ക്കു എഴുതിയിട്ടുണ്ടു്. നിങ്ങളവിടെ പോകുന്നുവെങ്കിൽ, നിങ്ങളുടെ പേരു നിങ്ങൾക്കു മുമ്പിൽകടന്നുചെന്നതായി നിങ്ങൾ കാണും. യാത്ര എവിടെവിടെ നിങ്ങൾക്കു മുടക്കണമോ, അവിടവിടെയെല്ലാം നിങ്ങൾക്കു സ്വാഗതം ലഭിക്കും. (ഒരു ചോദ്യത്തിനുത്തരമായി അദ്ദേഹം പറയുന്നു) :—"വെറും ധൂർത്തിനും, തോന്നിയവാസത്തി

നം, അഹങ്കാരത്തിനം, തമാശയ്ക്കും ആയി നാം അർപ്പിക്കപ്പെട്ടു പോയാൽ, അദൃശ്യമായ ഒരു പ്രകൃതിനിയമം അനുസരിച്ച്, നമ്മെ അടിച്ചുതാഴ്ത്തുന്ന ഒരു പ്രത്യാഘാതം നമുക്ക സഹിക്കേണ്ടതായി വരും. ബുദ്ധിയുള്ള മനുഷ്യൻ സദാ തന്റെ ഹൃദയം സ്വന്തഗൃഹത്തിൽ—സ്വന്തത്തിൽ—തന്നെ നിർത്തുകയും, കേവലപരമസത്തയിൽമാത്രം തല്പരനായിരിക്കയും ചെയ്യുന്നു.

ലൌകികകാര്യങ്ങളെ, ഒരു ഔദാര്യശീലനായ രാജകീയപ്രദാതാവിനെപ്പോലെ, ഉദാസീനവും, അക്ഷോഭ്യവും, നിർവ്വികാരവും, സ്വാത്മനിയന്ത്രിതവും ആയ ഒരു മനോഭാവത്തിൽ, അവൻ ശ്രദ്ധിക്കുന്നു.

എല്ലാ ക്രിയാത്മകപ്രവൃത്തിയിലും ഈ ഉന്നതനില പാലിക്കപ്പെടുന്നു. കേവലം അനുഭവാത്മകവും നിഷ്ക്രിയാത്മകവും ആയ സംഭവങ്ങളിൽ, ഒരു മുക്തപുരുഷൻ അസ്പൃഷ്ടനും, അചഞ്ചലനും ആയിട്ട്, തന്റെ നിസർഗ്ഗജമഹത്വത്തെപ്പററി സദാ ഓർമ്മിച്ചുകൊണ്ടു്, ആഹ്ലാദപുരസ്സരം അവയെ അനുഭവിക്കുന്നു. "ഞാൻ ഏകനാണു്, രണ്ടാമതൊന്നില്ലാത്ത ഏകനാണു്. സൂര്യൻ എന്റെ ചിഹ്നമാണു്." നിങ്ങളുടെ സ്വന്തവും യഥാർത്ഥവും ആയ സൂര്യസ്വഭാവത്തെപ്പററി അനവരതം ധ്യാനിക്കയും, ജീവിതത്തിലെ പ്രതിദിനസംഗതികളിൽ ആ പ്രകൃതം പ്രയോഗിക്കയും ചെയ്താൽ, നിങ്ങളുടെ സംഭവപരമായ ചൈതന്യം പ്രേമത്തിന്റെയും, പ്രകാശത്തിന്റെയും, ജീവന്റെയും അതിമഹത്തായ പ്രകടനമായിത്തീരും. നിങ്ങൾ കപ്പൽകയറുംമുമ്പു രാമനെഴുതണം. ജപ്പാനിലും, ഹോങ്കോങ്ങിലും എത്തുമ്പോഴും എഴുതണം. ഇൻഡ്യായിൽ നിങ്ങൾക്കുവേണ്ടി എന്തുചെയ്യാനും രാമൻ സദാ സന്തുഷ്ടനാണു്.

നിങ്ങളുടെ ഉൽക്കൃഷ്ടസുന്ദരാത്മാ,

രാമൻ.

(൭)

ഓം!

ശാസ്താ സ്പ്രിംഗ്സ്, കാലിഫോർണിയാ,
ഒക്ടോ: ൧൩, ൧൯൦൨

ഏററവും അനുഗൃഹീതമഹൽസൂര്യാനന്ദ,

ഇന്നുച്ചയ്ക്കു് നിങ്ങളുടെ കത്തുകൾ രണ്ടും ഒന്നിച്ചു രാമന്റെ കൈവശം എത്തി. എല്ലാം നന്നായി! തൃപ്തികരമായി. നിങ്ങൾ ഒരു നീണ്ടയാത്രയ്ക്കു പുറപ്പെടുന്നതിനാൽ, മനുഷ്യപ്രകൃതത്തെപ്പററി നിങ്ങൾക്കുള്ള അറിവുവർദ്ധിപ്പിക്കയും, നിങ്ങളുടെ മനസ്സിനെ പൂർത്തിയായി സംഗ്രഹിച്ചു നിയന്ത്രണത്തിലും, ഗാംഭീര്യത്തിലും, സദാ അതിന്റെ സ്വന്തത്തിലും സ്വയം നിർത്തേണ്ടതിന്റെ പ്രാധാന്യം

മാഞ്ഞുപോകാത്തവിധം ഹൃദയത്തിൽ ഉറപ്പിക്കുകയുംചെയ്യുന്നതു പ്രയോജനകരമായിരിക്കും. അമാന്തങ്ങളും, എതിർപ്പുകളും ആയി ആവിർഭവിക്കുന്നതെല്ലാം നിങ്ങളുടെ അന്തഃശക്തിയും പരിശുദ്ധിയും വർദ്ധിപ്പിക്കാൻ ഉദ്ദേശിക്കപ്പെട്ടതാണ്. മത്സരങ്ങളും എതിർപ്പും ഇല്ലാതിരുന്നാൽ പരിണാമഗതിയോ, പുരോഗമനമോ ഉണ്ടാകയില്ലെന്നു പ്രാകൃതികശാസ്ത്രജ്ഞന്മാർ (Naturalists)ഖണ്ഡിതമായി തെളിയിച്ചിട്ടുണ്ട്.

റോബേർട്ട് ബ്രൂസിൻെറയും, എട്ടുകാലിയുടെയുംകഥ നിങ്ങൾ ഓർക്കുന്നോ? "ഓരോ മഹനീയമായ കണ്ടുപിടിത്തങ്ങളും നൂററുകണക്കിനും, ആയിരക്കണക്കിനുംഉള്ള തോൽവികൾക്കുശേഷം ഉണ്ടായതല്ലയോ? പ്രഭാതത്തിൽ നേരത്തെ അരമണിക്കൂറോളം ഈ മന്ത്രം ജപിച്ചുകൊണ്ടു ചെലവുചെയ്യുന്നതു ഫലപ്രദമാണ്. (മന്ത്രം വിട്ടിരിക്കുന്നു.) അതിനെ ജപിക്കുമ്പോൾ, അതിൽ അന്തർഭവിക്കുന്ന സത്യത്തെ നിങ്ങളുടെ സ്വന്തപ്രകൃതിയിലേയ്ക്കു ബലേന അടിച്ചുറപ്പിക്കുക. ഈതരം ഇടവിടാതെയുള്ള സ്വയം നിർദ്ദേശം (Autor suggestion)നിങ്ങളെ ഒരു പൂർണ്ണസന്യാസിനി (സ്വാമി)യാക്കും. നിങ്ങളുടെ യാത്രയ്ക്കു എന്തെല്ലാം ഏർപ്പാടായെന്നു ഉടനെ എഴുതി അയയ്ക്കണം. അഗാധസ്നേഹത്തോടും, ആത്മാർത്ഥബഹുമാനത്തോടും, നിങ്ങളുടെ സ്വന്താത്മാ,

രാമസ്വാമി.

(ന്ധ)

ഓം!

ശാസ്താ സ്പ്രിംഗ്സ്, കാലിഫോർണിയാ,
ഒക്ടോ: ൨൧, ൧൯൦൨

ഏററവും അനുഗ്രഹിക്കപ്പെട്ട ദിവ്യസൂര്യാനന്ദ,

ഇന്നലത്തെ കത്തു ഇപ്പോൾകിട്ടി. ഹാ! സന്തോഷവാർത്ത! ഇൻഡ്യായ്ക്കു കപ്പൽകയറുന്നു! ഹോങ്ങ്കോംഗിൽ, (മണിമാളികയ്ക്കു സമീപം) വാസ്സിയമാൽ അസ്സോമാൽ ഗൃഹത്തിൽ നിങ്ങൾ ചെന്നാൽ, രാമ(തീർത്ഥ)സ്വാമിയുടെ സൌഭാഗ്യാവസ്ഥയെയും, നിങ്ങളുടെ സ്വന്തം ശ്രേഷ്ഠസന്ദേശത്തെയും പററി അവിടുത്തെ ഹിന്ദുവണിക്കുകളെ ധരിപ്പിച്ചാൽ അവർക്കുതുവളരെ കൌതുകകരമാകും

പ്രാദേശികകാര്യങ്ങളെക്കുറിച്ചു വേണ്ടവിവരമെല്ലാം, ഞാൻ മുമ്പേതന്നെ തന്നിട്ടുള്ള എഴുത്തുകൾ കാണിക്കുന്ന മേൽവിലാസക്കാർ തൃപ്തികരമായി നിങ്ങൾക്കു പറഞ്ഞുതരും. നിങ്ങൾ പുറപ്പെട്ടാൽ മാത്രംമതി, പിന്നീടു സകലതും ഭംഗിയായി സുഗമമായി നടന്നുകൊള്ളും. ഒരുകാര്യം ഗൌനിച്ചുകൊള്ളുക. നിങ്ങൾ ഏതെങ്കിലും കക്ഷിക്കാരെ കാണാനിടയാകുന്നപക്ഷം, നിങ്ങൾ ഒരിക്കലും, ഒരിക്ക

ലും, ഒരിക്കലും മററു കക്ഷികളെക്കുറിച്ച് അവർ കുററംപറയുന്നതും വിമശിക്കുന്നതും അശേഷം ശ്രദ്ധിക്കയോ, സൂക്ഷിക്കയോ, ഓക്കുക യോ ചെയ്യരുതു്. എവിടെയെങ്കിലും ഒരു ഭക്തിചൈതന്യമോ, ദി വ്യപ്രേമമോ, ഔദായ്യമോ, ആദ്ധ്യാത്മികജ്ഞാനമോ കാണുന്നപ ക്ഷം, അതു സ്വീകരിക്കയും, ഗ്രഹിക്കയും, സ്വന്തമാക്കുകയും ആരു ടെയും സ്ലദ്ധയെ സ്പശിക്കാൻ സമയം എടുക്കാതിരിക്കയും ചെയ്യ ണം. അവരുടെ പോരായ്മകളും, ബലഹീനതകളും ഗൗനിക്കരുതു്.

കൽക്കട്ടായിൽ സേട്ട് സീതാറാമിനെ കാണാൻ മറക്കരുതു്. കൽക്കട്ടായിൽ ഇരിക്കുമ്പോഠം The Dawn എന്ന പത്രത്തിൻെറ പാണ്ഡിതനും, വിനയവാനും, പരിശുദ്ധനും, സ്വാത്മപരിത്യാഗി യും, ഭക്തിമാനും, യാഥാസ്ഥിതികനും, വേദാന്തിയും ആയ പത്രാ ധിപരെക്കൂടി സന്ദശിക്കാം. അദ്ദേഹം ഒരു വിദ്യാഭ്യാസപരവും ഭ ക്ഷണംകൊടുക്കുന്നതുമായ സ്ഥാപനവും വിജയപൂവം നടത്തുന്നുണ്ടു്. കൽക്കട്ടായിൽ നിങ്ങഠംക്കു സങ്കീത്തനം—ഭക്തിപരമായ ഒരു നൃത്യം—ആസ്വദിക്കാം.

വർഷങ്ങളായി വേർപിരിഞ്ഞിരുന്നു തിരിയെ വരുന്ന ഒരു കുട്ടി യെ പുത്രവത്സലയായ അമ്മ സ്വീകരിക്കുന്നതുപോലെ ഭാരതമാ താവു് നിങ്ങളെ സദാ സ്വീകരിക്കും. തൽക്കാലം വന്ദനം! രാമൻ സദാ നിങ്ങളുടെ കൂടെയുണ്ടു്.

ഭാരതത്തിലേയ്ക്കുമാഗ്ഗം! ഹാ! നമുക്കിനി കാത്തിരിക്കാവതല്ല! ഹേ! ആത്മാവേ! നാമും കപ്പൽകയറുന്നു.

നിങ്ങളിലേയ്ക്കു, നാമും നിലയില്ലാത്ത കടലിൽക്കൂടി പുറപ്പെ ടുന്നു! നിർഭ്ഭയം അജ്ഞാതകരകളിലേയ്ക്കു! ആനന്ദപാരവശ്യതരം ഗങ്ങളിൽ കപ്പൽ യാത്രചെയ്യുന്നു!

ആടിഉയരുന്ന കാററുകളിൽ സ്വതന്ത്രമായി ആടിക്കൊണ്ടു നമ്മുടെ ഈശ്വരഗാനംപാടിക്കൊണ്ടു്!

സൌഭാഗ്യകരമായ, ആശ്വസിപ്പിക്കുന്ന ഓങ്കാരമന്ത്രം ജപി ച്ചുകൊണ്ടു്. ഭാരതത്തിലേയ്ക്കു മാഗ്ഗം!

ഈ കടലുകളിൽ സവാരിചെയ്തു്, മലകളിൽ സഞ്ചരിച്ചു്, രാത്രി ഉറക്കമിളച്ചു്, ചിന്തകഠം സമയത്തിൻെറയും, സ്ഥലത്തി ൻെറയും, മൃത്യുവിൻെറയും, ശാന്തചിന്തകഠം ജലങ്ങഠംപോലെ ഒഴുകിക്കൊണ്ടു്, അനന്തമായ ആകാശവീഥികളിൽക്കൂടി, അവയുടെ വായു ശ്വസിച്ചുകൊണ്ടു്, അവയുടെ കല്ലോലങ്ങളിൽ ഞാൻ ആറാ ടിക്കൊണ്ടു്, നിന്നിലെ ഈശ്വരാ! നിന്നിലേയ്ക്കുകയറുന്ന എന്നെ നിശ്ചയമായും താങ്ങുക! നിന്നെ തേടുന്ന, എന്നെയും എൻെറ ആത്മാവിനെയും നിന്നെ തേടാൻ ഭാരതമാതാവിലേയ്ക്കു മാഗ്ഗം!

ഹാ! ആത്മാവേ! മുൻക്കുട്ടികണക്കുവെച്ച്, നീ സമയംപ്രാപി ക്കുമ്പോൾ, കടലെല്ലാം കടന്നു, കഷ്ടപ്പാടുകൾ തരണംചെയ്തു് യാത്ര സമാപിപ്പിക്കുമ്പോൾ, ഈശ്വരനിലേയ്ക്കു സ്വാപ്പ്ണംചെയ്യുന്നു, കണ്ടുമുട്ടുന്നു, അഭിമുഖീഭവിക്കുന്നു, ഉദ്ദേശം സാധിച്ച്, കീഴ്വഴങ്ങുന്നു.

സൌഹാർദ്ദംകൊണ്ടുനിറഞ്ഞു് പ്രേമംനിറഞ്ഞു്, ദൃഷ്ടനായ ജ്യേഷ്ഠഭ്രാതാവിനെ നോക്കി, അനുജൻ ആലിംഗനത്തിൽ, കൈക ളിൽ അലിഞ്ഞുപതിക്കുന്നു; ഭാരതത്തിലേയ്ക്കു മാൎഗ്ഗം!

അത്തരം ദൂരത്തിൽ പറക്കാൻ നിന്റെ ചിറകുകൾ ദൃഢമായി പണിതിട്ടുണ്ടോ?

ഹാ! ആത്മാവേ! ഈവിധം സഞ്ചാരങ്ങളിൽ നീ സഞ്ചരി ക്കുന്നോ? സംസ്കൃതവും, വേദങ്ങളും അടിയിൽ തേടിനോക്കുന്നോ?

എന്നാൽ, നിന്റെ വാസന സുധീരമാകുന്നു.

നിങ്ങളുടെ കരകളിലും, പഴക്കമേറിയ, ഭയങ്കരമായ, ദുർഘട ങ്ങളിലുംനിന്നു നിങ്ങൾക്കു മാർഗ്ഗം! നിങ്ങളുടെ സ്വന്തം നാഥത്വ ത്തിലേയ്ക്കു മാർഗ്ഗം! കുഴപ്പപ്രശ്നങ്ങളെ—ഞെക്കിക്കൊല്ലുന്ന പ്ര ശ്നങ്ങളെ വിട്ടു മാതൃഭാരതത്തിലേയ്ക്കു മാർഗ്ഗം! ഹേ! ഭൂമിയുടെയും ആകാശത്തിന്റെയും രഹസ്യമേ! ഹേ! സമുദ്രജലങ്ങളേ! നിങ്ങളു ടേതു്; ഹേ! ചുറമന്ന കടലിടുക്കുകളേ! ഗംഗയേ! നിങ്ങളുടേതു്! ഹേ! വനങ്ങളേ! ഭൂതലങ്ങളേ! നിങ്ങളുടേതു്! ഹേ! പ്രബലഹിമാലയങ്ങ ളേ! നിങ്ങളുടേതു്! ശോണപ്രഭാതത്തിന്റേതു്! ഹേ! മേഘങ്ങളേ! വർഷമേ! ഹിമങ്ങളേ! ദിനരാത്രങ്ങളേ! നിങ്ങൾക്കു മാൎഗ്ഗം!
ഹേ! സൂൎയ്യചന്ദ്രന്മാരേ! സകലതാരങ്ങളേ! വ്യാഴശുക്രന്മാരേ!
മാർഗ്ഗം, ഉടനടിമാൎഗ്ഗം! (നിങ്ങൾക്കുമാർഗ്ഗം
രക്തം എന്റെ ധമനികളിൽ ജ്വലിക്കുന്നു!
ഹേ! ആത്മാവേ! ദൂരെ! നങ്കൂരംഉയൎത്തുക! പെട്ടന്നുയൎത്തുക!
കെട്ടെല്ലാംപൊട്ടിക്കുക! പാമരംഉയൎത്തുക! പായെല്ലാംകടഞ്ഞുപാര (ത്തുക!
ഭൂമിയിൽ വൃക്ഷങ്ങൾപോലെ നാമിവിടെ വേണ്ടദീർഘകാലം നി- (ന്നില്ലേ?
മുമ്പോട്ടുസഞ്ചരിക്കുക, അഗാധജലങ്ങളിലേയ്ക്കുമാത്രം പറക്കുക!
കപ്പൽസഞ്ചാരി ഇതേവരെ സാഹസപ്പെട്ടു പോകാത്തിടത്തു നാം (പോകാൻതുടങ്ങുന്നു
നാം കപ്പലും,നമ്മെത്തന്നെയും, സൎവ്വംആപത്തിനുവിധേയമാക്കും
ഹേ! ധീരാത്മാവേ! ഹേ! പിതാവേ! പിതാവേ! പുറപ്പെടുക!
ഹാ! സാഹസികാനന്ദം! എന്നാൽ സുരക്ഷിതമായി പുറപ്പെടുക!
ഹേ! പിതാവേ! പിതാവേ! നിന്റെ യഥാൎത്ഥവീട്ടിലേയ്ക്കുതിരിക്കുക!

രാമൻ.

(൭)

ഓം! ഓം! ഓം!

ഓം!

ചിക്കഗോ, ഇലിനോയിസ്
ഫെബ്രുവരി 15, 1904

ഏററവും അനുഗ്രഹിക്കപ്പെട്ട ആത്മാവേ!

നിങ്ങളുടെ അസംഖ്യം എഴുത്തുകളും, കമ്പിയും എല്ലാം മറ്റു രാമഹസ്തങ്ങളിൽ എത്തി. ഒരേപരമാത്മവസ്തു മാത്രമുള്ളപ്പോൾ, ആരു്, ആരോടു നന്ദിപറയുന്നു? രാമൻ ആനന്ദപൂർണ്ണനാണു്, രാമൻ പൂർണ്ണാനന്ദമാണു്, എല്ലാസമയവും രാമൻ സർവ്വശാന്തിയാണു്. രാമനിൽനിന്നു പണി ഒഴുകുന്നു, രാമൻ പണിയൊന്നുംചെയ്യുന്നില്ല. നീ സുരഭിലമായ പനിനീർപുഷ്പം ആകുക, മധുരസൌരഭ്യം സ്വയം നിന്നിൽനിന്നു പ്രസരിച്ചു നാലുപാടും ഒഴുകും. എന്നിൽനിന്നു്! എന്നിൽ!

ഹൃദയപൂർണ്ണമായി നിങ്ങൾ ഒരു ഹിന്ദുവാണെന്നു ബോധിക്കുന്നോ? ഹിന്ദുക്കളുടെ തെററുകളും, അന്ധതകളും നിങ്ങളുടെ സ്വന്തമാണെന്നു സാക്ഷാൽക്കരിക്കുന്നോ? സ്വന്തസഹോദരീസഹോദരന്മാരെപ്പോലെ നിങ്ങളവരെ വിശ്വസിക്കുന്നോ! രാമൻ പലപ്പോഴും സ്വയം ഒരു കട്ടംചായംപുരണ്ട മതഭ്രാന്തനായ ക്രിസ്ത്യാനിയെന്നു ബോധിക്കുംപോലെ, നിങ്ങൾ നിങ്ങളുടെ അമേരിക്കൻജന്മം മറന്നു് ജന്മനാ ഹിന്ദുവായി പരിവർത്തനം ചെയ്യപ്പെട്ടതുപോലെ നിങ്ങൾ സ്വയം കാണുന്നോ? അങ്ങിനെയുണ്ടെങ്കിൽ, അത്ഭുതകരമായ വേല നിങ്ങളിൽനിന്നു സ്വമേധയാ പൊട്ടിപ്പുറപ്പെടും.

നിങ്ങൾ ആരു്? നഷ്ടപ്പെട്ടവരെ രക്ഷിക്കാൻ പുറപ്പെടുന്ന നിങ്ങൾ ആരു്? നിങ്ങൾതന്നെ രക്ഷിതയാണോ?

"തന്റെ ജീവനെ രക്ഷിക്കണമെന്നാശിക്കുന്നവർ, അതിനെ നഷ്ടപ്പെടുത്തണം" എന്നതു് നിങ്ങൾക്കറിയാമോ? നിങ്ങൾ അങ്ങിനെ നഷ്ടപ്പെട്ടവരിൽ ഒന്നാണോ? നിങ്ങൾക്കപ്രകാരമാകാൻ കഴിയുമോ, ഇഷ്ടമുണ്ടോ? എന്നാൽ എഴുന്നേല്ക്കുക; ഒരു രക്ഷിതാവാകുക! ഒരു പാപിയാകുക—അവനുമായി ഐക്യം സാക്ഷാൽക്കരിക്കുക; അവനെ നിങ്ങൾക്കു രക്ഷിക്കാൻ കഴിയും, സകലതും ജയിക്കാൻ, പ്രേമത്തിന്റെ ഈ ഒരു മാർഗ്ഗമല്ലാതെ, വേറെ മാർഗ്ഗമില്ല.

ഓം! ഓം!

സ്വാമിരാമനെപ്പോലെ
നിങ്ങളുടെ സ്വന്തആത്മാ.

(വ്വ)

ഓം!

മിന്നിയാപൊലിസ്, M. N., U. S. A.
ഏപ്രിൽ 3, 1904.

ഏററവും അനുഗൃഹീതാത്മാവേ,

നിങ്ങളെവിടെയാണ്? മധുരയിൽനിന്ന എഴുതപ്പെട്ട, സന്തോഷപ്രദമായ നവവത്സരലേഖനത്തിനുശേഷം, പ്രിയപ്പെട്ട, ഉൽകൃഷ്ടമാതാവിൽനിന്ന ഒരു കത്തും കിട്ടിയില്ല. ശാന്തിഃ ശാന്തിഃ ശാന്തിഃ ഉള്ളിൽനിന്നുവരുന്നു. സ്വർഗ്ഗരാജ്യം നിങ്ങളുടെ അകത്താണ്. ഗ്രന്ഥങ്ങളിലും, ക്ഷേത്രങ്ങളിലും, മന്ദിരങ്ങളിലും, പ്രവാചകന്മാരിലും, പുണ്യവാന്മാരിലും അന്വേഷിക്കുന്നതു്—ആനന്ദം തേടുന്നതു് വെറുതെ—വ്യർത്ഥമാണ്. ഇപ്പോഴേയ്ക്കും നിങ്ങളുടെ അനുഭവം ഇതു തെളിയിച്ചിരിക്കാം. ഈ പാഠം ഒരിക്കൽ പഠിച്ചുകഴിഞ്ഞാൽ, അതിന കൊടുത്ത വില എന്തായിരുന്നാലും, അതു അധികപ്പെട്ടിരിക്കയില്ല. തനിയേ ഇരുന്ന്, ഇച്ഛാഭംഗംപോലും ദിവ്യാനന്ദത്തിലേയ്ക്കു പരിവർത്തനംചെയ്യുക The Thundering Dawn പോലെയുള്ള ബുക്കുകളിൽനിന്ന പ്രചോദനീയനിർദ്ദേശങ്ങൾ സ്വീകരിക്കാം. ഓങ്കാരം ധ്യാനിക്കുക. മനുഷ്യവംശത്തിന ശാന്തിദാതാവാകാതെ, തേടുന്ന അന്വേഷകനാകരുതു്. പ്രിയപ്പെട്ട ഏകാത്മാവേ! ശാസ്ത്രാ സ്പ്രിംഗ്സിൻെറ ഇട്ടക്കിനരുകെവെച്ചു രാമൻപ്രദാനംചെയ്ത കടശിസംഭാഷണം ഓക്കുന്നുണ്ടോ? അതൊരു അന്വേഷകൻെറ നിലയിലല്ലാ, പ്രകാശവും പ്രേമവും എന്നന്നേയ്ക്കുമായി കൊടുക്കുന്നവൻെറ നിലയിലാണ് തരപ്പെട്ടതു്. നാം തേടുന്ന നിലയിൽ നില്ക്കുമ്പോൾ നമ്മുടെ ഹൃദയങ്ങൾ തകർന്നുപോകുന്നു. രാമൻ "അമേരിക്കരോടുള്ള അഭ്യർത്ഥന"യിൽ വിവരിച്ചതുപോലെയുള്ള ഇൻഡ്യൻവസ്തുസ്ഥിതികളെ നിങ്ങൾ പരീക്ഷിച്ചുനോക്കിയോ? ഇഷ്ടമുണ്ടെങ്കിൽ, ആ പ്രസംഗം ഒന്നുകൂടി വായിക്കുക. വെറും സ്നേഹത്തിനുവേണ്ടിയുള്ള നിങ്ങളുടെ പ്രയത്നത്തിൽനിന്ന പ്രത്യക്ഷമായി കാണത്തക്ക സത്വരഫലങ്ങൾ പ്രതീക്ഷിക്കരുതു്, "സേവനത്തിൽനിന്നുമാത്രം തൃപ്തി സമ്പാദിക്കുക" എന്ന ക്രിസ്തുവിൻെറ ചൈതന്യം പറയുന്നു. സേവിക്കാനുള്ള ഭാഗ്യത്തെക്കാൾ ഉയന്ന ഒരു സമ്മാനമോ, പ്രതിഫലമോ, വരമോ നമുക്ക കിട്ടാനില്ല. ലക്നൗവിലെ "Advocate"-ൻെറ പത്രാധിപരായ ബാബുഗംഗാപ്രസാദവർമ്മായെ നിങ്ങൾ കണ്ടിട്ടില്ലെങ്കിൽ, സദയം ഇനി കാണുക. സാധുക്കളായ ഹിന്ദുക്കളുടെ കഷ്ടപ്പാടുകളിൽ പങ്കെടുക്കുന്നതു്, അമേരിക്കായിലെ ജീവിതസുഖങ്ങൾ ആസ്വദിക്കുന്നതിനെക്കാൾ, അധികം

ഉല്ലാസപ്രദമായി നിങ്ങളുടെ ഹൃദയത്തിന്നു തോന്നുന്നുണ്ടോ? വീണ്ടും ഇൻഡ്യായിൽ വരണമെന്നു മോഹിക്കാൻതക്കവിധം ആണോ അതു്?

ഓം! ഓം! ഓം!

രാമൻ ഒരുമാസം പോർട്ടലണ്ടു ഓറിഗണിലും, ഒരുമാസം ഡെൻവറിലും, രണ്ടുവാരം ചിക്കാഗോയിലും, രണ്ടുവാരം മിന്നിയാപ്പൊലിസിലും ആയിരുന്നു. ഈ സ്ഥലങ്ങളിൽ വേദാന്തസംഘങ്ങൾ ഉപവൽക്കരിക്കപ്പെട്ടുണ്ടു്; പല ഭിന്നസർവ്വകലാശാലകളിലും സാധുഹിന്ദുവിദ്യാർത്ഥികൾക്കു സ്വതന്ത്രസ്കോളർഷിപ്പുകൾ സമ്പാദിക്കപ്പെട്ടുന്നു. ഇവിടെന്നു രാമൻ ബഫലോ എന്നിടത്തേയ്ക്കും, അവിടെന്നു ബോസ്റ്റണിലേയ്ക്കും, ന്യൂയോർക്കു്, ഫിലഡെൽഫിയാ, വാഷിംഗ്ടൺ ഇതുകളിലേയ്ക്കും പോകുന്നു. ജൂൺ ൨൯, ൩൦, ൩൧ എന്നീ തീയതികളിൽ രാമൻ സെൻറലൂയിയിൽ World's Unity League എന്നതിന്റെ യോഗങ്ങളിൽ ആയിരിക്കും. ജൂലൈയിൽ രാമൻ ലേക്കു് ജിനീവായിൽ പോകും; അടുത്തപടി, രാമൻ ഇംഗ്ലണ്ടിൽ ലണ്ടനിലെത്തും. പ്രിയമാതാവേ! നിരുത്സാഹപ്പെടരുതേ! കാര്യങ്ങളുടെ തെളിഞ്ഞ വശങ്ങളേ നോക്കാവൂ. മുള്ളില്ലാത്ത റോസാച്ചെടിയില്ല. ഈ ലോകത്തിൽ അമിശ്രിതമായ നന്മ കാണപ്പെടുകയില്ല. സർവ്വഗുണമായിട്ടുള്ളതു് പരമാത്മാമാത്രമാണ്. ഇൻഡ്യായ്ക്കു വേദാന്തം (സത്യം) പ്രയോഗത്തിൽ ഉണ്ടായിരുന്നെങ്കിൽ, അമേരിക്കരോടുള്ള അഭ്യർത്ഥനയ്ക്കു ആവശ്യമുണ്ടായിരുന്നുവോ? നിങ്ങളുടെ ഹൃദയം സർവ്വസ്വത്തിന്റെ സൌന്ദര്യവുമായി സമ്പൂർണ്ണയോജിപ്പിൽ എത്തുമ്പോൾ, നിങ്ങൾ സർവ്വത്ര സകലതും പ്രകാശമാനമായിക്കാണും.

ശാന്തിഃ! ശാന്തിഃ! ശാന്തിഃ!

കേന്ദ്രാനന്ദമേ! സദാ എന്നന്നേയ്ക്കും അന്തരാനന്ദമേ!

സ്വാമിരാമനെന്ന

നിങ്ങളുടെ സ്വന്തം ആത്മാ.

(൯)

ഓം!

വില്യംസ്ബേ, വിസ്, അഥവാ, ലേക്കു്ജീനീവാ,
ജൂലൈ ൮, ൧൯൦൪

ഏററവും അനുഗ്രഹിക്കപ്പെട്ട ദിവ്യാത്മാവേ,

നിങ്ങളുടെ കത്തുകൾ രാമനുകിട്ടി; വന്ദനം. രാമൻ സ്ഥിതിഗതികൾ ഭംഗിയായി അറിയുന്നു. ശാന്തിയും, സന്തോഷവും, വിജയ

വും സദാ നിങ്ങളോടുകൂടിയിരിക്കും. ഉടമസ്ഥതാബോധവും, ആഗ്രഹവും ത്യജിച്ച ഒരു പരിശുദ്ധാത്മാവിനു് ഏതുതരം ഭയവും, വിപത്തും, ബുദ്ധിമുട്ടും ഉണ്ടാകയില്ല. ഞാൻ പ്രപഞ്ചത്തിൽ നീണ്ടു വ്യാപിച്ചു ശയിച്ചുകൊണ്ടു് സ്വതന്ത്രമായി, സ്വതന്ത്രമായി വിശ്രമിക്കുന്നു. നെഞ്ചിനകത്തുള്ള സർപ്പം ചെറു 'ഞാൻ'—അഹന്തയാണു്, അതു പറിച്ചെറിയുക. അപ്പോൾ ലോകമാസകലം നിങ്ങളെ ആരാധിക്കുന്നു. മിന്നിയാപ്പോലീസ്സിൽനിന്നു രാമൻ മടങ്ങിയപ്പോൾ Practical Wisdom എന്ന പത്രികയിൽ പ്രസിദ്ധീകരിക്കാൻ ഒരു നീണ്ട, ടൈപ്പ്ചെയ്ത ലേഖനം നിങ്ങളുടെ ശ്രേഷ്ഠസത്തയ്ക്കു അയച്ചിരുന്നു. അതിന്റെ വിഷയം 'പ്രായോഗികജ്ഞാനം' എന്നതാണു്. സെൻറു ലൂയിയിലെ ലോകൈക്യലീഗിന്റെ ആദ്യയോഗം രാമന്റെ അദ്ധ്യക്ഷതയിൽ ഉൽഘാടനം ചെയ്യപ്പെട്ടു. ഐക്യലീഗിൽ രാമന്റെ പ്രസംഗങ്ങൾക്കു പുറമേ, ബ്രഹ്മവിദ്യാസംഘം, സെൻറുലൂയിയിലെ പ്രായോഗികക്രിസ്തുമതചര്ച്ച്, മററു പല സ്ഥലങ്ങളിലെയും സ്ഥാപനങ്ങൾ—ഇവയുടെ ആഭിമുഖ്യത്തിൽ പ്രഭാഷണങ്ങൾ ഉണ്ടായിരുന്നു. അല്പദിവസത്തിനകം രാമൻ ചിക്കഗോയിൽ പോകുന്നു! അവിടെന്നു ബഫലോ, ലിലിഡേൽ, ഗ്രീനക്കർ മെയിൻ—ഈ സ്ഥലങ്ങളിലേയ്ക്കും. സെപ്തംബറിലോ, അതിനുമുമ്പോ അമേരിക്കാ വിടുന്നു.

എല്ലാവർക്കും ശാന്തിയും, അനുഗ്രഹങ്ങളും, പ്രേമവും,
സ്വാമിരാമനെന്ന നിങ്ങളുടെ സ്വന്തം ആത്മാ.

(൧൦) 10
ഓം!

ജാക്സൺവിൽ, ഫ്ളോറിഡാ
ഒക്ടോ: ൧, ൧൯൦൪ 1904

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയപ്പെട്ട ആത്മാവേ,

കുറെക്കാലമായി രാമൻ നിങ്ങൾക്കു യാതൊന്നും എഴുതാറില്ല: കാരണം:—

൧. രാമൻ സർവ്വദാ ജോലിത്തിരക്കത്തിൽ ഇരുന്നിരുന്നു.

൨. പത്രങ്ങൾക്കല്ലാതെ ഇൻഡ്യായിൽ ആർക്കും യാതൊരു ലററും അയച്ചില്ല.

൩. നിങ്ങൾക്കു നല്ല സഹായഹസ്തങ്ങൾ ഉള്ളതിനാൽ രാമനിൽനിന്നു കത്തുകൾ ആവശ്യമെന്നു വിചാരിച്ചില്ല.

൪ മിന്നിയാപ്പലിസ് വിട്ടതിനുശേഷം രാമനു നിങ്ങളിൽനിന്നൊരു കത്തും കിട്ടിയില്ല

നിങ്ങൾക്കു സർവ്വദാ ശാന്തിയും, അനുഗ്രഹവും, പ്രേമവും, ആനന്ദവും ഉണ്ടായിരിക്കട്ടെ.

നിങ്ങളുടെ അന്തസ്സംബന്ധത്തെ സത്യമായി അനുസരിക്കുമ്പോൾ നിങ്ങൾക്കാരോടും വ്യാജമായി പെരുമാറാൻ സാധ്യമല്ല. നാമാക്കും ഒന്നുംകൊട്ടഘോഷിപ്പാനില്ല നമ്മുടെ വേല വെറും സ്നേഹത്തിന്റെ വേലയായിരിക്കട്ടെ. സർവദാ ഉറച്ചു്, ബലിഷ്ഠനായിരിക്കണമെന്നാണു് നമ്മുടെ ലക്ഷ്യപ്രമാണം.

ഓരോരുത്തൎക്കും അവരവരുടെ അനുഭവം സ്വാതന്ത്ര്യമായിട്ടുണ്ടായിരിക്കട്ടെ. നമുക്കുള്ള ഏകമായ അവകാശം നമ്മുടെ സഹജീവിമനുഷ്യരെ അവരുടെ പുരോഗമനസഞ്ചാരത്തിൽ സേവിക്കയും, സഹായിക്കയും ചെയ്യാൻ മാത്രമാണു്. എന്നാൽ സഞ്ചാരം യഥാർത്ഥത്തിൽ പുരോഗമനം ആയിരിക്കണം, അല്ലാതെ പുരോഗമനമെന്നു വെറുതെ വിശ്വസിപ്പിക്കുന്ന ഒന്നായിരിക്കരുതു്. ആധ്യാത്മികപശ്ചാൽഗമനത്തിനു ഞാൻ എന്റെ സഹോദരന്മാരെ സഹായിക്കുന്നുവെങ്കിൽ, ഞാൻ അവരോടുകൂടി താഴെപ്പതിക്കുന്നു. നിങ്ങളെന്തുചെയ്താലും, എവിടെ ആയിരുന്നാലും, രാമന്റെ അനുഗ്രഹങ്ങളും പ്രേമവും നിങ്ങളോടുകൂടെയുണ്ടായിരിക്കും. മററന്നാൾ രാമൻ ന്യൂയോർക്കിൽപോകുന്നു; ഒക്ടോബർ എട്ടിൽ മിക്കവാറും, പ്രിൻസസ്സ് ഐറിൻ എന്ന കപ്പലിൽ ജിബ്രാൾട്ടറിലേക്കു കപ്പൽ കയറും. ഇൻഡ്യായിൽ എത്താൻ കുറെ നാൾ താമസിച്ചേക്കാം: എന്തെന്നാൽ, മാർഗ്ഗമദ്ധ്യേ വളരെ സ്ഥലങ്ങളിൽ നില്ക്കാനിടയുണ്ടു്

ഓൎമ്മിക്കാനും, അനുഷ്ഠിക്കാനുംഉള്ള കുറിപ്പുകൾ:—

ഒരു സ്നേഹിതനു അയോഗ്യമായിട്ടെന്തെങ്കിലും ഉണ്ടെന്നറിയുന്നപക്ഷം, അതു മറക്കുക,

എന്നാൽ അവനു എന്തെങ്കിലും കൌതുകകരമായിട്ടുണ്ടെങ്കിൽ അതിനെ ഉന്നമിപ്പിച്ചുറയുക.

നമ്മിൽ കുററമാണെന്നു തോന്നപ്പെടാവുന്നതു് അവൻ പുറത്തു തള്ളുന്ന—വിഗണിക്കുന്ന—പക്ഷം സകലരുടെയും ഹൃദയത്തിൽ അവൻ ഔന്നത്യത്തിൽ പ്രതിഷ്ഠിതനായിരിക്കും.

അവന്റെ മുഖപത്മം, അനർഘതമമായ സ്വർണ്ണപരിവർത്തനശാല (Alehemy) പോലെ, നന്മയിലേയ്ക്കും, യോഗ്യതയിലേയ്ക്കും സകലതും രൂപാന്തരപ്പെടുത്തുന്നു. ഭയരഹിതനും, അനവരതദാതാവുംആയവന്റെ സൂൎയ്യസമാനമായ നില—പ്രതിഫലാശകൂടാതെ സേവിക്കുന്ന സ്വാതന്ത്ര്യപ്രേമംമൂലം പ്രകാശവും ജീവനും ചിതറിക്കൊണ്ടു്, ഈശ്വരന്റെ മാഹാത്മ്യംപോലെ ദിവ്യശോഭാപ്രസരണത്തിൽ ജീവിച്ചുകൊണ്ടു്, വ്യക്തിതാബോധമെല്ലാത്തിനുംമുകളിൽ, സ്വാൎത്ഥത്തിൽനിന്നൊഴിഞ്ഞു നിൽക്കുന്നവന്റെ നില—മോക്ഷവും, സംരക്ഷണവും ആകുന്നു.

"സ്വർഗ്ഗീയഭക്ഷണംഞാൻ ഭുജിച്ചീടുന്നു
സ്വർഗ്ഗീയവീഞ്ഞുകുടിക്കുന്നു ഞാൻ സദാ
ഈശ്വരൻ എന്നുടെയുള്ളിലും ചുററിലും,
ശാശ്വതനന്മയെനിക്കുമിരിക്കുന്നു!!

നിങ്ങളുടെ സ്വന്താത്മാ,
സ്വാമി രാമൻ.

(താഴെക്കാണുന്നതു് മിസ്സസ് വെൽമാൻെറ കത്താണു്)

[ഈ വിലയേറിയ ലേഖനങ്ങളുടെ പാരായണംകൊണ്ടുള്ള ആനന്ദം! ഹാ! അതെല്ലാം പകൎത്തുന്നതിൽനിന്നു് അതിലുമധികം പ്രകാശവും, സന്തോഷവും, പരിശുദ്ധവും, ഉന്നതവും ആയ ചൈതന്യവും ഉണ്ടാകുന്നു. പ്രിയപ്പെട്ട പുരാൺ! അവ നിങ്ങൾക്കു ആനന്ദംഉണ്ടാക്കുമെന്നു എനിക്കറിയാം. അതുകളെ നിങ്ങൾ വിതരണം ചെയ്തു ലഭിക്കുന്നവൎക്കും വലിയ സഹായമാകും. പൂൎണ്ണമായി പകൎപ്പു തരാൻ സാധ്യമല്ല. ദിവ്യഗുരുവിൻെറ പ്രഭാതരശ്മികൾ പേപ്പറിൽ ഒക്കെ വ്യാപിക്കുന്നു; അദ്ദേഹം എഴുതിയ വരികൾ എല്ലാം മററു സകലതിനേക്കാളും വിലമതിച്ചു ഞാൻ സൂക്ഷിക്കുന്നു. പ്രചോദനപ്രദമായ ഈ മനോഹരലേഖനങ്ങൾ വായിക്കുമ്പോൾ രാമൻെറ സാന്നിധ്യംതന്നെ എന്നിൽ ഉണ്ടാകുന്നു. അതെ! ആത്മാവിൻെറ തിളക്കം ദൃശ്യമാകുന്നതുവരെ എൻെറ ഹൃദയവും മനസ്സും അവ പ്രകാശിപ്പിക്കുന്നു. എൻെറ ആത്മാ-യഥാൎത്ഥദിവ്യാത്മാ-മാത്രമേ പരമാൎത്ഥമായിട്ടൊന്നുള്ളു. സൂൎയ്യാനന്ദ]

(ഫ) ll

ആനന്ദം! ആനന്ദം! ആനന്ദം!
ഓം! ഓം! ഓം!

ബോംബേ,

ഏററവും അനുഗ്രഹീതയായ പ്രിയമാതാവേ!

രാമൻ ബോംബേയിൽ വന്നിട്ടു അഞ്ചുദിവസമായി. ക്ഷണം മധുരയ്ക്കു വരുന്നതുമാണു്. ഇക്കാലമെല്ലാം പ്രസംഗങ്ങളും, മററു ജോലികളുംകൊണ്ടു രാമനു ജോലിത്തിരക്കായിരുന്നു. രാമൻ പതിവിൻപടി അളവില്ലാതെ സന്തോഷപൂൎണ്ണനാണു്. നിങ്ങൾ ഇപ്പോഴും ഇൻഡ്യായിൽതന്നെയാണെന്നറിയുന്നതിൽ രാമൻ സന്തുഷ്ടനത്രെ. പൂൎണ്ണാരോഗ്യവും, ആഹ്ലാദചൈതന്യവും, ശാന്തഹൃദയവും, അനുഗ്രഹീതമനസ്സും ആശംസിച്ചും, മധുരയിൽവെച്ചു നിങ്ങളെക്കാണാമെന്നാഗ്രഹിച്ചുംകൊണ്ടു്,

ആത്മാവിൽ നിങ്ങളുടെ
സ്വാമി രാമതീൎത്ഥൻ.

12
(ഫ്ര.)

ഓം! ഓം! ഓം!

ആനന്ദം! ആനന്ദം! ആനന്ദം!

പ്രിയപ്പെട്ട പുരാൺ,

നാമെല്ലാം മധുരയിൽ എങ്ങിനെ സമ്മേളിച്ചുവെന്നും, മീററിം ഗുകളെപ്പററിയും നിങ്ങൾക്കറിയാം. എന്തൊരു അനുഗൃഹീതമായ, അനുഗൃഹീതമായ കാലമായിരുന്നു അതു്! ഓം! ഓം!

പുഷ്കർ,
ഫെബ്രുവരി, ഫർ, ഫൻരെ

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയദിവ്യമാതാവേ,

ബോംബേസർവ്വകലാശാലയിലെ ഒരു ഗ്രാഡ്വേററു്—ഒരു സുന്ദരയുവാവു്, രാമന്റെ ജോലിക്കായി ഇന്നേദിവസം തന്റെ ജീവിതം സമർപ്പിച്ചിട്ടുണ്ടു്. സാഹിത്യജോലികളിൽ സഹായിച്ചു കൊണ്ടു അയാൾ രാമന്റെകൂടി താമസിക്കും. പ്രിയപ്പെട്ട ഈശ്വരൻ—പരമകാരുണ്യം—എത്ര നല്ലവൻ! അവൻ അഥവാ അതു് തന്നെ വിശ്വസിച്ചു പണിയെടുക്കുന്നവരെ ഒരിക്കലും ചതിക്കുന്നതല്ല.

പുറമേപോയി പ്രസംഗിക്കാൻ നാരായണസ്വാമിയെ ക്ഷണം അയയ്ക്കുന്നതാണു്. പ്രകാശമാനമായ തുറന്ന കേന്ദ്രങ്ങളിൽ പണിയെടുക്കുംപോലെതന്നെ ശ്രേഷ്ഠമാണു് മുക്കുകളിലും, മൂലകളിലും ഇരുന്നു വേലചെയ്യുന്നതും. ഒരു പേർഷ്യൻചക്രത്തിൽ, ചെറിയ പല്ലുപോലുള്ള മരത്താങ്ങും (ഹിന്ദുസ്ഥാനിയിൽ 'കുത്താ'എന്നു പറയപ്പെടുന്നതു്) കാളകളെപ്പോലെ പ്രധാനപ്പെട്ടതാണു്. ഈ പാവപ്പെട്ട മരത്താങ്ങു മാററിക്കളഞ്ഞാൽ യന്ത്രം അശേഷം നിലയില്ലാതെവീഴും. മാത്രമല്ലാ ചക്രത്തിലെ ഇലകളിലുള്ള ഓരോ ആണിയും പരമപ്രാധാന്യമുള്ളതാണു്. അത്തരം ചെറുതെന്നുതോന്നുന്ന സാധനങ്ങളെ ശിശുക്കൾ പ്രയോജനപ്പെടുത്തുന്നില്ലെങ്കിൽ അതുകൊണ്ടെന്തു്? ഈശ്വരദൃഷ്ടിയിൽ എത്ര വിനീതമായാലും പണി പ്രേമചൈതന്യത്തിൽ ചെയ്യപ്പെടുന്നപക്ഷം വളരെ മനോഹരം തന്നെയാണു്. പ്രഭാവമേറിയ സൂര്യന്റെ മുമ്പിൽ ചെറിയ മഞ്ഞുതുള്ളി തീരെ നിസ്സാരമായി തോന്നപ്പെടുന്നു. എന്നാൽ അതിന്റെ മധുരമായ ചെറുനെഞ്ചിൽ ആ സൌരഗോളം അശേഷം ഈ അണുവായ ചെറിയ തുള്ളി പ്രതിബിംബിപ്പിക്കുന്നുവെന്നു കണ്ണു കാണുന്നു. അപ്രകാരംതന്നെ എന്റെ അനുഗൃഹീതപ്രിയമാതാവേ, തിരസ്കൃതമായ കോണുകളിൽ ഇരുന്നു്, പേരും പെരുമയും അറിയാതെതന്നെ, മൃദുവായും, മൌനമായും വേലചെയ്യുന്നതു് ഉച്ച

ത്തിൽ ശബ്ദായമാനമായി ചെയ്യുന്നതിനെപ്പോലെതന്നെ ശ്രേഷ്ഠവും അത്യന്താപേക്ഷിതവും ആണു്. പക്ഷേ ശബ്ദബഹളം മനുഷ്യവംശശ്രദ്ധയെല്ലാം ആകർഷിച്ചുവെന്നു വരാമെന്നുമാത്രമേ ഉള്ളൂ. ഞാൻ ചെയ്യുന്നതായി തോന്നിയ അല്പത്തിനെപ്പററി ഞാൻ കണ്ഠിതപ്പെട്ടിരുന്നു. "നിന്നുനിന്നു കാത്തിരിക്കുന്നവരും സേവനം ചെയ്യുന്നു." അമ്മ ചെറുശിശുവിനെ താലോലിക്കുന്നു; കാലം ചെന്നു് അവൻ സർവ്വകലാശാലയിൽ കയറുമ്പോൾ പ്രൊഫസ്സർ പ്രായപൂർത്തിവന്ന യുവാവിനോടു പ്രസംഗിക്കുന്നു. പ്രൊഫസ്സരുടെ ജോലിയോളം ശബ്ദഘോഷമോ, പ്രശംസാവാഹിതമോ അമ്മയുടേതിനില്ല. എന്നാലും, അമ്മയുടെ കടമ പ്രൊഫസ്സറുടേതിനേക്കാൾ വളരെ അധികം മധുരവും പ്രധാനവും അത്രേ. ആ അമ്മയുടെ മടിയ്ക്കും, താരാട്ടിനും പകരം (ശൈശവത്തിൽ ഉള്ളതു്) പ്രൊഫസ്സരുടെ മുറിയും പ്രസംഗങ്ങളും പ്രതിഷ്ഠിക്കുന്നതു് നമുക്കു സഹിക്കാമോ?

ഒരു സാധാരണ കൂലിക്കാരൻ തന്റെ താഴ്ന്ന കൂലിപ്പണി, ക്രിസ്തുവിന്റെയോ, കൃഷ്ണന്റെയോ പണിപോലെ, പരിശുദ്ധവും പ്രധാനവും ആണെന്നു പരിഗണിക്കണമെന്നു വേദാന്തം ആവശ്യപ്പെടുന്നു. ഒരു കസേരയുടെ ഒരുകാൽ നാം നീക്കുമ്പോൾ, മുഴുവൻ കസേരയും നാം അനക്കുന്നില്ലയോ? അതുപോലെ, നാമൊരാത്മാവിനെ—ആളിനെ—ഉയർത്തുകയോ, പൊക്കുകയോ ചെയ്യുമ്പോൾ അവനിൽക്കൂടി പ്രപഞ്ചം അശേഷവും നാം ഉയർത്തുകയും, ഉൽകൃഷ്ടീകരിക്കയും ചെയ്യുന്നു. മനുഷ്യസംഘടന അത്രയ്ക്കു ദൃഢമാണു്.

ഈശ്വരൻതന്റെ മററുജോലികളുടെസ്ഥിതി
വാസ്തുതുംഗണിക്കാതെ, താന്താങ്ങൾസ്ഥാനങ്ങളിൽ
തങ്ങൾതൻശക്തിയെല്ലാം കേന്ദ്രിച്ചുസ്വന്തംപണി
ഭംഗിയിൽചെയ്യുന്നവർ പ്രാപിക്കുംമഹാജീവൻ.

ഹാഹാ!മാരുതൻതാങ്ങും ശബ്ദമേ! കഠിനമായ്
ആഹന്ത! വ്യക്തമായ് നീ സുചിരംവർത്തിക്കുന്നു.
നിന്നുടേതുപോൽവിളി എന്നുടെഹൃദയത്തിൽ
തന്നെഞാൻശ്രവിക്കുന്നു നല്ലതുപോലെസ്വഖാൽ,

നീതന്നെയായിരിക്കാൻ തീരുമാനിക്കുക; തന്നത്താൻ കാണുന്നവൻ സങ്കടമെല്ലാം നഷ്ടപ്പെടുത്തുന്നുവെന്നറിയുക.

ഓം!

ആനന്ദം! ആനന്ദം! ഓം! ശാന്തിഃ! അനുഗ്രഹം! പ്രേമം!

രാമൻ.

/3

(ക്രമം)

പുഷ്കർ, അജ്മീർഡിസ്ട്രിക്ട്
ഫെബ്രവരി, ൨൨, ൧൯൦൫.
22, 1905

ഓം! ശാന്തിഃ! അനുഗ്രഹങ്ങൾ! പ്രേമം! ആനന്ദം!

ഏററവും അനുഗ്രഹിക്കപ്പെട്ട ദിവ്യമാതാവേ,

നിങ്ങളുടെ മധുരമായ സ്വർഗ്ഗീയലേഖനം കിട്ടി. അനുഗ്രഹിക്കപ്പെട്ട സൂര്യ്യാനന്ദനുള്ളതുപോലെ, ശരീരത്തിന്മേൽ അത്തരം ഭംഗിയേറിയ നിയന്ത്രണം ഉണ്ടായിരിക്കുന്നതു് തീർച്ചയായും ഈശ്വരനോടു ആശ്ചര്യകരമായ ഐക്യവും, പ്രേമത്തോടു വിസ്മയകരമായ രമ്യതയും ഉണ്ടാക്കുന്നു. (ഞാൻ കുറെ ദീനമായി കിടന്നിരുന്നു, ദിവ്യശക്തിയായ പ്രേമംകൊണ്ടു ഞാനതു ഭേദപ്പെട്ടുത്തിയുമിരുന്നു.)

ഓം! ആനന്ദം! ജയ്! ജയ്!

നിങ്ങളയച്ച പദ്യം വളരെ മനോഹരമായിരുന്നു
തൻെറവിസ്മയങ്ങളെ ചെയ്യുതീക്കുവാൻ ജഗ-
ത്തിൻെറനായകൻ ഗൂഢമാർഗ്ഗേണചരിക്കുന്നു.
അംബുരാശിയിൽ പാദംചവുട്ടിക്കൊടുംകാററിൽ
ഡംബരമനോഹരം സവാരിചെയ്യുന്നീടുന്നു.
അനന്തചതുരനാദുർഗ്ഗമഖനികളിൽ
കനത്തശോഭപൂണ്ട തന്നുടെ ചിന്താജാലം
നിധിപോലഗാധമായ് സൂക്ഷിച്ചുവെച്ചുംകൊണ്ടു
വിധികൾ പരമമായ് നടത്തിവരുമവൻ.
ഭീതർപുണ്യവാന്മാരേ! ഗ്രഹിക്കിൻ നവധൈര്യ്യം,
ഭീതിയ്ക്കിന്നതിമാത്രം നിങ്ങൾക്കു ഹേതുവാകും
വാരിദസന്ദോഹങ്ങൾ തന്നുടെഗർഭത്തിങ്കൽ
കാരുണ്യം ഘനമായി വഹിച്ചുനിന്നീടുന്നു.
തലയ്ക്കുമീതേ വന്നുനിന്നുകൊണ്ടനുഗ്രഹ-
ജാലങ്ങൾ വർഷംചെയ്യു തുഷ്ടിനൽകിടും നൂനം.
വിറച്ചുതുറിച്ചു നോക്കീടുന്ന ദിവ്യതപത്തിൽ
ചിരിച്ചുനില്ക്കുംമുഖം മറച്ചുവെച്ചീടുന്നു.
മൊട്ടിനു സ്വല്പം കയ്പോയെരിപ്പോ തോന്നീടിലും
സുഖം്ം മാധുര്യ്യം കസുമത്തിങ്കൽ കാണാമല്ലോ.

അതേ! ബോബുജ്യോതിസ്വരൂപൻ തീർച്ചയായും നന്മയുടെ ഏററവും അനുഗ്രഹീതമായ ഒരു സ്വർഗ്ഗീയാവതാരംതന്നെയാണു്. അദ്ദേഹം അത്രദയാലുവാണു്.

നിങ്ങളുടെ സ്വന്തം ആത്മാവായ
സ്വാമിരാമതീർത്ഥൻ

(൫൪)

പുഷ്കർ, അജ്മീർ

ഓം! ആനന്ദം! ആനന്ദം! ഓം! ശാന്തിഃ!

അനുഗൃഹീത ദിവ്യമാതാവേ,

മുമ്പു നിങ്ങൾ രാമനൊന്നിച്ചിരുന്ന മട്ടുപ്പാവിൽ രാമൻ കിടക്കുകയായിരുന്നു.

ദിവ്യബോധത്തിൽ നഷ്ടപ്പെട്ടു്, നിങ്ങളുടെ കത്തും മററു ചില തുംകൊണ്ടുവന്നു രാമൻെറ കൈകളിൽ വെച്ചതുവരെ ബോധരഹിതനായി രാമൻ കിടന്നു. ദീർഘവും, അത്യുച്ചവും, ഹാർദ്ദവും, ആഹ്ലാദകരവും ആയ ഒരു പൊട്ടിച്ചിരി നിങ്ങളുടെ അനുഗൃഹീതാത്മാവിനായി സമർപ്പിക്കപ്പെട്ടു. പിന്നെ ലററർ തുറന്നുനോക്കി; ഓം! ശാന്തിഃ! ശാന്തിഃ! ശാന്തിഃ! ഏററവും പ്രിയപ്പെട്ട അമ്മേ! നിങ്ങളുടെ സുമധുരലേഖനം വായിച്ചതിനുശേഷം വേറൊരു ആഹ്ലാദകരമായ ചിരി രാമൻ നിങ്ങൾക്കയക്കുന്നു. അമ്മേ! എല്ലാവിധവും നിങ്ങൾ യോഗ്യമായ് പ്രവർത്തിക്കുന്നു; നിങ്ങളുടെ ശുദ്ധവും, മധുരവും, ലളിതവും, സൌമ്യവും ആയ പ്രകൃതം രാമൻ സമ്പൂർണ്ണം മനസ്സിലാക്കുന്നു. ഈശ്വരൻെറ നിയോഗംപോലെ രാമൻ ഗദ്യമായും, ചില പദ്യമായും പല വിഷയങ്ങളെക്കുറിച്ചും എഴുതുന്നു.

ബാബുഗംഗാപ്രസാദവർമ്മായ്ക്കു ഇൻഡ്യായിലെ ഇതരപ്രാന്തങ്ങളിലും ഇതരരാജ്യങ്ങളിലും പോകാനാണ്ടായിരുന്നു. ബാലികാപാഠശാലകൾ സന്ദർശിച്ചു സ്ത്രീവിദ്യാഭ്യാസപദ്ധതിനിരീക്ഷിച്ചു ലക്ക്നൗവിലും മററും, ക്ഷണത്തിൽ സ്ത്രീവിദ്യാഭ്യാസപരിഷ്കാരങ്ങൾ നടപ്പിൽ വരുത്താനാണിതു്; പ്രാദേശികസർക്കാർ ഈ ജോലി അദ്ദേഹത്തെ ചുമതലപ്പെടുത്തിയിരുന്നു. ഇക്കാരണത്താൽ മാർച്ചിനുമുമ്പേ അദ്ദേഹത്തിനു രാമനെ വന്നുകാണ്മാൻ തരമില്ലായിരുന്നു. രാമൻ വേനൽക്കാലത്തു് സമതലങ്ങളിൽപാർക്കുക മിക്കവാറും സംഭവ്യമല്ല. രാമൻ കാശ്മീരം ഇഷ്ടപ്പെടുന്നു. നിങ്ങളുടെയും, റായിഭവാനിദാസു് മുതൽപേരുടെയും നല്ല സമ്പർക്കം നല്ലവണ്ണം രാമൻ ആസ്വദിക്കുവാനുദ്ദേശിക്കുന്നു. നിങ്ങളുടെക്കൂടെ രാമൻ കാശ്മീരത്തേയ്ക്കു പോകുന്നപക്ഷം, അസംഖ്യം ക്ഷുൽപീഡിതരായ ആത്മാക്കൾക്കു രാമൻെറ സാന്നിധ്യവും സംഭാഷണവും ഫലപ്പെട്ടേയ്ക്കും. എന്നാൽ ദിവ്യമാതാവേ, ഒരു മനുഷ്യനു് ആസ്വദിക്കാവുന്ന അത്യുന്നതാധികാരം ഹൃദയം, മനസ്സു്, ശരീരം മുതലായ സകലതും സത്യത്തിൻെറയും, മനുഷ്യത്വത്തിൻെറയും പാവനാഗ്നിയിൽ തുടരെത്തുടരെ ഹോമിക്കാൻ മാത്രമാണു് അവ്യക്തിപരമായും, നിഷ്കളങ്കമായും, ചെറുതായും, മന്ദമായും അകത്തുനിന്നുദിക്കുന്ന ശബ്ദത്തിൻെറ രൂപ

ത്തിൽ പ്രകടിക്കുന്ന പരമാത്മാവിന്റെ സ്വീകാര്യമായ മാറ്റം ത്താണു്.

"ഭിത്തികഠംഭേദിക്കുവാൻ കത്തവ്യം വിളിക്കുമ്പോഠം
ഹൃത്തിടിഞ്ഞുമാറുന്നോൻ എത്രയുംഭോഷൻ നീചൻ"

അമ്മേ, പരിപാവനമായി സമപ്പിക്കപ്പെട്ട ജീവൻ പലപ്പോഴും ഏതോ നിഗ്രൂഢദിവ്യകാരണംകൊണ്ടു്—അജ്ഞാതമായ ഏതോ ഹേതുമൂലം—നയിക്കപ്പെട്ടുകൊണ്ടിരിക്കുന്നു.

രാമൻ കാശ്മീരത്തിലേയ്ക്കു നിങ്ങളുടെകൂടെ വരാം. എന്നാൽ യാത്രാകാലംവരെ ഒന്നും തീച്ചപറയാൻ തരമില്ല.

നിങ്ങളുടെ സ്വന്താത്മാ
രാമതീത്ഥൻ

(൧൭)

ഓം!

ജയപ്പൂർ
മാച്ച് ൬, ൧൯൦൪

ഏററവും അനുഗ്രഹിക്കപ്പെട്ട ഏററവും പ്രിയപ്പെട്ട ദിവ്യത്വമേ,

രാമൻ പുഷ്കരംവിട്ടു എന്നുള്ളിടത്തോളം, രാമന്റെ വരവിനെപ്പററിയുള്ള നിങ്ങളുടെ ദീർഘദശനം സഫലമായി. ഇവിടെനിന്നു രാമൻ ഏതുവഴി തിരിയുമെന്നുള്ളതു്, സമയംവരുമ്പോഠം സൂയ്യസൂയ്യനായ പരമകാരുണികന്റെ തീരുമാനത്തിനു്, അദ്ദേഹത്തിന്റെ ഹസ്തങ്ങളിൽ വിട്ടിരിക്കുന്നു. അജ്മീർ ടൌൺഹാളിൽ രണ്ടു പ്രസംഗം ചെയ്യപ്പെട്ടു. ജയപ്പൂർ ടൌൺഹാളിൽ പ്രസംഗങ്ങഠം ഏപ്പാടുചെയ്യപ്പെട്ടുന്നു. പുരാൺപുഷ്കരത്തിൽ വരുകയും, രണ്ടുമൂന്നുദിവസം രാമന്റെകൂടി മലകളിൽ ചുററിക്കറങ്ങുകയുംചെയ്തു. ഡിലിജംഗ്സിംഗ് എത്ര ആസ്വാദ്യമാണു്? ജനങ്ങഠം കൂട്ടംകൂട്ടമായി രാമനെ കാണാൻ വരുന്നു. ഇതവസാനിപ്പിക്കണം; ഈശ്വരനും ഞാനും!

ഇപ്പോഴെല്ലാം ഞങ്ങഠം ഒന്നിച്ചു സഞ്ചരിക്കും പകൽ സമയം; രാത്രിയിൽ പ്രേമപരവശരായി ഒന്നിച്ചുറങ്ങും; രാവിലെ എഴുന്നേല്ക്കും; കാൽകൊണ്ടു പോകുന്നിടത്തേയ്ക്കു നടക്കും; അതു ഏകാന്തതകളിലുമാകാം, ജനക്കൂട്ടങ്ങളിലുമാകാം, ഏതായാലും നന്നുതന്നെ. തങ്ങഠം യാത്രയുടെ അവസാനംകാണ്മാനിച്ഛിക്കരുതു്; അവസാനം എന്തായിരിക്കുമെന്നാലോചിക്കയുമരുതു്. സകലത്തിന്റെയും അന്തം മുമ്പേതന്നെ നമ്മിലല്ലയോ?

ഓം! ഓം! ഓം!

ക്ഷണം രാമൻ കത്തുകളുടെ പ്രവേശനത്തിനപ്പുറത്താകും — വനങ്ങളിലോ, മലകളിലോ, ഈശ്വരനിലോ, നിങ്ങളിലോ. ഇനി എപ്പോൾ നിങ്ങൾ രാമനിൽനിന്ന കേൾക്കുമെന്നറിവില്ല.

നിങ്ങളുടെ സ്വന്തം ആത്മാ
രാമൻ

ശാന്തിഃ! അനുഗ്രഹങ്ങൾ! പ്രേമം! എന്നെന്നേയ്ക്കും നിങ്ങളോടുകൂടി ഇരിക്കട്ടെ!

(ഫന്റ)

ഓം!

ഹരിദ്വാർ
വ്യാഴാഴ്ച സായാഹ്നം

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയജനനി!

നിങ്ങളുടെ പ്രവചനം ശരിയായി. രാമൻ ഡറാഡൂണിലും അവന്റെ ദിവ്യമാതാവിലേയ്ക്കും വരുന്നുണ്ട്. എന്നാൽ രാമനോടുള്ള പ്രേമപാരമ്യംകൊണ്ടു ജനങ്ങൾ മാൎഗ്ഗമദ്ധ്യേ പലസ്ഥലങ്ങളിലും രാമനെ നിൎത്തി താമസിപ്പിച്ചു. ആൾവാർ, മുറാദബാദ്, അജ്മീർ, ജയപ്പൂർ ഇവിടങ്ങളിൽ പ്രസംഗങ്ങൾ ചെയ്യപ്പെട്ടു. രാമൻ ഹരിദ്വാരത്തിൽ നിന്നു; തീവണ്ടിയിൽവെച്ച് നമ്മുടെ പ്രിയപ്പെട്ട, അനുഗ്രഹിക്കപ്പെട്ട ബാബുജ്യോതിസ്വരൂപനുമായി വിട്ടുപിരിഞ്ഞു. രാമന്റെ സാന്നിധ്യത്തെപ്പററി ഇവിടുത്തെ ജനങ്ങൾ അറിഞ്ഞു; അവർ ഏററവും സ്നേഹപൂൎവ്വം രാമന്റെ താമസം ദീൎഘിപ്പിക്കണമെന്ന പ്രാൎത്ഥിക്കുന്നു. രാമനിൽനിന്നു പുറപ്പെടുന്നതിനു വേണ്ടിയാത്തിപ്പെട്ടും, ആശ്ചൎയ്യകരമായി അതംഗീകരിക്കാൻ തയ്യാറായും ഇരിക്കുന്ന യുവസാധുക്കളുടെയും മററുള്ളവരുടെയും, നില നന്നാക്കാൻ വല്ലതും ചെയ്യുന്നതിനു കിട്ടിയ ഈ സന്ദൎഭം കളയുന്നതിനു രാമനും വിചാരിക്കുന്നില്ല. മാതാവേ, നാം മധുരയിൽവെച്ചു കണ്ടപ്പോൾ സാധുസന്ന്യാസിമാരുടെയിടയ്ക്കു വേലചെയ്യണമെന്നു തന്നെയാണല്ലോ നിങ്ങളും ആവശ്യപ്പെട്ടതു്. വളരെ കൌതുകപ്രദരായ സ്വാമിമാർ രാമന്റെ ശാസനങ്ങളെ സ്വീകരിക്കുന്നുണ്ട്.

രാമൻ ഇന്നു ഗംഗയ്ക്കു മറുകരയിലുള്ള ചണ്ഡിക്ഷേത്രത്തിൽ പോയിരുന്നു. ക്ഷേത്രം ഒരു ചെറുസുന്ദരമായ മലയ്ക്കു മുകളിൽ ഇരിക്കുന്നു. ആ ഭാഗത്തു നദീസമീപം വനം ബഹുനിബിഡമാണ്. കാഴ്ച മനോഹരവും; അനവധി ചെറുനദികളായി തിരിയുന്ന ഗംഗയുടെകാഴ്ച അത്യധികം മോഹനമാണ്. ചണ്ഡിക്ഷേത്രത്തിൽ നിന്നു നോക്കിയാൽ ഹിമാലയൻ ഹിമശിഖരങ്ങൾ ഒരു കനകമയമോ, വജ്രമയമോ ആയകാഴ്ചയെ പ്രത്യക്ഷമാക്കുന്നു.

അനുഗ്രഹിക്കപ്പെട്ടതേ!

പ്രശംസയില്ലാ, കുററപ്പെടുത്തലില്ലാ, സുഹൃത്തുക്കളില്ലാ, ശത്രുക്കളില്ലാ, സ്നേഹമില്ലാ, വിരോധമില്ലാ, ശരീരമില്ലാ. അതിന്റെ ബന്ധുക്കളില്ലാ, വീടില്ലാ, അന്യനാടില്ലാ.

ഇല്ലതന്നെ! ഈലോകത്തിലേതൊന്നും പ്രധാനമല്ല. ഈശ്വരൻ പ്രധാനമാണ്! ഈശ്വരൻ യഥാൎത്ഥമാണ്! ഈശ്വരൻമാത്രമേ യഥാൎത്ഥമായുള്ളു.

സകലതും പോകട്ടെ: ഈശൻ, ഈശൻ മാത്രമാണ് എല്ലാത്തിലും എല്ലാം. അനശ്വരമായ ശാന്തി മഴത്തുള്ളിപോലെ പൊഴിയുന്നു. അമൃതം മഴത്തുള്ളിയിൽ പെയ്യുന്നു, രാമന്റെ മനസ്സു ശാന്തിപൂൎണ്ണമാണ്. ആനന്ദം അവനിൽനിന്നു ഒഴുകുന്നു.

രാമൻ സന്തുഷ്ടനാണ്, പ്രിയമാതാവേ, നിങ്ങൾ സദാ സന്തുഷ്ടയാണ്.

ശാന്തിഃ! അനുഗ്രഹം!

പ്രേമം! ആനന്ദം! ആനന്ദം! ഓം! ഓം!

പ്രേമം, അനുഗ്രഹം, ആനന്ദം നിങ്ങളുടെ കുട്ടികൾക്കെല്ലാം, ആതിഥേയനും ആതിഥേയിക്കും (ബാബു ജ്യോതിസ്വരൂപനും ഭാൎയ്യയ്ക്കും) നിങ്ങളുടെ സ്വന്താത്മാ, രാമൻ

(൭൭)

ജൂലൈ ൭, ൧൯൦൩

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയാത്മാവേ,

ഒരു വാരത്തോളം മുമ്പേ നിങ്ങളുടെ മസൂറിവിലാസത്തിൽ രാമൻ അയച്ചിരുന്ന കത്ത് ഇപ്പോഴേക്ക കിട്ടിയിരിക്കുമല്ലോ. ഈ വേനലിനു രാമനു കാശ്മീരിനു പോകാൻ കഴിവില്ല. തന്മൂലം കൈലാസം, മാനസസരോവരം മുതലായസ്ഥലങ്ങളിലേയ്ക്കുള്ള നിങ്ങളുടെ വിനോദയാത്ര നിങ്ങൾക്ക സ്വൈരമായി അനുഭവിക്കാം. ഈ മനോഹരമായ പൎവ്വതക്കാഴ്ചകളിൽ, പണ്ടുള്ളജീവിതത്തിൽ അനുഗ്രഹിക്കപ്പെട്ട അമേരിക്കായിൽവെച്ചു നിങ്ങൾ കണ്ടിട്ടുള്ള കാഴ്ചകളെ അനുസ്മരിപ്പിക്കുന്ന ഭൂതലക്കാഴ്ചകൾ കാണുമ്പോൾ, നിങ്ങൾ തീൎച്ചയായും സ്വന്തംപോലെ രസിക്കുന്നതാണ്.

രാമനെത്രയോധന്യൻ! ജീവിതപ്രളയത്തിൽ,
വിമലകൎമ്മക്കൊടുങ്കാററതിൽ അങ്ങുമിങ്ങും
ഞാനിതാപറക്കുന്നു, താഴെയും മീതേയുമായ്
ജനനംതൊട്ടു ശവക്കല്ലറവരെയേവം.
അന്തഹീനമാംവല, മിന്നുന്ന ജീവൻതന്റെ
സന്തതം മാറീടുന്ന സമുദ്രം; ഇതേവിധം

ഉത്ഥാനസമയമാം നെയിത്തു യന്ത്രംതന്നിൽ
നാഥന്റെ ജീവദചസ്ത്രംനെയ്തു ഞാൻ പറക്കുന്നു.

ഓം! നിങ്ങളുടെ സ്വന്താത്മാ രാമൻ

(ഫവ്വ)

ഓഗസ്റ്റ് ഫ, ഫൻഒ

ഓം! ആശീർവ്വാദങ്ങൾ! ആനന്ദം! ശാന്തിഃ! ശാന്തിഃ!

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയമാതാവേ,

കുറെനാൾ മുമ്പു നിങ്ങളുടെ കത്തുകിട്ടി. എന്നാൽ ഈയിടെ രാമൻ ആർക്കും കത്തയയ്ക്കാറില്ല. ജനങ്ങൾക്കായി നാട്ടുഭാഷയിൽ രാമൻ എഴുതിക്കൊണ്ടിരുന്ന മൂന്നു ഉപയോഗപ്രദമായ പുസ്തകങ്ങൾ രാമനിന്നുതീർത്തു. നിങ്ങൾക്കിപ്പോൾ ആരോഗ്യം എങ്ങിനെ? പൂർണ്ണാരോഗ്യവും ബലവും രാമൻ നിങ്ങൾക്ക ആശംസിക്കുന്നു

ഓം! ഓം! ഓം!

നിങ്ങൾക്കമേരിക്കായിലേയ്ക്കു യാത്ര ഏർപ്പാടുചെയ്യുന്നതു ഒട്ടും പ്രയാസമുള്ളകാര്യമല്ല, എന്നാൽ നിങ്ങളെ ഞങ്ങൾക്കിവിടെ വേണം. ഇതുപക്ഷേ സ്വാർത്ഥമാകാം, എന്നാൽ നിങ്ങളിവിടുത്തെ ജനങ്ങളെ സ്നേഹിക്കയും ചെയ്യുന്നവല്ലൊ. ഇൻഡ്യൻ ശീതോഷ്ണസ്ഥിതി മാത്രംകൊണ്ടാണു ദേഹക്ഷീണമെന്നു നിങ്ങൾക്ക തീച്ച്യുണ്ടോ? അമേരിക്കായ്ക്കു മടങ്ങിയാൽ നിങ്ങൾക്ക ഗുണമുണ്ടെന്നും നിശ്ചയമുണ്ടോ? അങ്ങിനെയുണ്ടെങ്കിൽ, ഞങ്ങളാരും നിങ്ങളെ ഇവിടെ നിർത്താൻ നിർബ്ബന്ധിക്കയില്ല. കാലിഫോർണിയായിൽ കേടുക്രൂടാതെ നിങ്ങളെത്തുന്നതിനു ഞങ്ങളെല്ലാം സഹായിക്കണം.

ശാന്തിഃ! ഹാർദ്ദമായ അനുഗ്രഹങ്ങൾ! പ്രേമം!

ഈ കത്തു നിങ്ങളെ നല്ല ആരോഗ്യത്തിൽ കാണുമെന്നാശിക്കുന്നു.

(ഫൻ)

ഓം! ഓം! ഓം!,

ശാന്തിഃ! അനുഗ്രഹങ്ങൾ! പ്രേമം! ആനന്ദം! ആനന്ദം!

'ഡാർജിലിംഗ്'

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയദിവ്യത്വമേ,

മസൂറിയിൽനിന്നു ഏകദേശം ആയിരംമൈലകലമുള്ള കുന്നുകളിൽആണു രാമനെന്നു പക്ഷേ നിങ്ങൾ മുമ്പേതന്നെ അറിഞ്ഞിരിക്കാം. ബംഗാൾ വനംവകുപ്പിന്റെവക ഒരു പഴയ കെട്ടിടത്തിൽ രാമൻ ഏകനായി താമസിക്കുന്നു. റയിൽവേ രേഖയിൽനിന്നു ദൂര

ട്ട്, പോസ്റ്റാഫീസിൽനിന്നകലെ, സന്ദർശകരുടെയും, കാഴ്ചക്കാരുടെയും പിടിക്ക അപ്പുറത്ത്, ലോകത്തിലെ ഏററവും നല്ല ഭൂതലകാഴ്ചകളിൽ ഒന്നിനാൽ ചുററപ്പെട്ട്, സുന്ദരനദീശിശുക്കളും ഉറവകളും വളരെ സമീപത്തുള്ളതും, കാലാവസ്ഥ നന്നായാൽ, ലോകത്തിലേയ്ക്കു പൊക്കംകൂടിയ മൌണ്ട് എവറസ്റ്റിനെ ദൂരത്തു ക്ഷേമമായി കാണാവുന്നതും ആയ ഒരുസ്ഥലത്ത് ആണിത്. അരണ്യവാസികളായ പർവ്വതജാതിക്കാർ ഇവിടെയും രാമനു പുതുപാൽകൊണ്ടു വന്നുതരുന്നു. വനസഞ്ചാരവും പുസ്തകപാരായണവും രാമൻെറ സമയം ചെലവാക്കുന്നു.

പേരും, കീർത്തിയും, മോഹങ്ങളും, ധനവും, സമ്പാദ്യങ്ങളും എല്ലാം എന്താണ്? "വനങ്ങളിലെ മനുഷ്യൻ ഈശ്വരനെ കാണും" പ്രവർത്തിക്കണമെന്ന ജ്വരത്തെ നാം പിടികൂടി പുലത്തുന്നതെന്തിനു്?

നമുക്കു ദിവ്യരായിരിക്കാം. പ്രഭാതസമീരണൻ ഊതുകയും, എത്രതരം ഏതു പുഷ്പങ്ങൾ വിടിരുന്നുവെന്നറിയാൻ ഉൽക്കണ്ഠിതനല്ലാതെ ഇരിക്കയും ചെയ്യുന്നു. അതു എല്ലാത്തിലും അടിക്കുന്നു. വികസിക്കുവാൻ തക്ക പാകതയുള്ള മൊട്ടുകൾ കണ്ണു തുറക്കുന്നു. നമ്മിൽ ഈശ്വരബോധം നിലനില്ക്കുന്നെങ്കിൽ, സിംഹഗുഹകളും, കത്തുന്നകാടുകളും, കരുംതുറങ്കുകളും, ഭൂകമ്പചലനങ്ങളും, പതിക്കുന്ന പാറകളും, കൊടുങ്കാററുകളും, യുദ്ധക്കളങ്ങളും, വാതുറക്കുന്ന കല്ലറകളും എല്ലാം, തണ്ടും, പ്രതാപവും, മാന്യതയും, മാഹാത്മ്യവും, സിംഹാസനങ്ങളും, ആഡംബരങ്ങളും, പരിവാരങ്ങളും എല്ലാം ഉണ്ടായിരിക്കുന്നതിനെക്കാൾ, അധികം മധുരങ്ങളാണ്. ഈവക പ്രൌഢികളെല്ലാം ഉണ്ടായിരുന്നാലും, ആഭ്യന്തരമായ ഏകാന്തതയിൽ ഒരു മനുഷ്യൻ സ്വയം താനല്ലാതെയും, അദ്വയനായ ഏകനോടു ഒന്നിച്ചിരിക്കാതെയും കാണപ്പെടുന്നെങ്കിൽ എന്തു ഫലം! "ഹാ! പൂർത്തീകരിക്കപ്പെട്ട ഉദ്ദേശംകൊണ്ടുള്ള ആനന്ദം! ഒരോപദ്രവും നമ്മുടെ ലക്ഷ്യമാക്കി, ലഘുവായി പാദന്യാസംചെയ്തു, ഓരോരാത്രിയും ശാരീരികമരണമാക്കി, ഓരോ ദിവസവും പുതുജീവനാക്കി!"

വന്ദനം! മിത്രങ്ങളേ! പോകുക! പൊയ്ക്കൊൾക!
മന്ദിരോത്തമം ലോകമെത്രയോ ഹ്രസ്വം ഹ്രസ്വം.

ഞാനുമെൻപ്രണയവുമൊന്നിച്ചു കളിക്കും ഹാ!
ആനന്ദിച്ചോരുമിച്ചുനീന്തുന്ന സുഖം സുഖം!

ഒന്നിച്ചുനീന്തുകെന്നോ? അല്ലൊരിക്കലുമല്ലാ,
നന്ദിച്ചുനീന്തുന്നവർ സമുദ്രംതന്നിൽചാടി

ഉരുണ്ടുമറിഞ്ഞതിൽ മഗ്നരായൊന്നായ്തീൻ
ചേരുമ്പോഴത്തെ രസമതുതാൻ രസം രസം!

ഓം! ആനന്ദം! ആനന്ദം!

നിങ്ങളുടെ സ്വന്താത്മാ
ഓം.

(൨൦)

(ഇതൊരു അംശവും എനിക്കു കടസ്സി കിട്ടിയതുമാണ്.)

ഓങ്കാരം! ശാന്തിഃ! ശാന്തിഃ! ശിഷ്യ! നീയെഴുന്നേൽക്കൂ!
മങ്ങാതെവേഗം നിൻെറ നെഞ്ചിനെ പ്രഭാതത്തിൽ
ശോണിതാഭയിൽ മുക്കി സുഖമായ്കുളിപ്പിച്ചു-
വാണാലും മടിക്കേണ്ടാ! വേഗത്തിൽ ചെല്ലൂ! പോകൂ!

"സൂര്യനിലേയ്ക്കു കണ്ണുനിത്തിക്കൊണ്ടു്, വ്യോമത്തിൻെറ അനന്തതയിൽക്കൂടെ, ആകാശത്തിൽ പ്രകാശിച്ചുകൊണ്ടു്, അഥവാ സൂര്യനില്ലാത്തപ്പോൾ കൊടുങ്കാററുകളാലും വർഷങ്ങളാലും ഗ്രസിക്കപ്പെട്ടു് ഭൂഗോളം സഞ്ചരിക്കുംപോലെ."

ഭാസ്കരപ്രകാശമോ, ഘോരവർഷമോ നോക്കി
നില്ക്കാതെയൊരുപോലെ ചരിക്കും ഭൂഗോളംപോൽ,
ഭൂമിയിൽ ജനിച്ചനീ ശക്തിയും, സുലക്ഷ്യവും,
സമയമതുംനോക്കി മുമ്പോട്ടുപോക! മർത്ത്യാ!

വർഷമഞ്ഞിങ്കൽവീഴും സൂര്യരശ്മികൾപോലേ,
വാരിധിതന്നിൽ പ്രതിബിംബിക്കും താരങ്ങൾപോൽ,
എൻെറ വിസ്മയാകുലവീക്ഷണേ മഹത്തമ-
മെന്നുതോന്നുന്നതെൻെറ കേവലം പ്രതിമതാൻ.
എൻെറചൈതന്യമാരാധിപ്പതു സകലതും,
എഞ്ചിത്തം വന്ദിക്കുന്ന മാഹാത്മ്യമശേഷവും,
എന്നേയ്ക്കും മുന്നേതന്നെ ശ്രവിക്കും മൗനത്തിൻെറ
കല്പനകൊണ്ടു സർവ്വമെനിക്കു സ്വന്തംതന്നെ.
യുക്തിവാദങ്ങളെല്ലാം തോററുപോയ് നശിക്കിലും,
വിശ്വാസപ്രമാണങ്ങൾ വ്യാജമായ് ഭവിക്കിലും,
(മുടന്തുമാത്മാവിനേ യുക്തിവാദമാം തക്ക-
മതിൻെറ പടികാണാനാവശ്യമുണ്ടാകുള്ളു)
ശ്രദ്ധോഹൃത്തുടയവക്കൊക്കെയും നോക്കുന്നേരം
വ്യക്തമായ്തന്നെകാണാം യഥാർത്ഥമായ സത്യം,
കേവലം വായുശ്വസിച്ചങ്ങിനെ നില്ക്കുന്നതും,
ഭൂതലം സ്പന്ദിപ്പതും സത്യത്തോടുചേർന്നല്ലോ,

മനുഷ്യഹൃദയത്തിനുള്ളിലും, പ്രകൃതിതൻ
മണ്ഡലത്തിലുമുള്ള ദേവനൊന്നല്ലാതില്ല
എന്തിനായ് പ്രാത്ഥിപ്പൂഞാൻ? അടുത്തും അകലെയും
സന്തതം സവ്വമെൻെറ കാര്യങ്ങഠം വഹിക്കുന്നു,
ഞാനെൻെറ തോഷം, നന്ദി, പ്രേമങ്ങഠംകാട്ടീടുന്നു
മനസിധൈര്യവിശ്വാസത്തോടേ ജീവിക്കുന്നു;
വൈരചിന്തകളെല്ലാം കഴുകിക്കളഞ്ഞു ഞാ-
നൊരുനൽസ്തുതിഗാനമാക്കുമെൻ ദിനകൃത്യം.
ഞാനിപ്പാർ സ്നേഹിക്കുന്നുണ്ടായതിൻജീവനെൻെറ-
യാണെന്നുനന്നായ്തന്നെ ബോധിച്ചുനില്ക്കുന്നുണ്ടു്,
ഞാനിഷ്ടപ്പെട്ടമാനന്ദത്തിനായ് പ്രാത്ഥിക്കുന്നു,
ദൂരെനിന്നെന്തുകിട്ടുമെനിക്കു സഹായങ്ങഠം?
ജീവനെന്നുടേതത്രേ, യെൻെറ ജീവനാമീശൻ
കേവലമെന്നോടേകൻ; പിന്നെന്തുവേണ്ടൂ മമ?

നിങ്ങളുടെ ആത്മാ രാമൻ

ഓം!

പ്രിയപ്പെട്ട പൂരാൺ,

ഈ അനഗ്ഘ ലേഖനങ്ങളുടെ പങ്കെടുക്കാൻ എനിക്കു ഭാഗ്യം ഉണ്ടായി. നാം രണ്ടും രാമൻെറ ശിഷ്യരാണു്. ഹാ! മാതൃ ഭാരതമേ! എൻെറ ഹൃദയം നിന്നിലേയ്ക്കു ചാടുന്നു. പ്രിയപുത്രരേ, സൂര്യാനന്ദനെ ഓമ്മിക്കാതിരിക്കരുതേ!

നിൻെറ ഏതൽക്കാലമഹഷിയുടെ ശിഷ്യഎന്നെന്നും നിന്നെ സ്മരിക്കുന്നു. ഈ മരണശരീരത്തിൽനിന്നു നമുക്കുണരാം. ഈ ദുർഘടബാബിലോണിൽനിന്നുമാറിനില്ക്കാം. മർത്ത്യത്വത്തിൻെറ പരിചയത്തോടുകൂടി സമ്പന്നരായി നമ്മുടെ പിതൃഗൃഹത്തിലേയ്ക്കു നമുക്കുതിരിയെ പോകാം. "മൃതമായ ഭൂതകാലം അതിൻെറ മൃതരെ കുഴിച്ചിടട്ടെ." മൃതമായ വത്തമാനം അതിൻെറ മൃതരെ ദഹിപ്പിക്കട്ടെ! നമ്മുടെ ഉള്ളിൽ മുഴങ്ങുന്ന സംഭാഷണത്തിൽ നമുക്കു ശ്രദ്ധിക്കാം; ഈശ്വരനെപ്പററി നമുക്കു ലജ്ജിക്കാനില്ല. നാം നമ്മെ ആ ഒരു നാമംകൊണ്ടു വിളിക്കും, എന്തെന്നാൽ, ലിംഗഭേദരഹിതനായ ഈശ്വരനിൽനിന്നു നാം ഉണ്ടായി; "ഞാൻ ഉണ്ടു" എന്നതിൽ ഐക്യപ്പെട്ടു നില്ക്കുന്നു.

നീ നാഥനായ ഈശ്വരൻെറ ശബ്ദമാണു്; നീ എന്നെന്നും നിലനില്ക്കും. ജീവനെല്ലാം അദൃശ്യമാണു്.

"പുരുഷവ്യക്തിത്വം കാണാത്തായവർ മാത്രമേ ജീവൻെറ അനന്തത്വം അറിയുന്നുള്ളു." ഹ്രസ്വമനസ്സുകൻ ചോദിക്കുന്നു:— "ഈയാഠം നമ്മുടെ വംശത്തിലോ, ജാതിയിലോ പെട്ടതാണോ?"

എന്നാൽ (സത്യത്തിൽനിന്നു ജനിച്ച) 'ദ്വിജ'ന്മാർ ഉത്തമസ്വഭാവക്കാരാണു്. ലോകമെല്ലാം ഒരു കുടുംബം മാത്രമാണു്." (ഗീത)

പ്രകാശവും, പ്രേമവും ഒന്നാണു്. നീ സ്വാത്മപ്രകാശകനായ ഒന്നാണു്.

"ശത്രുത മത്സരം വർദ്ധിപ്പിക്കുന്നു; എന്നാൽ പ്രേമം എല്ലാപാപങ്ങളും മൂടുന്നു."

ഒരു മനുഷ്യന്റെ ഹൃദയം അവന്റെ മാർഗ്ഗം ആഗ്രഹിക്കുന്നു. എന്നാൽ ഈശ്വരൻ അവന്റെ പാദന്യാസങ്ങളെ നയിക്കുന്നു.

"ഓർമ്മയുടെ റിക്കാർഡുകൾ, മധുരവും അതേസമയം സങ്കടകരവും ആണു്. അവയുടെ ശക്തി ഒരിക്കലും നശിക്കയില്ല."

പ്രിയപ്പെട്ട പുരാൺ, നിങ്ങൾ ആഗ്രഹിക്കുന്നതൊക്കെ പ്രസിദ്ധപ്പെടുത്താൻ ഇതോടുകൂടി പണമയയ്ക്കാമെന്നു ഞാൻ ആശിക്കുന്നു.

പ്രിയപ്പെട്ട പുരാൺ, ഇതിനു മറുപടി അയയ്ക്കാൻ നിങ്ങൾ താമസിക്കയില്ലെന്നു ഞാൻ വിശ്വസിക്കുന്നു. എന്തെന്നാൽ നിങ്ങൾക്കിതു കിട്ടിയോ എന്നു എനിക്കറിയണം

നിങ്ങളുടെ അമ്മയ്ക്കും, ഭാര്യയ്ക്കും പ്രേമം! ചോദിക്കുന്നവരെ എന്നെ സദയം ഓർമ്മിപ്പിക്കുകകൂടി ചെയ്യുക. ബാബു ജ്യോതിസ്വരൂപനിൽനിന്നു മറുപടി ലഭിച്ചതിനുമേൽ രണ്ടു കത്തുകൾ ഞാനയച്ചിട്ടുണ്ടു്. സ്വാമിശിവഗുണാചാര്യന്റെ കഥയെന്തു്? അദ്ദേഹം ഇപ്പോഴും മധുരയിലുണ്ടെങ്കിൽ സദയം എഴുതുക. പ്രിയപ്പെട്ട രാമന്റെ ആളുകളെ നിങ്ങൾ കാണുന്നുവെങ്കിൽ, അഥവാ, എന്റെ പ്രേമവാക്യം അയക്കയ്ക്കാമെങ്കിൽ, അങ്ങിനെ ചെയ്യുക. സത്യത്തിന്റെയും, പ്രേമത്തിന്റേയും, ജ്ഞാനത്തിന്റെയും രാജ്യത്തു് നാമൊന്നാണെന്നു നീ അറിയുന്നു. ഓ! ഓം! ഓം! എപ്പോഴും എപ്പോഴത്തെപ്പോലെ, അമ്മ.

വിലാസം: സ്റ്റേഷൻ എം. ലോസ് ആൻഗിലസ്
കാലിഫോർണിയാ, യു. എസ്സ്, എ.

(മിസ്സസ്സ് പോളെൻ വിററുമാൻ (കമലാനന്ദ) എന്നയാൾക്കയച്ച അത്ഭുതകത്തുകൾ)

(എ)

പ്രിയപ്പെട്ട അനുഗ്രഹിക്കപ്പെട്ട ചമ്പാ (കമലയുടെ അമ്മ)

ശാസ്താ സ്പ്രിംഗ്സ്.
ജൂലൈ ൨൨, ൧൯൦൩.

ഞാനിങ്ങനെ നിങ്ങളെ വിളിക്കുന്നതു് പക്ഷേ നിങ്ങൾക്കിഷ്ടമല്ലായിരിക്കാം. എന്നാൽ, നിങ്ങൾക്കിഷ്ടമായാലും അല്ലെങ്കിലും,

ആ പേരുകൊണ്ടു വിളിക്കാനാണ് രാമനുതോന്നുന്നതു്. ഭാരതത്തിലെ ഹിന്ദുക്കളുടെ ഭാഷയിൽ ഓരോ പേരിനും പ്രത്യേക താല്പര്യമുണ്ടു്. ഉന്നതവും ഉൽകൃഷ്ടവും, ആയ കുടുംബങ്ങളിലെ പെൺകുട്ടികൾക്കു സാധാരണകൊടുക്കുന്ന "ചമ്പാ" എന്ന വാക്കിൻെറ അക്ഷരാൎത്ഥം മധുരസൌരഭ്യമുള്ള വികസിച്ച വെളുത്ത ചെമ്പകപുഷ്പം എന്നാണു്.

ഈ എഴുത്തെഴുതാൻ പേനാഎടുത്തപ്പോൾ, തനിയേ സ്വയം ഉദിച്ച പേരാണിതു്. അതിനെ Champa എന്നോ Chumpa എന്നോ എഴുതാം.

നിങ്ങളുടെ ചോദ്യങ്ങൾക്കെല്ലാം മറുപടിയായി ഇന്നാൾ ഒരു ദിവസം ഒരു ദീൎഘലേഖനം കമലയ്ക്കു പറഞ്ഞുകൊടുത്തു. നിങ്ങൾക്കുവെളിൽനിന്നു അതു കിട്ടിയോ? അതിൽ രാമൻെറ ഒടുവിലത്തെ ചില പദ്യങ്ങളും ഉണ്ടായിരുന്നു

## വേദാന്തപരമായ വ്യവസ്ഥകൾ.

൧ വേദാന്തമതം ഒരേ ഒരു കല്പനയിൽ സംഗ്രഹിക്കപ്പെടാം:— സംഭവിക്കുന്നതെന്തെന്നു ഗൌനിക്കാതെ—രോഗമോ, മരണമോ, വിശപ്പോ, ആക്ഷേപമോ, എന്തുവന്നാലും—നിങ്ങളെ സ്വയം പൂൎണ്ണാനന്ദത്തിലും, സ്വാസ്ഥ്യത്തിലും, ശാന്തിയിലും പ്രതിഷ്ഠിക്കുക.

നീ സദാ ആരോടു സത്യമായിരിക്കുമോ, ആ നിൻെറ ഈശ്വരത്വത്തിൽ താങ്ങിനിന്നുകൊണ്ടു് ഉല്ലാസവും സമാധാനവും എപ്പോഴും പരിപാലിക്കുക.

൨. പ്രപഞ്ചം—അതിലെ നിവാസികൾ, ബന്ധങ്ങൾ ഇങ്ങിനെ സകലതും (നീ സദയം നിൻെറ യഥാൎത്ഥ ആത്മാവിൻെറ ഔന്നത്യം പ്രതിഷ്ഠാപിക്കുമ്പോൾ) വെറും ഓടിമറയുന്ന വസ്തുക്കളായി ഭവിക്കും.

പരീക്ഷിക്കയോ, പരിശോധിക്കയോ, നിരീക്ഷിക്കുയോ എന്തും ചെയ്തുകൊള്ളുക; എന്നാൽ അതെല്ലാം നിൻെറ യഥാൎത്ഥാത്മാവിൻെറ പ്രകാശത്തിൽ ചെയ്യണം. അതായതു്, നിങ്ങളുടെ ആത്മാ അവയെല്ലാം ഉപരിനില്ക്കുന്നുവെന്നും, ആവശ്യങ്ങൾക്കതീതനാണെന്നും ഉള്ളതു മറക്കരുതു്

വാസ്തവത്തിൽ നിങ്ങൾക്കൊന്നും ആവശ്യമില്ല, നിങ്ങളെന്തിനു ഒന്നിനെ മോഹിക്കുന്നു? സൎവ്വലോകഭൎത്താവിൻെറ കാരുണ്യത്തോടുകൂടി രസത്തിനും, വിനോദത്തിനും, വെറും ആനന്ദത്തിനും, ആയി നിങ്ങളുടെ പണിചെയ്യുക; നിങ്ങൾക്കെന്തെങ്കിലും വേണമെന്നു ഒരിക്കലും, ഒരിക്കലും തോന്നരുതു്.

ന്ന. ഈ വേദാന്തതത്വങ്ങൾ നിങ്ങൾ ജീവിക്കുമ്പോൾ, തനി യേതന്നെ സത്യത്തിന്റെ സൗരഭ്യം നിങ്ങളിൽനിന്നു എല്ലാവശത്തും പ്രസരിക്കും.

ഉറങ്ങുംമുമ്പേ, കണ്ണുകൾ അടയാൻ ഭാവിക്കുമ്പോൾ, രാത്രിയാ യാലും പകലായാലും, "ഉണരുമ്പോൾ ഞാൻ വേദാന്തസത്യത്തി ന്റെ ഒരു മൂർത്തിഭാവമായി ഭവിക്കും" എന്നു മനസാ ഒരു സ്ഥിര നിശ്ചയം ചെയ്യുക.

ഉണരുമ്പോൾ, മറെറന്തെങ്കിലും ചെയ്യുംമുമ്പേ, ഉറങ്ങുംമുമ്പു ചെയ്തിരുന്ന തീരുമാനത്തെ സുസ്പഷ്ടമായി മനസ്സിൽ ഓർമ്മിക്കുക.

കഴിയുമ്പോഴൊക്കെ "ഓം" എന്ന ശബ്ദം സ്വയംജപിക്ക യോ മൂളുകയോ ചെയ്യുക.

ഈവിധത്തിൽ ചെയ്യുമ്പോൾ ഒരു യഥാർത്ഥവാസ്തവമായ പു ഷ്പമെന്നപോലെ, നിങ്ങൾ ഹൃദ്യമായ സൌരഭ്യവും, ആകർഷകമായ ശോ ഭയും ചുററും സദാ പ്രസരിപ്പിച്ചുകൊണ്ടിരിക്കും.

പണ്ടൊരിക്കൽബഹുസങ്കടവേദന-
യുണ്ടാക്കുവാൻ കെല്പിയന്നബഹളവും,
ക്രുദ്ധവിളികളും, കത്തുമെല്ലാമിന്നു
ചാരുക്കുംമധുരമായ്, സ്തോത്രമന്ത്രങ്ങളായ്,
സംഗീതമാധുര്യ്യതൈലമായ്, സൗഖ്യമായ്
ഭംഗ്യാഭവിക്കുന്നു നിർവ്വികല്പം ശുഭം
ഹേ!ചോര! ദൂഷണഭാഷകാ! നൽപ്രിയ-
വഞ്ചകാ! കൊള്ളചെയ്യുന്ന നൃശംസകാ!
വേഗംവരികെടോ! സ്വാഗതം! നിർഭയം
ആഗമിച്ചാലും, ക്ഷണം! ഭ്രമിച്ചീടൊലാ;
എന്നുടെആത്മാവു നിന്നുടേതാണെടോ
നിന്നുടേതെന്നുടേതുംതന്നെ നിർണ്ണയം.
ക്രുസലില്ലാനിനക്കെങ്കിലോ നീയെടു-
ക്കാസകലം മമയെന്നുനീ വെച്ചതു്.
യുക്തമെന്നോക്കിൽ നീയെന്റെദേഹമൊരു-
കത്തുകൊണ്ടുതകത്താലു,മല്ലെങ്കിലോ,
അല്പാല്പമായി മുറിച്ചുകൊന്നീടുക
സ്വല്പംവികല്പം ഭവിക്കേണ്ട നന്നെടോ!
ദേഹവുംസവ്വവും കൊണ്ടുനീപോകുക
സ്നേഹാൽപ്രശംസയും പേരും പറികെടോ!
പോകുക,സവ്വവുംകൊണ്ടു ദൂരത്തുനീ
പോകുക, പോയിത്തിരിഞ്ഞുനോക്കീടുകിൽ,

ഞാൻസുഖമായിസ്സ്വതന്ത്രമായ് ഏകനായ്
ശേഷിച്ചുനില്പതുകണ്ടിടാം, വന്ദനം!

## കമലയുടെ കുറിപ്പുകൾ.

സമ്പത്തും ദാരിദ്ര്യവും തീരെ പരിഗണിക്കാതെ, നമ്മുടെ മുമ്പിൽ സമ്പന്നന്മാർ അവരുടെ വാസ്തവത്തിലുള്ള ദരിദ്രാവസ്ഥയെപ്പററി ബോധിക്കാനും, അവരുടെ ഉടമസ്ഥതാബോധത്തിനുയരെ അവർ കയറിനിൽക്കാനും ഇടയാകുന്നേടത്തോളവരെയ്ക്കും, നമ്മുടെ ഇപ്പോഴത്തെയും, ഇവിടത്തെയും സ്ഥിതി അനുഭവിച്ചാഹ്ലാദിക്കുന്നതാണു് വേദാന്തസോഷ്യലിസം നടപ്പിൽവരുത്താനുള്ള യഥാർത്ഥ മാർഗ്ഗം. ധനപ്രഭുക്കളെന്നു വിളിക്കപ്പെടുന്നവരുടെ ഭാരത്തെപ്പററി അവരോടു് അനുശോചിക്കുന്നതിനുപകരം അവർ കരസ്ഥമാക്കിയിരിക്കുന്ന സമൃദ്ധപ്പുതപ്പുള്ളികളെപ്പററി അസൂയപ്പെടുന്നതാണു് ഇപ്പോഴത്തെ സോഷ്യലിസ്ററുകാർ ചെയ്യുന്ന ഏററവും വലിയ തെററു്.

ആനന്ദിക്കാനാഗ്രഹമുള്ളവർക്കു്, പ്രകൃതി ഓരോരുത്തരുടേയും എല്ലാവരുടേയും ഉപയോഗത്തിനായിട്ടു്, സ്വതന്ത്രമായി ദാനം ചെയ്തിട്ടുള്ള—നക്ഷത്രപ്രശോഭിതമായ ആകാശത്തു മിന്നുന്ന വജ്രങ്ങളെ ആസ്വദിക്കയും, പുഞ്ചിരിക്കുന്ന കാടുകളിലും, നൃത്തംചെയ്യുന്ന നദികളിലുംനിന്നു് ആനന്ദധോരണി സമ്പാദിക്കയും, ശീതമാരുതനിലും, സൂര്യപ്രകാശത്തിലും, ചന്ദ്രപ്രഭയിലുംനിന്നു് അനന്തമായ ആഹ്ലാദം കൊയ്തെടുക്കയും ചെയ്യാം.

അവരുടെ സുഖം പ്രത്യേകപരിതഃസ്ഥിതികളെ ആശ്രയിച്ചിരിക്കുന്നുവെന്നു വിശ്വസിക്കുന്നവർ അവരുടെ സുഖാനുഭൂതിദിനം സർവ്വദാ മാറിപ്പോയ്ക്കൊണ്ടിരിക്കുന്നതായും, ആകാശകുസുമംപോലെ പാഞ്ഞുപോകുന്നതായും കാണുന്നു. പ്രപഞ്ചത്തിലെ ധനമെന്നുപറയപ്പെടുന്നതു്, സുഖത്തിനാസ്പദമാകുന്നതിനുപകരം, പ്രകൃതിയുടെയും, ആകാശങ്ങളുടേയും, സ്വാതന്ത്ര്യക്കാഴ്ചകളുടെയും മാഹാത്മ്യവും സൌരഭ്യവും തട്ടിപ്പുറത്തുകളയാനുള്ള ഒരു കൃത്രിമമൂടുപടംമാത്രമായി പ്രയോജനപ്പെടുന്നതേ ഉള്ളു.

നിശ്ശബ്ദമായ കണ്ണുനീരിൻെറയോ, ഏകാന്തതയിലെ ചിരിയുടെയോ, വിജനത്തിലിരുന്നു കവിതാലീലചെയ്യുന്നതിൻെറയോ രൂപത്തിൽ ഏതിലെങ്കിലുംകൂടെ ഒരുത്തൻെറ വികാരങ്ങൾ പ്രകൃതിസഹജമായി സ്രവിക്കുന്നതിനോടു തുല്യഗുണമായി വരത്തക്ക കൃത്രിമസംഗീതം യാതൊന്നുമില്ല.

കൃത്രിമമായ സംഗീതപ്രകടനം—പ്രത്യേകിച്ചു ഫോണോഗ്രാഫ്സംഗീതം വീണ്ടും വീണ്ടും കേൾക്കുന്നതിനോടുകൂടി അവസാന

ത്തിൽ അതു കണ്ണാരുണ്ടുമായി ഭവിക്കയും ആത്മാവിനെ ഭൗതികമേഖലയിലേയ്ക്കു പിടിച്ചുതാഴ്ത്തുകയും ചെയ്യുന്നു.

കല്ലുകളും ചരൽകളും ഒരുപോലെ വീതിക്കുന്നതിൽ നാം എന്തിനു വഴക്കുപറയുന്നു?

സമ്പത്തെന്നു വിളിക്കപ്പെടുന്ന രോഗം അശേഷം തന്റേതാണെന്ന അവകാശവാദംചെയ്തുകൊണ്ടു്, ധനികജനങ്ങളെന്നു വിളിക്കപ്പെടുന്നവരെ സ്വയംവിഡ്ഢികളാക്കിക്കളിപ്പിക്കാൻ കമലയ്ക്കു് സുഗമമായി സാധിക്കും.

## ഹിമാലയൻവിജനത.

...അഗാധധ്യാനം, വേദഗ്രന്ഥങ്ങളുടെ വായന, തത്വജ്ഞാനവും മതവും സംബന്ധിച്ച എഴുത്തുകുത്തു്—എന്നിവ ഈ ഉയൎന്ന ഏകാന്തതയിൽ രാമനെ എല്ലാ സമയവും വ്യാപൃതനാക്കുന്നു. എട്ടു മൈലിനകം ഗ്രാമങ്ങളില്ല. രാമനു് ഭക്ഷണമുണ്ടാക്കാൻ ഒരു ഭൃത്യൻ മലയുടെ ഒരു നാഴിക താഴത്തു താമസിക്കുന്നു. ബഹുമാസങ്ങളായി രാമൻ ഒരുതരം എഴുത്തോ, മറുപടിയോ എഴുതാറില്ല; അതൊക്കെ പരിത്യജിച്ചിരിക്കുന്നു.

കെ. യും, ഓ. യും (കമലയും ഓം-ം) ഇൻഡ്യായിലേക്കുവരാൻ പരിഭ്രമിക്കേണ്ടാ.

നമ്മുടെവശത്തു യാതൊരു പരിഭ്രമവുംകൂടാതെതന്നെ, സകലതും യഥാസമയം മനോഹരമായി പുറത്തുവന്നുകൊള്ളും. ഈശ്വരനിൽ ഈശ്വരനായി ജീവിക്കമാത്രം ചെയ്യു.

ശരീരം, മനം, ബന്ധുബന്ധാദിയൊന്നും
നിരാകാരമാം നിന്റെ ചൈതന്യമല്ലാ
പരൻമാത്രമല്ലാതെ മറ്റൊന്നുമല്ലീ-
ശ്വരൻവിട്ടു നിൻസത്ത വേറൊന്നുമല്ല.

ഏററവും അനുഗ്രഹിക്കപ്പെട്ട ഗിർജായ്ക്കും ചമ്പായ്ക്കും ശാന്തിയും, അനുഗ്രഹങ്ങളും, ആനന്ദവും!

ഒരു പ്രത്യേകക്കൂടിനുള്ളിൽ, രാമന്റെ ഒരു അനുഗ്രഹീതസുഹൃത്തു് ഭാഷാന്തരംചെയ്ത അഷ്ടാവക്രഗീത ഇതുസഹിതം അയയ്ക്കുന്നു.

1. 'ചെറിയഞാൻ' അഥവാ 'വ്യക്തിത്വം' എന്ന നിലയിൽ യാതൊന്നും ചെയ്യാതിരിക്കുക.

2. ശരീരം മുതലായതു് ഒരിക്കലും ഉണ്ടായിരുന്നില്ലെന്നുള്ള-ഇല്ലെന്നുള്ള ഭാവത്തിൽ നമുക്കു ജീവിക്കാം.

ഒരു ഹിന്ദുവനിത ആദ്യം തയ്യാർചെയ്ത ഒരു പുരാതന വൈദികസ്തുതി, ഏതാനും ഭാഷാന്തരപ്പെടുത്തിയതു താഴെ ചേൎക്കുന്നു.

* * * *

3. കാണുന്നവരും, ശ്വസിക്കുന്നവരും, പറയപ്പെടുന്നതു കേൾക്കുന്നവരും, ഭക്ഷിക്കുന്നവരുമെല്ലാം എന്നാൽ അതുചെയ്യുന്നു; അവരതു് അറിയുന്നില്ല, എന്നാൽ അവരെൻെറ നിയന്ത്രണത്തിലാണു്, ഓരോരുത്തരിലും ശ്രദ്ധിച്ചുനോക്കുക, സത്യമായിട്ടങ്ങിനെയാണു്.

4. എല്ലാ ലോകങ്ങളും ഗ്രഹിച്ചുകൊണ്ടു്, കാററൂതുന്നതുപോലെ ഞാൻ ഊതുന്നു. സ്വർഗ്ഗവുംകടന്നു്; ഭൂമിയുംകടന്നു്; ഞാൻ സർവ്വശക്തിയും അത്രെ.

5. ഞാൻ അപ്രതിരോധ്യമായ നിയതിയാണു്, ഞാൻ അപ്രതിഷേധ്യമായ സത്യമാണു്. ഈശ്വരജീവിതം നയിക്കാത്തവരെ തള്ളിത്താഴ്ത്താൻ പ്രകൃതിയുടെ ശരമെയ്യുന്നതിനു ഞാൻ വില്ലു വളയ്ക്കുന്നു.

ആകാശത്തിനുപരിയാണെൻെറ ഭരണം; ഈ പ്രബലഭൂമിയിൽ ഞാൻ നീണ്ടുനിവന്നു വ്യാപിക്കുന്നു.

സായാഹ്നത്തിൽ കാട്ടുകളിൽനിന്നു കന്നുകാലികൾ കരഞ്ഞുകൊണ്ടു് വീട്ടിൽവരുംപോലെ. മനുഷ്യജാതിയുടെ പ്രാർത്ഥനകൾ എൻെറ അടുക്കൽ വരുന്നു.

നിങ്ങളുടെ ആത്മാവായ
രാമസ്വാമി

(೧)

ഓം!

സെപ്തംബർ, 15-1903

ഏററവും പ്രിയപ്പെട്ട "നല്ലകുട്ടി,"
അഥവാ ഏററവും മധുരശിഷ്യ കമലേ,

നീ പരിശുദ്ധയും, കുററമററവളും, പവിത്രത്തിൽ പവിത്രയും ആണു്. ദൂഷ്യമില്ല, കളങ്കമില്ല, ലൌകികതാപങ്കമില്ല, ഭയമില്ല, പാപമില്ല. നീ അത്തരമല്ലയോ ഓമനേ!

നിനക്കുപദ്രവമില്ലെങ്കിൽ താഴെക്കാണുന്ന ചിന്തകൾ നിനക്കു പദ്യമാക്കാം. അതിനുചെയ്യുന്ന ശ്രമം നിന്നെ അനുഗ്രഹീതോന്നതികളിൽ ഉയർത്തും.

രാമൻ ഇന്നുകാലത്തെഴുതിയ ഒരു പേർഷ്യൻപദ്യത്തിൽനിന്നു തർജ്ജമചെയ്തതാണവൻ പോർട്ടുലണ്ടിലോ, ഡെൻവറിലോ വെച്ചതിനെ പദ്യമാക്കാം. യഥാസൗകര്യം അതുചെയ്യുക.

ആശയങ്ങളെ ഭേദഗതിചെയ്വാൻ നിനക്കു സകല അവകാശവുമുണ്ടു്.

1. ഹേ! പരമാനന്ദസമുദ്രമേ! ബലമായി ക്ഷോഭിക്കയും, പൊങ്ങുകയും, താഴുകയും, തല്ലുകയുംചെയ്തു് ഭൂമിയും സ്വർഗ്ഗവും

അടിച്ചുതാഴ്ത്തി നിരപ്പാക്കുക! എല്ലാ വ്യാകുലതയും, വിചാരവും, പരിഭ്രമവും മുക്കിത്താഴ്ത്തി അടിച്ചുതകർത്തു ചിതറിക്കുക! ഹാ! എനിക്കിവയുമായിട്ടെന്തുകാര്യമുണ്ടു്?

2. വരുക, നമുക്കു് അഗാധമായി, അഗാധതരമായി പാനം ചെയ്യാം. ഹേ കുടിച്ചുചത്തവരേ! ഭിന്നതാബോധം മാററിക്കളഞ്ഞു്, പരിമിതസത്തയുടെ ഭിത്തികൾ ഇടിച്ചുതകർത്തു്, ആ അതിരസ്കൃതാനന്ദം നമുക്കു വെളിക്കുവിടാം.

3. ഹേ! ദിവ്യഭ്രാന്തേ! വരു! ക്ഷണം! വേഗംവരു! താമസിക്കരുതു്! എന്റെ മനസ്സു് മാംസത്തോടു മുഷിഞ്ഞു. ഹാ! മനസ്സു മുങ്ങിത്താഴട്ടെ! നിന്നിൽ ലയിക്കട്ടെ! ജ്വലിക്കുന്ന കുണ്ഡത്തിൽനിന്നതിനെ രക്ഷിക്കുക! ക്ഷണമാട്ടെ

4. ഞാൻ നീ, ഭേദം ഉടനെ ദഹിപ്പിക്കുക! ഭയവും ആശയുമെല്ലാം കാററിൽ പറത്തുക; ഭിന്നതകളെ ദൂരീകരിക്കുക! തവ പാദത്തിൽനിന്നു വേർതിരിക്കപ്പെടാതിരിക്കട്ടെ!

5. എനിക്കു ഭക്ഷണം തരരുതു്, ജലം തരരുതു്, വിശ്രമവും വാസവും തരരുതു്! പ്രേമത്തിന്റെ പൊള്ളിക്കുന്ന ദാഹമേ! ഇതുപോലുള്ള ലക്ഷോപലക്ഷം കോലങ്ങളുടെ നാശത്തിനു പരിഹാരം ചെയ്യാൻ, ഹേ! നീമാത്രം മതി.

പശ്ചിമാംബരം തിളച്ചുജ്ജ്വലിച്ചിട്ടംവണ്ണം
ആശ്ചര്യപ്രഭം ശോഭാസുന്ദരമായിക്കാൺമൂ
എന്തിതിൻമൂലം? സൂര്യദേവന്റെ പ്രകാശമോ?
ചിന്തയെന്തിനു? നിന്റെപ്രകാശംതന്നെന്തറാം.

നിന്റെ സ്വന്തം ആത്മാ
രാമൻ

(൩)

കൃഷ്ണഗഢ് കൊട്ടാരം
പുഷ്കർ.
ഫെബ്രുവരി 22-1905.

ഏററവും അനുഗൃഹീതപ്രിയദിവ്യതമമേ,

രാമനിരിക്കുന്നിടത്തു് എന്തൊരു ഭംഗിയേറിയ കാലാവസ്ഥ? എല്ലാപ്പകലും ഒരു പുതുവത്സരദിനം, എല്ലാ രാത്രിയും ഒരു ക്രിസ്തുമസ്സ്‌രാത്രി! നീലാകാശങ്ങൾ എന്റെ കപ്പും, തിളങ്ങുന്ന പ്രകാശം എന്റെ വീഞ്ഞും.

ഞാൻ മലകളിലെ ഘനംകുറഞ്ഞ വായുവാണു്, ഞാൻ പോയിപ്പോയിപ്പോയിക്കൊണ്ടിരിക്കുന്നു, മലകളിൽനിന്നു ഞാൻ പട്ടണ

ങ്ങളിലേക്കും, നഗരങ്ങളിലേയ്ക്കും ഇഴഞ്ഞിറങ്ങുന്നു—നവീനമായി, ഞാൻ സഞ്ചരിക്കുന്ന തെരുവുകളിൽക്കൂടി വ്യാപിച്ചുകൊണ്ടുപോകുന്നു.

ഞാൻ അവനെ തൊടുന്നു, അവളെ തൊടുന്നു. നിങ്ങളെ തൊടുന്നു—അതാണെന്റെ ലീലാവിനോദം

ഞാൻ പ്രകാശമാണു്, പ്രേമപൂർവ്വം ഞാനെന്റെ കുട്ടികളെ തിറവുന്നു— പുഷ്പങ്ങളും സസ്യങ്ങളും; സുന്ദരംങ്ങളും ശക്തിമത്തുകളും ആയ കണ്ണുകളിലും, ഹൃദയങ്ങളിലും ഞാൻ ജീവിക്കുന്നു.

ഞാനപ്പോൾ പ്രാർത്ഥിക്കുന്നു: "എന്റെകൂടെ ഇരിക്കുക; പകലും, രാത്രിയും, പകലും രാത്രിയും അല്ലാത്തപ്പോഴും, എന്റെകൂടെ ശാന്തമായി താമസിക്കുക; പോകരുതേ! ഇനി ഒട്ടും പോകരുതേ! നിനക്കു പോകാൻ സാധിക്കയില്ല. നിന്റെകൂടെ ഞാനുമുണ്ടു്. ഞാൻ നിന്നെ പിടിച്ചുവെക്കുന്നു; മഞ്ഞമന്ദലുകൾകൊണ്ടോ, നീലസമുദ്രങ്ങൾകൊണ്ടോ അല്ലാ, പിന്നെയോ എന്റെ ഹൃദയത്തിൽ, നിന്റെ ഹൃദയകഫരത്തിൽതന്നെ."

പ്രകാശത്തിന്റെ പ്രകാശത്തിൽ ജീവിക്കുകമൂലം, മാറ്റും താനേതന്നെ തുറന്നുവരുന്നു. ഒരു റോസാമൊട്ടു് അതിന്റെ അടഞ്ഞിരിക്കുന്ന ഇതളുകൾ വികസിപ്പിക്കുന്നതുപോലെ താനേതന്നെ കൃത്യമായും കണക്കായും പണിയുടെ സകല അംശങ്ങളും നടന്നുകൊണ്ടിരിക്കുന്നു. അതിനു ഭക്തിയുടേയും, ദിവ്യജ്ഞാനത്തിന്റെയും സൗമ്യമായ പ്രകാശം സ്വതന്ത്രമായി ശോഭിച്ചാൽ മതി ലാഹൂർ സുതാർമണ്ഡിയിൽ പുരാണിൽനിന്നു Thundering Dawn ജനുവരിലക്കം നിനക്കു കിട്ടിയിരിക്കുമെന്നു ഞാനാശിക്കുന്നു.

നിന്റെ സ്വന്താത്മാ

സ്വാമിരാമ ദത്ത് (സത്യം)

ജനുവരിലക്കത്തിൽ നിന്റെ പദ്യങ്ങൾ "കമലാനന്ദൻ" എന്ന പേരിൽ പ്രസിദ്ധീകരിക്കപ്പെട്ടു. അതു് ഒരു സ്വാമിയുടെ പൂർണ്ണപേരാണു്.

നിനക്കിഷ്ടമാണെങ്കിൽ ഇനിയത്തെ നിന്റെ കൃതികൾ 'ഓം' എന്ന പേരിൽ പ്രസിദ്ധപ്പെടുത്തുന്നതാണു്.

പ്രേമം! ആശീർവ്വാദങ്ങൾ! ആനന്ദം! ശാന്തിഃ! പ്രിയപ്പെട്ട, അനുഗ്രഹിക്കപ്പെട്ട ഗിർജായ്ക്കും എല്ലാവർക്കും,

ഓം! ഓം! ഓം!

(൪)

പുഷ്കർ,
അജ്മീർ ഡിസ്ട്രിക്ട്

ആനന്ദം! ആനന്ദം! ആനന്ദം!
ശാന്തിഃ ആശീർവാദങ്ങൾ! പ്രേമം! ആനന്ദം!

ഏററവും പ്രിയപ്പെട്ട ഏററവും അനുഗ്രഹിക്കപ്പെട്ട ആത്മാവേ! ശാന്തവും, തെളിഞ്ഞതും, വളരെ അഗാധവുമായ ഒരു തടാകത്തിൻെറ കരയ്ക്കു രാമൻ പാർക്കുന്നു; ഒരു വലിയ, സമവലിപ്പമായ, തുടർച്ചയായ മല ഒരുവശത്തു നീണ്ടുകിടക്കുന്നു; അതു ഒരു മനോഹരമായ പച്ചഷാൾ ശരീരമെല്ലാം മൂടിയിരിക്കുന്നോ എന്നു തോന്നും. മാവിൻതോട്ടങ്ങൾ ഇവിടെ സുലഭമാണു്. രാമൻ താമസിക്കുന്ന ഭവനത്തിൽ രണ്ടു ചെറിയ പൂന്തോട്ടങ്ങൾ ഉണ്ടു്. വലിയ മയിലുകളുടെ നിരകൾ അവയുടെ ഒട്ടുതൊണ്ടയിൽക്കൂടി കരഞ്ഞുകൊണ്ടിരിക്കുന്നു. താറാവുകൾ കളിച്ചു നീന്തി തടാകത്തിൽ മുങ്ങിക്കൊണ്ടുകാണുന്നു. രാമൻ നിങ്ങളോടു പക്ഷേ മുൻപു വിവരിച്ചുപറഞ്ഞിട്ടുള്ള യുവാവു—നാരായണസ്വാമി ഇവിടെ ലേഖനങ്ങൾ പകർത്തുന്നതിനും മററും രാമനെ സഹായിച്ചുകൊണ്ടിരിക്കുന്നു. ഈ തടാകം "ഭൂമിയുടെ നേത്രം" എന്നു വിളിക്കപ്പെടുന്നു. മരംനിറഞ്ഞ മലകളും കയററങ്ങളും മുകൾതട്ടിൽ തൂങ്ങിനിൽക്കുന്ന പുരികങ്ങളാണു്. ഒരു കല്ലിനും പൊട്ടിക്കാൻകഴിയാത്ത ഒരു മുഖക്കണ്ണാടിയാണതു്. അതിലെ രസം ഒരിക്കലും തേഞ്ഞുപോകില്ലാ, അതിൽ പതിക്കുന്ന അശുദ്ധികൾ എല്ലാം താഴ്ന്നുപോകയും സൂര്യൻെറ നേരിയ ബ്രഷ്കൊണ്ടു്—ഇവിടെ പ്രകാശമാകുന്ന പൊടിതുക്കുന്ന തുണികൊണ്ടു്, തുടച്ചു വൃത്തിയാക്കപ്പെടുകയും ചെയ്യുന്നു.

ഈ തടാകം രാമൻ കണ്ടിട്ടുള്ള ഉന്നതസ്വഭാവികളിൽ ഒന്നാണു്; അതെത്ര ഭംഗിയായി അതിൻെറ പരിശുദ്ധി പാലിക്കുന്നു? അതിനു് ബഹുകല്ലോലങ്ങളുടെയെല്ലാം ശേഷവും ഒരൊററ കുഴി—ഞൊറിവു—പോലും സംഭവിച്ചിട്ടില്ല, അതു സനാതനമായി യുവാവാണു്, നമ്മുടെ ഹൃദയം അത്തരമായിരിക്കട്ടെ.

ഓം! ഓം!

**വേനൽക്കാലം രാമൻ, ശൈത്യമുള്ള ഹിമാലയങ്ങളിൽ കയറിപ്പോകുന്നു.**

... ... ... ...

**ഇവിടെ**

**ശോണവും ഹരിതവുമായുള്ള വസ്ത്രംധരി-**
**ച്ചണയും ശകുന്തങ്ങൾ തുങ്ങിയുമാടിക്കൊണ്ടും**

ഉറക്കംതൂങ്ങിവളഞ്ഞാങ്ങിനെ താണുംവീണും
കറങ്ങിക്കളിക്കുന്നു മാനസവശീകരം,
മാമരംതൊട്ടങ്ങോട്ട മാമരംവരെ നീണ്ട
കേമമായ്‌വളഞ്ഞിട്ടോ, തലയിൻമീതെചാഞ്ഞോ,
മഴവില്ലെതിരിട്ട പായുന്നു, മൃദുവായി
പാടവേയവപക്ഷേ ഉറങ്ങിപ്പോയീടുന്നു:
ദൂരത്തെ ജലപാതംപോലവ ഗാനംചെയ്യു-
ന്ധാരിക്കാതിരിക്കുന്നു, വിഗണിക്കുന്നുനമ്മേ.

The Thundering Dawn വീണ്ടും പ്രസിദ്ധീകരിക്കപ്പെട്ടു. നാലുലക്കങ്ങൾ ഇതേവരെ പുറത്തായി, ജാനുവരിലക്കം മിക്കവാറും മുഴുവനും രാമൻെറ രചനയിൽനിന്നാണ്. കമലയുടെ പദ്യങ്ങൾ ചിലതു "കമലാനന്ദ"നെന്നപേരിൽ കൊടുക്കപ്പെട്ടിരിക്കുന്നു.

കമലയിൽനിന്ന് ഇൻഡ്യായിൽ എഴുത്തൊന്നും കിട്ടിയിട്ടില്ല.

ശാന്തിഃ! ആശീർവാദങ്ങൾ! പ്രേമം!

നിങ്ങളുടെ സ്വന്തം ആത്മാ
സ്വാമിരാമൻ

പ്രിയപ്പെട്ട ചെറിയ ഓം!

ആനന്ദം! ആനന്ദം! ആനന്ദം!

ഗിർജായ്ക്കു പ്രേമം!

ശരിയായ സന്ദർഭത്തിൽ രാമനിലേയ്ക്കു വരുവാൻ നീ തയ്യാറായിരിക്കണം; സമയംവരുമ്പോൾ രാമൻ എഴുതിഅയയ്ക്കും.

ഓം! ഓം! രാമൻ.

(൭)

ഓം!

ഡാർജിലിംഗ്,
ആഗസ്റ്റ് 30, 1905

ആനന്ദം! ആശീർവാദങ്ങൾ! ശാന്തിഃ! പ്രേമം!

ഏററവും അനുഗ്രഹിക്കപ്പെട്ട,

പ്രിയപ്പെട്ട ഏകമേ,

മൂന്നുമാസമായി രാമൻ ലോകത്തിലേയ്ക്കു പൊക്കംകൂടിയ എവറസ്റ്റുകൊടുമുടിയ്ക്കെതിരെയുള്ള ൮൦൦൦ അടി പൊക്കമുള്ള ഒരു ശിഖരത്തിൻെറ ഉച്ചത്തിലായിരുന്നു. മററന്നാൾ അവൻ താഴേ സമതലങ്ങളിലേയ്ക്കു പോകുന്നു. ഇവിടെ അഞ്ചു പുസ്തകങ്ങൾ എഴുതുകയും, ഇരുപതെണ്ണം വായിക്കയുംചെയ്തു.

രാമന്റെ മനസ്സ് ആനന്ദവും ശാന്തിയുംകൊണ്ടു നിറഞ്ഞു തുളുമ്പിത്തൂകുന്നു.

മനസ്സിൽനിന്നു പ്രപഞ്ചം തിരെ മാഞ്ഞുപോയതുപോലിരിക്കുന്നു.

ഈശ്വരൻ, ഈശ്വരൻമാത്രം സകലയിടത്തും! അകത്തും, പുറത്തും, ദൂരെയും അടുക്കെയും! ഹാ! സന്തോഷം! ത്രസിക്കുന്ന ശാന്തി! നെടുനീളൻആനന്ദം! എന്തൊരുസ്വർഗ്ഗം!

ശാന്തിഃ! ആശീർവാദങ്ങൾ! പ്രേമം!

ഗിർജാ! ഓം! ചമ്പാ! മററുസകലരും! നിങ്ങൾക്കെല്ലാം ആദ്ധ്യാത്മികവും, മാനസികവും, ശാരീരികവും ആയ ആരോഗ്യം! സകലനന്മയും!

മരണഹീനശാന്തി മഴപോൽപൊഴിയുന്നു,
ചാരുസംഗീതമയവർഷത്തിലമൃതവും.
മാമകമഹിമാംബുവാഹങ്ങൾസമാഹ്ലാദം
സമമായിതാ! കവാത്തെന്നപോൽചരിക്കുന്നു
വൈരരത്നങ്ങൾപോലെ പ്രപഞ്ചഗണമവ
തരസാ പൊഴിച്ചുംകൊണ്ടങ്ങിനെചലിക്കുന്നു,
എൻനിയമമാംകാററു താളത്തിനൊത്തപോലെ
മന്ദമായൂതീടുന്നു സന്തതം മുറയായി;
കാണുക! പത്രങ്ങൾപോൽ രാഷ്ട്രങ്ങൾവീണീടുന്നു;
ചേണെഴുംശ്വാസംമമ നിയമവാതം രമ്യം
ഭംഗിയായൂതിക്കൊണ്ടു നിതരാംലസിക്കുന്നു,
ചിലവസ്തുക്കൾ മരച്ചുള്ളിപോൽആടീടുന്നു
ചിലതൊക്കെയും മഞ്ഞുതുള്ളിപോൽപതിക്കുന്നു
എന്നുടെ വശ്യശോഭാ, വെളുത്തകടൽ, ക്ഷീര–
ത്തിന്നുടെവാരിനിധി നീണ്ടുനീണ്ടുരുളുന്നു,
മൃദുവായതു ബഹു മൃദുവായോളംതല്ലി
മൃദുവായ്ചലിക്കുന്നു സുതരാം ആനന്ദദം,
തരംഗം തമ്മിലടിച്ചുഗ്രമായ് ലോകാളിയാം
നുരകൾ പതകളും പുറത്തുവന്നീടുന്നു,
കേവലം കുമിളകൾപോലെ ഞാൻ താരങ്ങളെ
ദ്യോവിങ്കൽവർഷിക്കുന്നു കാണുകമേലേച്ചുററും.

ഓം! ഓം! ഓം! രാമൻ.

# അമേരിക്കയിൽനിന്നു് രണ്ടെഴുത്തുകൾ

പോർട്ടലണ്ടു്, ഒ.ർ

മിസ്സസ്സ് ഈ. സി. കാംബെലിനു്,

ഡെൻവർ, കൊളൊറാഡോ,

ജനങ്ങൾ അവരുടെ ഹൃദയം ഏതിന്മേലെങ്കിലും പ്രതിഷ്ഠിക്കയും അതു സാധിക്കുന്നതിനു വിഘ്നങ്ങൾ ഏല്പെടുകയും ചെയ്യുമ്പോൾ, അവിടെ അവർക്ക് അസ്വാസ്ഥ്യവും, അശാന്തിയുംവന്നു്, മാനസികസമത്വം നശിച്ചുപോകുന്നു. ഈ ക്ഷോഭത്തിന്റെയും, അസ്വസ്ഥതയുടേയും ഹേതു, യാതൊരാക്ഷേപവും കൂടാതെ, തോന്നപ്പെടുന്ന ദോഷത്തെ എതിക്കാനുള്ള മനോഗതിയാകുന്നു. ഇങ്ങിനെ, "തിന്മയെ എതിക്കരുതു്"എന്നു യേശുക്രിസ്തു പറഞ്ഞപ്പോൾ അദ്ദേഹത്തിന്റെ തല ശരിയായി നിന്നിരുന്നുവെന്നു് നിങ്ങൾ വിചാരിക്കുന്നില്ലേ? നിങ്ങളെ സ്വയം സദാശാന്തയാക്കി, പൂൎണ്ണസന്തുഷ്ടയാക്കി നിൎത്തുകയും, നിങ്ങളുടെ ആഗ്രഹത്തിന്റെ പ്രവാഹത്തിനെതിരായി തോന്നപ്പെടുന്നതിനെയെല്ലാം സാഹ്ലാദം സ്വീകരിച്ചു സ്വാഗതം ചെയ്കയും ചെയ്യണം. നാം നമ്മുടെ സമചിത്തത നഷ്ടപ്പെടുത്താതെയും ആത്മാവിൽ ശ്രദ്ധ കേന്ദ്രീകരിച്ചും ഇരുന്നാൽ തിന്മയെന്നു തോന്നപ്പെടുന്നതു നന്മയായി പരിവൎത്തനം ചെയ്യുന്നതാണെന്നു രാമൻ വ്യക്തിപരാനുഭവം മുഖേന സൎവ്വദാ കണ്ടിട്ടുണ്ടു്. ഒരു തോന്നപ്പെട്ട തിന്മയ്ക്കുശേഷം ഒരു ഹിന്ദുവിദ്യാൎത്ഥിക്ക് ഫ്രം ക്രൂപാ അയച്ചതു് നിങ്ങൾ ഓൎമ്മിക്കുന്നില്ലേ? എന്നാൽ, മനഃക്ഷോഭവും, അശാന്തിയുംകൊണ്ടു്, സകല അനുഗ്രഹങ്ങളുടേയും, ഉൽകൃഷ്ടചിന്തകളുടേയും, തുഷ്ടികരമായ ഭാഗ്യഫലങ്ങളുടേയും കതകടയ്ക്കുകയും അവ പുറത്തു കാത്തുനില്ക്കേണ്ടതായിവരുകയും ചെയ്യുന്നു. ശരീരവും ലൗകികജീവിതവും കൈയുടെ വെള്ളയിൽ നിൎത്തിക്കൊണ്ടു് സകല ദുൎഘടങ്ങളും തിന്മയും ജയിച്ചടക്കുക. മററുവിധം പറഞ്ഞാൽ പ്രേമമാകുന്ന ശക്തികൊണ്ടു് മനസ്സിനെ പൂൎണ്ണമാക്കുക തന്നെ, അതിനെക്കാൾ മഹത്തരമായ വേറൊരു ശക്തിയില്ല. ഓം!

നിങ്ങളുടെ സ്വന്തം പ്രിയാത്മാ,

രാമസ്വാമി.

മിസ്സസ്സ് കാംബെലിനു്,

നിങ്ങളെ സദാരാമൻ ഓൎമ്മിക്കുന്നു.

ഓം! ഓം!

നിങ്ങൾ വളരെ ആത്മാൎത്ഥശീലയും, പരിശുദ്ധയും, ഉൽകൃഷ്ടയും, സോത്സാഹയും, വിശ്വാസശ്രദ്ധയുള്ളവളും, വളരെ നല്ലവളും ആണു്! അങ്ങിനെയല്ലേ?

൧. ഒരു മനുഷ്യനെ മനസാ പിന്നെയൊരുവനുമായി ഉപമിക്കയോ താരതമ്യപ്പെടുത്തുകയോ ചെയ്യുന്നതും,

൨. തന്നെ സ്വയം പിന്നെയൊരാളുമായി മനസാ സാമ്യവിചാരം ചെയ്യുന്നതും,

൩. വൎത്തമാനത്തെ ഭൂതകാലവുമായി ഒത്തുനോക്കുകയും കഴിഞ്ഞ തെററുകളെപ്പററി വിഷാദിച്ചു ഖേദിക്കുകയും ചെയ്യുന്നതും,

൪. ഭാവിതന്ത്രങ്ങളെയും പ്രവൃത്തിപദ്ധതികളെയുംപററി ചിന്തിച്ചുകൊണ്ടു എന്തെങ്കിലും ഭയപ്പെടുന്നതും,

൫. കേവല പരമസത്യത്തിലല്ലാതെ മറെറന്തിലും മനസ്സുവെക്കുന്നതും,

൬. സകലത്തെയും ഭരിക്കുന്ന ആഭ്യന്തരമായ ഐക്യത്തിൽ പ്രായോഗികമായി വിശ്വസിക്കാതെ ബാഹ്യമായ സംഭവങ്ങളും കാഴ്ചകളും ആശ്രയിച്ചിരിക്കുന്നതും,

൭. ജനങ്ങളുടെ വാക്കുകളിലും, തോന്നപ്പെടുന്ന നടത്തയിലും നിന്നു പെട്ടെന്നു ചില തീരുമാനത്തിലേക്കു ചാടുകയും, ആദ്ധ്യാത്മികനിയമത്തിൽ തനിവിശ്വാസം പുലൎത്തി സമ്പൂൎണ്ണതൃപ്തിഅടഞ്ഞു സ്വസ്ഥമായിരിക്കാത്തതും,

൮. ജനങ്ങളോടു സംഭാഷണം ചെയ്യുമ്പോൾ വളരെ കടന്നു ദൂരെ നയിക്കപ്പെടുന്നതും—

ഇതൊക്കെയാണു് മനുഷ്യരുടെ മനസ്സിൽ അതൃപ്തിയെ ഉളവാക്കി വളൎത്തുന്നതു്. അതിനാൽ ഉപദ്രവങ്ങളുടെ ഈ എട്ടു നിദാനങ്ങളെയും ഒഴിച്ചുനിൎത്തുക.

നിങ്ങളുടെ സ്വന്തശ്രേഷ്ഠാത്മാവായ

രാമസ്വാമി.

# ഇൻഡ്യൻ സമതലങ്ങളിൽനിന്നു് എഴുത്തുകൾ

കൃഷ്ണപ്രേംബംഗ്ലാവു്,
പുഷ്കർ,

(Thundering Dawn-നോവേറെ പ്രസിദ്ധീകരിക്കാനോ)

## I

### ഞാനാരാണു്?

ഏററവും അനുഗ്രഹിക്കപ്പെട്ട പ്രിയാത്മാവേ,

ഒരു കണ്ണാടി എടുത്തുവെച്ചു് അതിൽ പ്രതിബിംബിക്കുന്ന 'എന്നെ' നോക്കുക. ആഭ്യന്തരമായ ഏകാന്തതയിൽ പ്രവേശിച്ചു് മൌനശക്തിയെന്നപോലെ 'എന്നെ' ധ്യാനിക്കുക. സൂര്യനിൽ നോക്കി 'എന്റെ' പടംകാണുക. "തീച്ചയായും എന്നെ അറിയുക. ഇതാണു് മനുഷ്യന്റെ അതിമഹനീയമായ ലാഭം. എന്നെ അറിയുക, എന്നെ അറിയുന്ന യാതൊരുത്തന്റെയും ഭാവിസുഖം ഒരു പ്രവൃത്തിയാലും ഭംഗപ്പെടുകയില്ല. എന്നെ അറിയുന്നവന്റെ മുഖത്തെ കാന്തി ഒരിക്കലും മാഞ്ഞുപോകയില്ല."

(ഉപനിഷത്തു്)

എന്നെക്കാണ്മാൻ യാവനൊരുത്തന്റെ കണ്ണുകളിലെ മൂടിനീക്കപ്പെടുന്നുവോ ആ നീ ആരായിരുന്നാലും, അനുഗ്രഹിതനാണു്, നീ നടക്കുന്ന പ്രദേശം അനുഗ്രഹീതമാണു്; എന്തെന്നാൽ നിന്റെ 'രാമ'വീക്ഷണങ്ങൾ കൊണ്ടു അവിടം പറുദീസാ-സ്വർഗ്ഗം-ആക്കപ്പെട്ടു. എന്റെ ഭവനം എല്ലായിടത്തുമാണു്.

നിന്റെ നെഞ്ചിൽ സ്പന്ദിച്ചു്, നിന്റെ കണ്ണിൽ നോക്കി, നിന്റെ ധമനിയിൽ അടിച്ചു, പുഷ്പങ്ങളിൽ മന്ദസ്മിതം ചെയ്തു്, ഇടിവാളിൽ ചിരിച്ചു, നദികളിൽ അലറി, പർവ്വതങ്ങളിൽ മൌനമായിരുന്നു് കാണപ്പെടുന്നതു രാമനാണു്, ബ്രാഹ്മണത്വം ദൂരെയെറിയുക, സ്വാമിത്വം ബഹിഷ്കരിക്കുക, അന്യാധീനപ്പെടുത്തുന്ന സ്ഥാനമാനങ്ങളും പദവികളും വലിച്ചുകളക, രാമൻ നീയുമൊത്തു ഏകനാണു്. ഹേ! ഓമനേ! നീയാരുമാകട്ടെ; പണ്ഡിതനോ പാമരനോ ആകട്ടെ; ധനികനോ പാവമോ ആകട്ടെ; പുരുഷനോ സ്ത്രീയോ ആകട്ടെ; പുണ്യവാളനോ പാപിയോ ആകട്ടെ; ക്രിസ്തുവൊ യൂദാസോ, കൃഷ്ണനോ, ഗോപിയോ ആകട്ടെ; രാമൻ നിന്റെ സ്വന്തം ആത്മാവാണു്. നിന്റെ ഹൃദയത്തിൽ, എന്റെ ഈശ്വരത്വവും നിന്റെ ദൈവത്വവും ദർശിക്കാനും, ഓരോ പ്രവൃത്തിയിലും ക്ഷണത്തിലും അതു വിളംബരം ചെയ്യാനും ഞാൻ തീരുമാനിച്ചിരിക്കുന്നു.

ജർമ്മനി, ഇംഗ്ലണ്ടു്, അമേരിക്കാ, ഇൻഡ്യാ — എല്ലാം എനിക്കു പിടിച്ചുകലുക്കി സ്വാതന്ത്ര്യത്തിലേയ്ക്കുയർത്തണം. പഴയ കളികളുമായിട്ടെനിക്കു മുഷിഞ്ഞു. സ്വപ്നസഞ്ചാരി! ഹിമാലയങ്ങളുടെ അലച്ച് നീ കേൾക്കുന്നോ? 'ഗർജ്ജിക്കുന്ന പ്രഭാതം' നീ അനുഭവിക്കുന്നോ? സ്വാതന്ത്ര്യം! സ്വാതന്ത്ര്യം!

ഇതു വെറും മനോരാജ്യഭ്രാന്തല്ല. രാമൻ— നിങ്ങളുടെ ആത്മാവിന്റെ ആത്മാ— അങ്ങിനെ ഇച്ഛിക്കുന്നു. രാമന്റെ ആജ്ഞ നിരാപേക്ഷികമാണു്.

സ്വാതന്ത്ര്യം! സ്വാതന്ത്ര്യം!

ബുദ്ധനെയോ, മുഹമ്മദിനെയോ, ക്രിസ്തുവിനെയോ, ഇതരന്മാരെയോ പോലെ, ലക്ഷലക്ഷം പിൻഗാമികളെ— അനുയായികളെ ഉണ്ടാക്കുന്നതല്ലാ, എന്നാൽ ഓരോ മനുഷ്യനിലും, സ്ത്രീയിലും, കുട്ടിയിലും രാമനെ സൃഷ്ടിക്കയും, ഉദ്ദീപിപ്പിക്കയും, പ്രകാശിപ്പിക്കയും ചെയ്യുന്നതാണു് രാമന്റെ സന്ദേശം. ഈ ശരീരത്തിന്മേൽ ചവിട്ടുക, ഈ പുരുഷനെ ഭക്ഷിക്കുക; ചവച്ചു, ദഹിപ്പിച്ചു നിങ്ങളുടെ ശരീരത്തോടു എന്നെ ചേർക്കുക. അപ്പോൾമാത്രമേ നിങ്ങൾ രാമനോടു മര്യാദയായി പെരുമാറുന്നുള്ളു.

ഓം! ഓം! ഓം!

നീ നീതന്നെ ആയിരിക്കാൻ പ്രതിജ്ഞചെയ്യു; യാവനൊരുത്തൻ സ്വയം കാണുന്നുവോ അവൻ സങ്കടങ്ങളെ നഷ്ടപ്പെടുത്തുമെന്നറിയുക.

## II

മുസഫർനഗർ,
ഒക്ടോബർ ൧൮, ൧൯൦൨.

മധുരഹൃദയ, മഹാനുഭാവ,

കയ്യിൽതേച്ചു ചാരം താക്കിനെ ഭംഗിയായി ശുചിപ്പെടുത്തുന്നു. അതുപോലെ, ശരീരരോഗങ്ങൾ അവയോടുകൂടി താദാത്മ്യബോധംകൂടി തുത്തുകളയുന്നതിനാൽ, ഈ രോഗങ്ങൾ മുന്നുപ്രാവശ്യം അനുഗ്രഹിക്കപ്പെട്ടവയാണു്.

ഹാ! രോഗമേ, വേദനേ! സ്വാഗതം!

ഒരു ചത്തശവം വീട്ടിൽകിടക്കുന്നിടത്തോളംകാലം, സകലവിധ രോഗാണുക്കളും ഉപദ്രവങ്ങളും വരുമെന്നു ആപത്തുണ്ടു്. അതു നീക്കിക്കളഞ്ഞാൽ, ആരോഗ്യം പരമമായി ഭരിക്കുന്നു. അതുപോലെതന്നെ, ശരീരബോധം പുലർത്തപ്പെടുന്നിടത്തോളംകാലം, പ്രപഞ്ചത്തിലെ സകല വിപത്തുകളും നാം ക്ഷണിച്ചുവരുത്തുന്നു. ശരീരം ദഹിപ്പിക്കുക; അതിന്റെ ഭാരങ്ങളും ചുടുക; പെട്ടെന്നു നാം

എതിരും അതിരും ഇല്ലാത്ത രാജാധികാരം നാഥത്വം—ആസ്വദിക്കുന്നു.

ഹാ! ഹാ! ഹാ! ഹാ!

മത്സരമില്ലാ, ഭയമില്ലാ; ഞാൻ പ്രിയപ്പെട്ടതിൻപ്രിയതമമാണു്; പാപമില്ലാ, വിഷാദമില്ലാ; ഭൂതമില്ലാ, ഭാവിയില്ലാ.

രോമം കീറി മുറിക്കുന്ന തലകളും, മുന്നോട്ടുതള്ളി നില്ക്കുന്ന കുടവയറും ചേന്ന പണ്ഡിതമഹാത്മാക്കളും,

നിരീക്ഷണശാലയിലും, പരീക്ഷണശാലയിലുംനിന്നു നിർദ്ദോഷികളും, അജ്ഞരുമായ ശിഷ്യന്മാരെ വിസ്മയിപ്പിക്കുന്ന മൂക്കുകണ്ണാടി വെച്ച പ്രഫസ്സറന്മാരും,

പ്രസംഗവേദികളിലും, പള്ളിസ്സോപാനങ്ങളിലുംനിന്നു അവരുടെ ശ്രോതാക്കളെ മൂകരാക്കി നിത്തി സ്തംഭിപ്പിക്കുന്ന തലമൂടാത്ത പ്രഭാഷണചതുരന്മാരും,

ഒരുതരത്തിലോ, മറ്റുതരത്തിലോ ഉള്ള ആവലാതികളും പൊഴിച്ചുംകൊണ്ടു കാണപ്പെടുന്ന, പാവപ്പെട്ട, ധനപ്രഭുക്കൾപോലും—

ഇവരെല്ലാം ഞാൻതന്നെയാണു്.

അന്തരീക്ഷങ്ങളും, താരങ്ങളും-അന്തികദൂരജഗത്തുകളും
എന്നുടെഗാനത്തിൻ രാഗങ്ങളിൽ-നിന്നുപിണഞ്ഞങ്ങു തൂങ്ങിനില്പൂ,
ശത്രുക്കളില്ലെതിരാളിയില്ലാ,-ആത്തിയുമില്ലൊരു, ദ്രോഹമില്ലാ
ഇല്ലെന്നെദ്രോഹിപ്പാനൊന്നുമില്ലാ-ഇല്ലെന്നെഭീതിപ്പെടുത്താനൊന്നും
സവ്വങ്ങളിലും ലസിക്കുമാത്മാ-സവ്വാമൃതത്തിന്റെ വർഷങ്ങളും
സവ്വമധുരതമമാമാത്മാ-സവംഗ്രഹിക്കുമാരോഗ്യബീജം,
പാടിക്കളിക്കുമരുവികളും—മോടിയിൽകാണുന്ന സ്വപ്നങ്ങളും,
എല്ലാസുഗന്ധവും തൈലങ്ങളും-നല്ലൊരുരാമനും രാവണനും,
എത്രവിശുദ്ധനും, ശാന്തിമാനും-അത്രേയഹം, അഹം, ഞാൻതന്നേ-
(ഞാൻ.

രാമൻ

## നക്ഷത്രങ്ങൾ

സാന്ദ്രമായ്, സ്പഷ്ടമായി, താരങ്ങൾവിതച്ചൊരു
സുന്ദരവ്യോമത്തിന്റെ മേൽതട്ടിൽനിന്നങ്ങിനെ,

സുപ്രകാശിതജലരാശിതന്നശാന്തമായ്
നില്പൊരുതരംഗാളിക്കൊക്കെയും മീതേക്കൂടി,

കളിക്കുംരാവിൻവായുമണ്ഡലമദ്ധ്യേമന്ദം
ഗളിച്ചുകേൾക്കുന്നുണ്ടു് മന്ദ്രമാമൊരുശബ്ദം,

"അവയെപ്പോലെനീയും ജീവിച്ചുവത്തിക്കുമോ?
അവയെപ്പോലെ കാലംകഴിച്ചുനിന്നീടുമോ?
ചുററുമുള്ളമൌനത്താൽ ലേശവുംപേടിക്കാതെ,
ചുററുന്നകാഴ്ചകളെക്കണ്ടുള്ളംപതറാതെ?
അവയ്ക്കുപുറംനില്ക്കും വസ്തുക്കൾഒന്നിൽനിന്നും
അവകൌതുക,പ്രേമ,കാരുണ്യാദികൾക്കായി
ചോദിച്ചുകെഞ്ചി യാചിച്ചീടാതെ താൻതാൻസ്വയം
മോദിച്ചു പ്രഭാപൂരംപൊഴിച്ചു വേലചെയ്വൂ.
ചന്ദ്രികാദീർഘവെള്ളിത്തകിട്ടണ്ടംബോധിയും
നന്ദിച്ചുചുരുട്ടിക്കൊണ്ടുതുലംവത്തിക്കുന്നു,
ആത്മകേന്ദ്രസ്ഥങ്ങളായതുകൾജീവിക്കുന്നു,
സ്വാത്മനി താപമൊന്നുകൊണ്ടുമുണ്ടാകുന്നില്ലാ
ഭിന്നിച്ചുനില്ക്കുന്നതായ്തോന്നുന്ന വേറൊന്നിൻെറ-
യുന്നതജ്വരമത്രേ മാനസാസ്വാസ്ഥ്യമൂലം
ആത്മനിഷ്ഠരായ്, ജഗന്നാഥൻെറ വേറിട്ടുള്ള
കർമ്മങ്ങളുടെകാര്യം ലേശവുംഗണിക്കാതെ,
താന്താങ്ങൾക്കുള്ള കൃത്യനിർവ്വഹണത്തിൽതന്നെ
സ്വന്തശക്തികളെല്ലാം നിർവ്വിഘ്നം ചെലുത്തുന്ന
ഇതുകൾ നിങ്ങൾകാണുംമട്ടിലൂർജ്ജിതമായി,
സതതം പ്രബലമായ് ജീവിതംനയിക്കുന്നു.

---

## ദേശീയഗാനം

(വഞ്ചിപ്പാട്ട്)

I

ഈശ്വരൻ നമ്മൾപുരാതനഹിന്ദിനെ
ശാശ്വതമായിട്ടനുഗ്രഹിച്ചീടണം!
പണ്ടുള്ളഭാരതം, ഏകദാമാഹാത്മ്യ-
ഭണ്ഡാരമായി പ്രകാശിച്ചഭാരതം,
സാഗരദ്വീപാദി സിന്ധു പര്യന്തമായ്
ആഗസ്സകന്നു സുശാന്തിഭരിക്കട്ടെ!
ഈശ്വരൻ ശാന്തിനിറഞ്ഞുള്ളഹിന്ദിനെ
ശാശ്വതമായിട്ടനുഗ്രഹിച്ചീടണം.

## II

തൽപുത്രരൊക്കയും പ്രേമത്തിൽമേളിച്ചു
തല്പരരായ്നിജകൃത്യങ്ങൾചെയ്യട്ടെ!
സത്യമാം ജ്ഞാനമവരിൽനിറയട്ടെ!
നിത്യം വിലസട്ടെ നന്മയവർകളിൽ!

## III

നിൻെറ സഹായമീനാടിനുതേടുന്നു,
നിൻെറ ചെവിനൽകവീണ്ടും ദയാനിധേ!
ദേശീയചൈതന്യവർഷമവർക്കേകി-
യീശ! തുണയ്ക്കുനീയൊന്നുകൂടി പ്രഭോ!
തൽകീർത്തിഭൂതലമൊക്കെപ്പരക്കട്ടെ!
ശക്തമായ്ത്തീരട്ടെ ഭാരതഭൂതലം.

## IV

എണ്ണംവെടിഞ്ഞ മഹൽകൃത്യസഞ്ചയം
ദണ്ഡംവിനാചെയ്ത കണ്ണാ! മഹാമതേ!
എന്നും സുധീരനായ് സുഷ്ഠു ബലിഷ്ഠനായ്-
നിന്നൊരു ശ്രീരാമചന്ദ്രാ! ഭഗവാനേ!
കഷ്ടകാലത്തിലീഭാരതപുത്രരേ-
യൊട്ടുംവെടിയൊലാ, യോഗ്യരല്ലെങ്കിലും
ഈശ്വരൻ സാഹായ്യഹീനയാം ഹിന്ദിനെ
ശാശ്വതമായിട്ടനുഗ്രഹിച്ചീടണം.

സ്വാമി രാമതീർത്ഥനെ സംബന്ധിച്ച

# ഇതരപുസ്തകങ്ങൾ

**സ്വാമി രാമതീർത്ഥൻ**

ഒരു ലഘുജീവചരിത്രം 12 ണ.

**സ്വാമി രാമതീർത്ഥൻ**

വിവിധവീക്ഷണങ്ങളിൽ 1 രൂ. 4 ണ.

സ്വാമിയുടെ ഇതരപ്രസംഗങ്ങൾ അടങ്ങിയ രണ്ടുമുതൽ തരംഗങ്ങൾ അച്ചടിയിൽ ഇരിക്കുന്നു.

---

## സ്വാമി രാമതീർത്ഥൻ

അഥവാ

## പ്രായോഗികവേദാന്തം

ഒന്നാം ഭാഗം.

എം. എ. ഡിഗ്രി സമ്പാദിച്ചശേഷം സന്ന്യാസം സ്വീകരിച്ച പരമജ്ഞാനിയും, സർവതന്ത്രസ്വതന്ത്രനുമായ സ്വാമി രാമതീർത്ഥരുടെ പരിപാവനമായ ജീവചരിത്രവും ജ്ഞാനപൂർണ്ണങ്ങളായ പ്രസംഗപരമ്പരകളുമടങ്ങിയ ഒരു തത്വഭണ്ഡാഗാരമാണ് ഈ ഉൽകൃഷ്ടവേദാന്തഗ്രന്ഥം. സ്വാമികളുടെ ജീവചരിത്രവും ൧൮ ഉൽകൃഷ്ടപ്രസംഗങ്ങളും വേദാന്തരഹസ്യത്തെ പരാമർശിക്കുന്ന രണ്ടു ചെറുകഥകളും ഇതിൽ അടങ്ങിയിരിക്കുന്നു.

വില രൂ ൧ ണ ൨.

സ്വാമികളുടെ പ്രൗഢങ്ങളായ ൱൧ ഉപന്യാസതല്ലജങ്ങളും അടങ്ങിയ രണ്ടാം ഭാഗം വില രൂ. ൧ ണ ൮.

മാനേജർ,

ശ്രീരാമവിലാസം പ്രസ്സ്, കൊല്ലം,

ബ്രാഞ്ചുകൾ:— തിരുവനന്തപുരം, ആലപ്പുഴ.